


# ശ്രീനാരായണഗുരുദേവകൃതികൾ

## ഗുരുപ്രസാദം വ്യാഖ്യാനം

പ്രൊഫ. എം. എച്ച്. ശാസ്ത്രികൾ




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീനാരായണ ഗുരുദേവകൃതികൾ

## 'ഗുരുപ്രസാദം' വ്യാഖ്യാനം

പ്രൊഫ. എം.എച്ച്. ശാസ്ത്രികൾ




ശിവഗിരിമഠം പബ്ലിക്കേഷൻസ്
ശ്രീനാരായണധർമ്മസംഘം ട്രസ്റ്റ്
ശിവഗിരി മഠം, വർക്കല - 695 141
വില : 260.00 രൂപ

# പ്രസാധക കുറിപ്പ്

സ്തോത്രത്തിന്റെയും പ്രാർത്ഥനയുടെയും ദർശനത്തിന്റെയും തലങ്ങളിൽ ആത്മാനുഭൂതിയുടെ അലൗകികപ്രപഞ്ചമായി നിലകൊള്ളുന്ന അനശ്വരവാങ്മയങ്ങളാണ് ശ്രീനാരായണഗുരുദേവന്റെ കൃതികൾ. അനുഭൂതിസമ്പന്നതയുടെ നിറവിൽ വിരചിതമായിട്ടുള്ള ഈ കൃതികൾ പുറമെ ലളിതമെന്നു തോന്നിക്കുന്നവയാണ്. എന്നാൽ അറിഞ്ഞു ചെല്ലുന്തോറും അറിയുവാൻ ഏറെയും ബാക്കി നിൽക്കുന്നതായി അനുഭവപ്പെടും. ഈ പശ്ചാത്തലത്തിലാണ് വ്യാഖ്യാനങ്ങൾക്ക് പ്രസക്തിയും പ്രാധാന്യവും കൈവരുന്നത്.

ഗുരുദേവകൃതികൾക്ക് നിരവധി വ്യാഖ്യാനങ്ങൾ ഇതിനകം തന്നെ പ്രസിദ്ധീകൃതമായിട്ടുണ്ടെങ്കിലും തനിമകൊണ്ട് അവയിൽ നിന്നൊക്കെ വേറിട്ട് നില്ക്കുന്നതാണ് ശിവഗിരി ബ്രഹ്മവിദ്യാലയത്തിന്റെ പ്രഥമ മുഖ്യാചാര്യനും പ്രമുഖ സംസ്കൃതപണ്ഡിതനുമായ പ്രൊഫ. എം.എച്ച്. ശാസ്ത്രികൾ രചിച്ച 'ഗുരുപ്രസാദം' വ്യാഖ്യാനം. ആധികാരികതയുടെ പിൻബലമുള്ള ഒരു സമഗ്രവ്യാഖ്യാനഗ്രന്ഥമാണിത്. പഠിതാക്കൾക്കും ഗവേഷകർക്കും ഗുരുദേവഭക്തന്മാർക്കും ഒരുപോലെ പ്രയോജനപ്പെടുന്ന ഈ ഗ്രന്ഥം ശിവഗിരി തീർത്ഥാടന പ്ലാറ്റിനം ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി പ്രസിദ്ധീകരിക്കുവാൻ കഴിഞ്ഞതിൽ ചാരിതാർത്ഥ്യമുണ്ട്. ഇതിലുൾപ്പെട്ടിട്ടുള്ള വ്യാഖ്യാനഭാഗങ്ങൾ യഥാസമയം സമാഹരിച്ച് സൂക്ഷിച്ചിരുന്ന ശ്രീമത് വിശുദ്ധാനന്ദ സ്വാമികളെ ഈ സന്ദർഭത്തിൽ പ്രത്യേകം സ്മരിക്കുന്നു. 'അറിയാനും അറിയിക്കാനും' ഉപകരിക്കുന്ന ഈ പുണ്യഗ്രന്ഥം മികച്ച ഗുണമേന്മയോടെ ആകർഷകമായി അച്ചടിച്ചു നൽകിയ ഡി.സി. പ്രസ്സിനും ഈയവസരത്തിൽ നന്ദി പ്രകാശിപ്പിക്കുന്നു.

ഗുരുദേവദർശനത്തിന്റെ ഉള്ളറകൾ തുറന്നുകാട്ടുന്നതിനു ഈ കൃതികൾ ഏവർക്കും ഉതകട്ടെയെന്നു പ്രാർത്ഥിച്ചുകൊണ്ട് ഗുരുഭക്തിയോടും കൃതാർത്ഥതയോടും കൂടി 'ഗുരുപ്രസാദം' വ്യാഖ്യാനത്തിന്റെ ഈ ആദ്യപതിപ്പ് അവതരിപ്പിച്ചുകൊള്ളുന്നു.

ശിവഗിരി
11-12-2007

**സ്വാമി പ്രകാശാനന്ദ**
പ്രസിഡന്റ്
ശ്രീനാരായണധർമ്മസംഘംട്രസ്റ്റ്

# ഉള്ളടക്കം

# വിനായകാഷ്ടകം

1

നമദ്ദേവവൃന്ദം ലസദ്വേദകന്ദം
ശിരഃശ്രീമദിന്ദും ശ്രിതശ്രീമുകുന്ദം
ബൃഹച്ചാരുശുണ്ഡം സ്തുതശ്രീസനന്ദം
ജടാഹീന്ദ്രകുന്ദം ഭജേ *f* ഭീഷ്ടദംതം

ശ്രീനാരായണഗുരുദേവന്റെ കൃതികളിൽ സർവപ്രധാനമായി കാണപ്പെടുന്ന പ്രമേയം നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായ ആത്മാവുതന്നെയാകുന്നു. ദേവതാപരങ്ങളായ സ്തോത്രങ്ങളും സമുന്നതമായ ആദ്ധ്യാത്മികഭാവനയെ സമുദാഹരിക്കുന്നവയാണ്. ഉപാസകനായ ജീവനും ഉപസ്യനായ പരനും ഏതു നിലയിലാണ് കൽപ്പിതമായ ഭേദത്തെ അപാകരിച്ച് ഐകാത്മ്യം പ്രാപിക്കുന്നതെന്ന് നിദർശനം ചെയ്യുവാൻ ഭക്തിരസനിഷ്യന്ദികളായ സ്തോത്രങ്ങൾ തികച്ചും സമർത്ഥങ്ങളാണ്. ആദ്ധ്യാത്മികതത്ത്വത്തിന് അനുസ്യൂതമായി അത്തരം കൃതികളെ സമന്വയിപ്പിച്ച് അവയെ പ്രതിഷ്ഠാപനം ചെയ്യുന്നതിൽ നാം ഏറ്റവും ശ്രദ്ധാലുക്കളാകേണ്ടതാണ്. ഇപ്രകാരം ലക്ഷ്യത്തോടുകൂടി നമുക്ക് വിനായകാഷ്ടകം എന്ന സ്തോത്രകൃതിയെ അവധാരണം ചെയ്യുവാൻ ശ്രമിക്കാം. ശാബ്ദികവും ആർത്ഥികവും ആയ ചാരുതയാൽ സമാകർഷകമായ ഭാവപൗഷ്കല്യത്തിൽ അടിയുറപ്പിച്ചിരിക്കുന്ന ഗുരുദേവന്റെ സാരസ്വതത്തെ വേണ്ടപോലെ സാക്ഷാത്കരിക്കുവാനുള്ള നമ്മുടെ അഭിവാഞ്ഛ അവിടുത്തെ കൃപാവൈഭവത്താൽ സഫലമാകട്ടെ!

വിനായകാഷ്ടകം എന്നുള്ള പേരിലാണ് ഈ കൃതി അറിയപ്പെടുന്നത്. വിനായകനെക്കുറിച്ചുള്ള അഷ്ടകം (എട്ടു പദ്യങ്ങൾ ഉൾപ്പെടുന്ന ഒരു സ്തോത്രം) എന്നാണ് അതിന്റെ അർത്ഥം. വിനായകൻ എന്ന പദം ഭഗവാനായ ഗണപതിയുടെ പര്യായമത്രേ. വിനായകൻ എന്ന പദം ഈ കൃതിയിൽ ഒരിക്കൽപ്പോലും പ്രയുക്തമായിട്ടില്ല. എങ്കിലും വിനായകചതുർത്ഥി മുതലായ പ്രയോഗങ്ങളിൽ വിനായക പദത്തിന് അതിശയിതമായ പ്രസിദ്ധി ഉണ്ടല്ലോ. വിശിഷ്ടനായ നായകൻ- അതായത് അനുഗ്രഹിക്കുവാനും നിഗ്രഹിക്കുവാനും പോന്ന രണ്ടു തരം ഭൂത

ഗണങ്ങളുടെ അധീശ്വരന്മാരിൽ പ്രമുഖനായുള്ളവൻ എന്നു വിനായകപദത്തെ വിവരിക്കാം. ഗണേശപുരാണത്തിൽ ഭഗവാന്റെ ആ മഹിതമായ സ്ഥാനം സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. വിനായകപദം പരബ്രഹ്മപരമായിത്തന്നെ നിർവ്വചിക്കുവാനും യോഗ്യതയുള്ളതാണ്. സമസ്തപ്രപഞ്ചത്തിന്റെയും അധിഷ്ഠാനഭൂതനായ പരമേശ്വരൻ തന്നെയാണ് വിനായകൻ.

വിനായകന്റെ ഭജനം ആത്മതത്ത്വഭാവനം തന്നെ. അങ്ങനെ ഉപനിഷദ്വേദ്യനായ പ്രത്യഗാത്മാവിനെ സാക്ഷാത്ക്കരിക്കുവാൻ പ്രയോജകീഭവിക്കുന്ന നിലയിൽ സമുന്നതമായ ഭാവനകൊണ്ട് സമാദരണീയമാണ് ഈ സ്തോത്രപ്രബന്ധം.

*ഭജേ* = ഞാൻ ഭജിക്കുന്നു (സേവിക്കുന്നു). ഭജിക്കുക എന്ന ക്രിയ സകർമകമാണല്ലോ. അതുകൊണ്ട് ആരെ ഭജിക്കുന്നു എന്നുള്ള ആകാംക്ഷയെ ഉപശമിപ്പിക്കുന്നതാണ് നമദ്ദേവവൃന്ദം എന്നു തുടങ്ങിയ ദ്വിതീയൈകവചനാന്തങ്ങളായ എല്ലാ പദങ്ങളും.

*നമദ്ദേവവൃന്ദം* = നമദ്ദേവവൃന്ദനെ- നമദ്ദേവവൃന്ദൻ = നമത്തുകളായ (നമിച്ചുകൊണ്ടിരിക്കുന്നവരായ) ദേവവൃന്ദങ്ങളോട് കൂടിയവൻ. നമിക്കുക = വണങ്ങുക. *ദേവവൃന്ദങ്ങൾ* = ദേവന്മാരുടെ വൃന്ദങ്ങൾ (കൂട്ടങ്ങൾ). ദേവന്മാർ എന്ന നിലയാണ് ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർക്കുപോലും ഉള്ളത്. മുപ്പത്തിമുക്കോടി ദേവതകൾ എന്നു പ്രസിദ്ധി ഉണ്ടല്ലോ. ഒരോരോ യാഗങ്ങളിൽ ആരെ ഉദ്ദേശിച്ചാണോ ഹവിർഭാഗം സമർപ്പിക്കുന്നത് ആ ദേവതകളൊക്കെയും ദേവന്മാർ തന്നെയാണ്.

ഉപാസനാകാണ്ഡത്തിൽ ഉപാസ്യത്വേന നിർദ്ദിഷ്ടരായവരും ദേവന്മാർ തന്നെ. ജ്ഞാനേന്ദ്രിയങ്ങളിലും കർമ്മേന്ദ്രിയങ്ങളിലും നാല് അന്തഃകരണങ്ങളിലും അധിഷ്ഠാതാക്കളായി ഓരോരോ ദേവന്മാരെ പ്രകീർത്തനം ചെയ്തിട്ടുണ്ട്. എന്തിനേറെ, ദേവന്മാർ പലകൂട്ടരുണ്ട്. ആ കൂട്ടങ്ങളുടെ എണ്ണം തന്നെയും ഒടുങ്ങുന്നില്ല. അവരെല്ലാം ഒത്തുചേർന്ന് ആരെയാണോ താണുവീണു വണങ്ങിനിൽക്കുന്നത് ആ വിനായകനെ ഞാൻ ഭജിക്കുന്നു.

*ലസദ്വേദകന്ദം* = ലസത്തായ വേദകന്ദമായുള്ളവനെ. ലസത്ത് = ലസിക്കുന്നത് (വിളങ്ങുന്നത്). വേദകന്ദം = വേദങ്ങളുടെ കന്ദം (തായ്കിഴങ്ങ്) ഇവിടെ വേദത്തെ ഒരു വള്ളിയായി രൂപണം ചെയ്തിരിക്കുന്നു. വേദമാണ് ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ ചതുർവിധ പുരുഷാർത്ഥങ്ങളെ അനന്യാപേക്ഷമായി ബോധിപ്പിക്കുന്നത്. ആ ബോധത്തെ ഫലമായി കൽപ്പിക്കണം. ദൃഷ്ടങ്ങളോ അദൃഷ്ടങ്ങളോ ആയ ഫലങ്ങൾക്കൊക്കെയും ആസ്തികന്മാരാൽ ആശ്രയിക്കപ്പെടുന്നതാണ് വേദമാകുന്ന ആ കൽപലത. അഭികാമ്യയായ ആ വേദകൽപ്പലതയ്ക്ക് ഏതാണ് പ്രഭവമായും അധിഷ്ഠാനമായും സനാതനമായും

ഉള്ള കന്ദം എന്ന നില അർഹിക്കുന്നത് എന്ന് ആരായേണ്ടതാണല്ലോ! പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്ന സൂര്യൻ സ്വയം പ്രകാശിക്കുകയാണെന്നു കരുതാമല്ലോ! അതുപോലെ വേദത്തെ പ്രകാശിപ്പിച്ചുകൊണ്ട് സ്വയം പ്രകാശിക്കുന്ന ഒരു തത്ത്വം ഉണ്ട്. വേദങ്ങളെ ആവിർഭവിപ്പിച്ച്, നിലനിർത്തി, കൽപ്പാന്തത്തിൽ വിലയിപ്പിച്ച്, കൽപ്പാന്തരത്തിൽ വീണ്ടും വീണ്ടും അതേ മട്ടിൽ യാതൊരു ഭേദവും കൂടാതെ നിത്യമായുള്ള തത്ത്വമാണ് ലസത്തായ വേദകന്ദമായി പ്രസ്തുതനായിരിക്കുന്ന ഭഗവാൻ വിനായകൻ. അങ്ങനെ തത്ത്വപ്രകാശകങ്ങളായ വേദങ്ങളാകുന്ന ലതാസമുച്ചയത്തിന് ആരാണോ കന്ദമായി - തായ്കിഴങ്ങായി സമുദ്ഭാസിക്കുന്നത് ആ വിനായകനെ ഞാൻ ഭജിക്കുന്നു. ഇവിടെയും പരമാത്മാവു തന്നെയാണല്ലോ വിനായകത്വേന ഉപാസ്യനായി വർണ്ണിതനായിരിക്കുന്നത്.

*ശിരഃശ്രീമദിന്ദും* = ശിരസ്സിൽ ശ്രീമാനായ ഇന്ദുവോടുകൂടിയവനെ. ശ്രീമാൻ = പുഷ്കലമായ ശ്രീയോടു കൂടിയവൻ. ഇന്ദു = ചന്ദ്രൻ. ഭഗവാൻ ശിരസ്സിൽ ചന്ദ്രനെ അണിഞ്ഞിരിക്കുന്നതായി പ്രസിദ്ധിയുണ്ട്. ആ ചന്ദ്രൻ എല്ലായ്പ്പോഴും എട്ടു കലകൾകൊണ്ട് ഭാസുരനാണ്. പ്രസിദ്ധനായ ചന്ദ്രൻ വൃദ്ധിക്ഷയങ്ങളുള്ളവനാണല്ലോ. ആ ചന്ദ്രനിൽ നിന്നും ഭഗവാന്റെ ശിരസ്സിൽ ഇരിക്കുന്ന ചന്ദ്രനെ വേർതിരിക്കുവാനാണ് ശ്രീമാനായ ഇന്ദു എന്ന് വിശേഷണം ചേർത്തത്. ഇവിടെ വിനായകനെ മൂർത്തിയോടുകൂടിയവനായി ഭാവനം ചെയ്തിരിക്കുന്നു. കേശാദിപാദമാണല്ലോ ദേവതാവിഷയകമായ വർണ്ണനയിൽ സമാദരിക്കപ്പെടേണ്ടത്. അതുകൊണ്ടാണ് ആദ്യമായി ശിരസ്സിൽ ശ്രീമാനായ ചന്ദ്രനെ അണിഞ്ഞിരിക്കുന്നവനായി പ്രതിപാദനം ചെയ്തത്. നിത്യശോഭനമായ പ്രകാശ പൗഷ്കല്യം ആവഹിക്കുന്ന ചന്ദ്രനെ ശിരസ്സിൽ അണിഞ്ഞുകൊണ്ട് പ്രകാശിക്കുന്ന ആ വിനായകനെ ഞാൻ ഭജിക്കുന്നു.

*ശ്രിതശ്രീമുകുന്ദം* = ശ്രിതനായ ശ്രീമുകുന്ദനോട് കൂടിയവനെ. ശ്രിതൻ = ആശ്രയിച്ചു നിൽക്കുന്നവൻ (സേവിച്ചു നിൽക്കുന്നവൻ). ശ്രീമുകുന്ദൻ = ശ്രീസമേതനായ മുകുന്ദൻ. ശ്രീ സമേതൻ = മഹാലക്ഷ്മിയോട് കൂടിയവൻ. മുകന്ദൻ = വിഷ്ണു. സൃഷ്ടിസ്ഥിതി സംഹാരങ്ങളിൽ ഒന്നായ സ്ഥിതിയുടെ കർത്താവായി പ്രസിദ്ധനാണല്ലോ വിഷ്ണു. ആ വിഷ്ണുവിനു തന്നെയും ശക്തിയെ പ്രദാനം ചെയ്യുന്നത് മഹാലക്ഷ്മിയാണെന്ന് പറയപ്പെടുന്നു. മഹാകാളിയും മഹാലക്ഷ്മിയും മഹാസരസ്വതിയും ഒരേ ശക്തിയുടെ പ്രകാരഭേദങ്ങളത്രേ. ദുർഗ്ഗാസപ്തശതി (ദേവീമാഹാത്മ്യം) തുടങ്ങിയ കൃതികളിൽ ആ വിഷയം പ്രപഞ്ചനം ചെയ്തിട്ടുണ്ട്. അങ്ങനെ പ്രപഞ്ചത്തിന്റെ സ്ഥിതിയുടെ അധിഷ്ഠാതാവായി പ്രകൽപ്പിതനായിരിക്കുന്ന ശ്രീമുകുന്ദൻ ആരെയാണ് തനിക്ക് സമുപാസ്യനായിക്കരുതുന്നത് എന്ന് അറിയേണ്ടതാണല്ലോ.

അതേ ആ ശ്രീമുകുന്ദൻ ആരെയാണോ സർവാത്മനാ സേവിച്ചു നിൽക്കുന്നത് ആ വിനായകനെ ഞാൻ ഭജിക്കുന്നു.

*ബൃഹച്ചാരുശുണ്ഡം* = ബൃഹത്തും ചാരുവും ആയ ശുണ്ഡയോട് കൂടിയവനെ. ബൃഹത്ത് = ബൃംഹിക്കുന്നത്. (വർദ്ധിക്കുന്നത്). ചാരു = സുന്ദരം. ശുണ്ഡ = തുമ്പിക്കൈ. വിനായകനെ ഗജാനനൻ (ഗജത്തിന്റെ ആനനംപോലുള്ള ആനനത്തോട് കൂടിയവൻ) എന്ന് സങ്കൽപ്പിക്കാറുണ്ടല്ലോ. ഇവിടെ തുമ്പിക്കൈയോട് കൂടിയവൻ എന്നു പറയുകകൊണ്ട് ഗജാനനത്വമാണ് ലക്ഷിപ്പിക്കപ്പെട്ടിരിക്കുന്നത്. ശുണ്ഡയെ ബൃഹത്ത്വവും ചാരുത്വവും ആകുന്ന ധർമ്മത്തോട് കൂടിയതായി നിർദ്ദേശിച്ചിട്ടുള്ളതും ശ്രദ്ധേയമാണ്. വിനായകന്റെ ഗജാനന ഭാവത്തിലുള്ള ശുണ്ഡ ഓങ്കാരത്തിന്റെ പ്രതീകമാണെന്ന് ധരിക്കണം. മാണ്ഡൂക്യോപനിഷത്തിൽ ഓങ്കാരം തന്നെയാണ് സ്ഥൂല സൂക്ഷ്മകാരണാത്മകമായ പ്രപഞ്ചമായി ബൃംഹണം ചെയ്യുന്നതെന്ന് (പെരുകുന്നതെന്ന്) വർണ്ണിതമായിട്ടുണ്ടല്ലോ. ഇവിടെയും ബൃഹത്ത് എന്ന വിശേഷണം ശുണ്ഡയുടെ ഓങ്കാരാത്മകതയിലേയ്ക്ക് നമ്മുടെ ശ്രദ്ധയെ നയിക്കുന്നതാണ്. ചാരുത്വമാകട്ടെ നിർദ്ദോഷത്വം മുതലായ ധർമ്മങ്ങളാൽ വിഭാവിതമാണ്. അങ്ങനെ നിഖില പ്രപഞ്ചത്തിനും അധിഷ്ഠാനമായുള്ള ഓങ്കാരത്തിന്റെ പ്രതീകമായി അഴകുറ്റ തുമ്പിക്കൈയോടു കൂടിയ വിനായകനെ ഞാൻ ഭജിക്കുന്നു.

*സ്തുതശ്രീസനന്ദം* = സ്തുതനായ - സ്തുതിച്ചുകൊണ്ട് നിൽക്കുന്നവനായ ശ്രീസനന്ദനോട് (ശ്രീയോട് കൂടിയ സനന്ദനോട് - ഇവിടെ ശ്രീ ആത്യന്തികമായ മുമുക്ഷയ്ക്ക് മുന്നോടിയായ വിവേക വൈരാഗ്യ സമ്പത്ത് തന്നെയാകുന്നു. സനന്ദൻ എന്നതുകൊണ്ട് സനന്ദനനാണ് പരാമർശിക്കപ്പെട്ടിരിക്കുന്നത്. ബ്രഹ്മാവിന്റെ മാനസപുത്രരായിട്ടാണല്ലോ സനകൻ, സനന്ദനൻ, സനാതനൻ, സനത്കുമാരൻ എന്നീ നാല്വരെ അറിയുന്നത്. സനന്ദനൻ ഉപലക്ഷണമാകയാൽ സനകാദികൾ നാൽവരും ഇവിടെ ഗ്രഹിക്കപ്പെടേണ്ടതാണ്.) സനകാദികൾക്ക് മോക്ഷത്തിലല്ലാതെ മറ്റൊന്നിലും ആഗ്രഹം ഉണ്ടാവുകയില്ലല്ലോ. അവർ സദാ സ്തോത്രം ചെയ്തുകൊണ്ട് അരികിൽ സേവിക്കുന്നത് ആരെയാണോ ആ വിനായകൻ പരമാത്മാവല്ലാതെ ആകുവാൻ തരമുണ്ടോ ? അങ്ങനെ മുമുക്ഷുക്കളായ സനകാദികൾ അടുത്തണഞ്ഞ് നിരന്തരം പുകഴ്ത്തിക്കൊണ്ട് നിൽക്കുന്ന ആ വിനായകനെ ഞാൻ ഭജിക്കുന്നു.

*ജടാഹീന്ദ്രകുന്ദം* = ജടയിൽ അഹീന്ദ്രനാകുന്ന (അഹികളിൽ വെച്ച് - നാഗങ്ങളിൽ വെച്ച് ശ്രേഷ്ഠനായ ആദിശേഷനാകുന്ന) കുന്ദത്തോട് - കരുക്കുത്തി മുല്ലയോട് (കരുക്കുത്തിമുല്ലപ്പൂമാലയോട്) കൂടിയവനെ, ഇവിടെ വിനായകനെ ജടാധരനായി സങ്കൽപ്പിച്ചിരിക്കുന്നു. ജടയിൽ

ആദിശേഷന്റെ നിത്യസാന്നിദ്ധ്യം ഉണ്ട്. അതുകൊണ്ട് ആ ജട മുല്ലപ്പൂമാല ചൂടിയപോലെ പരിശോഭിക്കുന്നു. ആദിശേഷൻ മഹാവിഷ്ണുവിന്റെ കിടക്കയായിട്ടാണല്ലോ കൽപ്പിക്കപ്പെട്ടിരിക്കുന്നത്. ആ ആദിശേഷന് എങ്ങനെ വിനായകന്റെ ജടയിൽ ഭൂഷണം എന്നുള്ള നില വന്നു എന്നു സംശയിക്കേണ്ടാ. ശ്രിതശ്രീ മുകുന്ദം എന്നു മുമ്പ് കൊടുത്തിട്ടുള്ള വിശേഷണത്തിൽ മഹാവിഷ്ണു തന്നെയും വിനായകനെയാണ് സേവിച്ചു നിൽക്കുന്നതെന്ന് സൂചിതമായിട്ടുണ്ടല്ലോ. ദൈവം ഒന്നേയുള്ളൂ എന്നുള്ള ഭാവനയിൽ അടിയുറച്ച ശ്രീനാരായണഗുരുദേവന്റെ കൃതിയാണ് ഈ വിനായകാഷ്ടകം എന്ന് ഓർക്കുമ്പോൾ വിനായകൻ മാത്രമാണ് ഒരേ ഒരു ദൈവം. അതുകൊണ്ട് ആദിശേഷൻ എങ്ങനെ വിനായകന്റെ ജടയെ അലങ്കരിക്കുന്നു എന്നുള്ള വിതർക്കത്തിന് അവകാശമില്ല. അങ്ങനെ ഉത്തുംഗമായ ജടയിൽ ധവളാകൃതിയായ ആദിശേഷന്റെ മുല്ലപ്പൂമാല എന്നപോലെ സൗഭാഗ്യം വളർത്തുന്ന ആ വിനായകനെ ഞാൻ ഭജിക്കുന്നു. അഭീഷ്ടം - അഭീഷ്ടത്തെ നൽകുമാറുള്ളവനെ. വിനായകൻ ഏതൊക്കെ അഭീഷ്ടവും ഭക്തന്മാർക്ക് അർത്ഥിക്കാതെ തന്നെ വേണ്ടപ്പോൾ വേണ്ടപോലെ നൽകി അനുഗ്രഹിക്കുന്ന കാരുണ്യം തികഞ്ഞവനാണ്. പരമാത്മാവിനോടുകൂടിയുള്ള സായുജ്യമാകുന്ന അഭീഷ്ടമാണല്ലോ സർവ്വോത്തമമായിട്ടുള്ളത്. അതുതന്നെയാണ് ഗുരുദേവൻ ഇവിടെ അഭീഷ്ടപദംകൊണ്ട് നിർദ്ദേശിച്ചിരിക്കുന്നത്. നമുക്കും അതേ അഭീഷ്ടം തന്നെ വിനായകന്റെ ഭജനം കൊണ്ട് നിറവേറുമെന്ന് നിർണ്ണയിക്കാം. അങ്ങനെ അത്യന്തം അഭികാമ്യമായ കൈവല്യം നമുക്ക് കൈവരുത്തുവാൻ തക്കവണ്ണം പ്രസാദിക്കുന്ന ആ വിനായകനെ ഞാൻ ഭജിക്കുന്നു.

*തം* = അവനെ (ഇവിടെ തച്ഛബ്ദം ബുദ്ധിസ്ഥനായ വിനായകനെ പരാമർശിക്കുന്നു). *'ഭജേ ƒഭീഷ്ടദം തം'* എന്നുള്ളത് അപപാഠമായിരിക്കണം. 'ആതോ ƒനുപസർഗേ കഃ' എന്നുള്ള സൂത്രത്താൽ വിഹിതമായ ക പ്രത്യയം ഉപപദമായിരിക്കുമ്പോൾ വരുന്നതല്ല. അതുകൊണ്ടാണ് 'ഭജേ ƒഭീഷ്ടദം തം' എന്നുള്ള പാഠം അഭ്യൂഹിക്കപ്പെട്ടത്.

2

കിലദ്ദേവഗോത്രം കനദ്ധേമഗാത്രം
സദാനന്ദമാത്രം മഹാഭക്തമിത്രം
ശരച്ചന്ദ്രവക്ത്രം ത്രയീപൂതപാത്രം
സമസ്താർത്തിദാത്രം ഭജേ ശക്തിപുത്രം.

ഈ പദ്യത്തിലും ഭജേ (ഞാൻ ഭജിക്കുന്നു) എന്നു തന്നെയാണ് ക്രിയാപദം. മറ്റു പദങ്ങളെല്ലാം ആരെ ഭജിക്കുന്നു എന്നുള്ള ആകാംക്ഷയെ പൂരിപ്പിക്കുന്ന കർമ്മ വിഭക്ത്യന്തങ്ങളാകുന്നു.

*കിലദേവഗോത്രം*= കിലത്തുക്കളായ -ക്രീഡിക്കുന്നവരായ (എല്ലായ്പ്പോഴും ഓരോരോ ലീലകളിൽ ഏർപ്പെട്ടിരിക്കുന്നവരായ - ദേവന്മാരുടെ ഗോത്രമായുള്ളവനെ. ഗോത്രത്തിൽ - വംശത്തിൽ, ആദിമനായുള്ളവനെ. വിനായകൻ എല്ലാ ദേവന്മാർക്കും കാരണഭൂതനാണെന്നർത്ഥം. ഏതു ദേവപൂജയിലും മൂലസ്ഥാനീയനായി പൂജിക്കപ്പെടുന്നത് വിനായകനാണല്ലോ. ദേവന്മാർ യാതൊരു അല്ലലും അറിയാതെ എല്ലായ്പ്പോഴും നൃത്തവാദ്യഗീതാദിവിനോദങ്ങളിൽ വ്യാപൃതരായി കഴിഞ്ഞുകൂടുന്നതു തന്നെയും വിനായകന്റെ അനുഗ്രഹത്താലാണെന്നുള്ളതും പ്രകൃതത്തിൽ സൂചിതമായിരിക്കുന്നു. അങ്ങനെ നിരന്തരം ലീലാരതരായിരിക്കുന്ന ദേവന്മാരുടെ മഹനീയമായ വംശത്തിന് കാരകനായുള്ള വിനായകൻ എന്ന ആ ആദിദേവനെ ഞാൻ ഭജിക്കുന്നു.

*കനദ്ധേമഗാത്രം* = കനത്തായ (വെട്ടിത്തിളങ്ങുന്ന ഹേമത്തിന്റെ) സ്വർണ്ണത്തിന്റെ നിറമാർന്ന ഗാത്രത്തോടുകൂടിയവനെ. വിനായകന്റെ സഗുണമൂർത്തിധ്യാനത്തിൽ അവിടുത്തെ സ്വർണ്ണവർണ്ണനായി നിർദ്ദേശിച്ചിട്ടുണ്ട്. ഇവിടെ ഹേമം (സ്വർണ്ണം) തന്നെയും തീരെ കറയില്ലാത്തതാണെന്നുള്ളത് കനത്ത് (ദീപിക്കുന്നത്) എന്ന വിശേഷണത്താൽ സ്പഷ്ടമാക്കിയിരിക്കുന്ന വെട്ടിത്തിളങ്ങുന്ന സ്വർണ്ണം തന്നെയാണ് ഭഗവാന്റെ ഗാത്രമായി (തിരുവുടലായി) പരിണമിച്ചിരിക്കുന്നതെന്നും കൂടി ധരിക്കേണ്ടതുണ്ട്. അങ്ങനെ വിശുദ്ധികൊണ്ട് തിളങ്ങുന്ന സ്വർണ്ണത്തിന്റെ കാന്തിയേകുന്ന തിരുവുടലോടുകൂടിയ വിനായകനെ ഞാൻ ഭജിക്കുന്നു. *സദാനന്ദമാത്രം* = സത്തും ആനന്ദവും തന്നെയായ സ്വരൂപത്തോട് കൂടിയവനെ. സത്ത്, ആനന്ദം എന്നിവ ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണങ്ങളത്രേ. സത്തുതന്നെയായുള്ളവൻ, ആനന്ദം തന്നെയായുള്ളവൻ എന്ന് അവധാരണാർത്ഥകമായ മാത്രശബ്ദത്തെ സത്തിനോടും ആനന്ദത്തോടും വെവ്വേറെ യോജിപ്പിക്കണം. കാലത്രയത്തിലും ബാധിതമാകാത്ത സത്തയും (ഉണ്മയും) ദുഃഖലേശത്താൽപ്പോലും അസ്പൃഷ്ടമായ ആനന്ദവും ആണ് ആരുടെ സ്വരൂപലക്ഷണങ്ങളെന്ന് ഉപനിഷത്തുക്കളിൽ പ്രതിപാദിതമായിരിക്കുന്നുവോ ആ ബ്രഹ്മംതന്നെയായുള്ള വിനായകനെ ഞാൻ ഭജിക്കുന്നു. *മഹാഭക്തമിത്രം* = മഹാഭക്തന്മാർക്ക് (ഭക്തന്മാരുടെ മഹത്ത്വം അനന്യപരായണതയത്രേ അതായത് ആരെയാണോ ഭജിക്കുന്നത് അവിടുത്തെക്കുറിച്ച് മാത്രമേ അവരുടെ കായവും, മനസ്സും, വാക്കുമാകുന്ന ത്രികരണങ്ങൾ എപ്പോഴും വ്യാപരിക്കുകയുള്ളൂ. ഭക്തിരാത്മാനുസന്ധാനം എന്നു തുടങ്ങി ഗുരുദേവൻ ഭക്തി ദർശനത്തിൽ ഭക്തിയുടെ യാഥാർത്ഥ്യം വെളിപ്പെടുത്തിയിട്ടുണ്ടല്ലോ). മിത്രമായുള്ളവനെ. മിത്രം = അകാരണ ബന്ധു - ആരാണോ യാതൊരു ക്ഷേമവും (അപ്രാപ്തമായതിനെ പ്രാപിപ്പിക്കുകയാണ് യോഗം. പ്രാപ്തമായതിനെ പരിരക്ഷിക്കുകയാണ് ക്ഷേമം.)

നിർവ്വഹിക്കുന്നത് ആ വ്യക്തിയാണ് മിത്രം എന്ന് പറയപ്പെടുന്നത്. ഭഗവാനെ ഭജിക്കുകയല്ലാതെ മറ്റൊന്നും ഒരിക്കലും ചിന്തിക്കാത്ത മഹനീയരായ ഭക്തജനങ്ങളെ, ഇഷ്ടപ്രാപണം കൊണ്ടും, അനിഷ്ടനിവാരണംകൊണ്ടും സദാ കാത്തുപോകുന്ന ഉറ്റ ബന്ധുവായുള്ള ആ വിനായകനെ ഞാൻ ഭജിക്കുന്നു.

*ശരച്ചന്ദ്രവക്ത്രം* = ശരത്തിലെ (ശരത്കാലത്തിലെ) ചന്ദ്രനെപ്പോലെ തെളിവുറ്റ വക്ത്രത്തോട് (മുഖത്തോട്) കൂടിയവനെ. ശരത്കാലത്തിൽ മേഘലേശംപോലും ഇല്ലാത്തതുകൊണ്ട് ചന്ദ്രന് അതിശയിതമായ പ്രസന്നത ഉണ്ടായിരിക്കുമല്ലോ. ശാരദപൂർണ്ണചന്ദ്രനോടാണ് ഭഗവാന്റെ തിരുമുഖത്തെ ഉപമിച്ചിരിക്കുന്നത്. മുഖത്തിന്റെ പ്രസന്നത ഹൃദയത്തിന്റെ വിശുദ്ധിയുടെ സംസൂചകമാണല്ലോ. അങ്ങനെ തിരുവുള്ളത്തിൽ അളവറ്റ പ്രീതിയുണ്ടെന്നു സൂചിപ്പിക്കുന്നവണ്ണം ശരത്കാലചന്ദ്രനെപ്പോലെ സുപ്രസന്നമായ തിരുമുഖത്തോടുകൂടിയ വിനായകനെ ഞാൻ ഭജിക്കുന്നു.

*ത്രയീപൂതപാത്രം* = ത്രയിക്ക് (ഋക്ക്, യജുസ്സ്, സാമം എന്നീ മൂന്ന് വേദങ്ങൾക്ക്) പൂതമായ (പരിശുദ്ധമായ) പാത്രം (ഭാജനം) ആയുള്ളവനെ. ഇവിടെ വിനായകനെ ത്രയീമയനായി സങ്കൽപ്പിച്ചിരിക്കുന്നു. അതായത് ഭഗവാനിൽ മൂന്നു വേദങ്ങളും അവയുടെ പരിശുദ്ധിയ്ക്ക് യാതൊരു ഹാനിയും വരാത്തവണ്ണം കുടികൊള്ളുന്നു. ലോകത്തിന് നേർവഴി കാണിക്കുന്നവയാണല്ലോ വേദങ്ങൾ. പ്രവൃത്തിലക്ഷണവും നിവൃത്തിലക്ഷണവും ആയ രണ്ടുതരം ധർമ്മത്തിനും പ്രമാണമായത് വേദം തന്നെയാകുന്നു. ആ വേദമാകട്ടെ വിനായകനിലാണ് സുരക്ഷിതമായി വർത്തിക്കുന്നത്. അങ്ങനെ യാതൊരു ഭഗവാനാണോ വേദത്രയിക്ക് മുഴുവൻ പവിത്രമായ ആധാരമായി വിളങ്ങുന്നത് ആ വിനായകനെ ഞാൻ ഭജിക്കുന്നു.

*സമസ്താർത്തിദാത്രം* = സമസ്തങ്ങളായ ആർത്തികൾക്കും (ആദ്ധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്നിങ്ങനെ മൂന്നായി വിവേചനം ചെയ്യപ്പെട്ടിരിക്കുന്ന എല്ലാ ദുഃഖങ്ങൾക്കും) ദാത്രമായുള്ളവനെ, ദാത്രം - യാതൊന്നുകൊണ്ടാണോ അരിയുന്നത് അത്തരം ആയുധമാണ് ദാത്രം. ഇവിടെ ഭഗവാനെ, ഭക്തന്മാരുടെ ഏതുതരം ദുഃഖങ്ങളേയും പാടെ അരിഞ്ഞുകളയുന്ന ആയുധവിശേഷമായി രൂപണം ചെയ്തിരിക്കുന്നു. അങ്ങനെ എന്റെ സമസ്ത ആധികളേയും വ്യാധികളേയും നിശ്ശേഷം പരിഹരിക്കുന്ന ഊക്കേറിയ ദാത്രമായി വിളങ്ങുന്ന വിനായകനെ ഞാൻ ഭജിക്കുന്നു. ശക്തിപുത്രം - ശക്തിയുടെ പുത്രനെ. ഇവിടെ ഭഗവാനെ പരയായ ശക്തിയുടെ തിരുമകനായി സങ്കൽപ്പിച്ചിരിക്കുകയാണ്. ഗജാസുരനെ നിഗ്രഹിക്കുന്നതിന് വേണ്ടി ശിവൻ കൊമ്പനാനയുടെ രൂപം ധരിക്കവേ ശക്തിസ്വരൂപിണിയായ ശ്രീപാർവ്വ

തീദേവി പിടിയാനയുടെ രൂപം ധരിക്കുകയുണ്ടായി. അങ്ങനെ മഹാദേവനും മഹാദേവിയും രമിക്കുകയാൽ ഉണ്ടായ പുത്രനാണ് ഗജമുഖൻ എന്ന് പ്രസിദ്ധിയുണ്ട്. ശക്തിപുത്രൻ എന്നുള്ള നിർദ്ദേശംകൊണ്ട് ഭഗവാനെ ശക്തിസ്വരൂപിണിയായ മഹാദേവിയുടെ പ്രതിനിധിയായിട്ടാണ് വിഭാവനം ചെയ്തിരിക്കുന്നത്. സൃഷ്ടിയോ സ്ഥിതിയോ സംഹാരമോ ആയുള്ള ഏതൊരു കൃത്യവും വിനായകൻ തന്നെയാണ് നിർവ്വഹിക്കുന്നത്. ഗുരുദേവന്റെ കൃതികളിൽ ദേവീപരങ്ങളായ സ്തോത്രങ്ങൾ മികച്ചു നിൽക്കുന്നുണ്ടല്ലോ. ദേവീവിഷയിണിയായ ഭാവനയുടെ അനുബന്ധം വിനായകനെപ്പറ്റി ശക്തിപുത്രനെന്ന് നിർദ്ദേശിച്ചുള്ളതിൽ നമുക്ക് ദർശിക്കുവാൻ കഴിയും. യാതൊരു ശക്തിയാൽ യുക്തനായാൽ മാത്രമേ ശിവൻപോലും ശക്തനാകുകയുള്ളുവോ ആ മഹാദേവിയുടെ സീമന്തപുത്രനായുള്ള ശ്രീവിനായകനെ ഞാൻ ഭജിക്കുന്നു.

3

ഗളദ്ദാനമാലം ചലദ്ഭോഗിമാലം
ഗളാമ്ഭോദകാലം സദാ ദാനശീലം
സുരാരാതികാലം മഹേശാത്മബാലം
ലസത്പുണ്ഡ്രഫാലം ഭജേ ലോകമൂലം.

ഈ പദ്യത്തിലും ഭജേ (ഞാൻ ഭജിക്കുന്നു) എന്നു തന്നെയാണ് ക്രിയാപദം. മറ്റു പദങ്ങളെല്ലാം ആരെ ഭജിക്കുന്നു എന്നുള്ള കർമ്മാകാംക്ഷയെ പൂരിപ്പിക്കുന്ന ദ്വിതീയൈകവചനാന്തങ്ങളാകുന്നു.

*ഗളദ്ദാനമാലം* = ഗളത്തായ (ഗളിക്കുന്ന - വെളിയിലേയ്ക്ക് ഒഴുകിക്കൊണ്ടിരിക്കുന്ന) ദാനമാലയോട് (മദജലപംക്തിയോട്) കൂടിയവനെ. വിനായകനെ ഗജാനനനായിട്ടാണ് ഇവിടെ സങ്കൽപ്പിച്ചിരിക്കുന്നത്. എല്ലായ്പ്പോഴും മദംപൊട്ടി ഒഴുകിക്കൊണ്ടിരിക്കുകയെന്നത് ഉത്തമജാതിയിൽപ്പെട്ട ഗജങ്ങൾക്ക് സഹജമായിട്ടുള്ളതാണ്. ഭഗവാന്റെ തിരുമുഖത്തിൽ അനവരതം നിർഗളിച്ചുകൊണ്ടിരിക്കുന്ന മദജലപംക്തികൾ സവിശേഷമായ ശോഭയ്ക്ക് കാരണമായിത്തീരുന്നു. അങ്ങനെ മദജലം വാർന്നുകൊണ്ടിരിക്കുന്ന തിരുമുഖത്തോട് കൂടിയ ശ്രീ വിനായകനെ ഞാൻ ഭജിക്കുന്നു.

*ചലദ്ഭോഗിമാലം* =ചലത്തുക്കളായ (ഇളകിക്കൊണ്ടിരിക്കുന്ന) ഭോഗിമാലകളോട് (ഭോഗികളാകുന്ന - സർപ്പങ്ങളാകുന്ന, മാലകളോട്) കൂടിയവനെ. അനേകം ഭോഗികൾ ഭഗവാന്റെ തൃക്കഴുത്തിൽ ചുറ്റിപ്പിണഞ്ഞ് മാർവ്വിടത്തിൽ ഇളകി ആടിക്കൊണ്ടിരിക്കുന്നു. അതു കണ്ടാൽ പലമാതിരി പൂമാലകൾ അവിടുത്തെ തിരുവുടലിനെ അലങ്കരിക്കുകയാണോ എന്നു തോന്നും. അങ്ങനെ ആകർഷകമാംവണ്ണം ചലിച്ചുകൊണ്ടിരിക്കുന്ന സർപ്പങ്ങളാകുന്ന മാലകൾ ചാർത്തി പരിശോഭിക്കുന്ന ശ്രീവി

നായകനെ ഞാൻ ഭജിക്കുന്നു.

*ഗളാമ്ഭോദകാലം* – ഗളത്തിൽ (കഴുത്തിൽ) അംഭോദം പോലെ (മേഘംപോലെ) കാലം (കാലവർണ്ണം – കറുത്ത നിറം) ഉള്ളവനെ. കാർക്കൊണ്ടൽപോലെ നല്ല കറുപ്പു നിറമാർന്ന കഴുത്തോട് കൂടിയ ശ്രീവിനായകനെ ഞാൻ ഭജിക്കുന്നു. സദാ = എല്ലായ്പ്പോഴും. ദാനശീലം = ദാനം ചെയ്യുക (അതിഥികൾക്ക് ഏതഭീഷ്ടവും നൽകുക) ശീലമായുള്ളവനെ. ഭഗവാൻ ഏതു സമയത്തും ഭക്തന്മാർക്ക് ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന അഭീഷ്ടങ്ങളിൽ ഏതും യാതൊരു പ്രേരണയും കൂടാതെ തനിയെ അരുളുന്ന കാരുണ്യമൂർത്തിയത്രേ. അങ്ങനെ എല്ലായ്പ്പോഴും ദാനം ചെയ്തുകൊണ്ടിരിക്കുകയാകുന്ന സ്വഭാവത്തോടു കൂടിയ ശ്രീവിനായകനെ ഞാൻ ഭജിക്കുന്നു.

*സുരാരാതികാലം* = സുരാരാതികൾക്ക് (സുരന്മാരുടെ – ദേവന്മാരുടെ, അരാതികൾക്ക് – ശത്രുക്കൾക്ക് അതായത് അസുരന്മാർക്ക്) കാലനായുള്ളവനെ. (കാലൻ എങ്ങനെയാണോ സർവ്വ പ്രാണികളേയും സംഹരിക്കുന്നത് അതുപോലെ ഭഗവാൻ അസുരന്മാരെ പാടെ നശിപ്പിക്കുന്നു. കാലന് അസുരന്മാരെ സംബന്ധിച്ചിടത്തോളം യാതൊന്നും ചെയ്യുവാൻ കഴിയുകയില്ല. അവരെ സംഹരിക്കുകയാകുന്ന കൃത്യം നടത്തുന്നത് ശ്രീവിനായകനാണെന്നു ഭാവം) കാലനുകൂടിയും സംഹരിക്കുവാനാകാത്ത അസുരന്മാരെ സംഹരിക്കുവാൻ യാതൊരു ഭഗവാനാണോ പ്രഭാവം ഉള്ളത് ആ വിനായകനെ ഞാൻ ഭജിക്കുന്നു.

*മഹേശാത്മബാലം* = മഹേശന്റെ (മഹാനായ ഈശന്റെ – ശ്രീ പരമേശ്വരന്റെ) ആത്മബാലൻ – ആത്മാവുതന്നെയായ ബാലനായുള്ളവനെ. ശ്രീപരമേശ്വരന്റെ പുത്രനാണെന്നാണല്ലോ വിനായകനെ സങ്കൽപ്പിച്ചിരിക്കുന്നത്. ഭഗവാനായ ശ്രീവിനായകൻ ബാലസ്വരൂപമാർന്ന ശ്രീപരമേശ്വരൻ തന്നെയാണെന്നത്രേ ഇവിടെ നിർദ്ദേശിച്ചിരിക്കുന്നത്. എല്ലായ്പ്പോഴും ബാലഭാവത്തിലിരിക്കുന്ന ശ്രീഗണപതിയുടെ ധ്യാനം സുപ്രസിദ്ധമാണ്. അങ്ങനെ ബാലഭാവത്തിലിരിക്കുന്നത് ശ്രീപരമേശ്വരനിൽ നിന്നും അഭിന്നനാണെന്നത്രേ ഗുരുദേവൻ ഇവിടെ നിർദ്ദേശിച്ചിരിക്കുന്നത്. ഈ സങ്കൽപ്പത്തിൽ ഗുരുദേവന്റെ ഏകദേവത്വഭാവനയാണ് പ്രകടമാകുന്നത്. ശ്രീപരമേശ്വരനിൽ നിന്നും സർവ്വഥാ അഭിന്നനായി കോമളമായ ബാലഭാവത്തിൽ വിളങ്ങുന്ന ശ്രീ വിനായകനെ ഞാൻ ഭജിക്കുന്നു.

*ലസത്പുണ്ഡ്രഫാലം* = ലസത്തായ (വിളങ്ങുന്ന) പുണ്ഡ്രം (കുറി – ഭസ്മക്കുറി – ത്രിപുണ്ഡ്രാകാരമായ ഭസ്മക്കുറി (നെറ്റിത്തടത്തിൽ) ഉള്ളവനെ. തിരുനെറ്റിയിൽ ത്രിപുണ്ഡ്രാകാരമായി ഭസ്മം ചാർത്തി വിളങ്ങുന്ന ശ്രീ വിനായകനെ ഞാൻ ഭജിക്കുന്നു.

*ലോകമൂലം* = ലോകത്തിന് (എല്ലാ പ്രപഞ്ചങ്ങൾക്കും) മൂലം (ആ

ദികാരണം) ആയുള്ളവനെ. പ്രപഞ്ചങ്ങൾക്കെല്ലാം ആദികാരണമായു ള്ളവനും തനിക്ക് യാതൊരു കാരണവും ഇല്ലാത്തവനും ആണെന്നുള്ള സങ്കൽപ്പത്തിൽ ഭഗവാൻ ഉപനിഷദ് വേദ്യമായ ബ്രഹ്മം തന്നെയാണെന്ന് സൂചിതമായിരിക്കുന്നു. ലോകമൂലം എന്നതിൽ ഉത്പത്തിമാത്രമല്ല സ്ഥിതിയും ലയവും കൂടി ഭഗവാനെത്തന്നെ ആശ്രയിച്ചിരിക്കുന്നുവെന്ന് ഗ്രഹിക്കേണ്ടതാണ്. അങ്ങനെ ജഗത്തിന് മുഴുവൻ പരമമായ അധി ഷ്ഠാനമായുള്ള ശ്രീവിനായകനെ ഞാൻ ഭജിക്കുന്നു.

4

ഉരസ്താരഹാരം ശരച്ചന്ദ്രഹീരം
സുരശ്രീവിചാരം ഹൃതാർത്താരിഭാരം
കടേ ദാനപൂരം ജടാഭോഗിപൂരം
കലാബിന്ദുതാരം ഭജേ ശൈവവീരം.

ഈ പദ്യത്തിലും ഭജേ എന്ന ക്രിയയുടെ കർമ്മവിഭക്ത്യന്തങ്ങളാണ് മറ്റു പദങ്ങളെല്ലാം. *ഉരസ്താരഹാരം* = ഉരസ്സിൽ താരങ്ങളെന്നപോലെ (നക്ഷത്രങ്ങളെന്നപോലെ) തിളങ്ങുന്ന മുത്തുകൾ കോർത്ത ഹാരം അണിഞ്ഞിട്ടുള്ളവനെ. ഹാരം എന്നതിനു മുത്തുമാല എന്നാണ് അർത്ഥം. മുക്താഹാരം എന്ന പ്രയോഗത്തിൽ പൗനരുക്ത്യമുണ്ടെ ന്നാണ് വിമർശകന്മാർ പറയുന്നത്. താരങ്ങളെ ഉപമാനങ്ങളാക്കിയതു കൊണ്ട് ഹാരം എന്നതിൽ അന്തർഹിതങ്ങളായിരിക്കുന്ന മുക്താഫല ങ്ങളെ ഉപമേയങ്ങളായി അധ്യാഹരിച്ചേ മതിയാവൂ. നക്ഷത്രങ്ങളെന്ന പോലെ മിന്നിത്തിളങ്ങുന്ന മുഴുപ്പാർന്ന മുത്തുകൾ കോർത്തിണക്കിയ ഹാരം ചാർത്തി വിളങ്ങുന്ന തിരുമാർവിടത്തോടു കൂടിയ ശ്രീവിനായ കനെ ഞാൻ ഭജിക്കുന്നു.

*ശരച്ചന്ദ്രഹീരം* = ശരച്ചന്ദ്രനാകുന്ന ഹീരത്തോട് (വജ്രമണിയോട്) കൂടിയവനെ. ഹീരം എന്നത് ശിരോലങ്കാരമായുള്ള വജ്രമണിയാകു ന്നു. ശിരസ്സിൽ ശരത്കാലചന്ദ്രനെ (ഏറ്റവും തെളിവുറ്റ അഷ്ടമിച്ചന്ദ്രനെ ആണ് ഇവിടെ നിർദ്ദേശിച്ചിരിക്കുന്നത്) ഹീരസ്ഥാനത്തിൽ (വജ്രമണി യുടെ സ്ഥാനത്തിൽ) ചാർത്തിയിരിക്കുന്ന ശ്രീവിനായകനെ ഞാൻ ഭജി ക്കുന്നു.

*സുരശ്രീവിചാരം* = സുരശ്രീയെക്കുറിച്ചുള്ള (സുരന്മാരുടെ - സ്വഭ ക്തന്മാരായ ദേവന്മാരുടെ, ശ്രീയെ - ലക്ഷ്മിയെ, എല്ലാത്തരത്തിലു മുള്ള സൗഭാഗ്യത്തെ ലക്ഷ്യമാക്കിയുള്ള) വിചാരത്തോട് (സമാലോച നയോട്) കൂടിയവനെ. ഏതു സമയത്തിലും സുരന്മാരുടെ യോഗക്ഷേ മത്തിൽ ജാഗരൂകനായ ശ്രീവിനായകനെ ഞാൻ ഭജിക്കുന്നു. *ഹൃതാർത്താരിഭാരം* = ഹൃതമായ ആർത്താരിഭാരത്തോട് (ആർത്തന്മാ

രുടെ – ശത്രുക്കളാൽ ബാധിക്കപ്പെട്ടു കേഴുന്നവരുടെ, അരിഭാരത്തെ – അരികളാകുന്ന, അതായത് ശത്രുക്കളാകുന്ന ഭാരത്തോട്) കൂടിയവനെ. ശത്രുക്കളാൽ ഉപദ്രവിക്കപ്പെട്ട് അല്ലൽപ്പെടുന്ന സ്വഭക്തന്മാർക്ക് താങ്ങുവാനാകാത്ത ഭാരമെന്നപോലുള്ള ആ ശത്രുക്കളെ ഹരിച്ച് (ഇല്ലാതാക്കി) സംരക്ഷിക്കുന്നവനെ. യാതൊരു ഭഗവാനാണോ സ്വഭക്തന്മാരുടെ ശത്രുക്കളെ സംഹരിച്ചു സ്വഭക്തന്മാരെ സംരക്ഷിക്കുന്നതിൽ കരുണയോടെ വ്യാപരിക്കുന്നത് ആ വിനായകനെ ഞാൻ ഭജിക്കുന്നു.

*കടേദാനപൂരം* (ഇത് അലുക് സമാസമാകുന്നു) = കടത്തിൽ (ആനയുടെ കവിൾത്തടത്തിനെയാണ് കടം എന്ന് പറയുന്നത്. അതുകൊണ്ട് ഇവിടെ ഭഗവാനെ ഗജമുഖനായി ഭാവനം ചെയ്തുകൊള്ളണം) ദാനപൂരത്തോട് (മദജലപ്രവാഹത്തോട്) കൂടിയവനെ. കടത്തിൽ ഏതു സമയത്തിലും മദജലം പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഗജാസ്യനായ ആ വിനായകനെ ഞാൻ ഭജിക്കുന്നു. ജടാഭോഗിപൂരം – ജടയിൽ ഭോഗീപൂരത്തോട് (ഭോഗീപ്രവാഹത്തോട് – ഇവിടെ പ്രവാഹാർത്ഥത്തിലുള്ള പൂരശബ്ദം പ്രയോഗിച്ചിരിക്കുന്നതുകൊണ്ട് ഭോഗികളെ അതായത് സർപ്പങ്ങളെ നദികളായി രൂപണം ചെയ്തുകൊള്ളണം. ജടയിൽ സർപ്പങ്ങൾ കൂടിപ്പിണഞ്ഞ് നിരന്തരം ഇളകിക്കൊണ്ടിരിക്കുന്നതിനെ ഒട്ടനേകം നീർച്ചാലുകളായി ഭാവനം ചെയ്യാമല്ലോ. അതോടുകൂടി ജടയ്ക്ക് പർവ്വതസാരൂപ്യവും വിഭാവനം ചെയ്തുകൊള്ളണം) കൂടിയവനെ. മഹത്തായ ജടക്കെട്ടിൽ എത്രയോ സർപ്പങ്ങൾ ദ്രുതഗതിയിൽ ചലിച്ചുകൊണ്ടിരിക്കുകയാണ്. അങ്ങനെ ജടയിൽ സർപ്പപ്രവാഹത്തോടു കൂടി പരിലസിക്കുന്ന ശ്രീവിനായകനെ ഞാൻ ഭജിക്കുന്നു.

*കലാബിന്ദുതാരം* = കലയും ബിന്ദുവും ചേർന്നുള്ള താരം (പ്രണവം – ഓങ്കാരം – അകാരവും ഉകാരവും മകാരവും) ആകുന്ന സ്വരൂപത്തോട് കൂടിയവനെ. അകാരം വിഷ്ണുവിനേയും ഉകാരം ശിവനേയും മകാരം ബ്രഹ്മാവിനേയും കുറിക്കുന്നുവെന്നും അതുകൊണ്ട് ഓങ്കാരം മൂർത്തിത്രയത്തിന്റെ ഐക്യവാചകമാണെന്നും പറയപ്പെട്ടിരിക്കുന്നു. ത്രിമൂർത്തികൾക്കും അപ്പുറമാണ് കല. കലയ്ക്കും അപ്പുറമാണ് ബിന്ദു. അങ്ങനെ കലാബിന്ദുസമേതനായി ഓങ്കാര സ്വരൂപനായിരിക്കുന്ന ഭഗവാൻ വിനായകൻ സർവ്വാത്മകനായ പരബ്രഹ്മംതന്നെയാകുന്നു. കലയെ ഹിരണ്യഗർഭനായും ബിന്ദുവിനെ സദാശിവനായും സങ്കൽപ്പിക്കാറുണ്ട്. അങ്ങനെ പഞ്ചമൂർത്ത്യാത്മകനായ ശ്രീവിനായകനെ ഞാൻ ഭജിക്കുന്നു.

*ശൈവവീരം* = ശൈവന്മാരിൽ (ശിവൻ ഭജനീയനായ ദേവതയായി ഭവിക്കുന്നത് ആർക്കോ അവരാണ് ശൈവന്മാർ. ശിവനെ സർവ്വാത്മനാ ഉപാസിക്കുന്നവർ എന്നർത്ഥം. പ്രമഥാദിഗണങ്ങളാണല്ലോ ശൈവന്മാർ). വീരനായുള്ളവനെ. ശൈവന്മാരായ ഭൂതഗണങ്ങൾക്കൊക്കെയും നായ

കനായുള്ളവനെ. ഭഗവാന് ഗണേശൻ എന്നുള്ള പേര്, ശിവന്റെ പാർശ്വവർത്തികളായ ഭൂതഗണങ്ങളുടെ നായകത്വം കൽപ്പിക്കപ്പെട്ടതുകൊണ്ട് സംസിദ്ധമാകുന്നു. ഇവിടെ വിനായകനെ ശൈവവീരപദം കൊണ്ട് നിർദ്ദേശിക്കുമ്പോൾ ഗുരുദേവന്റെ ശിവപരമായ ഭാവനയോടാണ് ബന്ധപ്പെടുത്തപ്പെട്ടിരിക്കുന്നത്. ഗുരുദേവനും ജ്ഞാനമൂർത്തിയായ ശിവനെ ആത്മാവായിത്തന്നെ ഭാവനം ചെയ്കയാൽ ശൈവനാണല്ലോ. അതുകൊണ്ട് ശൈവന്മാരിൽ വീരനായ വിനായകനെ ആത്മസ്വരൂപനായിത്തന്നെ ഭജിക്കുന്നത് യുക്തമത്രേ. അങ്ങനെ ശൈവവീരനായ വിനായകനെ ഞാൻ ഭജിക്കുന്നു.

5

കരാരൂഢമോക്ഷം വിപദ്ഭങ്ഗദക്ഷം
ചലത്സാരസാക്ഷം പരാശക്തിപക്ഷം
ശ്രിതാമർത്ത്യവൃക്ഷം സുരാരിദ്രുതക്ഷം
പരാനന്ദപക്ഷം ഭജേ ശ്രീശിവാക്ഷം.

*കരാരൂഢമോക്ഷം* = കരത്തിൽ ആരൂഢമായിരിക്കുന്ന (കയറിയിരിക്കുന്ന) മോക്ഷത്തോട് കൂടിയവനെ. മോക്ഷമാണല്ലോ പരമപുരുഷാർത്ഥം. മോക്ഷം ഭഗവാന്റെ തൃക്കരത്തിൽ കയറിയിരിക്കുകയാണ്. അതായത് ഒരു ദാതാവ് അർത്ഥിക്കായി കൊടുക്കുന്നതിലേയ്ക്ക് വേണ്ടി കൈയ്യിലെടുത്തു വച്ചിരിക്കുന്ന ദ്രവ്യത്തിന് സമാനമാണ് ഭഗവാന്റെ തൃക്കൈയിൽ മോക്ഷമെന്നർത്ഥം. അങ്ങനെ സ്വഭക്തന്മാർക്ക് മോക്ഷമരുളുന്നതിന് സ്വയം കാത്തുകൊണ്ടിരിക്കുന്ന ശ്രീവിനായകനെ ഞാൻ ഭജിക്കുന്നു. *വിപദ്ഭങ്ഗദക്ഷം* = വിപത്തുകളുടെ ഭങ്ഗത്തിൽ (വിപത്തിനെ - സ്വഭക്തന്മാരുടെ ആപത്തിനെ, ഭഞ്ജിക്കുന്നതിൽ - തകർക്കുന്നതിൽ) ദക്ഷനായവനെ (സമർത്ഥനായവനെ). അങ്ങനെ യാതൊരു ഭഗവാന്റെ അതിശയിതമായ സാമർത്ഥ്യം മുഴുവൻ, സ്വഭക്തന്മാരുടെ ഏതുതരം ആപത്തുക്കളേയും നേരത്തേകൂട്ടി പരിഹരിക്കുന്നതിൽ പ്രകടമാക്കുന്നുവോ ആ വിനായകനെ ഞാൻ ഭജിക്കുന്നു.

*ചലത്സാരസാക്ഷം* = ചലത്തുക്കളായ (ഇളകിക്കൊണ്ടിരിക്കുന്ന) സാരസങ്ങൾ (താമരപ്പൂക്കൾ - താമരപ്പൂവിതളുകൾ) പോലുള്ള അക്ഷികളോട് (കണ്ണുകളോട്) കൂടിയവനെ. ഭക്തന്മാരെ സംരക്ഷിക്കുന്നതിനുവേണ്ടി കരുണയോടെ കടാക്ഷിച്ചുകൊണ്ടിരിക്കുന്ന ഭഗവാന്റെ തിരുമിഴികൾ അനവരതം ഇളകിക്കൊണ്ടിരിക്കുന്നത് കണ്ടാൽ വണ്ടുകൾ പാറിപ്പറക്കുന്നതുകൊണ്ട് ആകർഷകമാംവണ്ണം ഇളകുന്ന താമരപ്പൂവിതളുകളോട് സാദൃശ്യം സങ്കൽപ്പിതമായിരിക്കുന്നു. അങ്ങനെ ഭക്തന്മാരെ തേടുന്നവണ്ണം അങ്ങോട്ടും ഇങ്ങോട്ടും നോക്കുന്നതുകൊണ്ട്

ഇളകിയാടുന്ന താമരപ്പൂവുകൾക്കൊത്ത തിരുമിഴിയിണയോടു കൂടിയ വിനായകനെ ഞാൻ ഭജിക്കുന്നു.

*പരാശക്തിപക്ഷം* = പരയായ ശക്തിപക്ഷത്തിൽ (പാർശ്വത്തിൽ) ഭവിക്കുന്നവനെ. ഈ സങ്കൽപ്പത്തിൽ ഭഗവാനെ ശക്തിഗണപതിയായിട്ടാണ് ഗ്രഹിക്കേണ്ടത്. ഈ അഷ്ടകത്തിലെ ഓരോ പദവും ചതുർത്ഥ്യന്തമായി നമഃപദം ചേർത്ത് പ്രണവത്തോട് കൂടി ഉരുക്കഴിക്കാവുന്ന മന്ത്രങ്ങളത്രേ. 'ഓം ശം ശക്തിപക്ഷായ നമഃ' എന്നുള്ള മഹാമന്ത്രമാണ് ഇവിടെ ഋഷിയായ ഗുരുദേവൻ ദർശിച്ചിരിക്കുന്നത്. അങ്ങനെ സൃഷ്ടി സ്ഥിതി സംഹാരകാരിണിയായി പരയായ ശക്തിയെ സ്വവല്ലഭയാക്കി തന്റെ തിരുവുടലിനോട് ചേർത്തുവച്ചുകൊണ്ടിരിക്കുന്ന ശ്രീവിനായകനെ ഞാൻ ഭജിക്കുന്നു. രണ്ടാമത്തെ പദ്യത്തിൽ ശക്തിപുത്രൻ എന്നാണല്ലോ പറഞ്ഞത്. ഇവിടെയാകട്ടെ അതേ ശക്തിയെ പാർശ്വത്തിലിരിക്കുന്ന വല്ലഭയാക്കി ഭാവനം ചെയ്തിരിക്കുന്നു. ശ്രിതാമർത്യവൃക്ഷം = ശ്രിതന്മാർക്ക് (ആരാണോ തന്നെ ആശ്രയിക്കുന്നത് അവർക്ക്) അമർത്ത്യവൃക്ഷം (ദേവവൃക്ഷം) ആയുള്ളവനെ. അതായത് മന്ദാരം, പാരിജാതം, സന്താനം, കൽപ്പവൃക്ഷം, ഹരിചന്ദനം എന്നിങ്ങനെ അഞ്ചു ദേവവൃക്ഷങ്ങൾ ഉണ്ടെന്ന് അറിയപ്പെടുന്നുവല്ലോ. അർത്ഥികൾക്ക് അഭീഷ്ടമരുളുക എന്നതാണ് ആ ദേവവൃക്ഷങ്ങളുടെ മഹിമ. പ്രകൃതത്തിൽ ഭഗവാനെ തന്റെ ഭക്തന്മാർക്ക് സർവ്വാഭീഷ്ടങ്ങളും നൽകുന്നതുകൊണ്ട് അമർത്ത്യവൃക്ഷമായി രൂപണംചെയ്തിരിക്കുകയാണ്. ഏതോ ചില അഭീഷ്ടങ്ങൾ അരുളുന്നതുകൊണ്ട് മഹിതങ്ങളായ ആ ദേവവൃക്ഷങ്ങൾ ഇന്ദ്രന്റെ ഉദ്യാനത്തിലാണല്ലോ ഇരിക്കുന്നത്. അവയെയല്ല ഞാൻ സേവിക്കുന്നത്. പിന്നെയോ ആശ്രിതർക്ക് അവരുടെ അടുക്കൽ എത്തിച്ചേർന്ന് ചില കാമങ്ങളെ മാത്രമല്ല അർത്ഥിക്കപ്പെടാത്തവയെക്കൂടി നൽകുവാനും അതിനും അപ്പുറം പരമാനന്ദസാന്ദ്രമായ ഗതിയെത്തന്നെയും അരുളുന്നവനും ആയ ശ്രീവിനായകൻ തന്നെയാണ് അമർത്ത്യവൃക്ഷമായി ഭജിക്കപ്പെടുന്നത്.

*സുരാരിദ്രുതക്ഷം* = സുരാരികളാകുന്ന ദ്രുക്കൾക്ക് തക്ഷാവായുള്ളവനെ. സുരാരികൾ = അസുരന്മാർ. ദ്രുക്കൾ =വൃക്ഷങ്ങൾ, തക്ഷാവ് = തക്ഷണം ചെയ്യുന്നവൻ (തനൂകരിക്കുന്നവർ). അസുരന്മാരെ നശിപ്പിക്കുന്ന ഭഗവാനെ അസുരന്മാരാകുന്ന വൃക്ഷങ്ങളുടെ തക്ഷാവായി രൂപണം ചെയ്തിരിക്കുന്നു. മരപ്പണിചെയ്യുന്ന ശിൽപ്പിയാണ് തക്ഷാവ്. മരങ്ങളെ സ്വേച്ഛപോലെ വെട്ടിയെടുക്കേണ്ടത് തക്ഷാവിന്റെ സ്വാഭാവികമായ ധർമ്മമാണല്ലോ. അതുപോലെ അസുരന്മാരെ നിശ്ശേഷം സംഹരിക്കുന്ന വിനായകനെ ഞാൻ ഭജിക്കുന്നു.

*പരാനന്ദപക്ഷം* = പരമായ ആനന്ദമാകുന്ന പക്ഷത്തോട് (തുണയോട്) കൂടിയവനെ. അതായത് ബ്രഹ്മാനന്ദത്തിന്റെ സഖ്യം പുലർത്തു

ന്നവനെ. യാതൊരുവന്റെ ഭജനത്താൽ ബ്രഹ്മാനന്ദം സ്വാധീനമാക്കി ച്ചെയ്യപ്പെടുവാൻ കഴിയുമോ ആ വിനായകനെ ഞാൻ ഭജിക്കുന്നു. *ശ്രീശിവാക്ഷം* = ശ്രീയോട് കൂടിയ. ശിവം = മംഗളം, അക്ഷിയിൽ ഉള്ള വനെ. ഭഗവാന്റെ തൃക്കണ്ണിൽ എല്ലാ സമ്പത്തുക്കളോടും മംഗളം വർത്തിക്കുന്നു. അവിടുത്തെ തൃക്കടാക്ഷം ആർക്ക് ലഭിക്കുന്നുവോ അവർക്ക് നിഖിലസമ്പത്തുക്കളും നിത്യമായ മംഗളം ആകുന്ന മോ ക്ഷവും ലഭിക്കുന്നു. അങ്ങനെ യാതൊരു ഭഗവാനാണോ ഭക്തന്മാർക്ക് ശ്രേയസ്സും പ്രേയസ്സും അരുളുന്നത് ആ വിനായകനെ ഞാൻ ഭജിക്കു ന്നു.

6

സദാശം സുരേശം സദാ പാതുമീശം
നിദാനോദ്ഭവം ശാങ്കരപ്രേമകോശം
ധൃതശ്രീനിശേശം ലസദ്ദന്തകോശം
ചലച്ഛൂലപാശം ഭജേ കൃത്തപാശം

*സദാശം* = സദാ (എല്ലായ്പ്പോഴും). ശം (സുഖം) – ആനന്ദം ആകുന്ന സ്വരൂപത്തോട് കൂടിയവനെ. ഞാൻ നിത്യാനന്ദസ്വരൂപനായ വിനായ കനെ ഭജിക്കുന്നു. *സുരേശം* = സുരന്മാരുടെ (ദേവന്മാരുടെ) *ഈശനെ* = (നിയന്താവിനെ) യാതൊരു ഭഗവാനാണോ ബ്രഹ്മാദികളായ ദേവ ന്മാരെക്കൂടി അടക്കി ആളുന്നത് ആ വിനായകനെ ഞാൻ വന്ദിക്കുന്നു. *സദാ* = എല്ലായ്പ്പോഴും. *പാതും* = രക്ഷിക്കുന്നതിന്. *ഈശം* = ഈശനെ (ശക്തനായുള്ളവനെ). എല്ലായ്പ്പോഴും രക്ഷിക്കുന്നതിന് സമർത്ഥനായ വിനായകനെ ഞാൻ ഭജിക്കുന്നു. *നിദാനോദ്ഭവം* = നിദാനം (ആദികാ രണം യാതൊരുവനിൽ നിന്നും ഉദ്ഭവിക്കുന്നുവോ അവനെ). പ്രപ ഞ്ചത്തെ കാരണം എന്നും കാര്യം എന്നും (അവ്യക്തം എന്നും വ്യക്തം എന്നും) വിഭജിക്കാറുണ്ട്. പരമകാരണമായത് പരമാണുവാണെന്ന് ചിലർ. പ്രകൃതിയാണെന്ന് മറ്റു ചിലർ. അവിദ്യയാണെന്ന് വേദാന്തി കൾ. ഏതായാലും അതിലുമപ്പുറമാണ് വിനായകന്റെ നില എന്നു വരു മ്പോൾ വിനായകൻ പരബ്രഹ്മം തന്നെയാണല്ലോ. അങ്ങനെ നിഖില ജഗത്തിനും ഉത്പത്തിസ്ഥിതിലയങ്ങൾക്ക് അധിഷ്ഠാനഭൂതനായ വിനാ യകനെ ഞാൻ ഭജിക്കുന്നു.

*ശാങ്കരപ്രേമകോശം* = ശാങ്കരമായ (ശങ്കരനേയും ശങ്കരിയേയും സംബന്ധിച്ചതായ) പ്രേമത്തിന് (പ്രീതിയ്ക്ക്) കോശം (ഈടറ) ആയു ള്ളവനെ. വിനായകൻ ശ്രീ പരമേശ്വരന്റേയും ശ്രീപാർവ്വതിയുടേയും അരുമക്കിടാവാണല്ലോ. ആ മാതാപിതാക്കളുടെ സവിശേഷമായ പ്രേമ ത്തിന് മുഴുവൻ നിദാനമായുള്ള വിനായകനെ ഞാൻ ഭജിക്കുന്നു. *ധൃത ശ്രീനിശേശം* = ധൃതനായ (ധരിക്കപ്പെട്ടവനായ) ശ്രീനിശേശനോട് (ശ്രീ

യുക്തനായ നിശേശനോട് - ചന്ദ്രനോട് കൂടിയവനെ). പുഷ്ക്കലമായ ശോഭ ഇയന്ന അഷ്ടമിച്ചന്ദ്രനെ ശിരസ്സിൽ ചൂഡാമണിയായി ചാർത്തുന്ന വിനായകനെ ഞാൻ ഭജിക്കുന്നു. *ലസദ്ദന്തകോശം* = ലസത്തായ ദന്തകോശത്തോട് കൂടിയവനെ. ലസത്ത് - ശോഭിക്കുന്നത് (ശുഭ്രത കൊണ്ട് തിളങ്ങുന്നത്) *ദന്തകോശം* = കോശത്തിന്റെ (പൂമൊട്ടിന്റെ) ആകൃതിയിലുള്ള ദന്തത്തോട് (കൊമ്പോട്) കൂടിയവനെ. ആനയുടെ കൊമ്പിന് കോശത്തിന്റെ (പൂമൊട്ടിന്റെ) ആകാരം പ്രസിദ്ധമാണല്ലോ. അങ്ങനെ വർത്തുളാകാരമായി കൂർത്ത് ശുഭ്രവർണ്ണങ്ങളായ കൊമ്പുകൾ ഗജാസ്യനായ യാതൊരു ഭഗവാന്റെ തിരുമുഖത്തിൽ പരിശോഭിക്കുന്നുവോ ആ വിനായകനെ ഞാൻ ഭജിക്കുന്നു.

*ചലച്ഛൂലപാശം* = ചലത്തുക്കളായ (ഇളകിക്കൊണ്ടിരിക്കുന്ന) ശൂലപാശങ്ങളോട് (ശൂലത്തോടും പാശത്തോടും) കൂടിയവനെ. ശൂലവും പാശവും ഭഗവാന്റെ തൃക്കൈകളിൽ വിളങ്ങുന്ന ആയുധങ്ങളത്രേ. ഭക്തന്മാരുടെ സംരക്ഷണത്തിനുവേണ്ടി ദുഷ്ടനിഗ്രഹം സാധിപ്പാനുള്ള ഭഗവാന്റെ വെമ്പലാണ് ആ ആയുധങ്ങൾ ഇളകുന്നതുകൊണ്ട് സൂചിതമായിരിക്കുന്നത്. ബീജാപൂരം (മാതളങ്ങ), ഗദ, ഇക്ഷുകാർമുകം (കരിമ്പുവില്ല്) രുജ (ശൂലം), ചക്രം, അബ്ജം (ശംഖം), പാശം, ഉത്പലം (താമരപ്പൂവ്), വ്രീഹ്യഗ്രം (നെൽമുന), സ്വവിഷാണം (തന്റെ കൊമ്പ്) എന്നിവ പത്തും പത്തു കൈകളിലും രത്നകലശം തുമ്പിക്കൈയിലും വിളങ്ങുന്ന വിഘ്നേശ്വരന്റെ ധ്യാനം പ്രസിദ്ധമാണ്. അങ്ങനെ വിശിഷ്ടങ്ങളായ ആയുധങ്ങളെ ആർത്തത്രാണത്തിനായി തൃക്കൈകളിൽ ഏന്തി പരിശോഭിക്കുന്ന വിനായകനെ ഞാൻ ഭജിക്കുന്നു. *കൃത്തപാശം* = കൃത്തമായ (ഛേദിക്കപ്പെട്ട) പാശത്തോടുകൂടിയവനെ. ഇവിടെ പാശമായി കൽപ്പിച്ചിരിക്കുന്നത് ഭക്തന്മാരുടെ ജനനമരണരൂപമായ ദുഃഖത്തിന് കാരണമായ അവിദ്യാഗ്രന്ഥിയെ ആകുന്നു. അങ്ങനെ ഭക്തന്മാരുടെ അജ്ഞാനപാശത്തെ യാതൊരു ഭഗവാൻ സ്വാനുഗ്രഹംകൊണ്ട് പൊട്ടിക്കുന്നുവോ ആ വിനായകനെ ഞാൻ ഭജിക്കുന്നു.

7

തതാനേകസന്തം സദാ ദാനവന്തം
ബുധശ്രീകരം തം ഗജാസ്യം വിഭാന്തം
കരാത്മീയദന്തം ത്രിലോകൈകവൃന്തം
സുമന്ദം പരം തം ഭജേ/ഹം ഭവന്തം

*തതാനേകസന്തം* = തതരായ (തനിക്കപ്പെട്ട - വിസ്തരിക്കപ്പെട്ട) അനേകരായി ഭവിക്കുന്നവനെ. അതായത് താൻ ഒരുവനേയുള്ളൂ; എന്നാൽ സ്വേച്ഛകൊണ്ട് ബഹുത്വം പ്രാപിച്ചിരിക്കുന്നു. അങ്ങനെ ബഹു

ത്വം പ്രാപിച്ചിരിക്കുന്ന അവസ്ഥയിലും പാരമാർത്ഥികമായ സദ്രൂപം യാതൊരു മാറ്റവും വരാതെ തുടരുന്നു. "ബഹുസ്യാം പ്രജായേയ" എന്ന ശ്രുതി പ്രകൃതത്തിൽ ഓർമ്മിക്കപ്പെടേണ്ടതാണ്. അങ്ങനെ ബഹുരൂപതയോടെ പ്രപഞ്ചമായി തന്നെ വിസ്തരിച്ചത് യാതൊരു ഭഗവാനാണോ ആ വിനായകനെ ഞാൻ ഭജിക്കുന്നു.

*സദാദാനവന്തം* = സദാ - എല്ലായ്പ്പോഴും, ദാനവന്തം - പ്രശസ്തമായ ദാനത്തോട് കൂടിയവനെ. ഇവിടെ ദാനം ഭക്തന്മാർക്ക് അഭീഷ്ടം അരുളുന്നതോ ഗജാസ്യഭാവത്തിൽ മദജലമോ ആകാം. എപ്പോഴും ഭക്തന്മാർക്ക് ഏതൊരഭീഷ്ടവും നൽകിക്കൊണ്ടിരിക്കുന്ന വിനായകനെ ഞാൻ ഭജിക്കുന്നു. അഥവാ എല്ലായ്പ്പോഴും മദജലം വാർന്നുകൊണ്ടിരിക്കുന്ന, തിരുമുഖത്തോട് ശോഭിക്കുന്ന ഗജാസ്യനായ വിനായകനെ ഞാൻ ഭജിക്കുന്നു. *ബുധശ്രീകരം* = ബുധന്മാർക്ക് (വിദ്വാന്മാർക്ക്) ശ്രീയെ (അവർക്ക് അഭീഷ്ടമായുള്ള സമ്പത്തിനെ) ഉണ്ടാക്കുന്നവനെ. ഇവിടെ ബുധന്മാർ ഭഗവാനായ വിനായകന്റെ തത്ത്വം അറിയുന്നവർ തന്നെ. അവരുടെ യോഗക്ഷേമം സാധിക്കേണ്ടത് ഭഗവാന്റെ കടമയാണല്ലോ. അങ്ങനെ തന്നെ അറിഞ്ഞ് ഉപാസിക്കുന്നവർക്ക് ഇഹപരസുഖവും പരമമായ കൈവല്യവും അരുളുന്ന വിനായകനെ ഞാൻ ഭജിക്കുന്നു. *ഗജാസ്യം* = ഗജത്തിന്റെ (കൊമ്പനാനയുടെ) ആസ്യം (മുഖം) പോലുള്ള ആസ്യത്തോട് കൂടിയവനെ. ഇവിടെ ഭഗവാനെ സ്പഷ്ടമായിത്തന്നെ ഗജാസ്യഭാവത്തിൽ നിർദ്ദേശിക്കുന്നു. അങ്ങനെ ഗജാനനായ വിനായകനെ ഞാൻ ഭജിക്കുന്നു.

*വിഭാന്തം* = വിശേഷേണ ഭാനം ചെയ്യുന്നവനെ. 'തമേവ ഭാന്തമനുഭാതി സർവ്വം' എന്നിങ്ങനെ ശ്രുതിയിൽ എല്ലാ തേജസ്സുകളേയും പ്രകാശിപ്പിച്ചുകൊണ്ടും സ്വയം പ്രകാശിച്ചുകൊണ്ടും വിളങ്ങുന്ന ബ്രഹ്മത്തെ പ്രകീർത്തനം ചെയ്തിട്ടുണ്ടല്ലോ. അങ്ങനെ പരബ്രഹ്മസ്വരൂപനായി പ്രശോഭിക്കുന്ന വിനായകനെ ഞാൻ ഭജിക്കുന്നു. *കരാത്മീയദന്തം* = കരത്തിൽ (ഒരു കൈയിൽ) ആത്മീയമായ (തന്റേതായ) ദന്തത്തോട് (കൊമ്പോട്) കൂടിയവനെ. ഗജാസ്യനായ ഭഗവാന്റെ ഒരു കൊമ്പ് ഏതോ കലഹത്തിൽ സുബ്രഹ്മണ്യൻ ഒടിച്ചെടുത്തുവെന്നും അതു താഴെ വച്ചാൽ വിപത്തുണ്ടാകുമെന്നുമുള്ള ജ്യേഷ്ഠന്റെ ശാപം കേൾക്കവേ സുബ്രഹ്മണ്യൻ തന്ത്രത്തിൽ ഒരു പഴത്തിനകത്താക്കി ആ കൊമ്പിനെ ജ്യേഷ്ഠന്റെ കൈയിൽത്തന്നെ കൊടുത്ത് ആത്മരക്ഷ സാധിച്ചുവെന്നും ആ കൊമ്പ് ഭഗവാന്റെ കൈയിൽ തന്നെ അങ്ങനെ വർത്തിക്കുമാറായെന്നും ഉള്ള കഥ ഇവിടെ ഓർമ്മിക്കേണ്ടതാണ്. അങ്ങനെ ഒരു കൈയിൽ തന്റെ കൊമ്പും ഏന്തി ദശഭുജനായി ഗജാസ്യഭാവത്തിൽ പ്രശോഭിക്കുന്ന വിനായകനെ ഞാൻ ഭജിക്കുന്നു. *ത്രിലോകൈകവന്ദ്യം* = ത്രിലോകങ്ങൾക്കും (ഭൂമി, സ്വർഗ്ഗം, പാതാളം എന്നീ മൂന്നു ലോക

ങ്ങൾക്കും) ഏകമായ (ഒരേ ഒരു) വൃന്തം – ഞെട്ടായുള്ളവനെ. ഇവിടെ ഭഗവാനെ വൃന്തമായി രൂപണം ചെയ്തുകൊണ്ട് ത്രിലോകങ്ങളെ മൂന്നു ഫലങ്ങളായി സങ്കൽപ്പിക്കണം. അങ്ങനെ ഒരേ ഞെട്ടിൽ മൂന്നു ഫല ങ്ങളെന്നപോലെ മൂന്നു ലോകങ്ങൾക്കും ആലംബഭൂതനായിരിക്കുന്ന വിനായകനെ ഞാൻ ഭജിക്കുന്നു.

*സുമന്ദം* = ഏറ്റവും മന്ദനായവനെ (മന്ദഗതിയായവനെ). ഭഗവാന്റെ സവിലാസമായ ഗമനത്തിലുള്ള മാന്ദ്യമാണ് ഇവിടെ ഭാവനം ചെയ്യ പ്പെട്ടിരിക്കുന്നത്. എലി വാഹനമായുള്ള ഭഗവാന്റെ ഗതിക്ക് മാന്ദ്യം ഉണ്ടാ യിരിക്കുമെന്ന് കരുതിയാണല്ലോ മയൂര വാഹനനായ സുബ്രഹ്മണ്യൻ പിതാവിന്റെ കൈയിൽ നിന്നും ഫലം തനിക്കുതന്നെ കിട്ടുമെന്നുള്ള വിചാരത്തോടെ ത്രൈലോക്യ ഭ്രമണത്തിന് മുതിർന്നത്. എന്നാൽ വിനാ യകന്റെ ബുദ്ധിസാമർത്ഥ്യം കൊണ്ട് മാതാപിതാക്കളെ പ്രദക്ഷിണം ചെയ്ത് പന്തയത്തിൽ ജയം നേടി ഫലം സമ്പാദിച്ച കഥ സുമന്ദൻ എന്ന പദത്തിൽ ഓർമ്മിക്കുന്നത് കൊള്ളാം. അങ്ങനെ കാര്യസിദ്ധിക്ക് വിഘാതമാകാത്ത ഗതിമാന്ദ്യം കൊണ്ട് പ്രസിദ്ധനായ ശ്രീവിനായകനെ ഞാൻ ഭജിക്കുന്നു. രണ്ടാമത്തെ പാദത്തിലും ബുധശ്രീകരം എന്നു കഴിഞ്ഞ് 'തം' എന്നൊരു പദം കാണുന്നുണ്ട്. ആ 'തം' എന്നതിനെ അവ്വണ്ണമെല്ലാം പ്രസിദ്ധനായുള്ളവനെ എന്ന അർത്ഥത്തിൽ യോജി പ്പിക്കണം.

8

ശിവപ്രേമപിണ്ഡം പരം സ്വർണ്ണവർണ്ണം
ലസദ്ദന്തഖണ്ഡം സദാനന്ദപൂർണ്ണം
വിവർണ്ണപ്രഭാസ്യം ധൃതസ്വർണ്ണഭാണ്ഡം
ചലച്ചാരുശുണ്ഡം ഭജേ ദന്തിതുണ്ഡം

*ശിവപ്രേമപിണ്ഡം* = ശിവന്റെ പ്രേമ പിണ്ഡമായുള്ളവനെ (മൂർത്ത മായി ഭവിച്ച പ്രേമമായുള്ളവനെ). ശിവന്റെ പുത്രൻ എന്ന ഭാവത്തി ലാണ് ഇവിടെ വിനായകനെ സങ്കൽപ്പിച്ചിരിക്കുന്നത്. അങ്ങനെ പിതാ വെന്ന നിലയ്ക്ക് ശിവൻ ആവഹിക്കുന്ന പ്രേമം തന്നെ കാണത്തക്ക രൂപത്തിൽ ആയിരിക്കുന്ന വിനായകനെ ഞാൻ ഭജിക്കുന്നു.

*പരം* = പരനെ മായാകാര്യങ്ങൾക്കും മായയ്ക്കും വിഷയമല്ലാതു ള്ളവനെ. *സ്വർണ്ണവർണ്ണം* = സ്വർണ്ണത്തിന്റെ വർണ്ണംപോലുള്ള വർണ്ണ ത്തോട് കൂടിയവനെ. *ലസദ്ദന്തഖണ്ഡം* = ലസത്തായ (ശോഭിക്കുന്ന) ദന്തഖണ്ഡത്തോട് (കൊമ്പിൻ തുണ്ടോട് – സുബ്രഹ്മണ്യൻ പൊട്ടിച്ചെ ടുത്തതുപോലെയുള്ള ഭാഗമാണ് ഇവിടെ ദന്തഖണ്ഡം എന്നതുകൊണ്ട് നിർദ്ദിഷ്ടമായിരിക്കുന്നത്. ഗജാസ്യനായ ഭഗവാന്റെ ഒരു കൊമ്പ് അൽപ്പ മാത്രമേ ശേഷിക്കുന്നുള്ളൂ. അതുകൊണ്ട് ഏകദന്തൻ എന്ന് അവി

ടുത്തെ നിർദ്ദേശിക്കാറുണ്ട്. പൊട്ടിച്ചെടുത്തതുപോലെയുള്ള കൊമ്പിന്റെ ഭാഗം തന്നെയും നല്ലപോലെ തിളങ്ങുന്നുണ്ടെന്നാണ് സൂചിതമായിരിക്കുന്നത്) കൂടിയവനെ. *സദാനന്ദപൂർണ്ണം* = സത്തുംകൊണ്ടും ആനന്ദംകൊണ്ടും പൂർണ്ണനായുള്ളവനെ. സത്ത് എന്നതും ആനന്ദം എന്നതും ബ്രഹ്മത്തിന്റെ സ്വരൂപ ലക്ഷണങ്ങളാണെന്ന് മുമ്പ് പറഞ്ഞിട്ടുണ്ടല്ലോ. കേവലം സത്തും കേവലം ആനന്ദവും ആയുള്ളവനെ എന്നാണ് സത്തിന്റേയും ആനന്ദത്തിന്റേയും പൂർണ്ണതകൊണ്ട് വിവക്ഷിതമായിരിക്കുന്നത്. സത്തല്ലാതെ ആനന്ദമല്ലാതെ മറ്റൊന്നും ഇല്ലാതുള്ള വിനായകനെ ഞാൻ വന്ദിക്കുന്നു.

*വിവർണ്ണപ്രഭാസ്യം* = വിവർണ്ണപ്രഭമായ (വിശിഷ്ടമായ വർണ്ണത്തോട് കൂടിയ പ്രഭയെ സമാവഹിക്കുന്ന) ആസ്യത്തോട് (തിരുമുഖത്തോട്) കൂടിയവനെ. ഭഗവാന്റെ തിരുമുഖത്തിനുള്ള പ്രഭ അത്യുജ്ജ്വലമാകയാലാണ് ഇവിടെ വിവർണ്ണ പ്രഭാസ്യനെന്ന് നിർദ്ദേശിച്ചിരിക്കുന്നത്. *ധൃതസ്വർണ്ണഭാണ്ഡം* = ധൃതമായ (ധരിക്കപ്പെട്ട) സ്വർണ്ണഭാണ്ഡത്തോട് (പൊൻ കലശത്തോട്) കൂടിയവനെ. ദശഭുജനായ ഭഗവാന്റെ പത്ത് കൈകളിലും മാതളങ്ങ മുതലായത് വർത്തിക്കുന്നുവെന്ന് മുൻപ് നിർദ്ദേശിച്ചുവല്ലോ. അവയ്ക്ക് പുറമേ തുമ്പിക്കൈയിൽ പൊൻകലശം ധരിക്കുന്നതിനെയാണ് ഇവിടെ പ്രതിപാദിച്ചിരിക്കുന്നത്. *ചലച്ചാരുശുണ്ഡം* = ചലത്തായ (ഇളകുന്ന) ചാരുശുണ്ഡയോട് (അഴകായ തുമ്പിക്കൈയോട്) കൂടിയവനെ. *ദന്തിതുണ്ഡം* = ദന്തിയുടെ (കൊമ്പനാനയുടെ) തുണ്ഡം (മുഖം) പോലുള്ള തുണ്ഡത്തോട് കൂടിയവനെ.

എല്ലാ പദ്യങ്ങളിലും ഭജേ എന്നുള്ള ഒരേ ക്രിയാപദമാണ് പ്രയോഗിച്ചിരിക്കുന്നത്. മറ്റെല്ലാ പദങ്ങളും ഏറിയകൂറും ദ്വിതീയൈകവചനാന്തങ്ങളാകുന്നു. അവ ഓരോന്നും വെവ്വേറെ വാക്യത്തിൽ നിൽക്കുന്നതായി വ്യാഖ്യാനിക്കുന്നതാണ് യുക്തമായിട്ടുള്ളത്. അല്ലാതെ അവയെ വിശേഷണങ്ങളെന്ന നിലയിൽ ഒന്നായെടുത്ത് വിശേഷ്യഭൂതനായ വിനായകനിൽ അന്വയിക്കുന്ന പക്ഷം പൊരുത്തപ്പെടാത്ത ഭാവനകൾ കൊണ്ട് വ്യക്തമായ സങ്കൽപ്പം സാധ്യമല്ലാതാകും. ചില പദങ്ങൾക്ക് ആവൃത്തിയും പദഭേദവുമുണ്ടെങ്കിലും ചില അർത്ഥങ്ങൾക്ക് ആവൃത്തി ഈ സ്തോത്രത്തിൽ കാണപ്പെടുന്നതിന് ഉപപത്തി പറയേണ്ടതായിട്ടുണ്ട്. വിഷ്ണുസഹസ്രനാമത്തിന്റെ ഭാഷ്യത്തിൽ ഇതേ ആശങ്കയെ പുരസ്കരിച്ച് ആചാര്യസ്വാമികൾ നൽകിയിട്ടുള്ള സമാധാനം പ്രകൃതത്തിലും അനുസ്മരിക്കത്തക്കതാണ്. അതായത് അർത്ഥഭേദം കൊണ്ട് പദാവൃത്തിയും പദഭേദംകൊണ്ട് അർത്ഥാവൃത്തിയും പൗനരുക്ത്യദോഷം ഇല്ലാത്തതായിത്തീരുന്നു.

ഈ സ്തോത്രത്തിലെ ഓരോ പദത്തേയും ചതുർത്ഥ്യന്തമാക്കി നാമാവലിയുടെ രൂപത്തിൽ അർച്ചനയ്ക്കും മറ്റും പ്രയോഗിക്കാവുന്ന

താണ്.

1. ഓം നമദ്ദേവവൃന്ദായ നമഃ

2. ഓം ലസദ്ഭേദകന്ദായ നമഃ – ഇത്യാദി

ഇതിലെ ഓരോ നാമവും മൂലമന്ത്രങ്ങളാക്കി ഉപാസിക്കാവുന്നതാണ്.

ഉദാഹരണം :

ഓം നം നമദ്ദേവവൃന്ദായ നമഃ

ഓം ലം ലസദ്ഭേദകന്ദായ നമഃ

ഗുരുദേവന്റെ വിനായകാഷ്ടകം അർത്ഥനിഷ്ക്കർഷത്തോട് കൂടി നിയമേന പാരായണം ചെയ്യുന്നത് എല്ലാ അഭീഷ്ടങ്ങളും സിദ്ധിക്കുന്നതിനും ബ്രഹ്മവിദ്യയെ ഗ്രഹിക്കുന്നതിൽ വരാവുന്ന വിഘ്നങ്ങളെ പരിഹരിക്കുന്നതിനും അത്യന്തം സമർത്ഥമാകുന്നു.

സ്വയം ഭൂയാത്.

# മണ്ണന്തല ദേവീസ്തവം

1

മണിക്കുട വിടർത്തി മലർതൂവി മണമെല്ലാം -
ഘൃണിക്കപചിതിക്രിയകഴിച്ചു ഘൃണിയാക്കി
ഗുണിച്ചവകളൊക്കെയുമൊഴിഞ്ഞു ഗുണിയും പോയ് -
ഗുണക്കടൽ കടന്നു വരുവാനരുൾക താമേ !

ശ്രീനാരായണ ഗുരുദേവന്റെ കൃതികളിൽ ഉൾപ്പെടുത്തപ്പെട്ടിരിക്കുന്ന മണ്ണന്തല ദേവീസ്തവം - എന്ന സ്തോത്രനിബന്ധനം സുപ്രസിദ്ധമായിട്ടുണ്ട്. ഒടുവിലത്തെ പദ്യത്തിൽ മണ്ണന്തല എന്ന സ്ഥലനാമത്തിന്റെ അന്വർത്ഥത സ്തവകാരൻ തന്നെ വിവരിച്ചിട്ടുണ്ട്. മണ്ണന്തല എന്ന സ്ഥലത്ത് ഒരു ക്ഷേത്രം ഇന്ന് നിലവിലുണ്ട്. അവിടത്തെ ഉപാസനാമൂർത്തി ആനന്ദവല്ലീശ്വരസമേതനായ ഈശ്വരനത്രേ. ഈശ്വരിയേയും ഈശ്വരനേയും ഈശ്വരപദത്താൽ നിർദ്ദേശിക്കാവുന്നതുകൊണ്ട് പ്രസ്തുത ക്ഷേത്രത്തെ ആനന്ദവല്ലീശ്വര ക്ഷേത്രം എന്നു വ്യപദേശിക്കാറുള്ളത് യുക്തം തന്നെ. ഈശ്വരിക്കു തന്നെയാണ് പ്രാധാന്യമെന്ന് ഗുരുദേവന്റെ അന്തിമപദ്യപ്രസ്താവം തെളിയിക്കുന്നുണ്ടല്ലോ.

ഈ കൃതിയിൽ വിവിധ വൃത്തങ്ങളിലായി ഒമ്പത് പദ്യങ്ങൾ അടങ്ങിയിരിക്കുന്നു. വർണ്ണനീയയായ ദേവി പരാശക്തി തന്നെയാണ്. സൗന്ദര്യ ലഹരിയും മറ്റും പരാശക്തിയുടെ കീർത്തനങ്ങളാണല്ലോ. ഗുരുദേവന്റെ അദ്വൈത ദർശനത്തിനും ശൈവ സമയാനുസരണത്തിനും സർവ്വഥാ സാംഗത്യം ഇയലുന്ന പ്രതിപാദനംകൊണ്ട് സുതരാം പ്രശംസനീയമാണ് മണ്ണന്തല ദേവീസ്തവം എന്ന് നിശ്ശങ്കം പ്രസ്താവിക്കാവുന്നതാണ്. ശാബ്ദികവും ആർത്ഥികവുമായ ശ്ലേഷാദിഗുണങ്ങൾ ഭാവനാപുഷ്ക്കലമായ ഭക്തിഭാവത്തെ ഉപസ്ക്കരിക്കുന്നവയായി ഈ കാവ്യത്തിൽ സമുല്ലസിക്കുന്നു. ഏറ്റവും തെളിവുറ്റ ഈ നിബന്ധനം സാരസ്വതമഹിമയ്ക്ക് ഉത്തമമായ നിദർശനമാകുന്നു. ശരിക്കും അർത്ഥം അറിഞ്ഞ് ഏകാഗ്രതയോട് കൂടി തനിയെയോ കൂട്ടായോ ഈണത്തിൽ ചൊല്ലി പരമാനന്ദത്തിൽ ലയിക്കുന്നതിനുവേണ്ടിയാണ് ഗുരുദേവൻ അർച്ചാവതാരസ്തുതിയായ ഈ നിബന്ധത്തെ ചെയ്തത്. ഈ

സ്തോത്രതല്ലജത്തിന്റെ അനുസന്ധാനം സാധകനെ നിത്യാനന്ദത്തിലേക്ക് നയിക്കുമെന്നതിൽ സംശയമില്ല.

*തായേ* = സന്താനങ്ങളായ ഈയുള്ളവർക്കെല്ലാം പെറ്റമ്മയായുള്ളവളേ ! *മണിക്കുടവിടർത്തി* = മണിക്കുടയെ വിടർത്തിയിട്ട് (കുട - ഛത്രം രാജരാജേശ്വരിയുടെ ചിഹ്നങ്ങളിൽ പ്രമുഖമാകുന്നു.) അധീശ്വരത്വത്തെ ദ്യോതിപ്പിക്കുന്ന കുട സുവർണ്ണ ദണ്ഡവും ദുകൂലമയമായ ആവരണവും അതിൽ തന്നെ ചുറ്റും മണികിങ്കിണികളും എല്ലാംകൊണ്ട് സവിശേഷമായിരിക്കുമല്ലോ. അങ്ങനെയുള്ള മണിക്കുടയെ ശിരോഭാഗത്തിലായി വിടർത്തി അകമ്പടി സേവിക്കുന്നവരുടെ ഉപചാരത്തോടുകൂടി. *മലർതൂവി* = മലരുകളെ തൂകിയിട്ട്, പുഷ്പവർഷം ചെയ്തിട്ട്. ഇവിടെ മുപ്പത്തിമുക്കോടി ദേവതകളും അവരുടെ സ്ത്രീകളും ദേവയോനി വർഗ്ഗവും മന്ദാരാദി ദേവദാരു പഞ്ചകത്തിലെ വാടാമലരുകൾ കൊണ്ട് പരാശക്തിയായ മഹാദേവിയെ സഭക്ത്യാദരം അഭിഷേകിച്ചുകൊണ്ട് നിലകൊള്ളുന്നതായി സങ്കൽപ്പിക്കണം. *മണമെല്ലാം* = എല്ലാ മണങ്ങളും (മണം എന്നത് പൃഥ്വീതന്മാത്രമായ ഗന്ധമാണല്ലോ. അത് അപ്ഷടകളുടെ തന്മാത്രമായ രസത്തിനും തേജസ്സിന്റെ തന്മാത്രമായ രൂപത്തിനും വായുവിന്റെ തന്മാത്രമായ സ്പർശത്തിനും ആകാശത്തിന്റെ തന്മാത്രമായ ശബ്ദത്തിനും ഉപലക്ഷണമാകുന്നു. അങ്ങനെ പഞ്ചഭൂതങ്ങളുടെ തന്മാത്രകളേയും നിരവശേഷമായി ദേവീപൂജയ്ക്ക് സമർപ്പിക്കുന്നതായി സങ്കൽപ്പിക്കണം. *ഘൃണിക്ക്* = ഘൃണയോട് കൂടിയത് (ഘൃണ - കരുണ അഥവാ ദയ. ഇവിടെ ഘൃണി എന്ന പദം ഘൃണയോട് കൂടിയ - ആശ്രിതന്മാരിൽ ദയയോട് കൂടിയ ദൈവതത്തെ സാമാന്യേന കുറിക്കുന്നു. *അപചിതി ക്രിയകഴിച്ച്* = കരുണാവരുണാലയമായ മഹാദേവിക്ക് അപചിതി എന്നുള്ള ക്രിയ നിർവ്വഹിച്ചിട്ട് (അപചിതി = പൂജ. ഇവിടെ ജലം, ഗന്ധം, പുഷ്പം, ധൂപം, ദീപം എന്നിങ്ങനെയുള്ള പഞ്ചോപചാരപൂജയാണ് വിവക്ഷിതമെന്ന് തോന്നുന്നു.) *ഘൃണിയാക്കി* = ഘൃണയുള്ളതാക്കി (കരുണയുള്ളതാക്കി ആയത് അപരാധങ്ങളെല്ലാം ക്ഷമിച്ച് അഭീഷ്ട ദാനത്തിന് ഔത്സുക്യം വരുമാറ് പ്രസന്നയാക്കി) *ഗുണിച്ചവകളൊക്കെയും ഒഴിഞ്ഞ്* = (സത്വം, രജസ്സ്, തമസ്സ് എന്നിവയാണ് ഗുണങ്ങൾ. ഗുണം എന്ന പദത്തിന് കയറ് എന്നും അർത്ഥമുണ്ട്. മൂന്നു പിരികൾ ചേർത്ത് ഒന്നിനോടൊന്ന് പിണച്ച് കയറുണ്ടാക്കുമാറുണ്ടല്ലോ. ഇതുപോലെ സത്വാദി ഗുണത്രയത്തെ ആസ്പദമാക്കി ലോകത്തിലുള്ള എല്ലാറ്റിനേയും നാല് വർഗ്ഗങ്ങളായി വിഭജിക്കാവുന്നതാണ്. ഗുണങ്ങളിൽ ഓരോന്നിന്റെയും ഇതരാപേക്ഷയാധിക്യവും ന്യൂനതയും പരിഗണിച്ചാണ് ഇത്തരം വിഭാഗം ചെയ്യപ്പെടുന്നത്. മനുഷ്യരിൽ തന്നെ ഗുണവിഭാഗമനുസരിച്ച് നാല് കൂട്ടരായി സങ്കൽപ്പിക്കാം. ഗുണിച്ചവകളൊക്കെയും ഒഴിഞ്ഞ് - അങ്ങനെ സത്വാദി ഗുണ

ങ്ങൾ നീങ്ങി ഗുണാതീതമായി ഭവിച്ച്. *ഗുണിയും പോയ്* = (പോയി) - ഗുണങ്ങളോട് കൂടിയവനും ഇല്ലാതായിട്ട്. അതായത് താൻ പരമാത്മാവിൽ നിന്നും ഭിന്നനാണെന്നുള്ള ജീവഭാവം നീങ്ങിയിട്ട് - കുറേക്കൂടി തെളിച്ചു പറഞ്ഞാൽ ഉപാസകനായ താൻ, ഉപാസ്യനായ മൂർത്തി എന്നുള്ള ദ്വൈതം മാറി താൻ ദേവീമയനായി ഭവിച്ചിട്ട്. *ഗുണക്കടൽ കടന്നു വരുവാൻ അരുൾക*! (അരുളുക) = ഗുണക്കടലിനെ കടന്നു വരുന്നതിനുവേണ്ടി ഈയുള്ളവന് സാമർത്ഥ്യം കനിഞ്ഞരുളിയാലും. (ഇവിടെ കടലായി രൂപണം ചെയ്തിരിക്കുന്നത് ത്രൈഗുണ്യാത്മകമായ സംസാരത്തെയാണ്. ദേവമനുഷ്യ തിര്യഗ്തരുലതാദിഭാവം അവിദ്യയാൽ പുനരപി ജനനം പുനരപി മരണം എന്ന മട്ടിൽ ആവർത്തിച്ചിരിക്കുന്നുവെന്നതുതന്നെയാണ് കരകാണാക്കടൽ. അതിനെ കടക്കുവാൻ മനുഷ്യശരീരമാകുന്ന തോണിക്ക് അനുകൂലമാരുതനായി ഇഷ്ട ദൈവതവും കർണ്ണധാരനായി (നാവികനായി) ഗുരുവും ലഭിക്കുമാറ് പരാശക്തിയായ ദേവി അനുഗ്രഹിക്കുമാറാകണമെന്നാണ് ഇവിടെ പ്രാർത്ഥിക്കപ്പെട്ടിരിക്കുന്നത്).

ജഗദംബയായ അല്ലയോ ആനന്ദവല്ലീശ്വരീ ! അവിടുത്തേയ്ക്ക് മണിക്കുട പിടിച്ച് പുഷ്പവർഷം ചെയ്ത് പഞ്ചോപചാരപൂജയാൽ കരുണാമയിയായ അവിടുത്തെ പ്രസാദിപ്പിച്ച് സത്വാദി ഗുണങ്ങളുടെ സമ്മിശ്രഭാവത്തെ ദൂരീകരിച്ച് ചിദ്രൂപനായ പുരുഷനാകുന്ന ഞാൻ ഗുണാതീതനായി തീർന്നിട്ട് നിന്തിരുവടിയോട് താദാത്മ്യം പ്രാപിച്ച് എന്നന്നേയ്ക്കും ജനനമരണാദി രൂപമായ സംസാരമാകുന്ന സമുദ്രം തരണം ചെയ്ത് പരമാനന്ദ സാന്ദ്രമായ സ്വാത്മഭാവം വീണ്ടെടുക്കുവാൻ ഈയുള്ളവന് കരുത്തുണ്ടാകുമാറ് വേണ്ടുവോളം അനുഗ്രഹിക്കേണമേ!

2

തിങ്കളും ത്രിദശഗംഗയും തിരുമുടി -
  ക്കണിഞ്ഞു തെളിയുന്ന നല് -
ത്തിങ്കൾനേർമുഖി ! ദിഗംബരന്റെ തിരു -
  മെയ് പകുത്ത ശിവമേനിയേ !
നിൻകഴല്ക്കമലമെൻ കരുത്തിൽ നില -
  നിർത്തി നിത്യവുമഹന്ത വ-
ന്നങ്കുരിച്ചറിവഴിഞ്ഞുപോയ് വിഫല-
  മായ് വരാതരുളുകംബികേ!

തിങ്കളും ത്രിദശഗംഗയും തിരുമുടിയ്ക്ക് അണിഞ്ഞ് തെളിയുന്ന നൽതിങ്കൾ നേർമുഖി! - ചന്ദ്രനും (ചന്ദ്രക്കലയും - അമൃതകല എന്നുള്ള ചന്ദ്രക്കലയാണ് ഇവിടെ വിവക്ഷിതമായിരിക്കുന്നത്). ചന്ദ്രന് പതിനാറ് കലകളുണ്ട്. അവയിൽ ഒന്നൊഴികെ മറ്റുള്ളവയെല്ലാം അനു

ക്രമം വൃദ്ധിക്കും, ക്ഷയത്തിനും വിധേയങ്ങളാണ്. ശിവനെന്നപോലെ ദേവിയും ശിരസ്സിൽ ചന്ദ്രക്കലയെ ധരിച്ചിരുന്നതായി സങ്കൽപ്പമുണ്ട്. ദേവഗംഗയും (ഗംഗാ പദത്തിന് പിന്നെയും പിന്നെയും ഗമിച്ചുകൊണ്ടിരിക്കുന്നവൾ എന്നാണർത്ഥം. ഗംഗയുടെ ഉത്പ്പത്തി, വാമനാവതാര കാലത്തിൽ സത്യലോകത്തോളം പൊങ്ങി വന്ന് ഭഗവാന്റെ തൃപ്പാദത്തെ ബ്രഹ്മാവ് തന്റെ കമണ്ഡലുവിലെ ജലത്താൽ പാദ്യം നൽകി ഉപചരിച്ചതുകൊണ്ട് ഉണ്ടായതാണെന്നാണ് പ്രസിദ്ധി. അങ്ങനെ ആ ജലം സ്വർഗ്ഗലോകത്തിൽ പ്രവഹിച്ചിരുന്നതുകൊണ്ട് ദേവഗംഗയായി. പിൽക്കാലത്ത് സഗരപുത്രന്മാരുടെ സദ്ഗതിക്കുവേണ്ടി ബ്രഹ്മാവിന്റെ നിർദ്ദേശത്താൽ ഭഗീരഥൻ എന്ന രാജാവ് തപസ്സ് ചെയ്ത് ദേവഗംഗയെ പ്രസാദിപ്പിച്ച് ഭൂമി വഴി പാതാളത്തിലേക്ക് കൊണ്ടുപോകുവാൻ പരിശ്രമിച്ച കഥ പ്രസിദ്ധമാണല്ലോ. ദേവലോകത്തു നിന്നും താഴോട്ട് പതിക്കുന്ന ഗംഗയെ ശിരസ്സിൽ താങ്ങിയത് ശിവനത്രേ. ശിവശിരസ്സിൽ നിന്നും ഹിമാദ്രിയിൽ പതിച്ച ഗംഗയുടെ മൂന്ന് കൈവഴികൾ കിഴക്കോട്ടും മൂന്ന് കൈവഴികൾ പടിഞ്ഞാറോട്ടും ഒരു കൈവഴി ഭഗീരഥന്റെ രഥത്തെ അനുഗമിച്ച് പാതാളത്തിലോട്ടും പോകുകയുണ്ടായത്രേ. ശിവനെ ഗംഗാധരനെന്ന് വ്യപദേശിക്കാറുണ്ട്. ഇവിടെ ദേവിക്കും അതേ അനുഭാവം നിർദ്ദിഷ്ടമായിരിക്കുന്നു.) തിരുമുടിയിൽ –തിരു എന്ന ഉപപദം ദേവതാ സംബന്ധത്തെ ദ്യോതിപ്പിക്കുന്നു. മുടി = ശിരസ്സ്. അടിമുതൽ മുടി വരെ എന്ന് പറയാറുണ്ടല്ലോ. അണിഞ്ഞിട്ട് പരിലസിക്കുന്നു. അല്ലയോ നൽ തിങ്കൾ നേർമുഖി! –നല്ലതിങ്കളിന് നേരായ മുഖത്തോട് കൂടിയവളേ! ഇവിടെ നൽ (ല്) എന്നുള്ള തിങ്കളിന്റെ ശുദ്ധവിശേഷണം സ്വാഭാവികമായ കളങ്കമോ മേഘഛന്നതയോ ഇല്ലാതുള്ള ചന്ദ്രനെ മുഖത്തിന്റെ ഉപമാനമെന്ന നിലയിൽ തിങ്കളിനെ – ചന്ദ്രനെ ധരിക്കണമെന്ന് ഉദ്ബോധിപ്പിക്കുന്നു. (അങ്ങനെയുള്ള തിങ്കളിനും മുഖത്തിനുമുള്ള സാദൃശ്യം വിളങ്ങുക എന്നതത്രേ!)

*ദിഗംബരന്റെ തിരുമെയ് പകുത്ത ശിവമേനിയേ* = (ദാക്ഷായണീ വിരഹത്താൽ സന്തപ്തനായ ഭഗവാൻ കുറേക്കാലം നഗ്നനായി പർവ്വതപ്രാന്ത പ്രദേശങ്ങളിൽ അലഞ്ഞുനടന്നിരുന്നതായി പറയപ്പെട്ടിരിക്കുന്നു. ഇവിടെ ദിഗംബരപദം ഭഗവാന്റെ നഗ്നതയെ ദ്യോതിപ്പിക്കുന്നു. അങ്ങനെയുള്ള ഭഗവാനാണ് ഹിമവാന്റേയും മേനയുടേയും നന്ദനയായി അവതരിച്ച് കഠോരമായ തപസ്സുകൊണ്ട് ഭഗവാനെ പ്രസന്നനാക്കി അവിടുത്തെ വാമാർദ്ധം സ്വായത്തമാക്കി തീർത്ത കഥ ശൈവ കഥകളിൽ പ്രസിദ്ധമാണ്. (അർദ്ധനാരീശ്വരനായുള്ള സങ്കൽപ്പം ഗുരുദേവന്റെ അർദ്ധനാരീശ്വരസ്തവം എന്ന കൃതിയിലും ഉണ്ടല്ലോ). ശിവമേനി എന്നതിന് ശിവമായ – മംഗലമായ മേനി – തിരുവുടൽ എന്നുള്ള അർത്ഥം പറയണം. ശിവമേനി എന്ന പദമാകട്ടേ മംഗളാംഗിയായ ദേവിയെ തന്നെയാണ് സൂചിപ്പിക്കുന്നത്. *അംബികേ*! = സന്താന വത്സ

ലയായ അമ്മേ! *എൻ കരുത്തിൽ നിൻ കഴൽ കമലം നിത്യവും നില നിർത്തി* = എന്റെ കരുത്തിൽ (ഇവിടെ കരുത്ത് എന്ന പദം രജോഗുണവും തമോഗുണവും അകന്ന് ശുദ്ധസത്വമായിത്തീർന്ന ഹൃദയത്തെ നിർദ്ദേശിക്കുന്നു. ഹൃദയം കൂമ്പി അധോമുഖമായ പുണ്ഡരീകം പോലെ യാണെന്ന് പറയാറുണ്ട്. പ്രാണായാമത്താൽ അതിനെ ഊർദ്ധ്വമുഖമാക്കി വികസിപ്പിച്ച് ഇഷ്ടദേവതയുടെ ധ്യാനത്തിന് ആധാരമാക്കണം. അങ്ങനെ സുസംസ്കൃതമായ ഈയുള്ളവന്റെ ഹൃദയത്തിൽ) നിന്റെ കഴൽകമലത്തെ (അല്ലയോ ദേവി! അവിടുത്തെ തൃപ്പാദപദ്മത്തെ. കഴൽ കമലംപോലെ = (കഴൽക്കമലം ഉപമിതസമാസം.) കമലത്തിന്റെ - താമരയുടെ - താമരയിതളിന്റെ ആരുണ്യവും മൃദുത്വവും ദേവിയുടെ കഴലിന് - കാലിന് - തൃപ്പാദ തലത്തിന് ഉണ്ടെന്നുള്ളതാണ് ഉപമാന സങ്കൽപ്പംകൊണ്ട് സൂചിതമാകുന്നത്) എല്ലായ്പ്പോഴും നില നിൽക്കുമാറായിട്ട് (ദേവിയുടെ അനുഗ്രഹത്താൽ അവിടുത്തെ തൃക്കാലടി തന്റെ ഉള്ളത്തിൽ സമ്പത്തിലും ആപത്തിലും നിയമേന വർത്തിക്കപ്പെടണമെന്നാണ് ഇവിടെ ആശംസിക്കപ്പെട്ടിരിക്കുന്നത്). *അഹന്ത വന്ന് അങ്കുരിച്ച് അറിവ് അഴിഞ്ഞുപോയ് വിഫലമായ് വരാതെ അരുളുക*= (അനാത്മാക്കളായ ശരീരാദികളിൽ ഞാനെന്നുള്ള ബുദ്ധി അവിദ്യയാൽ ഉണ്ടായിട്ട് അത് വടബീജം മണ്ണിന്റെയും, വെള്ളത്തിന്റെയും സമ്പർക്കംകൊണ്ട് പൊടിച്ച് ഈരില വീശി മുറയ്ക്ക് വളർന്ന് പടർന്ന് പന്തലിച്ചാലെന്നപോലെ ആകെ വ്യാപിച്ച് അറിവ് അഴിഞ്ഞ് പോയിട്ട്- ഞാൻ അഖണ്ഡമായ ബോധമാകുന്ന സ്വരൂപമുള്ളവനാണ് എന്നുള്ള യാഥാർത്ഥ്യം ഗുരൂപദേശത്താലും മനനത്താലും ഉൽക്കടമായ സാക്ഷാത്കാരേച്ഛയാലും തെളിഞ്ഞു വന്നത് അഴിഞ്ഞുപോയിട്ട്- ദുർലഭമായ മനുഷ്യജന്മവും ഉത്തമമായ ആശ്രമത്തിന്റെ സ്വീകാര്യവും ഗുരൂപദേശവും നിരന്തരാഭ്യാസവും എല്ലാം നിഷ്ഫലമായി പോകുവാൻ ഇടവരാതെ അല്ലയോ ദേവീ! അവിടുന്ന് പ്രസാദിച്ചരുളുമാറാകണം. എന്ന് അവിടുത്തോട് പ്രാർത്ഥിച്ചുകൊള്ളുന്നു.

ചന്ദ്രക്കലയും ദേവഗംഗയും കൊണ്ട് അലംകൃതമായ തിരുമുടിയോട് കൂടി പരിലസിക്കുന്ന അല്ലയോ ശാരദചന്ദ്രവദനേ! തപസ്സുകൊണ്ട് ഭഗവാനെ ദാമ്പത്യ ജീവിതത്തിന് അനുകൂലനാക്കി അവിടുത്തെ ഇടതുഭാഗമായി ഇരുവരും ഒരേ ഉടലായിത്തീർന്ന സുമംഗളാംഗി! അല്ലയോ അംബികേ! അവിടുത്തെ തൃപ്പാദ കമലത്തെ ഈയുള്ളവന്റെ ഹൃദയത്തിൽ സുപ്രതിഷ്ഠിതമാക്കി എല്ലായ്പ്പോഴും ഞാൻ അവിടുത്തോട് തന്മയീഭവിച്ച്, മറ്റൊരു പ്രകാരത്തിലായാൽ ശരീരാദികളിൽ ഞാനെന്നുള്ള ബുദ്ധി അനുക്രമം വളർന്ന് സ്വസ്വരൂപമായ അഖണ്ഡബോധം വിസ്മൃതമായി ജന്മതപോവിദ്യാദികളെല്ലാം നിഷ്ഫലമായി പോകുമല്ലോ എന്നുള്ള ആശങ്ക എനിക്കുണ്ടാകാത്ത വണ്ണം അവിടുന്ന്

പൂർണ്ണമായി അനുഗ്രഹിച്ച് ഈയുള്ളവനെ ധന്യനാക്കേണമേ!

3

പ്രഭാരൂപയാം നിൻപ്രകാരം നിനച്ചാൽ
പ്രഭാരം കെടും ഹൃത് പ്രസാദാലെവർക്കും;
പ്രസാദിക്കുമെല്ലാവനും ത്വത്പ്രസാദാൽ -
പ്രയാസം സമസ്തം പ്രയാതീവദൂരം

അല്ലയോ ദേവീ! *പ്രഭാരൂപയാം നിൻപ്രകാരം നിനച്ചാൽ* = പ്രഭാരൂപമായ നിന്റെ പ്രകാരത്തെ നിനക്കുകയാണെങ്കിൽ. (പ്രഭാരൂപ - പ്രഭയാകുന്ന രൂപത്തോട് സ്വരൂപത്തോട് കൂടിയവൾ. ഇവിടെ പ്രഭ - ഉജ്ജ്വലമായ പ്രകാശം ദേവിയുടെ ചിന്മയത്വത്തെ ലക്ഷിപ്പിക്കുന്നു. സത്തും ചിത്തും ആനന്ദവും ബ്രഹ്മത്തിന്റെ സ്വരൂപ ലക്ഷണങ്ങളാണല്ലോ. ദേവിയെ പ്രഭാരൂപയെന്ന് നിർദ്ദേശിക്കുന്നതുകൊണ്ട് ബ്രഹ്മാഭിന്നതയാണ് വ്യക്തമാക്കുന്നത്. പ്രകാരപദം വിശേഷപര്യായമാകുന്നു. പ്രഭാരൂപമായ ദേവിയുടെ പ്രകാരമാകട്ടെ ശുദ്ധബ്രഹ്മാകാരമാകുന്നു. നിനക്കുക എന്ന പദം ഓർക്കുക എന്നതിന്റെ പര്യായമാണ്. വാസ്തവം ചിന്തിച്ചാൽ എന്നർത്ഥം)

*ഏവർക്കും ഹൃദ് പ്രസാദാൽപ്രഭാരംകെടും* = ഏവർക്കും (ആർക്കും - ബാലവൃദ്ധഭേദമെന്യേ അതുപോലെ സ്ത്രീപുരുഷ ഭേദമെന്യേ. അല്ലെങ്കിൽ പണ്ഡിതപാമരഭേദമെന്യേ. അതല്ലെങ്കിൽ സുകൃതി- ദുഷ്കൃതി ഭേദമെന്യേ) ഹൃദ്പ്രസാദംകൊണ്ട്-ഹൃദയത്തിന്റെ പ്രസാദം കൊണ്ട്. ഇവിടെ ഹൃദ്പ്രസാദം എന്ന പദം ഹൃദ്പ്രസാദാൽ എന്ന മലയാളപദത്തിന്റെ സങ്കുചിത രൂപമാണ്. ഹൃദയം സാധകന്റെ ഹൃദയം തന്നെ. സാധകന്റെ ഹൃദയത്തിനുണ്ടാകുന്ന പ്രസാദമാകട്ടെ അതിശയിതമായ ശുദ്ധിയാകുന്നു. കാമാദികളാൽ മലിനമായ ചിന്തയാണ് സംസാരബന്ധത്തിന് കാരണമാകുന്നത്. തത്വജ്ഞാനത്താൽ സംഭവിക്കുന്നത് ഹൃദയത്തിന്റെ നൈർമല്യമാകുന്നു. നിർമലമായ ഹൃദയത്തിലാണ് താൻ ഉപാസ്യയായ ദേവിയിൽ നിന്നും അഭിന്നനാണെന്നുള്ള ഈ യാഥാർത്ഥ്യം ശുദ്ധമായ ദർപ്പണത്തിൽ ബിംബമെന്നപോലെ പ്രതിബിംബിക്കുന്നത്. ഹൃദ്പ്രസാദത്തിന്റെ ഫലം പ്രഭാരം കെടുക എന്നാണ്. പ്രഭാരം കെടുക എന്നാൽ സംസാര ദുഃഖമാകുന്ന വൻചുമട് ഇല്ലാതാക്കുക എന്നതാണ്. ദുഃഖധ്വംസമാണ് ഇവിടെ സൂചിതമായിരിക്കുന്നത്. *ത്വത്പ്രസാദാൽ എല്ലാവരും പ്രസാദിക്കും.*= നിന്റെ പ്രസാദം കൊണ്ട് സമസ്തദേവതകളും എന്നുവേണ്ട എല്ലാ ജീവി വർഗ്ഗവും പ്രസാദിക്കുമാറാകും. (ഒരു മഹാവൃക്ഷത്തിന്റെ ചുവട്ടിൽ നനച്ചാൽ വൃക്ഷം മുഴുവൻ പുഷ്ക്കലമായിത്തീരുമല്ലോ). പ്രകൃതത്തിൽ ആനന്ദവല്ലീശ്വരിയാകട്ടെ സമസ്തജീവരാശിക്കും മൂലഭൂതയാകുന്നു. അതു

കൊണ്ടാണ് ദേവി പ്രസാദിക്കുന്നതായാൽ എല്ലാവരും പ്രസാദിക്കുമെന്ന് സാധകൻ ആംശസിക്കുന്നത്. ത്വത്പ്രസാദാൽ ത്വത്പ്രസാദത്താൽ എന്നു മലയാള പദത്തിന്റെ സങ്കുചിത രൂപമാകുന്നു. യാതൊന്ന് അറിയപ്പെടുമ്പോൾ എല്ലാം അറിയപ്പെട്ടതാകുമോ അതാണ് ബ്രഹ്മം എന്നുള്ള സുപ്രസിദ്ധമായ പ്രസ്താവംപോലെ ദേവി പ്രസാദിച്ചാൽ എല്ലാവരും പ്രസാദിക്കും എന്നുള്ള സംഭാവനയെ സമന്വയിപ്പിക്കേണ്ടതാണ്. *സമസ്തം പ്രയാസം ദൂരം പ്രയാദി ഇവ* = എല്ലാ പ്രയാസവും എങ്ങോപോയി മറയുന്നതുപോലെ അനുഭവപ്പെടുന്നു. (പ്രയാസം, സമസ്തം എന്നീ പദങ്ങൾ രണ്ട് മലയാള പദങ്ങൾ തന്നെയാണ്. സംസ്കൃത വിഭക്ത്യന്തങ്ങളായാൽ പ്രയാസഃ സമസ്തഃ എന്നിങ്ങനെ പുല്ലിംഗ രൂപങ്ങളാകണം. പ്രയാതീവദൂരം എന്നഭാഗം സംസ്കൃതം തന്നെ. ദൂരം എന്നത് ക്രിയാവിശേഷണമാണ്. ഇന്ദ്രിയങ്ങൾക്ക് വിഷയമാകാത്ത വണ്ണം എന്നർത്ഥം. പ്രയാതീവ എന്നിടത്ത് ഇവ എന്ന നിപാതം സംഭാവനാവാചകമോ വാക്യാലങ്കാരമോ ആകണം. ഉള്ളത് ഇല്ലാത്തതാകുക ഇല്ലല്ലോ. അതുവരെ തോന്നിയിരുന്ന പ്രയാസമാകട്ടെ മായികമാണെന്നുള്ളതാണ് ഇവിടെ ഓർക്കേണ്ടത്. പ്രയാസപദം ദുഃഖപ്രാപ്തിക്കും ദുഃഖപരിഹാരത്തിനും അതേവരെ അനുഷ്ഠിച്ചിരുന്ന പലതരം ഉപായങ്ങളുടെ ക്ലേശരൂപതയെ ലക്ഷീകരിക്കുന്നു. ദേവിയുടെ പ്രസാദം തന്നെയാണ് സമസ്ത പ്രയാസങ്ങളും ദൂരീകരിച്ചതുപോലെ ആക്കി തീർത്തതെന്ന് യോജിപ്പിക്കണം.

4

സാധിക്കും സകലം സമസ്ത ഭുവന -
ങ്ങൾക്കും ഹിതം നൽകി നീ
ചേതസ്സിങ്കലിരിക്കകൊണ്ടു ജനനീ !
ചൈതന്യമായെപ്പൊഴും
ബോധിപ്പിപ്പതശേഷമംബുധിയിൽ വ-
ന്നേറിക്കലർന്നീടുമ -
സ്രോതസ്സെന്ന കണക്കു നിന്നടിയിൽ വ -
ന്നേറുന്നു മാറുന്നിതേ

*ജനനീ!* = (ഈ പദം മലയാളമാകുന്നു. സംസ്കൃതത്തിലാണെങ്കിൽ ജനനി എന്ന് ഹ്രസ്വാന്തമായിരിക്കും). ജനിപ്പിച്ചവളേ ! (പ്രസവിച്ചവളേ!) എന്റെ അമ്മേ. *നീ ചേതസ്സിങ്കൽ ചൈതന്യമായി എപ്പോഴും ഇരിക്കകൊണ്ട്* = ചേതസ്സിൽ ചൈതന്യമായിട്ട് എപ്പോഴും ഇരിക്കുന്നതുകൊണ്ട്.

ഈശ്വരഃ സർവ്വഭൂതാനാം
ഹൃദ്ദേശേ*ർ*ജ്ജുന തിഷ്ഠതി !

ഭ്രാമയൻ സർവ്വ ഭൂതാനി
യന്ത്രാരൂഢാനി മായയാ

എന്നുള്ള ഗീതാപദ്യം ഇവിടെ അനുസന്ധാനം ചെയ്യാവുന്നതാണ്. 'അല്ലയോ അർജ്ജുനാ ഈശ്വരൻ സർവ്വഭൂതങ്ങളുടേയും (എല്ലാ പ്രാണികളുടേയും) ഹൃദ്ദേശത്തിൽ - (ഹൃദയദേശത്തിൽ) സ്ഥിതിയെ പ്രാപിക്കുന്നു. അവയിൽ അവൻ എങ്ങനെ സ്ഥിതിയെ പ്രാപിക്കുന്നു എന്ന് പറയുന്നു - സർവ്വ ഭൂതങ്ങളേയും, യന്ത്രാരൂഢങ്ങളായി അധിഷ്ഠാനം ചെയ്യുന്ന ദാരുകൃത പുരുഷാദികളെ എന്നപോലെ മായകൊണ്ട് ഭ്രമിപ്പിക്കുന്നവനായി സ്ഥിതിയെ പ്രാപിക്കുന്നു.' ഇവിടെ ദേവിയെയാണ് ഈശ്വര സ്ഥാനത്തിൽ നിർദ്ദേശിച്ചിരിക്കുന്നത്. ദേവി എല്ലാ പ്രാണികളുടേയും ചേതസ്സിൽ എപ്പോഴും വർത്തിക്കുന്നത് ചൈതന്യ രൂപത്തിലാണെന്ന് പ്രസ്താവിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്. ചൈതന്യം എന്നാൽ ചേതനൻ തന്നെ. ആ ചേതനനാകട്ടെ എല്ലാ പ്രാണികളുടേയും ഹൃദയത്തിൽ ഒന്ന് തന്നെയാണ്. അങ്ങനെ എല്ലാവരുടേയും ഹൃദയത്തിൽ ചൈതന്യ രൂപമായി വർത്തിക്കുന്ന ആനന്ദവല്ലീശ്വരി എന്തു ചെയ്യുകയാണ് എന്നുള്ളതാണ് തുടർന്ന് പറയുന്നത്. *സമസ്ത ഭുവനങ്ങൾക്കും സകലം ഹിതം നൽകി സാധിക്കും* = എല്ലാ പ്രാണികൾക്കും എല്ലാ ഹിതവും നൽകുന്നവളായി സാധിക്കേണ്ടത് സാധിച്ചുകൊടുക്കും. (സകലം ഹിതം എന്നതുകൊണ്ട് ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ ചതുർവിധ പുരുഷാർത്ഥങ്ങളാണ് നിർദ്ദിഷ്ടങ്ങളായിരിക്കുന്നത്. പെറ്റമ്മ കുഞ്ഞിന് പാര്യന്തികമായി നന്മയ്ക്ക് കാരണമായതല്ലേ നൽകുകയുള്ളൂ. രോഗമുള്ളവന് ഔഷധം കയ്പ്പുള്ളതാണെങ്കിലും ഹിതമാണല്ലോ. അങ്ങനെ പെറ്റമ്മയായി ദേവിയെ ശരിക്കും അറിയുന്ന സാധകൻ തനിക്കുണ്ടാകുന്ന അനുകൂലമോ പ്രതികൂലമോ ആയതെല്ലാം ഹിതകരമാണെന്നേ കരുതുന്നുള്ളൂ. ജന്മംകൊണ്ട് സാധിക്കേണ്ടത് പരമപുരുഷാർത്ഥമായ മോക്ഷം തന്നെയാണ്. മറ്റ് പുരുഷാർത്ഥങ്ങളാകട്ടെ ഗൗണങ്ങളാണ്. ദേവിയുടെ അനുഗ്രഹത്താൽ എല്ലാവരും സിദ്ധാർത്ഥരാകും എന്നാണ് സാധകൻ ആശംസിക്കുന്നത്. സർവ്വാന്തര്യാമിത്വം വഹിക്കുന്ന ദേവിതന്നെയാണ് ബ്രഹ്മാദികളെ കൂടി നേർവഴി നടത്തി ചെയ്യേണ്ടത് ചെയ്യിച്ച്, കൊടുക്കേണ്ടത് കൊടുത്ത് പ്രാപ്യമായ പരമപദം പ്രാപിപ്പിക്കുന്നതെന്ന് ഭാവം). *ബോധിപ്പിപ്പതശേഷം*= അവിടുത്തോട് തിരുവുള്ളമറിയിക്കുന്നതെല്ലാം (ഇഷ്ടപ്രാപ്തിയും അനിഷ്ടപരിഹാരവുമാണല്ലോ. ആശ്രിതൻ സർവ്വേശ്വരിയോട് സിദ്ധിക്കുന്നതിന് വേണ്ടി തിരുവുള്ളം ഉണർത്തിക്കുന്നത്). *അംബുധിയിൽ ഏറി വന്ന് കലർന്നീടും, ആ സ്രോതസ്സെന്ന കണക്ക്* = സമുദ്രത്തിൽ വന്ന് അതിൽ കയറി കലർന്നുകൊണ്ടിരിക്കുന്നതായ ആ സ്രോതസ് എപ്രകാരമാണോ അപ്രകാരം (ഇവിടെ സ്രോതസ്സ് എന്നതുകൊണ്ട് വലുതും

ചെറുതുമായ എല്ലാ പ്രവാഹങ്ങളും-നീരൊഴുക്കുകളും നദികളും പരാമർശിക്കപ്പെടുന്നു. അംബുധി = സമുദ്രം. അംബൂനി ധീയന്തേ അസ്മിൻ എന്ന് വിഗ്രഹം. എല്ലാ നദികളും എവിടെയെല്ലാം പ്രവഹിച്ചാലും ഒടുവിൽ സമുദ്രത്തിൽ എത്തിചേർന്ന് സമുദ്രത്തോട് എകീഭവിക്കുകയാണല്ലോ ചെയ്യുന്നത്. സമുദ്രത്തിൽ കലർന്നു കഴിഞ്ഞാൽ ഗംഗയെന്നോ നർമ്മദയെന്നോ ഭേദമില്ല. ഈ ഉപമാനത്തിന്റെ സ്വാരസ്യം ശ്രദ്ധേയമാണ്.) *നിന്നടിയിൽ വന്ന് ഏറുന്നു മാറുന്നിതേ* (ഇവിടെ മാറുന്നിതേ എന്നിടത്ത് മാറുന്നു + ഇതു + ഏ എന്നാണ് പിരിക്കേണ്ടത്. മാറുന്നു + ഇത് = മാറുന്നിതു. മാറുന്നു എന്നർത്ഥം. ഇതു എന്നത് ക്രിയാപൂരകമാണ്. 'എ' എന്നതാകട്ടെ അവധാരണനിപാതമാണ്. മാറുന്നിതു + ഏ = മാറുന്നിതേ. മാറുകതന്നെ ചെയ്യുന്നു. നിശ്ചയമായി മാറുന്നു.) അല്ലയോ അമ്മേ! ഭവതിയുടെ തൃപ്പാദത്തിൽ എത്തിച്ചേർന്ന് അതിലേയ്ക്ക് കയറി അതായി മാറുകതന്നെ ചെയ്യുന്നു. ദേവിയുടെ തൃപ്പാദമാണ് മോക്ഷസ്ഥാനം.

എല്ലാ സാധകന്മാരും ദേവിയുടെ അനുഗ്രഹത്താൽ എത്തിച്ചേർന്ന് അപുനരാവൃത്തി രൂപമായ മോക്ഷം പ്രാപിക്കുന്നത് ദേവിയുടെ തൃപ്പാദത്തിൽ തന്നെയാണ്. നാരായണീയത്തിൽ ഗുരുവായൂരപ്പന്റെ പാദമൂലത്തെ മുക്തിഭാജാം നിവാസഃ എന്ന് നിരൂപണം ചെയ്തിട്ടുള്ളത് ഇവിടെ സ്മരിക്കാവുന്നതാകുന്നു. ഇവിടെ കർത്തൃപദം ബോധിപ്പിപ്പതശേഷം എന്നുള്ളതാണല്ലോ. കാമിക്കപ്പെടുന്നവയാണ് കാമങ്ങൾ. ആ കാമങ്ങൾ സുഖപ്രാപ്തിയും ദുഃഖനിവൃത്തിയുമാണെന്ന് നേരത്തെ സൂചിപ്പിച്ചുവല്ലോ. സാധകന്റെ ആ കാമങ്ങൾ ദേവിയോട് ഉണർത്തിക്കപ്പെടുകയാണ്. അവയുടെ സിദ്ധി-സ്വർഗ്ഗാദികളുടെ സിദ്ധി എന്നപോലെ പുണ്യം ക്ഷീണമാകുമ്പോൾ ഇല്ലാതായി വീണ്ടും മർത്ത്യലോകത്തിൽ വരുവാൻ ഇടയാക്കുന്നതല്ല. പിന്നെയോ നാം ദേവിയോട് എന്തെല്ലാം പ്രാർത്ഥിച്ചാലും ആ പ്രാർത്ഥനകൾ ദേവിയുടെ തൃപ്പാദത്തിൽ എത്തിച്ചേർന്ന് നമ്മെ ശാശ്വതികമായ സുഖത്തിൽ എത്തിക്കും. ദേവിയോടുള്ള പ്രാർത്ഥനകളെ നദികളോടും ദേവിയുടെ തൃപ്പാദത്തെ സമുദ്രത്തോടും ഉപമിച്ചിരിക്കുകയാണ്. ഈ പദ്യത്തിൽ ആശയപരമായ ഉത്തുംഗത അന്യാദൃശമെന്നല്ലാതെ എന്തു പറയട്ടെ!

5

ദക്ഷപുത്രി! ദനുജാന്തകി! ത്വദനുസാ-
  രിവാരിയിലഴുന്തിടാ-
തക്ഷമൊക്കെയുമടക്കി വാഴ്‌വതിനനു-
  ഗ്രഹിക്ക പരദൈവമേ!
കുക്ഷിബാധവലുതായതീവ്യഥ ജയി -
  പ്പതിന്നു പണിയുണ്ട് നിൻ-

കുക്ഷിതന്നിലിളകാതെവാണു ദിവസം
കഴിക്കുകിലസംശയം

*ദക്ഷപുത്രി!*= ദക്ഷന്റെ പുത്രിയായവളേ (ദക്ഷൻ ഒരു പ്രജാപതി യായിരുന്നു. ഇവിടെ പറയുന്ന ദക്ഷൻ ആദിമനായ ദക്ഷനല്ല. എന്നാൽ ആ ദക്ഷന്റെ തന്നെ അവതാരമാണെന്ന് പൗരാണികന്മാർ പറയുന്നു. ദക്ഷന് അറുപത് പെൺകുഞ്ഞുങ്ങളാണ് ഉള്ളത്. അവരിൽ ഏറ്റവും ഇളയവളാണ് ഇവിടെ പരാമർശിക്കപ്പെടുന്ന ദേവി. ഇവർ ശ്രീപരമേ ശ്വരന്റെ പത്നിയായി ഭവിച്ചു. പിൽക്കാലത്ത് ദക്ഷൻ ശിവദ്വേഷിയായി തീർന്നു. ശിവനോടുള്ള വൈരം സൂചിപ്പിക്കുന്ന ഒരു യജ്ഞം നടത്തു വാനൊരുങ്ങി നടത്തി. ശിവനെ ക്ഷണിച്ചില്ല. മകളെയും അറിയിച്ചില്ല. എങ്കിലും ദേവി ഭഗവാന്റെ പ്രതിഷേധം വകവയ്ക്കാതെ പിതാവിനോ ടുള്ള ബഹുമതിയാലും യജ്ഞത്തോടുള്ള സമാദരത്താലും യാഗശാ ലയിൽ എത്തി. ഭൂതഗണങ്ങൾ അകമ്പടി സേവിച്ചു. ദേവി അപമാനി തയായിട്ട് സ്വയം യാഗാഗ്നിയിൽ ദഹിച്ചു. തുടർന്നു പലതും നടന്നു. വീരഭദ്രനും, ഭദ്രകാളിയും എല്ലാം ധ്വംസിച്ചു. ഒടുവിൽ ബ്രഹ്മാദികളുടെ പ്രാർത്ഥന അനുസരിച്ച് ഭഗവാൻ എഴുന്നള്ളി എല്ലാം ശുഭമാക്കി. ആ ദേവിയാണ് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്. *ദനുജാന്തകി!* = (ഈ സ്ത്രീലിംഗ പ്രയോഗം തമിഴ് ഭാഷയുടെ വഴിക്കാണ്) - ദനുജന്മാരുടെ അന്തം വരുത്തിയവളേ! (ഇവിടെ ദേവിയുടെ തന്നെ അംശമായ ദുർഗ്ഗ യെയാണ് പരാമർശിക്കപ്പെട്ടിരിക്കുന്നത്. ദനുജന്മാരിൽ - ദനുവിന്റെ മക്കളിൽ (ഇവരും അസുരന്മാർ തന്നെ) പ്രമുഖൻ മഹിഷനത്രേ. മഹി ഷാസുരമർദ്ദനയാണല്ലോ ദുർഗ്ഗാദേവി). *പരദൈവമേ!* = പരമായ ദൈ വമേ! (ദൈവം എന്ന പദം ദേവാർത്ഥകമാണ്. ദേവതകൾ യാഗങ്ങ ളിൽ ഹവിർഭാഗം അർഹിക്കുന്നവരാണ്. എല്ലാ ദേവതകൾക്കും അ പ്പുറമുള്ളവളും ആ ദേവതകളെയെല്ലാം ഉൾക്കൊള്ളുന്നവളും അവർക്ക പ്പുറം ഒരു ദേവത ഇല്ലാത്തവളും ആണെന്നുള്ള അർത്ഥത്തിലാണ് ഇ വിടെ മണ്ണന്തലദേവിയെ പരദൈവമേ! എന്ന് സംബോധന ചെയ്തിട്ടു ള്ളത്). *ത്വദനുസാരി വാരിയിൽ അഴന്തിടാതെ അക്ഷമൊക്കെയും അടക്കി വാഴ്വതിന് അനുഗ്രഹിക്ക!* = അവിടുന്ന് നീ ഈയുള്ളവനെ ത്വദനുസാരിവാരിയിൽ (ഭവതിയെ അനുസരിക്കുക ശീലമുള്ളതായ വാരിയിൽ) അഴുകിപോകാൻ ഇടവരാതെ (ഇവിടെ ദേവിയെ അനുസ രിക്കുക ശീലമുള്ള വാരി എന്താണെന്നു വ്യക്തമല്ല. വാരി എന്ന പദ ത്തിന് ജലം എന്നർത്ഥമുണ്ട്. *അഴുക്കുക* = ക്ലേദിപ്പിക്കുക എന്നത് അപ്പു കളുടെ ധർമ്മമാണ്. വാരി എന്ന പദത്തിന് കാട്ടാനയെ പിടിക്കുവാ നുള്ള വാരിക്കുഴി എന്നും അർത്ഥമുണ്ട്. വാരിയിൽ നിന്ന് രക്ഷിച്ചില്ലെ ങ്കിൽ കാട്ടാന തുലഞ്ഞുപോകും. ത്വദനുസാരി എന്ന പദം നിന്നെ അനുസരിക്കുക എന്ന ശീലമുള്ളവൻ, അവിടുത്തെ ആശ്രിതൻ എന്ന്

കർത്തൃപരമായി എടുത്താൽ നിഷ്പ്രയാസം അർത്ഥം പറയാം.) എല്ലാ അക്ഷങ്ങളേയും മുഴുവനടക്കിയിട്ട് (അക്ഷങ്ങൾ = ഇന്ദ്രിയങ്ങൾ ശ്രോത്രാദികൾ അഞ്ചും തന്നെ. അവയുടെ വിഷയങ്ങൾ ശബ്ദ സ്പർശ രൂപ രസ ഗന്ധാദികളാണല്ലോ. വിഷയങ്ങളിൽ നിന്നും ഇന്ദ്രിയങ്ങളെ പ്രാണായാമംകൊണ്ട് പ്രത്യാഹരിക്കുകയെന്ന യോഗാംഗമാണ് ഇവിടെ നിർദ്ദിഷ്ടമായിരിക്കുന്നത്). വാഴുന്നതിന് അനുഗ്രഹിക്കണമേ! (ഗുരുദേവന്റെ ജനനീ നവരത്ന മഞ്ജരി നോക്കുക – ജനനിയായ ദേവി രാജയോഗജനനിയാണല്ലോ. ദേവിയുടെ അനുഗ്രഹത്താൽ ഉണ്ടാകുന്ന വാഴ്വ്, മുറയ്ക്ക് ധാരണ, ധ്യാനം, സമാധി എന്നിവ മൂന്നും ചേർന്ന് സംയമം തന്നെ. തത്ഫലമാകട്ടെ തന്മയീഭാവമാണ്). *കുക്ഷിബാധ വലുതായത്* (ആകുന്നു) = കുക്ഷിബാധ വലിയതത്രേ. (ഇവിടെ കുക്ഷിബാധ വയറ്റുവേദന തന്നെയാകാം. വയറ്റുവേദന ഉൾപ്പെടെ എല്ലാ രോഗവും അപഥ്യംകൊണ്ടുള്ളതാണല്ലോ. ആഹാരം വിഹാരം എന്നിവ വേണ്ടപോലെ ആയിരിക്കണമെന്ന് യോഗിയെ സംബന്ധിച്ച് അനുശാസനമുണ്ടല്ലോ. എന്നാൽ വിശപ്പും ദാഹവും (ക്ഷുത്തും തൃട്ടും) ആർക്കും പരിഹരിക്കാവുന്നതല്ല. വേണ്ടപോലെ കരുതിയില്ലെങ്കിൽ ആഹാര നിയമം തെറ്റും. അതുകൊണ്ട് കുക്ഷിനിമിത്തം – ഉദരം നിമിത്തം ഉണ്ടാകുന്ന ബാധ മറ്റേതൊരു ബാധയെക്കാളും വലിയതത്രേ. ഇങ്ങനെയെല്ലാം ഒരു മട്ടിൽ ഈ വാക്യത്തെ വിവരിക്കണം). *ഈ വ്യഥജയിപ്പതിന്ന് പണിയുണ്ട്* = ഈ വ്യഥയെ അതായത് വലിയതായതെന്നു പറഞ്ഞ കുക്ഷിബാധയെ കീഴ്പ്പെടുത്തുന്നതിന് പ്രയാസം ഉണ്ട്. (ഒരിക്കലും സാധകന്റെ പരിശ്രമം സാധ്യമല്ല. അങ്ങനെ വരുമ്പോഴാണല്ലോ ആർത്തനും ജിജ്ഞാസനും അർത്ഥാർത്ഥിയും ജ്ഞാനിയും പരദൈവതത്തെ ഭജിക്കുന്നത്. അതത്രേ തുടർന്ന് പ്രസ്താവിക്കുന്നത്). *നിൻകുക്ഷിതന്നിൽ ഇളകാതെ വാണ് ദിവസം കഴിക്കുകിൽ* = നേരത്തെ പറഞ്ഞ വ്യഥയെ ജയിക്കുവാൻ സാധ്യമാണ്.) *അസംശയം* =(ഇവിടെ അധ്യാഹാരം ചെയ്ത് അർത്ഥം യോജിപ്പിക്കണം. അസംശയം എന്ന പദം തനിവാക്യമാണ്. അതായത് ഈ വിഷയത്തിൽ യാതൊരു സംശയത്തിനും അവകാശമില്ല. നിശ്ചയം തന്നെ). മഹാദേവി! അവിടുത്തെ കുക്ഷിയിൽ യാതൊരിളക്കവും ഇല്ലാതെ വസിച്ച് നാൾ കഴിക്കുകയാണെങ്കിൽ നേരത്തെ പറഞ്ഞ വലിയ വ്യഥയോ അല്ലാത്തതോ യാതൊന്നും അനുഭവപ്പെടുകയില്ല. ഈ വിഷയത്തിൽ എനിക്ക് യാതൊരു സംശയവുമില്ല. (ഇവിടെ ഈശ്വരിയുടെ കുക്ഷിയിലാണ് തനിക്ക് ഇളക്കമില്ലാത്ത വാസം. നല്ല നിലയിലുള്ള കാലയാപത്തിന് ഏകമായ ഉപായമായി മുക്തകണ്ഠം പ്രസ്താവിച്ചത് ആലോചനാരമണീയമാണ്. സാധകൻ തന്റെ ഉള്ളിലല്ല ദേവിയെ പ്രതിഷ്ഠിക്കുന്നത്. ദേവിയുടെ ഉദരത്തിലാണല്ലോ എല്ലാ ബ്രഹ്മാണ്ഡങ്ങളും. അവിടെയാണ് ബ്രഹ്മാവ് മുതൽ പിപീലിക വരെ എല്ലാ ഭൂതങ്ങളും സ്ഥിരമായി വിശ്രാന്തികൊ

ള്ളുന്നത്. ആമയുടെ അംഗങ്ങൾക്കെന്നപോലെ സൃഷ്ടിയിലും സ്ഥിതിയിലും സംഹാരത്തിലും സകല ജീവന്മാരും ജഗദ് ജനനിയുടെ വയറ്റിൽ തന്നെയാണ് കഴിഞ്ഞുകൂടുന്നത്. പക്ഷേ ആ തത്ത്വം ആരും അറിയുന്നില്ല. അത് അറിയുമാറാകുവാൻ കരുണാമയിയായ അവിടുന്നു തന്നെ അനുഗ്രഹിക്കണം.

6

പമ്പരത്തൊട് പകച്ചിടും ഭ്രമണ വേഗ-
  മുള്ള മതിയോട് വ-
ന്നംബരത്തിലണയുന്നതിന്നിവനശക്ത-
  നെന്നു കരുതീടു നീ
അൻപിരന്നടികൾ വാഴ്ത്തി നിൽക്കുമഗതിക്കു
  സദ്ഗതിവരുത്തിടും -
നിൻപദത്തൊടു ലയിപ്പതിന്നു നിയതം
  വരം തരുക മംഗലേ!

*മംഗലേ!*= മംഗളയായുള്ളവളേ! (മംഗളം എന്നാൽ നല്ലതെന്നർത്ഥം. മൂന്നുകാലത്തിലും അഴിവില്ലാത്തവളാണ് ദേവി). *ഇവൻ*= ഈയുള്ളവൻ (അവിടുത്തെ ആശ്രിതനായിരിക്കുന്ന ഞാൻ.) *പമ്പരത്തൊട് പകച്ചിടും ഭ്രമണവേഗമുള്ള മതിയോട്* - പമ്പരത്തോട് പകച്ചുകൊണ്ടിരിക്കുന്ന (ഇവിടെ പകക്കുക എന്നത് ശത്രുതയോടു കൂടി മത്സരിക്കുക എന്ന അർത്ഥത്തിലൂടെ പമ്പരം ഉപമാനമാണെന്ന് ലക്ഷിപ്പിക്കുന്നു. - പമ്പരത്തെ ജയിക്കുവാൻ വേണ്ടി ഇച്ഛിക്കുന്ന എന്നർത്ഥം. പമ്പരത്തോടു തുല്യമായ) ഭ്രമണവേഗം ഉള്ളതായ ഭ്രമണത്തിന്റെ വേഗമാണ് സാമാന്യ ധർമ്മം. ഭ്രമിക്കുക എന്നാൽ കറങ്ങുക എന്നർത്ഥം. പമ്പരത്തെ കറക്കാനാണല്ലോ ഉപയോഗിക്കുന്നത്. കറക്കലിൽ വേഗം നേരിട്ട് കാണത്തക്കത് പമ്പരത്തിലാണല്ലോ. മതിയോട് കൂടി (മതി - ഇവിടെ മനസ്സ് എന്ന അർത്ഥത്തിലാണ് പ്രയോഗിച്ചിരിക്കുന്നത്. മനസ്സിന്റെ ചാഞ്ചല്യം, പ്രമാഥിത, ബലവത്ത, ദാർഢ്യം എന്നീ വൃത്തികളെ നിരോധിക്കുക എന്നത് വായുവിനെ നിരോധിക്കുന്നതിനേക്കാൾ കൂടുതൽ പ്രയാസമുള്ളതാണെന്ന് അർജ്ജുനനും ആ ആശങ്കയെ അനുവദിച്ചുകൊണ്ട് ഭഗവാനും ഗീതയിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. തുടർന്ന് ഭഗവാൻ അഭ്യാസം കൊണ്ടും വൈരാഗ്യം കൊണ്ടും ആകട്ടെ മനസ്സ് നിരോധിക്കപ്പെടുന്നുവെന്ന് ഉപദേശിച്ചിട്ടുണ്ട്. നേരത്തെ പറഞ്ഞപോലുള്ള മനസ്സോട് കൂടിയിരിക്കുന്ന നിലയിൽ) *അംബരത്തിൽ വന്ന് അണയുന്നതിന്* = അംബരത്തിൽ എത്തിച്ചേർന്ന് അവിടുത്തോട് സംശ്ലേഷിക്കുന്നതിന് (ഇവിടെ നിർദ്ദിഷ്ടമായ അംബരം ഈശ്വരിയുടെ നിത്യവാസസ്ഥാനമായ ഹൃദയപുണ്ഡരീകം തന്നെ. പരമമായ വ്യോമം

തന്നെ - പരവെളിതന്നെ. ആത്മാവിനോട് മനസ്സ് യോജിക്കുന്നു. സമാധിതന്നെയാണ് ഇവിടെ വിവക്ഷിതം. സമാധിതന്നെയാണല്ലോ അഷ്ടാംഗമായ യോഗത്തിന്റെ എട്ടാമത്തെ അംഗം. സമാധിയുടെ വിജയത്തിൽ ധ്യാതൃധ്യേയധ്യാനതൃകം കടന്ന് സായുജ്യം തന്നെ.) *അശക്തനെന്ന് നീ കരുതീട്ട്* = ശക്തനല്ലെന്ന് (വേണ്ടുവോളം കഴിവുള്ളവനല്ലെ അവിടുന്ന് നല്ലപോലെ ധരിക്കേണമേ). തുടർന്ന് സാധകൻ പ്രാർത്ഥിക്കുന്നതാകട്ടെ, സ്തോത്രത്തിലൂടെ അതേ പരമപദം പ്രാപിക്കുക എന്നതാണ്. *അൻപിരന്ന്* = അൻപിനെ ഇരന്നിട്ട് (അവിടുന്ന് ഈയുള്ളവനിൽ കനിയേണമേ എന്ന് യാചിച്ചുകൊണ്ട്) *അടികൾ വാഴ്ത്തി നിൽക്കുമഗതിക്ക്* = അടികളെ (അവിടുത്തെ തൃപ്പാദങ്ങളെ) വാഴ്ത്തിക്കൊണ്ട് നിൽക്കുന്നവനായ - എപ്പോഴും നിലയുറപ്പിച്ചിരിക്കുന്നവനായ അഗതിക്ക് (മറ്റൊരുഗതി) ഇല്ലാത്തവന് - ഗതി എന്നതിന് പോംവഴി എന്നർത്ഥം. രക്ഷിതാവെന്നും പറയാം. ഇവിടെ തനിക്ക് ദേവിയേ ശരണം ഉള്ളൂ എന്ന് തുറന്ന് പറയുന്നു.

*സദ്ഗതി വരുത്തിടും നിൻ പദത്തോട് ലയിപ്പതിന്ന്* = സദ്ഗതിയെ വരുത്തിടുന്ന (വരുത്തിക്കൊണ്ടിരിക്കുന്ന - വരുത്തുമാറുള്ള) നിൻപദത്തോട് (നിന്റെ പദത്തോട് ചേർന്ന് (മോക്ഷസ്ഥാനമായ അവിടുത്തെ തൃപ്പാദത്തോട് ചേർന്ന് നിയമേന (അവ്യഭിചാരീയമായ-സുനിശ്ചിതമായ) ലയിക്കുന്നതിന് (എന്നന്നേയ്ക്കും ഏകീഭവിച്ച് വർത്തിക്കുന്നതിന്) വരം തരിക വരപദം പുല്ലിംഗമായിരിക്കുമ്പോൾ ദേവനിൽ നിന്നും വരിക്കപ്പെടുന്ന വസ്തു എന്നർത്ഥം. ഇവിടെ സാധകൻ ഭഗവതിയോട് പ്രാർത്ഥിക്കുന്ന അഭീഷ്ടമാകട്ടെ അവിടുത്തെ തൃപ്പാദത്തിലുള്ള പരമമായ ലയമത്രേ. മറ്റ് മാർഗ്ഗങ്ങളെല്ലാം ദുഷ്ക്കരങ്ങളാണ്. എല്ലായ്പ്പോഴും ഈശ്വരിയെ കീർത്തിക്കുക എന്നതാകട്ടെ താൻ ഇടവിടാതെ അനുവർത്തിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ട് തന്നെ പ്രസാദിച്ച് ദേവിയുടെ തൃപ്പാദത്തിൽ ലയിക്കുവാൻ സാധിക്കുമെന്നുള്ള ഉറപ്പാണ് ഇവിടെ തെളിഞ്ഞു നിൽക്കുന്നത്.

7

ചക്ഷുരാദികൾ ചതിച്ചിടും ചതിയിൽ
  വീണിടും ചതുരനെങ്കിലും
പക്ഷമില്ല ഭവതിക്കവൻ പ്രതി ഭ-
  വച്ചരിത്രപരനെങ്കിലോ
തത്ക്ഷണം സകലവും ഭവിച്ചു സത
  തം സുഖിച്ചു മരുവീടുമീ
പക്ഷമൊക്കെയുമറിഞ്ഞിടുന്ന പര -
  ദൈവതം ഭവതിയല്ലയോ?

അല്ലയോ ഭവതി! *ചതുരനെങ്കിലും*= ഒരുവൻ ചതുരനാണെങ്കിലും (ചതശ്രോവിദ്യാഃ - ത്രയീ അന്വീഷികീ, വാർത്താ, ദണ്ഡനീതിഃ ഇത് കൗടില്യൻ അർത്ഥശാസ്ത്രത്തിൽ സമർത്ഥിച്ചിട്ടുള്ളതാണ്. ഈ നാലു വിദ്യകളും വേണ്ടപോലെ തികഞ്ഞവനാണ് സുചതുരൻ. ഇവയിൽ വൈകല്യമുള്ളവനാണ് വിചതുരൻ. നാലുമില്ലാത്തവനാണ് അചതുരൻ. സുചതുരൻ എന്ന വാക്കാണ് സുപദം വിട്ട് ചതുരനെന്ന് വ്യവഹരിക്കപ്പെടുന്നത്. ചതുര പദത്തിന് നിപുണനെന്നുള്ള അർത്ഥം ലാക്ഷണികമാണ്. ഇങ്ങനെ സുചതുരനാണെങ്കിലും) *ചക്ഷുരാദികൾ ചതിച്ചിടും ചതിയിൽ വീണിടും* = ചക്ഷുസ്സ് ആദിയായുള്ളവ (കണ്ണ് മുതലായവ. ചക്ഷുസ്സ്, രസനം, ഘ്രാണം, ത്വക്ക്, ശ്രോത്രം എന്നിവയാണ് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്. ഇവയുടെ വിഷയം യഥാക്രമം രൂപം (നിറം), രസം, ഗന്ധം, സ്പർശം, ശബ്ദം എന്നിവയത്രേ. ചതിച്ചിടുന്ന ചതിയിൽ (ചതിച്ചുകൊണ്ടിരിക്കുന്ന ചതിയിൽ. ഓടുന്ന ഓട്ടം. പാടുന്ന പാട്ട് എന്നതുപോലെ ആവർത്തനം ശക്തിക്കുവേണ്ടിയാണ്. ചതിക്കുക എന്നാൽ പുറമേ നല്ലതിനാണെന്ന് തോന്നിക്കുമാറ് പ്രവർത്തിച്ച് ആപത്തിൽ കൊണ്ട് ചാടിക്കുകയാണല്ലോ . ഇവിടെ ചതിക്കുന്നവ ഇന്ദ്രിയങ്ങളാണ്. ആരെയാണ് ചതിക്കുന്നത്. സുഖലോലുപനായ ദേഹാഭിമാനിയെതന്നെ) വീണുകൊണ്ടിരിക്കും (വീഴുമാറാകും - വീണുപോകും.) *അവൻ പ്രതി ഭവതിക്ക് പക്ഷമില്ല* = പ്രതി എന്നത് കുറിച്ച് എന്ന അർത്ഥത്തിലുള്ള ഒരു കർമ്മ പ്രവചനീയമാണ്. അതിന്റെ യോഗത്തിൽ ദ്വിതീയ വരണമെന്നാണ് സംസ്കൃത വ്യാകരണത്തിലെ വിധി. തംപ്രതി = അവനെ കുറിച്ച് - അവന്റെ വിഷയത്തിൽ. ഇവിടെ ആ അർത്ഥത്തിലാണ് അവൻ പ്രതി എന്ന് പ്രയോഗിച്ചിരിക്കുന്നത്. അവിടുത്തേക്ക് ഇവൻ എന്റേവനാണ് എന്നുള്ള അഭിപ്രായമില്ല. *ഭവചരിത്ര പരനെങ്കിലോ* = ഭവതിയുടെ ചരിത്രം തന്നെയാണ് പരമായത് എന്ന് കരുതുന്നവനാണെങ്കിലാകട്ടെ (ചരിത്രം - ചരിത്രപദത്തിന് നടന്നിട്ടുള്ള സംഭവങ്ങളുടെ വിവേകപൂർവ്വമായ ആഖ്യാനമെന്നർത്ഥം. പുരാണാദികളിൽ കീർത്തിക്കപ്പെട്ടിരിക്കുന്നത് ഈശ്വരിയുടെ ശിക്ഷരക്ഷണ ദുഷ്ടനിഗ്രഹ രൂപമായ ലീലാഭേദമത്രേ. അങ്ങനെയുള്ള ചരിത്രം ചൊല്ലുന്നതും കേൾക്കുന്നതും ദേവിക്ക് സാധകരിൽ കരുണയുണ്ടാകുവാൻ ഉപായമത്രേ). *തത്ക്ഷണം സകലവും ഭവിച്ച് സതതം സുഖിച്ച് മരുവീടും* = (തത്ക്ഷണം എന്ന പദം അതേ ക്ഷണത്തിൽ അതായത് ഉടനടി എന്ന അർത്ഥത്തിലാണ് പ്രയോഗിക്കപ്പെടുന്നത്. കാരണം കാര്യമെന്നുള്ള ക്രമം ഇല്ലെന്നർത്ഥം. എല്ലാം ഉണ്ടായിട്ട് (സകലം - എല്ലാ കലകളും തികഞ്ഞത് വെളുത്ത വാവിൻ നളിൽ 16 കലകളും തികഞ്ഞവനാണ് ചന്ദ്രൻ - പൂർണ്ണ ചന്ദ്രൻ. ഐഹികവും ആമുഷ്മികവും ആയ ശ്രേയസ്സു മുഴുവൻ ദേവിയുടെ അനുഗ്രഹത്താൽ ഉണ്ടാകുമാറാകുമെന്നർത്ഥം. സതതമായി (സമ് എന്നതിലെ മകാരം ഹിത തനു

എന്നിവയോടുള്ള ചേർച്ചയിൽ വികൽപ്പേന ലോപിക്കും. സതതം, സന്തതം എന്ന രണ്ട് രൂപങ്ങൾ നിരന്തരമായി എന്നർത്ഥം. ആത്മസ്വ രൂപമായ സുഖം തെളിഞ്ഞാൽ അതിന് കുറവോ ദുഃഖത്തിന്റെ കലർപ്പോ ഉണ്ടാകുന്നതല്ല). സുഖസ്വരൂപമായി വർത്തിക്കുമാറാകും. *ഈ പക്ഷമൊക്കെയും അറിഞ്ഞിടുന്ന പര ദൈവതം ഭവതിയല്ലയോ* = (ഇവിടെ വാക്യം കാകുരൂപമാണ്. പരമാർത്ഥികത ഉറപ്പിക്കുകയാണ്). അവിടുന്ന് തന്നെയല്ലയോ- അവിടുന്ന് തന്നെയാണെന്നുള്ളതാണ്. എനിക്ക് യാതൊരു സംശയവുമില്ല. ഈ ഗുണമാണ് ശ്രദ്ധ - ആസ്തിക്യ ബുദ്ധി (ശബ്ദാദികളായ വിഷയങ്ങളുടെ അനുകൂല സംവേദനീയമാണ് സുഖമെന്ന് ഭ്രമിച്ച് അതിൽ തന്നെ മുഴുകി കഴിയുന്നവരും, ജീവിച്ചിരിക്കുമ്പോൾ കിട്ടുന്ന സുഖമാണ് സുഖമെന്നും മുൻപോ പിൻപോ യാതൊന്നും ഇല്ലെന്നും സ്വർഗ്ഗവും നരകവും എന്നുവേണ്ട മോക്ഷം തന്നെയും മറ്റുള്ളവരെ ചതിച്ച് സ്വാർത്ഥപൂർത്തി വരുത്തുന്നവരുടെ സൃഷ്ടിയാണെന്നും ഒന്നിനും യാതൊരു വ്യവസ്ഥയും ഇല്ലെന്നും മറ്റും എങ്ങനെയോ നിശ്ചയിച്ചവരായ നാസ്തികന്മാരുടെ ഭാഗവും എല്ലാം ദൈവത്തിന്റെ ഇച്ഛപോലെ നടക്കുന്നുവെന്നും അവിടുത്തെ ഭജിക്കുന്നവർക്ക് എല്ലാ ദുഃഖങ്ങളും അകന്ന് നേട്ടങ്ങളെല്ലാം നേടി നിത്യസുഖപരമായ പരമാനന്ദം സിദ്ധിക്കുക എന്നത് സുനിശ്ചിതമാണ് എന്ന് അടിയുറച്ച് വിശ്വസിക്കുന്ന ആസ്തികന്മാരുടെ ഭാഗവും അതും ഇതും മാറിമാറി കൈക്കൊള്ളുന്ന ദൈഷ്ടികന്മാരുടേയും എന്തിന് ചാർവ്വാക ദർശനം മുതൽ അദ്വൈതദർശനം വരെയുള്ള ദർശനങ്ങളുടെ പ്രയോക്താക്കളും പ്രയോജ്യന്മാരും ആയവരുടെ ഉള്ളിലുള്ളതെല്ലാം സർവ്വജ്ഞയായ ദേവിക്ക് തെല്ലും അഗോചരമല്ലല്ലോ. അങ്ങനെയുള്ള സർവ്വേശ്വരി തന്നെ കൈവിടുകയില്ലെന്ന് തദേകശരണനായ സാധകൻ തന്റെ വിശ്വാസത്തിന്റെ ദാർഢ്യമാണ് ഇവിടെ സമാഹരിച്ചിരിക്കുന്നത്.

8

കങ്കമാദികളശിച്ചിടുന്നൊരശ-
  നം കളേബരമിതല്ലയോ
വൻകലാവതി! വലിച്ചിടുന്നിതു മ-
  തി പ്രസാദമരുളീടു നീ
തിങ്കൾമൗലി തിരുമെയ് തലോടിയിട-
  ചേർന്നു നിത്യവുമിരിക്കുമെൻ-
തങ്കമേ! സകല സങ്കടങ്ങളുമ-
  റുന്നതിന്നു തരണം വരം

*വൻകലാവതി!* = വലിയ (മഹതിയായ - പൂജ്യമാനയായ) കലാവതി! (എല്ലാ കലകളും തികഞ്ഞവളേ! - സകല വിദ്യാസ്വരൂപിണി! -

കല് എന്ന ധാതുവിന് എല്ലാ അർത്ഥങ്ങളും പറയാം - കലീനാം കലിഃ കാമധേനു - എന്നുള്ള വചനമുണ്ടല്ലോ). *കളേബരമിത്*= (ഇവിടെ ഇത് എന്ന സർവ്വനാമം പദ്യകൃതികളിൽ നാമപൂരകമായി ചേർക്കുന്നതാകുന്നു കളേബരമെന്നർത്ഥം) ശരീരം (ഇവിടെ സ്ഥൂല ശരീരമാണ് ഗ്രഹിക്കപ്പെട്ടിരിക്കുന്നത്). *കങ്കമാദികൾ അശിച്ചീടുന്ന ഒരു അശനം അല്ലയോ*= (കങ്കമാദികൾ എന്നത് തമിഴ് വഴിക്കുള്ള പ്രയോഗമാണ്. ആദിപദം പ്രകാരവാചികമാണ്. കങ്കംപോലുള്ളവ. കങ്കം = ഗൃധ്രവർഗ്ഗത്തിൽപ്പെട്ട ഒരു പക്ഷി (കഴുകൻ, കുറുനരി, നായ്, മണ്ണിര എന്നിങ്ങനെയുള്ളവ) ആശിച്ചുകൊണ്ടിരിക്കുന്നതായ ഒരു അശനം അല്ലേ! (അശനം = ഭക്ഷണം. അശിച്ചിടുന്നൊരശനം എന്നിടത്തുള്ള ആവർത്തനം ശക്തിക്കുവേണ്ടിയത്രേ. ഇവിടെ ശരീരത്തെ സംബന്ധിച്ചുള്ള ഈ പ്രസ്താവം അതിന്റെ കുഞ്ചിതത്വത്തെ ദ്യോതിപ്പിക്കുന്നു. ശരീരത്തിലും അതോട് ബന്ധപ്പെട്ടതിലും നിർവേദം- വിരക്തി ഉളവാക്കുവാനാണ് ഈദൃശങ്ങളായ പ്രയോഗങ്ങൾ). അങ്ങനെയുള്ള ശരീരം ഞാനാണെന്നുള്ള ബുദ്ധി ഈയുള്ളവനെ. വലിച്ചിടുന്നിതു = വലിച്ചുകൊണ്ടിരിക്കുന്നു (ആകർഷിച്ചുകൊണ്ടിരിക്കുന്നു.) ശബ്ദാദികളായ വിഷയങ്ങൾ ഇന്ദ്രിയങ്ങളേയും തദ്വാരാ മനസ്സിനേയും തദ്വാരാ ആത്മവിനേയും ആകർഷിക്കുന്നവ. ഇവിടെ ആത്മപദം ശുദ്ധമായ ആത്മാവിനെ കുറിക്കുന്നതല്ല. കർത്തൃത്വവും ഭോക്തൃത്വവും ഉള്ളതെന്ന് നൈയായികനും കർത്തൃത്വമില്ല ഭോക്തൃത്വമുണ്ട് എന്ന് സാംഖ്യനും പ്രതിശരീരം ആത്മാവ് ഭിന്നമാണെന്നു പറയുന്ന ദാർശനികന്മാരും ശരീരം തന്നെയാണ് ആത്മാവ് എന്ന് പറയുന്ന ലൗകായതികനും മറ്റും യഥേഷ്ടം സങ്കൽപ്പിക്കുന്നതാണ്. വാസ്തവത്തിൽ ആത്മാവേ ഉള്ളൂ. എല്ലാം ആത്മാവാണ്. അവിദ്യകൊണ്ടുള്ള അന്യോന്യാധ്യാസമാണ് വ്യവഹാരം മുഴുവൻ നിയന്ത്രിക്കുന്നത്. ചുരുക്കത്തിൽ ഇവിടെ സാധകൻ, തന്നെ വിഷയങ്ങളിലേയ്ക്ക് വലിച്ചുകൊണ്ടിരിക്കുന്നതായി വിദ്യാരൂപണിയായ ദേവിയോട് നിരൂപണം ചെയ്യുന്നത് തന്നെ കുഴയ്ക്കുന്ന അവിദ്യാശക്തിയെ പറ്റിയാണല്ലോ.) *നീ മതിപ്രസാദം അരുളീട്* = അവിടുന്ന് മതി പ്രസാദത്തെ അരുളുമാറാകേണമേ- നൽകി അനുഗ്രഹിക്കുമാറാകണം. (മതിപ്രസാദം = മതിയുടെ പ്രസാദം - ഇവിടെ കരണം എന്ന അർത്ഥത്തിലാണ് മതിപദം പ്രയുക്തമായിരിക്കുന്നത്. മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നിങ്ങനെ കരണം ചതുർവിധമാണ്. വികൽപ്പം, സ്മൃതി, നിശ്ചയം, അഭിമാനം എന്നിവയാണ് വൃത്തിചതുഷ്ടയം. ഇവിടെ പ്രാർത്ഥിതമായിരിക്കുന്നത് കരണത്തിന്റെ തെളിവാണല്ലോ. രജസ്തമസ്സുകളകന്ന് സത്വമാത്രമായി സത്വവും നീങ്ങിയുള്ള നിലയാണ് മതിപ്രസാദം. അത് സ്വസ്ഥതമാണല്ലോ. *തിങ്കൾ മൗലി തിരുമെയ് തലോടിയിട ചേർന്നും നിത്യവുമിരിക്കുമെൻ തങ്കമേ!*= ഇവിടെ സാധകനു മഹാദേവിയോടുള്ള പ്രേമപാരമ്യമാണ് സ്ഫുരിക്കുന്നത്. പരമപ്രേമാ

ത്മികാ ഭക്തിഃ എന്നുള്ള സിദ്ധാന്തത്തിൽ ഈ നിലയും ഭക്തി തന്നെ. *തിങ്കൾ മൗലി=* (തിങ്കൾ = ചന്ദ്രൻ, ചന്ദ്രക്കല) *മൗലി* = ശിരോഭൂഷണം ആയുള്ളവൻ - അതായത് ചന്ദ്രക്കലാസേവകൻ- ശ്രീപരമേശ്വരൻ, തിരു മെയ്യിനെ തലോടിക്കൊണ്ട് നിബിഢമായി എന്നെന്നും ഇരിക്കു ന്നുവോ അങ്ങനെയുള്ള എൻ തങ്കമേ! - എന്റെ തങ്കമായുള്ളവളേ!- തങ്കം എന്നുള്ള പദം ഇവിടെ പരമ പ്രേമാത്മകതയെ സൂചിപ്പിക്കുന്നതാണ്. (ഇവിടെ തിരുമെയ് മഹാദേവിയുടെ തിരുവുടൽ തന്നെയാണ്. അർദ്ധനാരീശ്വര സങ്കൽപ്പത്തിന്റെ മുഴുപ്പ് ഈ സുബുദ്ധിയിൽ നല്ല പോലെ വ്യക്തമാകുന്നു. ശക്തൻ ശക്തിയോടും ശക്തി ശക്തനോടും ഇതരേതരയോഗം ആകുന്ന ദ്വന്ദ്വത്തിന്റെ ഏകത്വം അഥവാ അദ്വൈതം ഭാവനയുടെ പരമകാഷ്ഠയാണല്ലോ) *സകല സങ്കടങ്ങളും അറുന്നതിന് വരം തരണം* = എന്റെ എല്ലാ വിഷമങ്ങളും നിശ്ശേഷം അറ്റുപോകു ന്നതിന് അവിടുന്ന് വരം നൽകുമാറാകണം. അതത്രേ എന്റെ അഭീഷ്ട പ്രാർത്ഥന. മൂന്നു ഗുണങ്ങളുടെ സാമ്യമാണ് പ്രകൃതി. ഗുണങ്ങളുടെ ഏറ്റക്കുറവാണ് വൈഷമ്യം. വൈഷമ്യം പല തോതിലാകാം. വൈഷ മ്യവും ഒട്ടും ശേഷിക്കാതായാലേ സകല സങ്കടങ്ങളും തീർന്നു എ ന്നുള്ള നിലവരികയുള്ളൂ. ആരാണോ സാമ്യത്തെ ഹനിച്ച് വൈഷമ്യം ഉണ്ടാക്കുന്നത് ആ ശക്തിക്കു മാത്രമേ അത് ഒഴിവാക്കാനാകൂ.

9

മണ്ണന്തലേ മരുവുമീശ്വരി തന്നെ മന്നി-
ലന്വർത്ഥസംജ്ഞയെ വഹിച്ചരുളുന്നു ചിത്രം!
മന്നിൽ സമസ്തവുമടങ്ങുമതിന്നു മേൽ നി-
ന്നെണ്ണിക്കഴിക്കുമൊരു ദൈവതമല്ലയോ നീ

അല്ലയോ മഹാദേവീ! *മണ്ണന്തലേ മരുവുമീശ്വരി തന്നെ മന്നിൽ അന്വർത്ഥ സംജ്ഞയെ വഹിച്ച് അരുളുന്നു. ചിത്രം*! = (മണ്ണന്തലേ എന്നത് ആധാരികാഭാസമാകുന്നു. മണ്ണന്തലയിൽ എന്ന് അർത്ഥം - മുറ്റത്തെ മുല്ലയ്ക്ക് മണമില്ല എന്നിങ്ങനെയുള്ള പ്രയോഗം പോലെ) മരുവുന്ന - വസിക്കുന്ന- വാഴുന്ന ഈശ്വരിയായ അവിടുന്ന് (ഇവിടെ തന്നെ എന്ന സ്വവാചിയായ സർവ്വനാമം പ്രയോഗത്തിന്റെ ശക്തിക്കു വേണ്ടിയാണ്.) മന്നിൽ (ഭൂമിയിൽ അന്വർത്ഥയായ സംജ്ഞയെ (അർ ത്ഥത്തോട് അനുഗതയായ സംജ്ഞയെ - അർത്ഥത്തിന് ചേർന്ന പേരി നെ ധരിച്ചുകൊണ്ട് സുപ്രസന്നയായി വിരാജിക്കുന്നു). ഇത് ചിത്രമാ ണ്. (വിസ്മയാവഹമാണ്. എങ്ങനെയാണ് ദേവിയുടെ തിരുനാമത്തിന്റെ അന്വർത്ഥതയെന്ന് ഉത്തരാർദ്ധത്തിൽ സ്തവകാരൻ തന്നെ വിശദീക രിക്കുന്നുണ്ട്). *മന്നിൽ സമസ്തവും അടങ്ങും; അതിനുമേൽ നിന്ന് എണ്ണി ക്കഴിക്കുമൊരു ദൈവതം അല്ലയോ നീ*= മന്നിൽ (ഇവിടെ മന്ന് എന്ന

പദം ഭൂമി എന്ന അർത്ഥത്തിലാണ് പ്രയോഗിക്കപ്പെട്ടിരിക്കുന്നത്. പൃഥ്വി അപ്തേജോവായ്വാകാശങ്ങളാകുന്ന പഞ്ചഭൂതങ്ങളിൽ പൃഥ്വിയാണല്ലോ ഒന്നാമതായി പരിഗണിക്കപ്പെട്ടിരിക്കുന്നത്. സാംഖ്യ ദർശനാനുസാരേണ ആകാശത്തിൽ ശബ്ദം എന്ന തന്മാത്രയും, വായുവിൽ ശബ്ദം, സ്പർശം എന്നിവയും തേജസ്സിൽ ശബ്ദം, സ്പർശം, രൂപം എന്നിവ യും ജലത്തിൽ ശബ്ദം, സ്പർശം, രൂപം, രസം എന്നിവയും പൃഥ്വി യിൽ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന അഞ്ചു തന്മാത്ര കളും ഉണ്ട്. ഇതിൽ നിന്നും പൃഥ്വിയിൽ - മന്നിൽ എല്ലാം അടങ്ങുന്നു എന്ന് ബോദ്ധ്യമാകുമല്ലോ. മണ്ണു തന്നെ മന്ന്, മന്ന് തന്നെ മണ്ണ്). സമ സ്തവും (എന്തെല്ലാമുണ്ടോ അതൊക്കെയും - ശബ്ദാദി തന്മാത്രകൾ അഞ്ചും) അടങ്ങുമാറാകും. (കാളിദാസൻ ശാകുന്തളത്തിന്റെ നാന്ദി യിൽ 'യാമാഹുഃ സർവ്വഭൂതപ്രകൃതിരിതി' എന്ന് ഭംഗ്യന്തരേണ നിർദ്ദേ ശിച്ചിട്ടുള്ളത് ശിവന്റെ അഷ്ടമൂർത്തികളിൽ പഞ്ചഭൂതങ്ങളിൽ ഒന്നായ ഭൂമിയെ ആണല്ലോ). അതിന്റെ മേലിൽ നിന്ന് (അതിൽ തന്നെ ഏറ്റവും ഉയർന്ന സ്ഥാനത്തിൽ നിലകൊണ്ട്) എണ്ണിക്കഴിക്കുന്ന ഒരു ദൈവത മല്ലേ അവിടുന്ന്. (ദൈവതം എന്ന പദം നപുംസകലിംഗമാണ്. ദേവിക്കും ദേവനും ഒന്നുപോലെ ചേരും. ഒരു ദൈവതം എന്നിടത്ത് ഒരു എന്നത് ഏകത്വ സംഖ്യാവാചിയല്ല. പദ്യത്തിൽ പേരച്ചത്തിനോട് ചേർന്ന് സ്വാർ ത്ഥത്തിൽ തന്നെ ഒരു എന്നു പ്രയോഗിക്കാറുണ്ട്.) *എണ്ണിക്കഴിക്കുമൊരു ദൈവതം* = എണ്ണിക്കഴിക്കുന്ന ദൈവതം. എണ്ണിക്കഴിക്കുക എന്ന ശൈലിക്ക് പ്രകൃതിയിൽ തന്നെ കുഞ്ഞുങ്ങളായ എല്ലാ ജീവന്മാരെയും അവരവരുടെ കർമ്മഗതി തിട്ടപ്പെടുത്തി നേർവഴിയിലൂടെ പ്രവർത്തി പ്പിച്ച് കർമ്മബന്ധമില്ലാതാക്കി തന്നോട് സായുജ്യം നേടുമാറാക്കുക എന്നുള്ള അർത്ഥം പറയണം. കർമ്മങ്ങൾക്ക് നേരിട്ട് ഫലം നൽകുവാ നുള്ള പ്രാഭവം ഉണ്ടെന്ന് പൂർവ്വ മീമാംസകന്മാർ സിദ്ധാന്തിക്കുന്നു. എ ന്നാൽ ഫലദാതാവായി ഈശ്വരനെ അംഗീകരിച്ചേ മതിയാകൂ എന്ന് അദ്വൈത വേദാന്തികൾപോലും സമ്മതിച്ചിരിക്കുന്നു. ഈശ്വരൻ എന്ന് പുല്ലിംഗത്തിലും - ഈശ്വരി എന്ന് സ്ത്രീലിംഗത്തിലും ഭിന്നരൂപങ്ങളു ണ്ടെങ്കിൽ പ്രവൃത്തി നിമിത്തമായ ഈശ്വരത്വം ഒന്നു തന്നെ. മണ്ണന്തല ദേവി, മണ്ണന്തലേ ഈശ്വരി എന്നതാണല്ലോ ദേവിയുടെ തിരുനാമം. അതിന്റെ അർത്ഥം ഇതാണ്. എല്ലാമടങ്ങുന്ന മണ്ണിന്റെ അതായത് ഭൂലോ കത്തിന്റെ തലയെന്നപോലെ ഏറ്റവും പ്രകൃഷ്ടമായ അംഗമായി (ഉ ത്തമാംഗമായി - ശിരസ്സായി) കരുതപ്പെടുവാൻ ഏറ്റവും യോഗ്യമായ തുകൊണ്ടാണ് സ്ഥലത്തിന് മണ്ണന്തല എന്ന പേരുണ്ടായത്. (മണ്ണന്തല എന്നത് മണ്ണിൻ തലയുടെ വികാരമാകുന്നു). അങ്ങനെയുള്ള മഹിത മായ സ്ഥലത്തിൽ നേരത്തേ ഉള്ളവളും ത്രൈകാലികമായ വിജ്ഞാന മുള്ള ഗുരുദേവനാൽ തൃക്കൈകൊണ്ട് പ്രതിഷ്ഠിക്കപ്പെട്ടവളും ഭക്ത ലോകത്തിന് ആത്മസായുജ്യം അരുളുന്നവളും ആയ ദൈവതമത്രേ -

ദേവിയത്രേ മണ്ണന്തല ദേവി. ഈ നിലയിൽ സ്തവകാരൻ സംജ്ഞ യുടെ അന്വർത്ഥതയെ വിഗ്രഹിച്ച് പ്രതിപാദിച്ചിരിക്കുന്നത് എല്ലാ വർക്കും അനുഗ്രഹമാണെന്ന് പറയേണ്ടതില്ലല്ലോ.

മണ്ണന്തല ദേവീസ്തവം എന്ന ഈ കൃതി തന്തിരുവടി നിർവഹിച്ച ദേവീ പ്രതിഷ്ഠയെ തുടർന്ന് വിരചിച്ച് നൽകിയതാകുന്നു. ശിവഗിരി യിലെ ശാരദാപ്രതിഷ്ഠയെ തുടർന്ന് മഹാകവിയായ കുമാരനാശാനാണ് ശാരദാഷ്ടകം എന്ന പേരിൽ രണ്ട് സംസ്കൃത കവനങ്ങൾ പ്രണയനം ചെയ്തത്. കുളത്തൂരിലെ മഹാദേവനെ പറ്റിയുള്ള കോലതീരേശ സ്തവം എന്ന പേരിൽ ഒരു ഭാഷാകൃതിയും ഗുരുദേവനിൽ നിന്നും ലഭിച്ചിട്ടുണ്ടല്ലോ. ഇവകളെല്ലാം തന്നെ തന്തിരുവടികളുടെ സാക്ഷാ ത്കാരത്തിന്റെ വാങ്മയസ്വരൂപങ്ങളാണെന്ന് അന്വേഷണകുതുകി കൾക്ക് വെളിപ്പെടുന്നതാണ്.

# ജനനീനവരത്നമഞ്ജരി

1

ഒന്നായ മാമതിയിൽനിന്നായിരം ത്രിപുടി
വന്നാശു തൻമതി മറ-
ന്നന്നാദിയിൽ പ്രിയമുയർന്നാടലാം കടലി-
ലൊന്നായി വീണു വലയും
എന്നാശയം ഗതിപെറും നാദഭൂമിയില-
മർന്നാവിരാഭ പടരും-
ചിന്നാഭിയിൽ ത്രിപുടിയെന്നാണറുംപടി
കലർന്നാറിടുന്നു ജനനീ!

ശ്രീനാരായണ ഗുരുദേവന്റെ ഭാവഗാംഭീര്യവും ശബ്ദമാധുര്യവും തികഞ്ഞ ദാർശനികകവനങ്ങളിൽ ജനനീനവരത്നമഞ്ജരി സുപ്രധാനമായ സ്ഥാനം അലങ്കരിക്കുന്നു. ആത്മസാക്ഷാത്ക്കാരത്തിന് യോഗം, അതായത് രാജയോഗം, പ്രയോജകീഭവിക്കുന്നുവെന്നുള്ളതിന് സന്ദേഹമില്ല. ഗുരുദേവൻ രാജയോഗത്തിൽ സംസിദ്ധനായിട്ടുണ്ടെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. പ്രകൃതമായ സ്തോത്രത്തിലെ പ്രതിപാദനമാകട്ടെ രാജയോഗത്തിൽ പ്രവർത്തിക്കുന്ന ഒരു സാധകന്റെ തീവ്രമായ ഭാവനയെ സമാവിഷ്ക്കരിക്കുന്നതാണ്. ആരുടെ അനുഗ്രഹം കൊണ്ട് മാത്രമേ രാജയോഗത്തിൽ നിർവിഘ്നമായ അഭ്യാസവും അചഞ്ചലമായ പ്രതിഷ്ഠയും കൈവരിക്കുകയുള്ളുവോ, ആ പരാശക്തിയോട്, തന്നെ അനുഗ്രഹിക്കുന്നതിനായി പ്രാർത്ഥിക്കുകയാണ് ഇവിടെ ഓരോ പദ്യത്തിലും ചെയ്തിരിക്കുന്നത്. സകല വിദ്യകൾക്കും അധിഷ്ഠാത്രിയായ ശ്രീ ശാരദാദേവി തന്നെയാണ് അങ്ങനെ രാജയോഗിനിയായി വാഴ്ത്തപ്പെടുന്നതെന്ന് സമർത്ഥിക്കപ്പെടാവുന്നതാണ്.

ജനനീ! = അമ്മേ! ഇവിടെ സാധകൻ ദേവിയെ തന്റെ അമ്മയായി അഭിസംബോധനം ചെയ്യുന്നത് അവിടുത്തെ തത്താദൃശമായ വാത്സല്യം തന്നിലുണ്ടാകണമെന്ന് ദ്യോതിപ്പിക്കുന്നുവാനത്രേ. (പാദാന്തത്തിലായതുകൊണ്ട് 'ജനനീ' എന്ന് നീട്ടി ഉച്ചരിക്കാവുന്നതാണ്).

*ഒന്നായ മാമതിയിൽ നിന്ന്* = ഏകവും അദ്വിതീയവുമായ മാമതി

(മഹത്തായ മതി) – ബോധം (അതായത് ബോധസ്വരൂപമായ ആത്മാവ്). അതാകുന്ന അധിഷ്ഠാനത്തിൽ നിന്ന്.

*ആയിരം ത്രിപുടി വന്ന്* = എണ്ണിയാലൊടുങ്ങാത്തിടത്തോളം ത്രിപുടി (മൂന്നു പുടങ്ങളോടു കൂടിയതാണ് ത്രിപുടി. അറിവ്, അറിയുന്നവൻ, അറിയപ്പെടുന്നത് എന്നതാണ് ത്രിപുടി. വിഷയങ്ങളുടെ നാനാത്വം കൊണ്ട് ത്രിപുടികൾക്കും നാനാത്വം സംഭവിക്കുന്നു). ഉണ്ടായിട്ട് (ഒന്നേ ഉള്ളു എന്ന് നിർദ്ദിഷ്ടമായ മാമതി അനേകങ്ങളായ ത്രിപുടികൾക്ക് എങ്ങനെ ഹേതുവായെന്ന് പ്രതിപാദിക്കേണ്ടതായിട്ടുണ്ട്. രജ്ജുവിൽ നിന്ന് സർപ്പമുണ്ടാകുന്നുവെന്ന് പറഞ്ഞാൽ അധിഷ്ഠാനഭൂതമായ രജ്ജുവിന്റെ അജ്ഞാനത്താൽ സർപ്പഭ്രാന്തി സംഭവിക്കുന്നുവെന്നാണല്ലോ മനസ്സിലാക്കേണ്ടത്. അധിഷ്ഠാനത്തിന് യാതൊരു മാറ്റവും വരാതെ അതിൽ അജ്ഞാനത്താൽ ആരോപിക്കപ്പെടുകയും പിൽക്കാലത്ത് ജ്ഞാനംകൊണ്ട് നീക്കപ്പെടുകയും ചെയ്യുന്ന ഭ്രാന്തിയെ വിവർത്തം എന്ന പേരിലാണ് അദ്വൈതവേദാന്തികൾ വ്യവഹരിക്കുന്നത്. ബോധസ്വരൂപമായ ബ്രഹ്മത്തിന്റെ നില ത്രിപുടിയ്ക്ക് അതീതമാണ്. അതേ അധിഷ്ഠാനത്തിലാണ് വിവിധങ്ങളായ ത്രിപുടികൾ സമാവിർഭവിക്കുന്നത്. ആവരണവും വിക്ഷേപവും ആകുന്ന രണ്ട് ശക്തികളോടു കൂടിയ അവിദ്യയുടെ പ്രവർത്തനമാണ് ഇവിടെ സംഭവിക്കുന്നത്. ഉള്ളതിനെ മറയ്ക്കുന്നതു തന്നെയാണ് ആവരണ ശക്തി. ഇല്ലാത്തതിനെ ആരോപിക്കുന്നത് വിക്ഷേപ ശക്തിയാണ്. ഇങ്ങനെ ബ്രഹ്മത്തെ വിവർത്തത്തിന് ഉപാദാനകാരണവും നിമിത്തകാരണവുമായി ധരിച്ചുകൊള്ളണം. ശക്തിദ്വയത്തോടുകൂടിയ അവിദ്യ ബ്രഹ്മത്തിൽ നിന്നും ഭിന്നമല്ല. കാര്യം കൊണ്ട് അനുമിക്കപ്പെടുന്നതാണ് അവിദ്യയാകുന്ന കാരണം)

*ആശു* = വേഗത്തിൽ. *തന്മതി മറന്ന്* = തന്മതിയെ (തന്റെ മതിയെ – താൻ ബോധസ്വരൂപനായ ആത്മാവാണെന്നുള്ള നിശ്ചയത്തെ) മറന്ന് (മറക്കുമാറായിട്ട്). *അന്നാദിയിൽ* = അന്നം തുടങ്ങിയതിൽ (ആഹാരം, മിഥുന ധർമ്മം, നിദ്ര തുടങ്ങിയതിൽ.) *പ്രിയം ഉയർന്ന്* = പ്രീതി വർദ്ധിച്ച് (ബാഹ്യങ്ങളായ വിഷയങ്ങളുടെ സമ്പർക്കത്തിലാണ് സുഖമിരിക്കുന്നതെന്ന് മേൽക്കുമേൽ സങ്കൽപ്പിച്ച്.) *ആടലാം, കടലിൽ* = ആടലാകുന്ന (ദുഃഖരൂപമായ) കടലിൽ –സമുദ്രത്തിൽ (ഇവിടെ ജനന മരണാത്മകമായ സംസാരത്തിൽ ആപതിക്കുന്ന ദുഃഖത്തെ സമുദ്രമായി രൂപണം ചെയ്തിരിക്കുന്നു. ഏതായാലും സുഖലേശംപോലും വൈഷയികമായ അനുഭൂതിയിൽ ഇല്ലെന്നുള്ള സാധകന്റെ വിവേകമാണ് 'ആടലാം കടൽ' എന്നു രൂപണത്തിൽ പ്രകാശിക്കുന്നത്). *ഒന്നായി വീണ്* = പാടേ നിപതിച്ച്; *വലയും* = വലയുന്ന കഷ്ടപ്പെടുന്ന, ഈ പദത്തെ ഉത്തരാർദ്ധത്തിലുള്ള 'എന്നാശയം' എന്നതിന്റെ വിശേഷണ

മായി ഗ്രഹിച്ചുകൊള്ളണം. *എന്നാശയം* = എന്റെ ആശയം (അന്തഃകര ണം) *എന്നാണ്* = എപ്പോഴാണ് (ഇനി ഒരു ക്ഷണം കൂടി പൊറുക്കാ നാകുന്നില്ല. അതുകൊണ്ട് ഒട്ടും കാലവിളംബം വരാതെതന്നെ ഇഷ്ട സിദ്ധി വരുത്തണമെന്നുള്ള ഉത്കടമായ അഭിവാഞ്ഛയത്രേ 'എന്നാണ്' എന്നുള്ള ആകാംക്ഷാഭരിതമായ പ്രശ്നത്തിൽ മുന്നിട്ടു നിൽക്കുന്നത്)

*ഗതിപെറുംനാദഭൂമിയിലമർന്ന്* = ഗതിയെ (യാതൊന്നാണോ എല്ലാ സാധകന്മാർക്കും പ്രാപ്യമായിട്ടുള്ളത്; യാതൊന്നിനെ പ്രാപിച്ചാൽ പിന്നീടൊന്നും പ്രാപിക്കേണ്ടതായിട്ടില്ലയോ അങ്ങനെയുള്ള അവസ്ഥ യാണ് ഇവിടെ നിർദ്ദേശിച്ചിരിക്കുന്നത്.) പെറുന്ന (കൈവരുത്തുന്ന); നാദഭൂമിയിൽ (യാതൊന്നിൽ നിന്നുമാണോ എല്ലായ്പ്പോഴും നാദം ആവിർഭവിച്ചുകൊണ്ടിരിക്കുന്നത്, അതാണ് നാദഭൂമി. എന്നുതന്നെയല്ല പരാ, പശ്യന്തി, മധ്യമ, വൈഖരി എന്നിങ്ങനെ നാലായി പിരിക്കപ്പെട്ട ശബ്ദത്തിൽ യോഗികൾക്കു ഗമ്യമായ പശ്യന്തിയ്ക്കുമപ്പുറമായ പര തന്നെയാണ് യോഗദർശനത്തിലെ നാദം. ആ നാദത്തിന് തന്നെയും ഉത്പത്തി സ്ഥാനമായി സങ്കൽപ്പിക്കപ്പെട്ടിരിക്കുന്നത് തുരീയാവസ്ഥയ ത്രേ. യോഗസിദ്ധി കൈവരുത്തുന്നതും നാദഭൂമിയുമായുള്ള ആ തുരീ യാവസ്ഥയിൽ).

*അമർന്ന്* = സുഖമായി വർത്തിച്ച് (സമാധിക്ക് ഭ്രംശം വരാത്തവണ്ണം സ്ഥിരമായും അനായാസമായും ഉള്ള അവസ്ഥയാണ് ഇവിടെ അമർന്ന് എന്നതുകൊണ്ട് സൂചിതമായിരിക്കുന്നത്). *ആവിരാഭ പടരും ചിന്നാഭി യിൽ* = ആവിർഭവിക്കുന്ന (പ്രത്യക്ഷീഭവിക്കുന്ന) ആഭ (ദീപ്തി) പടരു ന്നതായ (വ്യാപിക്കുന്നതായ) ചിന്നാഭിയിൽ (ചിത്താകുന്ന - ജ്ഞാന മാകുന്ന നാഭിയിൽ) (നാഭി എന്നത് ഒരു ചക്രത്തിൽ നടുവിലായി ആര ക്കാലുകൾക്ക് ആലംബമായി വർത്തിക്കുന്ന അക്ഷമത്രേ.) *ത്രിപുടി* = അറിവും അറിയുന്നവനും അറിയപ്പെടുന്നതും വെവ്വേറെയാണെന്നുള്ള ഭാവന. *അറുംപടി കലർന്ന്* = അറ്റുപോകുന്നവണ്ണം (തീരെ ഇല്ലാതാ കുന്നവണ്ണം) കലർന്ന് (ഏകീഭവിച്ച്). *എന്നാണ് ആറിടുന്നു?* = (ഈ ക്രിയയുടെ കർത്താവ് എന്നാശയം എന്നതാണ്) താപം തീർന്ന് സ്വ സ്ഥമായിത്തീരുന്നത് എന്നാണ്?

ശാസ്ത്രത്തിൽ നിന്നും ശാസ്ത്രാചാര്യനിൽ നിന്നും ആത്മാവ് ചിദ്ഘനമാണെന്നും അദ്വിതീയമാണെന്നും ഗ്രഹിക്കുവാൻ കഴിഞ്ഞു. എന്നാൽ അവിദ്യകൊണ്ട് കൽപ്പിതമായ പ്രപഞ്ചത്തിൽ കുടുങ്ങി തീ രാത്ത ക്ലേശം അനുഭവിക്കുന്നതാണ് തന്റെ നില. അതു മാറുന്നതിന് ഒറ്റ മാർഗ്ഗമേയുള്ളൂ. അഷ്ടാംഗയോഗത്തിൽ പരിപൂർണ്ണമായ പ്രതിഷ്ഠ കൈവരുത്തുകയാണ് ആ ഉപായം. സാധകൻ അതിൽ മുറപോലെ വ്യാപരിക്കുന്നുണ്ട്. എങ്കിലും പ്രതിഷ്ഠ കൈവരാതെ വീണ്ടും വീണ്ടും പതിച്ചുപോകുന്നു. തുരീയാവസ്ഥയിൽ സംപ്രാപ്തമാകുന്ന ആത്മസാ

ക്ഷാത്കാരത്തെ, അനുക്ഷണം പ്രതീക്ഷിച്ചുകൊണ്ടാണ് സാധകൻ വർത്തിക്കുന്നത്. സർവ്വശക്തയായ ദേവിയുടെ പൂർണ്ണമായ കാരുണ്യം അവശനായ തന്നിൽ പ്രസരിക്കുമാറാകണമെന്നാണ് സാധകൻ പ്രാർത്ഥിക്കുന്നത്. ഇഷ്ടദേവതയുടെ അനുഗ്രഹം യോഗസംസിദ്ധിയിൽ അപേക്ഷണീയമാണെന്നുള്ള വാസ്തവം ഇവിടെ സംസൂചിതമായിരിക്കുന്നു.

2

ഇല്ലാത മായയിടുമുല്ലാസമൊന്നുമറി-
വല്ലാതെയില്ലനിലനും
കല്ലാഴിയും കനലുമല്ലാതെ ശൂന്യമതു-
മെല്ലാമൊരാദിയറിവാം
തല്ലാഘവം പറകിലില്ലാരണംക്രിയകൾ
മല്ലാടുകില്ല മതിയീ
സല്ലാഭമൊന്നുമതിയെല്ലാവരും തിരയു-
മുല്ലാഘബോധജനനീ!

*എല്ലാവരും തിരയുമുല്ലാഘബോധജനനീ* = എല്ലാവരും (അതീന്ദ്രിയമായ വിഷയത്തിൽ പ്രമാണം വേദമാകുന്നു. വേദത്തിൽ പല ഉപായങ്ങളും നിർദ്ദിഷ്ടങ്ങളായിട്ടുണ്ട്. വിവിധങ്ങളായ ദർശനങ്ങൾ അങ്ങനെ ആവിർഭവിച്ചിട്ടുള്ളവയാണ്. ദർശനം ഏതായാലും അതാതിനെ സമാശ്രയിക്കുന്നവർ ഒരർത്ഥത്തിൽ സമാനത ഉള്ളവരായതുകൊണ്ടാണ് ദാർശനികന്മാരെ ഉദ്ദേശിച്ച് എല്ലാവരും എന്ന പദം പ്രയുക്തമായിരിക്കുന്നത്). യാതൊന്നിനെയാണോ തിരയുന്നത് (ശ്രുതിയേയും യുക്തിയേയും അനുഭവത്തേയും ആധാരമാക്കി തത്വനിർണ്ണയത്തിന് അനുകൂലമായ വിചാരത്തിലൂടെ അന്വേഷിച്ചുകൊണ്ടിരിക്കുന്നത്) അങ്ങനെയുള്ള ഉല്ലാഘബോധത്തെ (ഉല്ലാഘമായ = നീരോഗമായ = രോഗമേതുമില്ലാത്ത = യാതൊരു ദോഷവും ഇല്ലാത്ത, ബോധത്തെ = ജ്ഞാനത്തെ അതായത് നിരുപാധികമായ ആത്മജ്ഞാനത്തെ) ജനിപ്പിക്കുന്നവളേ! ഇവിടെ ദേവിയെ തത്താദൃശമായ ഉല്ലാഘബോധത്തിന്റെ ജനനി എന്ന നിലയിൽ വാഴ്ത്തിയിരിക്കുന്നു. നാം അമ്മയെ ജനനി എന്ന് പറയുന്നത് നമ്മുടെ ഭൗതികമായ ശരീരത്തെ പെറ്റെടുത്ത് പാലൂട്ടി വളർത്തി തനിക്കു താൻ പോന്ന നിലയിൽ ആക്കിയതുകൊണ്ടാണല്ലോ. എന്നാൽ നമ്മുടെ യഥാർത്ഥമായ സ്വരൂപം നിരുപാധികമായ ജ്ഞാനമാണല്ലോ. ആ ജ്ഞാനത്തെ നമ്മിൽ യാതൊരു ദേവിയാണോ ജനിപ്പിച്ച് പുഷ്ക്കലമാക്കിത്തീർക്കുന്നത് ആ ദേവി തന്നെയല്ലയോ പ്രശസ്തതരയായ ജനനീ? ഇവിടെ ബോധത്തെ ജനിപ്പിക്കുക എന്ന് പറഞ്ഞത് ഇല്ലാത്തതിനെ ഉണ്ടാക്കുക എന്ന അർത്ഥത്തിലല്ല ധരിക്കേണ്ട

ത്. 'ജനീ പ്രാദുർഭാവേ' എന്നിങ്ങനെ പ്രാദുർഭവിക്കുക എന്ന അർത്ഥമാണ് ജൻ എന്ന ധാതുവിനുള്ളത്. മറഞ്ഞിരുന്നത് പ്രകാശിക്കുന്നതു തന്നെയാണ് ജനനം. ആവരണം എന്ന ശക്തി മായയുടേതാണല്ലോ. അതിനെ നീക്കുക തന്നെയാണ് ജനിപ്പിക്കൽ. അങ്ങനെ ജനനി എന്ന പദത്തെ ആവരണമകറ്റുന്നവൾ എന്ന അർത്ഥത്തിൽ സംഗമിപ്പിക്കേണ്ടതാണ്).

*ഇല്ലാത മായയിടുമുല്ലാസമൊന്നും* = ഇല്ലാത്തതായ മായ (ബ്രഹ്മം ഏകവും അദ്വിതീയവും ആണെന്ന് പറയപ്പെട്ടിരിക്കുന്നു. അതിൽ നിന്നും ഭിന്നമായി യാതൊന്നും ഇല്ലതന്നെ. മായ എന്നത് പ്രപഞ്ചത്തിന് കാരണമായി കൽപ്പിക്കപ്പെട്ടിരിക്കുകയാണ്. ആ ജ്ഞാനം ഉണ്ടാകുന്നതോടുകൂടി മായ പാടേ നിരസ്തമാകുന്നു. അതുകൊണ്ട് മായയ്ക്ക് എല്ലായ്പ്പോഴും ഉള്ളത് എന്ന അർത്ഥത്തിൽ ഉണ്മ പറയാവുന്നതല്ല. എന്നാൽ അവിദ്യാദശയിൽ കാര്യരൂപമായ പ്രപഞ്ചത്തിന് കാരണം എന്ന നിലയിൽ മായയ്ക്ക് ഒരിക്കലും ഇല്ലാത്തത് എന്നുള്ള അർത്ഥത്തിൽ ഇല്ലായ്മ പറയാവുന്നതല്ല. ഇങ്ങനെ സത്തെന്നോ അസത്തെന്നോ സദസദ്രൂപമെന്നോ വേർതിരിച്ചറിയുവാൻ കഴിയാത്തതുകൊണ്ട് അനിർവ്വചനീയഖ്യാതിയാണ് മായയ്ക്ക് വേദാന്തികൾ കൽപ്പിച്ചിരിക്കുന്നത്. പ്രകൃതത്തിൽ മായയെ ഇല്ലാത്തതെന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. അധിഷ്ഠാനമായ ബ്രഹ്മത്തിൽ നിന്നും പൃഥക്കായ സത്ത ഇല്ലാത്തത് എന്ന അർത്ഥത്തിൽ മായയ്ക്ക് മിഥ്യാരൂപത യുക്തം തന്നെ). ഇടുന്ന (പരത്തുന്ന), ഉല്ലാസമൊന്നും (ഏതൊരു ഉല്ലാസവും – ഉല്ലസിക്കുന്നത് = പ്രതിഭാസിക്കുന്നത് എന്ന അർത്ഥത്തിൽ ഉല്ലാസം എന്നതിന് പ്രപഞ്ചത്തിലെ വിഭൂതി എന്നാണർത്ഥം.)

*അറിവല്ലാതെയില്ല* = അറിവിൽ നിന്ന് വേർപ്പെട്ട നിലയിൽ ഉണ്ടെന്നു പറയാവുന്നതല്ല. (അറിവ് എന്നത് ആത്മാവുതന്നെ. ഈ പ്രപഞ്ചത്തിലെ ഏതൊരു വസ്തുവും നമ്മുടെ ഇന്ദ്രിയങ്ങൾക്ക് ഗോചരീഭവിക്കുന്നതായി തോന്നുന്നുണ്ടെങ്കിലും താത്ത്വികമായി പരിചിന്തനം ചെയ്താൽ അറിവിൽ നിന്നും ഭിന്നമല്ലെന്നു തെളിയുന്നതാണ്. മായയാണ് വിചിത്രങ്ങളായ പദാർത്ഥങ്ങളെ നാനാവിധങ്ങളായ പരിണാമങ്ങളോട് കൂടി ഉണ്ടെന്ന് തോന്നിപ്പിക്കുന്നത്. ആ മായയെ പ്രേരിപ്പിക്കുകയും പിൻതിരിപ്പിക്കുകയും ചെയ്യുന്ന ഒരു മായാവി ഉണ്ടായിരുന്നേ മതിയാകൂ. ഐന്ദ്രജാലികന്റെ ഇന്ദ്രജാലപ്രയോഗമാണ് പലതിനേയും ഉണ്ടെന്ന് തോന്നിച്ച് ബാലബുദ്ധികളെ സമാകർഷിക്കുന്നത്. പ്രകൃതത്തിൽ അറിവ് അല്ലെങ്കിൽ ആത്മാവ് തന്നെയാണ് മായാവി. മായയുടെ പ്രവർത്തനത്താൽ സംഭവിക്കുന്ന പ്രപഞ്ചപ്രതിഭാസം മുത്തുച്ചിപ്പിയിൽ വെള്ളിയെന്നപോലെ അറിവാകുന്ന അധിഷ്ഠാനത്തിൽ പ്രതിഭാസിച്ചതു മാത്രമാണ്. ആ പ്രതിഭാസം അധിഷ്ഠാനജ്ഞാനത്തോട് കൂടി നിര

സ്തമാകുന്നതിനാൽ പാരമാർത്ഥികം എന്ന് പറയാവുന്നതല്ല). ഇതിനെ സോദാഹരണം വിവരിക്കുന്നു.

*അനിലനും* = വായുവും. *കല്ലാഴിയും* = കല്ലും ആഴിയും (ഇവിടെ കല്ല് എന്നതുകൊണ്ട് പൃഥിയെ ഗ്രഹിക്കണം. ആഴി എന്നതു കൊണ്ട് അപ്പിനെ ഗ്രഹിക്കണം. കല്ലും ആഴിയും എന്നത് ഭാഷാശൈലി അനുസരിച്ച് സമുച്ചയം വേണ്ടതാണ്. 'വെളുവെളെ രുചി വെള്ളം തിങ്കളും ചൂടുവോനിൽ' എന്നും മറ്റുമുള്ള പഴയ പ്രയോഗങ്ങളിലെന്നപോലെ ഇവിടെയും സമുച്ചയം ചേർക്കാത്തത് കവിയുടെ സ്വാതന്ത്ര്യമാണ്) *കനലും* = തേജസ്സും. *അല്ലാതെ ശൂന്യം അതും* = മേൽപ്പറഞ്ഞ നാലിൽ നിന്നും ഭിന്നമായി കേവലം വെളിയായിരിക്കുന്ന ആകാശവും (ഇവിടെ പഞ്ചഭൂതങ്ങളെയാണ് നിർദ്ദേശിച്ചിരിക്കുന്നത്) *എല്ലാം* = (നാം പഞ്ചഭൂതങ്ങളെ അവയുടെ തന്മാത്രകളിൽ കൂടി ഇന്ദ്രിയങ്ങൾ കൊണ്ട് ഗോചരീകരിക്കുന്നുവല്ലോ. പാഞ്ചഭൗതികമാണ് പ്രപഞ്ചം ഏറിയകൂറും. എല്ലാം എന്നതുകൊണ്ട് ജ്ഞേയമായുള്ള സകലതും എന്നുള്ള അർത്ഥം ധരിക്കണം. അതിനെ അറിയുന്നത് ആത്മാവാണല്ലോ.)

*ഒരു ആദി അറിവാം* = ഒരേ ഒരു പരമകാരണമായുള്ള അറിവാണ്. (ആദി എന്നതിന് എല്ലാറ്റിനും കാരണമായതും തനിക്ക് കാരണമല്ലാത്തതും എന്നുള്ള അർത്ഥം ധരിക്കണം. പ്രപഞ്ചം മായയുടെ കാര്യമായതുകൊണ്ട് അത് ആദിയല്ല. മായയ്ക്കു തന്നെയും അധിഷ്ഠാനം ഉള്ളതുകൊണ്ട് മായയും ആദിയല്ല. പ്രപഞ്ചത്തിന്റെ കാരണം മായ. മായയ്ക്ക് കാരണം അറിവ്. അങ്ങനെ അറിവിനു പരമകാരണത്വം എന്നുള്ള ആദിരൂപത അറിയേണ്ടതാണ്)

*തല്ലാഘവം പറകിൽ* = അതിന്റെ (അറിവിന്റെ) ലാഘവം (നിർദ്ദോഷതകൊണ്ടുള്ള അനായാസത) പറയുകയാണെങ്കിൽ (വേദത്തിൽ ജ്ഞാനം, കർമ്മം, ഭക്തി എന്നിങ്ങനെ പല മാർഗ്ഗങ്ങൾ പറയപ്പെട്ടിട്ടുണ്ടല്ലോ. ക്ലേശം നന്നേ കുറഞ്ഞത് ജ്ഞാനമാണെന്നത്രേ ഗുരുദേവൻ ഇവിടെ സൂചിപ്പിക്കുന്നത്. യാഗാദികളായ കർമ്മങ്ങളിൽ കർത്താവ്, സാധനം, ദേവത, മന്ത്രം, ഋത്വിക്കുകൾ എന്നിങ്ങനെ നാനാത്വം ഉള്ളതുകൊണ്ട് ഫലം കാലക്രമത്തിൽ പ്രക്ഷീണമാകുന്നതുകൊണ്ടു എത്രമാത്രം ക്ലേശമുള്ളതാണെന്ന് പറയേണ്ടതില്ലല്ലോ. ഭക്തിയിലും ഭേദബുദ്ധിയുള്ളതുകൊണ്ട് കുറച്ചൊക്കെ ക്ലേശമുണ്ടെന്നുള്ളത് സമ്മതിക്കാതെ തരമില്ല. ആത്മാവ് ആർക്കും പ്രിയവും സുലഭവും ആയതുകൊണ്ട് അതിനെക്കുറിച്ചുള്ള വിചാരവും വിജ്ഞാനവും ഏറ്റവും സുഖാവഹമാണെന്ന് സ്പഷ്ടമാണല്ലോ. ഇങ്ങനെ ശരിക്കും പ്രതിപാദിക്കുകയാണെങ്കിൽ.)

*ഇല്ലാരണം ക്രിയകൾ* = ആരണം (വേദത്തിന്റെ ഒരു ഭാഗമാണ് ആരണം. സംഹിതാഭാഗത്തിൽ പ്രധാനമായി മന്ത്രങ്ങളാണുള്ളത്.

യാഗാദികളായ കർമ്മങ്ങളുടെ അനുഷ്ഠാനത്തിൽ മന്ത്രങ്ങളുടെ വിനിയോഗത്തെ വിവരിക്കുന്ന വേദഭാഗങ്ങളാണ് ബ്രാഹ്മണങ്ങൾ. "മന്ത്രബ്രാഹ്മണയോർവേദനാമധേയം" മന്ത്രം ബ്രാഹ്മണം എന്നീ രണ്ടിനും പൊതുവായുള്ള പേരാണ് വേദമെന്നത് എന്ന് ജൈമിനി സൂത്രണം ചെയ്തിരിക്കുന്നു. ആരണം എന്നത് ബ്രാഹ്മണം തന്നെയാണ്. ക്രിയകളെ അനുശാസിക്കുന്ന പ്രമാണവചനമാണ് ആരണം). ക്രിയകൾ (യാഗാദികളായ കർമ്മങ്ങൾ) എന്നിവ ഇല്ല. (ആരണം എന്നതിനോടും ക്രിയകൾ എന്നതിനോടും ഇല്ല എന്ന ക്രിയയെ ചേർത്തുകൊള്ളണം. ആത്മജ്ഞാനം ഇല്ലാത്തവരെ ഉദ്ദേശിച്ചാണ് കർമ്മകലാപങ്ങളെ ചോദനം ചെയ്യുന്ന വേദഭാഗവും അതിനെ പ്രമാണമാക്കിയുള്ള അഗ്നിഹോത്രം തുടങ്ങി അശ്വമേധം വരെയുള്ള ക്രിയകളും സാർത്ഥകങ്ങളാകുന്നത്. എല്ലാം അറിവു തന്നെയാണ് എന്ന് സാക്ഷാത്കരിച്ചു കഴിഞ്ഞാൽ കർമ്മകാണ്ഡമോ കർമ്മങ്ങളോ അവശേഷിക്കുന്നതല്ലല്ലോ.)

*മല്ലാടുകില്ല മതി* = മതി മല്ലാടുകില്ല - (ബുദ്ധി ഒരിക്കലും വിപരീതമായ ഭാവനയെ അവതരിപ്പിച്ചു പ്രതിദ്വന്ദ്വി ഭാവം കൈക്കൊള്ളുകയില്ല.) അവൈദികമായ ദർശനങ്ങളിലെ കുയുക്തികളെയാണ് ഇവിടെ പരാമർശിച്ചിരിക്കുന്നതെന്ന് തോന്നുന്നു. അധിഷ്ഠാനം സാക്ഷാത്ക്കരിക്കപ്പെട്ടു കഴിഞ്ഞാൽ അതിനെ അപലപിക്കുന്ന വാചോയുക്തികൾക്ക് യാതൊരു സ്ഥാനവും ഇല്ലല്ലോ.

*ഈ സല്ലാഭമൊന്നുമതി* = അതുകൊണ്ട് എല്ലാം അറിവു തന്നെയാണ് എന്ന് മുകളിൽ നിർദ്ദിഷ്ടമായ സത്തിന്റെ - പാരമാർത്ഥിക വസ്തുവിന്റെ ലാഭം - നേട്ടം ഒന്നുമതിയാകും. ആത്മലാഭമാണല്ലോ പരമമായ ലാഭം. അതില്ലെങ്കിൽ മറ്റെന്തു ലഭിച്ചാലും എന്ത് പ്രയോജനമാണ് ഉള്ളത്? അതുകൊണ്ട് ആത്മജ്ഞാനം സുദൃഢമാകുമാറ് അനുഗ്രഹിക്കണമെന്നാണ് ദേവിയോട് പ്രാർത്ഥിക്കുന്നത്.

ഇവിടെ സാധകൻ തന്റെ അഭീപ്സിതം നിഷ്കൃഷ്ടമായ രൂപത്തിൽ അവതരിപ്പിക്കുകയാണ്. യാതൊന്നു ലഭിച്ചാൽ എല്ലാം ലഭിക്കുമോ അതാണ് ലഭിക്കേണ്ടത്. നിരുപാധികമായ ആത്മജ്ഞാനമാണ് ആ വരം. അതു നൽകുവാനുള്ള സാമർത്ഥ്യം തന്റെ ഇഷ്ടദേവതയ്ക്കുണ്ടെന്നാണ് 'എല്ലാവരും തിരയും ഉല്ലാഘബോധജനനീ!' എന്ന സംബുദ്ധി കൊണ്ട് സൂചിപ്പിച്ചിരിക്കുന്നത്.

3

ഉണ്ടായി മാറുമറിവുണ്ടായി മുന്നമിതു
കണ്ടാടുമങ്ഗമകവും-
കൊണ്ടായിരംതരമിരുണ്ടാശയം പ്രതിചു-
രുണ്ടാ മഹസ്സിൽ മറയും

കണ്ടാലുമീ നിലയിലുണ്ടാകയില്ലറിവ-
ഖണ്ഡാനുഭൂതിയിലെഴും
തണ്ടാരിൽ വീണു മധുവുണ്ടാരമിക്കുമൊരു
വണ്ടാണു സൂരി സുകൃതീ.

*മുന്നം* = ആദിയിൽ (സൃഷ്ടിയുടെ ആരംഭത്തിൽ) ഉണ്ടായി മാറുമറിവ് = ഉണ്ടാകുക എന്നു തുടങ്ങി അനുക്രമം മാറുന്ന അറിവ്. (ജനിക്കുക, ഇരിക്കുക, വർദ്ധിക്കുക, വിപരിണമിക്കുക, അപക്ഷയിക്കുക, നശിക്കുക - എന്നിവ ആറുമാണ് അനിത്യങ്ങളായ ഭാവങ്ങളുടെ വികാരങ്ങൾ. ഉണ്ടായി മാറുന്നത് എന്നതുകൊണ്ട് ഈ വികാരങ്ങളാണ് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. അറിവ് എന്നതിന് അറിവിന് വിഷയമാകുന്നത് എന്നുള്ള അർത്ഥം തന്നെ ഗ്രഹിക്കണം. ശബ്ദാദി തന്മാത്രകളും അവയിൽ അധിഷ്ഠിതമായ ആകാശാദിഭൂതങ്ങളും തന്നെയാണ് അത്. അങ്ങനെ പ്രപഞ്ചത്തിന്റെ ഉത്പത്ത്യാദികൾ ശ്രുതിയിൽത്തന്നെ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. പ്രപഞ്ചത്തെ അറിവ് എന്ന പദംകൊണ്ട് നിർദ്ദേശിച്ചതാകട്ടെ ത്രിപുടിയിലേക്ക് നമ്മുടെ ശ്രദ്ധയെ നയിക്കുവാനാണ്. ത്രിപുടിയിലും സുപ്രധാനമായ ഘടകം അറിവുതന്നെയാണല്ലോ. നിത്യമായ അറിവിൽ നിന്നും ത്രിപുടിയിലെ ഘടകമായ അറിവിനെ വേർതിരിക്കുവാനാണ് ഉണ്ടായി മാറുന്ന അറിവ് എന്ന് വിശേഷിപ്പിച്ചത്).

*ഉണ്ടായി* = സംഭവിച്ചു (വാസ്തവത്തിൽ ഉള്ളത് നിരുപാധികമായ അറിവാണ്. ഒന്നാമത്തെ പദ്യത്തിൽ ആയിരക്കണക്കിനുള്ള ത്രിപുടികൾക്ക് അധിഷ്ഠാനമായി നിർദ്ദിഷ്ടമായ 'ഒന്നായ മാമതി' അതുതന്നെയാണ്. അതേ അധിഷ്ഠാനത്തിലാണ് ത്രിപുടിയുടെ സമുദയം.)

*ഇതുകണ്ട്* = ഇതിനെ കണ്ടിട്ട് (അനുനിമിഷം മാറ്റം പ്രാപിച്ചുകൊണ്ടിരിക്കുന്ന ഈ ശബ്ദാദി പ്രപഞ്ചത്തെ വെവ്വേറെ ഇന്ദ്രിയങ്ങളിൽ കൂടി ഗോചരീകരിച്ചിട്ട് - തന്നിൽ നിന്നും ഭിന്നമാണ് അവയെന്നുള്ള സങ്കൽപ്പത്തിൽ ഓരോരോ വിഷയങ്ങളെക്കുറിച്ച് പരിച്ഛിന്നങ്ങളായ അറിവുകളെ നേടിയിട്ട്).

*ആടുമംഗമകവുംകൊണ്ട്* = ആടുന്ന അംഗവും അകവും കൊണ്ട് (യാതൊരു വിഷയത്തിലും സ്ഥിരമായി നിൽക്കാതെ ഒന്നിനെ വിട്ട് മറ്റൊന്ന്, അതിനെ വിട്ട് വേറൊന്ന് എന്ന മട്ടിൽ ഇന്ദ്രിയങ്ങളുടെ വ്യാപാരത്തെയാണ് ഇവിടെ ആടുന്നത് എന്ന് നിർദ്ദേശിച്ചിരിക്കുന്നത്. അകം എന്നത് മനസ്സുതന്നെയാണ്. മനസ്സിന്റെ ചാഞ്ചല്യം സുപ്രസിദ്ധമത്രേ. അംഗം എന്നത് ബാഹ്യമായത് എന്ന അർത്ഥത്തിലൂടെ ബഹിരിന്ദ്രിയങ്ങളെ - ശ്രോത്രാദികളെ പരാമർശിക്കുന്നു. അന്തരിന്ദ്രിയം തന്നെയാണ് അകം. "ഒളിമുതലാം ..... വിളങ്ങിടേണം" എന്നുള്ള ആത്മോപദേശശതകത്തിലെ പദ്യത്തിൽ ആടുന്ന അഞ്ചു കിളികളെപ്പറ്റി പ്രസ്താവിച്ചി

ട്ടുണ്ടല്ലോ. അതേ സങ്കൽപ്പം ഇവിടെയും സവിശേഷം പ്രസ്ഫുരിക്കുന്നുണ്ട്). *ആയിരം തരം ഇരുണ്ട്* = പലപല മട്ടിൽ ഇരുണ്ടതായിട്ട് (ഇവിടെ ഇരുളുന്നതായി കൽപ്പിച്ചിരിക്കുന്നത് വിശുദ്ധമായ അറിവിനെത്തന്നെ ആകണം. അറിവിൽ നിന്നാണല്ലോ ത്രിപുടിയുടെ ഉത്പ്പത്തി. ദൃശ്യമായ പ്രപഞ്ചത്തിൽ ബാഹ്യേന്ദ്രിയങ്ങളിൽ കൂടിയും അന്തരിന്ദ്രിയങ്ങളിൽ കൂടിയും വ്യാപരിക്കുന്നത് ദൃഗ്രൂപമായ ആത്മാവാണല്ലോ. ജീവൻ തന്നെയാണ് ദൃക്ക്. അത് ബുദ്ധിയാകുന്ന ഉപാധിയാൽ ആദ്യമായി മലിനമായിത്തീരുന്നു. മേൽക്കുമേൽ ഉണ്ടാകുന്ന പ്രപഞ്ചാനുഭവങ്ങൾകൊണ്ട് അതിന്റെ പ്രകാശം കൂടുതൽ കൂടുതൽ മറയുകയാണല്ലോ ചെയ്യുന്നത്).

*ആശയം പ്രതി ചുരുണ്ട്* = ആശയം തോറും ഒന്നിനുമേൽ ഒന്നായി ഭ്രമണത്തിന് വിധേയമായിട്ട് (ഇവിടെ ആശയം എന്നതിനു ഓരോ അനുഭവത്തിൽ നിന്നും ഉണ്ടാകുന്ന സംസ്ക്കാരത്തെ ഗ്രഹിക്കുന്ന അന്തഃകരണത്തിന്റെ ഉള്ളറ എന്ന് വിവരിക്കണം. ഓരോരോ അനുഭവങ്ങളും വെവ്വേറെ സംസ്കാരങ്ങളെ ജനിപ്പിക്കുന്നു. വാസനാരൂപത്തിലുള്ള ആ സംസ്കാരങ്ങൾ അറിവിന്റെ അതായത് ആത്മാവിന്റെ ഉപാധിയായുള്ള ബുദ്ധിയെ മേൽക്കുമേൽ കുരുക്കുകൾ ഉള്ളതാക്കിത്തീർക്കുന്നു. നേരിയ നൂലുകൾ ഒരു ചില്ലയിൽ ചുറ്റിയുണ്ടാക്കുന്ന ചുരുളിനെ പ്രതീകമാക്കിയിട്ടാണ് ഇവിടെ ആശയം പ്രതി ചുരുണ്ടതായി വർണ്ണിച്ചിരിക്കുന്നത്. ജീവൻ സംസാരത്തിൽ കൂടുതൽ കൂടുതൽ മുഴുകുന്തോറും കുണ്ഡലിനിയുടെ ചുരുളിച്ച അനുക്രമം ആധിക്യം പ്രാപിക്കുന്നുവെന്നുള്ള യോഗശാസ്ത്ര സിദ്ധാന്തവും ഇവിടെ ഓർമ്മിക്കുന്നതു കൊള്ളാം. കുണ്ഡലിനിയുടെ ആ നിലയെ മാറ്റി ഋജൂകരിക്കുന്നതാണല്ലോ യഥാർത്ഥത്തിൽ യോഗിയുടെ നിയതമായ സാധന).

*ആ മഹസ്സിൽ മറയും* = വേദാന്തശാസ്ത്രത്തിൽ സർവാധിഷ്ഠാനമായി പ്രതിപാദിക്കപ്പെട്ടിരിക്കുന്ന തേജസ്സിൽ ലയിക്കും (ഇവിടെ അറിവിനെത്തന്നെയാണ് മഹസ്സായി വിഭാവനം ചെയ്തിരിക്കുന്നത്. അറിവിൽ നിന്നാണല്ലോ പ്രപഞ്ചം ഉണ്ടായത്. അറിവിൽ തന്നെയാണ് അത് നിലകൊള്ളുന്നത്. അതേ അറിവിൽ തന്നെയാണ് ലയിക്കുന്നതും. ഇങ്ങനെ ഉത്പത്ത്യാദികൾ അവിരാമമായി നടന്നുകൊണ്ടിരിക്കുന്നു. ഇത് ശാസ്ത്രത്തിലൂടെ അറിയപ്പെട്ടതാണ്. ഓരോ ചുറ്റലിലും സ്വാഭാവികമായി ജീവൻ പൂർവ്വാധികം ഉപഹിതനായിത്തീരുകയാണ്. ഇതിന് ഒരു പോംവഴി ഉണ്ടാവുക തന്നെ വേണം. ഈ പദ്യത്തിന്റെ പൂർവാർദ്ധത്തിൽ സംസാരഭ്രമണമാണ് ആലങ്കാരികമായ ഭാഷയിൽ പ്രതിപാദനം ചെയ്തത്.)

*ഈ നിലയിൽ കണ്ടാലും* = (മുകളിൽ പ്രതിപാദിച്ച പ്രകാരം ത്രിപുടിയുടെ ഉത്പ്പത്തിയും സ്ഥിതിയും ലയവും എത്രയോ പരിവൃത്തികൾ

ഒന്നായ മാമതിയാകുന്ന അധിഷ്ഠാനത്തിൽ സംഭവിക്കുന്നതാണെന്നും ആ ത്രിപുടികൾക്ക് പാരമാർത്ഥികമായ സത്ത ഇല്ലെന്നും വേദാന്തശാസ്ത്രത്തിലൂടെ ഗുരുവിന്റെ അനുഗ്രഹത്താൽ ഗ്രഹിച്ച് അഷ്ടാംഗമായ യോഗം പരിശീലിച്ച് തുരീയാവസ്ഥയിൽ നിഷ്കള സമാധിയുടെ ഭൂമികയിൽ നേരിട്ട് ദർശിക്കുവാൻ കഴിഞ്ഞാൽ തന്നെയും.) *അറിവ് ഉണ്ടാകയില്ല* = (വ്യുത്ഥാനദശയിൽ) ആ പാരമാർത്ഥികമായ (നിരുപാധികമായ) ജ്ഞാനം ഉണ്ടാകുക എന്നതില്ല. (ആ ജ്ഞാനമാണല്ലോ സാക്ഷാത്ക്കരിക്കപ്പെടേണ്ടതായുള്ളത്. അതുതന്നെയാണ് പരമപുരുഷാർത്ഥം. യുഞ്ജാനനായ യോഗിക്ക് ഇടയ്ക്കിടയ്ക്ക് സ്ഫുരിക്കുന്നത് പിന്നെയും പിന്നെയും നഷ്ടപ്പെട്ടുപോകുന്നുവല്ലോ. സാധകൻ ഈ വൈഷമ്യത്തെ അതിന്റെ തനി രൂപത്തിൽ സമാവിഷ്ക്കരിച്ചതാകട്ടെ തന്റെ പരമമായ ലക്ഷ്യം തന്മയമായിത്തീരുന്നതായ യുക്താവസ്ഥയാണെന്ന് ദ്യോതിപ്പിക്കുവാനാണ്.

*സുകൃതി സൂരി* = സുകൃതിയായ സൂരി (ചെയ്യേണ്ടത് ചെയ്യേണ്ടതുപോലെ ചെയ്തവനാണ് സുകൃതി. അവന് യാതൊന്നും അവശേഷിക്കുന്നില്ല. ഏറ്റവും ധന്യനായ ആ വിദ്വാൻ. ഇവിടെ സുകൃതി എന്നതുകൊണ്ട് രാജയോഗത്തിൽ നിർദ്ദിഷ്ടങ്ങളായ വിധികളുടെ അന്യൂനമായ അനുഷ്ഠാനം കൊണ്ടുള്ള സമ്പന്നതയാണ് സൂചിതമായിരിക്കുന്നത്. സൂരിത്വം പ്രബുദ്ധാവസ്ഥയുടെ പരമകാഷ്ഠയാകുന്നു. കൈവല്യപ്രാപ്തി തന്നെയാകുന്നു സൂരിത്വം.

*അഖണ്ഡാനുഭൂതിയിലെഴുംതണ്ടാരിൽ* = അഖണ്ഡാനുഭൂതി സിദ്ധിക്കവേ എഴുന്നതായ (അധോമുഖത്വം വെടിഞ്ഞ് ഊർദ്ധ്വമുഖമായി തീർന്ന് അനുക്രമം ഇതളുകൾ വിടർന്ന് അത്യുച്ചാവസ്ഥയിൽ അവസ്ഥാനം ചെയ്യുന്ന താമരപ്പൂവിൽ - ഇവിടെ തണ്ടാരായി സങ്കൽപ്പിച്ചിരിക്കുന്നത് സഹസ്രാരപദ്മത്തെതന്നെയാണ്. സഹസ്രാരം എന്നത് ആയിരം അരങ്ങളോടുകൂടിയതായ ചക്രമാകുന്നു. ഷഡാധാരങ്ങളിൽ ഏറ്റവും ഉയർന്നതാണ് സഹസ്രാരം. 'സൗന്ദര്യലഹരി' യിൽ സഹസ്രാരത്തെ പദ്മമായി രൂപണം ചെയ്തിരിക്കുന്നു. കുണ്ഡലിനിയാണ് ഓരോ ആധാരത്തിലും കൂടി നീണ്ടുനിവർന്ന് സഹസ്രാരത്തിൽ സമ്പൂർണ്ണമായ സ്വരൂപത്തോടെ സമുല്ലസിക്കുന്നത്).

*വീണ്* = അത്യാകാംക്ഷയോട് കൂടി എത്തിച്ചേർന്ന്. *മധുവുണ്ട്* = മധുവിനെ (തേനിനെ) ആസ്വദിച്ച് (ഇവിടെ മധുവായി വിഭാവനം ചെയ്തിരിക്കുന്നത് ആത്മാവിന്റെ സ്വരൂപമായ ആനന്ദം തന്നെയാകുന്നു) *ആരമിക്കുമൊരു വണ്ടാണ്* = ആരമിക്കുന്ന ഒരു വണ്ടുതന്നെയാകുന്നു. (ഇവിടെ വണ്ടായി സങ്കൽപ്പിച്ചിരിക്കുന്നത് യോഗസംസിദ്ധി കൈവന്ന സുകൃതിയായ സൂരിയെതന്നെയാകുന്നു. ആ നിലയിൽ ആസ്വദിക്കുന്നവനെന്നും ആസ്വദിക്കപ്പെടുന്നതെന്നും ആസ്വാദമെന്നും

ഉള്ള ഭേദം ഇല്ലതന്നെ. എങ്കിലും ഒടുങ്ങാത്ത തേനുള്ള താമരപ്പൂവിൽ ചെന്നുപറ്റി അവിടെത്തന്നെ തേനുണ്ട് മേലിൽ ഒരിക്കലും വിട്ടുമാറാതെ കഴിയുന്ന വണ്ടായുള്ള രൂപണം കൊണ്ടല്ലാതെ ആ കൈവല്യത്തെ എങ്ങനെ വിവരിക്കുവാൻ കഴിയും. അഖണ്ഡാനുഭൂതി എന്നിടത്ത് അനുഭൂതിക്ക് അഖണ്ഡത്വം എന്നുള്ള വിശേഷണം പ്രപഞ്ചത്തിലെ വൈഷയികങ്ങളായ അനുഭൂതികളിൽ നിന്നും അതിനെ വേർതിരിക്കുവാനാണ്. ആ അനുഭൂതിക്ക് ഒരിക്കലും ഖണ്ഡിതത്വം = ഭംഗം സംഭവിക്കുന്നില്ല. എന്നുതന്നെയല്ല ത്രിപുടിയുടെ സ്പർശമില്ലാത്തതു കൊണ്ട് പരിപൂർണ്ണവുമത്രേ. അത് സംസിദ്ധമായാൽ ഇടയ്ക്കിടയ്ക്ക് ശൂന്യതപോലും സംഭവിക്കുകയില്ല.)

ഈ പദ്യത്തിൽ 'ജനനീ'! എന്നുള്ള സംബുദ്ധി അധ്യാഹരിക്കേണ്ടതുണ്ട്. സുകൃതിയായ സൂരിയുടെ തത്താദൃശമായ സ്ഥാനം തനിക്ക് കൈവരുമാറ് തന്നിൽ കനിയേണമെന്ന് ജനനിയോട് സംപ്രാർത്ഥിക്കുന്നു.

4

ആരായുകിൽ തിരകൾ നീരായിടുന്നു, ഫണി
നാരായിടുന്നു, കുടവും
പാരായിടുന്നതിനു നേരായിടുന്നുലക-
മോരായ്കിലുണ്ടഖിലവും,
വേരായ നിൻകഴലിലാരാധനം തരണ-
മാരാലിതിന്നൊരു വരം
നേരായി വന്നിടുക വേറാരുമില്ല ഗതി
ഹേ! രാജയോഗജനനീ!

*തിരകൾ ആരായുകിൽ നീരായിടുന്നു* = ഒരു കടലിൽ അനുക്രമം പൊങ്ങി പരന്ന് അടിയുകയും വീണ്ടും അതേപടി വ്യാപരിക്കുകയും ചെയ്യുന്നതായി തോന്നുന്ന തിര എന്താണ് ? ഇടക്കാലത്തുമാത്രം ഉണ്ടെന്നു തോന്നുന്ന അത് മുൻപും പിൻപും ഇല്ലാത്തതാണല്ലോ! തിരയായി തോന്നുന്നത് വിചാരിച്ചുനോക്കിയാൽ നീര് (വെള്ളം) തന്നെയല്ലേ. തിരയായുള്ള ദശയിലും അതിനു മുൻപിലും പിൻപിലും വെള്ളമല്ലാതെ മറ്റൊന്ന് ഇല്ലെന്ന് നമുക്ക് നിശ്ചയിക്കുവാൻ കഴിയും.

*ഫണി നാരായിടുന്നു* = സർപ്പം നാരുതന്നെയായിത്തീരുന്നു (കയറു തന്നെയായി ദർശിക്കപ്പെടുന്നു) ഒരു കയറിനെ സർപ്പമാണെന്ന് ഭ്രമിച്ചാലും വിളക്ക് കൊണ്ടുവന്ന് പരിശോധിക്കുകയാണെങ്കിൽ അത് സർപ്പമല്ല, കയറുതന്നെയാണ് എന്ന് നിശ്ചയിക്കുവാൻ കഴിയുമല്ലോ!

*കുടവും പാരായിടുന്നു* = കുടം തന്നെയും പാര് (ഭൂമി) - മണ്ണുതന്നെയാണ് എന്നു അൽപ്പം ചിന്തിച്ചാൽ ബോദ്ധ്യമാകും. ഇവിടെ, തിര

നീരു് തന്നെ, പാമ്പ് കയറു തന്നെ, കുടം മണ്ണു തന്നെ എന്ന് മൂന്നു പ്രസ്താവങ്ങൾ ചെയ്തത് ദൃഷ്ടാന്തങ്ങളായിട്ടാണ്. തുടർന്ന് ദാർഷ്ടാന്തികത്തെ പറയുന്നു.

*അതിന് നേരായിടുന്നു ഉലകം* = ഈ പറഞ്ഞ മൂന്നിനും അതായത് തിരയ്ക്കും ഫണിയ്ക്കും കുടത്തിനും യഥാക്രമം നീരും നാരും പാരും ആയുള്ളതിൽ നിന്ന് ഭേദമില്ലയോ അതുപോലെ തന്നെയാണ് ഉലകം. (ഇവിടെ ഉലകം എന്നതുകൊണ്ട് ദൃശ്യമായുള്ള സർവവും ഗ്രഹിക്കപ്പെട്ടിരിക്കുന്നു. ലോകം എന്ന പദത്തിന്റെ തദ്ഭവമാണല്ലോ ഉലകം. ലോകനം ചെയ്യപ്പെടുന്നത് - ദർശിക്കപ്പെടുന്നത് എന്നാണ് ലോകം എന്നതിന് അർത്ഥം. ദ്രഷ്ടാവിൽ നിന്നും ഭിന്നമല്ലതന്നെ. ഈ തത്ത്വം വിചാരം കൊണ്ടുമാത്രം ഗ്രഹിക്കുവാൻ കഴിയുമെന്നാണ് ദൃഷ്ടാന്തങ്ങളിലൂടെ പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്. ജാഗ്രദവസ്ഥയിൽ ബാഹ്യേന്ദ്രിയങ്ങളുടെ പ്രവർത്തനംകൊണ്ട് സ്ഥൂലപ്രപഞ്ചം ഉള്ളതായി അനുഭവപ്പെടുന്നു. സ്വപ്നത്തിൽ സ്ഥൂലപ്രപഞ്ചം ഇല്ല തന്നെ. മനസ്സിന്റെ പ്രവർത്തനം കൊണ്ട് സൂക്ഷ്മ പ്രപഞ്ചം അനുഭവപ്പെടുകയാണ് സ്വപ്നത്തിൽ. സുഷുപ്തിയിലാകട്ടെ സ്ഥൂലപ്രപഞ്ചമോ സൂക്ഷ്മ പ്രപഞ്ചമോ ഇല്ല. മനസ്സും പ്രവൃത്തിരഹിതമാണ്. അപ്പോഴും അനുഭവം ഇല്ലെന്ന് പറഞ്ഞുകൂടാ. ഉണരുമ്പോൾ താൻ സുഖമായി ഉറങ്ങി, യാതൊന്നുമറിഞ്ഞില്ല എന്ന് പറയാറുണ്ടല്ലോ. ആ സ്മരണം ഉറക്കത്തിൽ അനുഭവം ഉണ്ടായിരുന്നു എന്നുള്ളതിനെ ഊഹിക്കുവാൻ പ്രയോജകീഭവിക്കുന്നു. അജ്ഞാനത്താൽ ആവൃതമായ ആത്മസ്വരൂപമാകുന്ന ആനന്ദമാണ് സുഷുപ്തിയിൽ അനുഭവവിഷയമായതെന്ന് സമർത്ഥിക്കാം. അവസ്ഥാഭേദം കൊണ്ട് ആത്മാവിന് യാതൊരു ഭേദവും വരുന്നില്ല. ആ മൂന്നുതരം അനുഭവങ്ങളിലും സാക്ഷിഭൂതനായി നിൽക്കുന്നു ആത്മാവ്. ആത്മാവിന്റെ സ്വരൂപം അവിദ്യയാൽ ആവൃതമാവുകയും പലതരം വിക്ഷേപങ്ങൾ ഉദിപ്പിക്കപ്പെടുകയും ചെയ്യുന്നതുകൊണ്ടാണ് തന്നിൽ നിന്നും ഭിന്നമായ ഒന്നിനെ പ്രകൽപ്പനം ചെയ്ത് അത് ദൃശ്യവും താൻ ദൃക്കും ആയി ഭേദം സമാപതിക്കുന്നത്. രൂപത്തെ ചക്ഷുസ്സിലും, ചക്ഷുസ്സിനെ മനസ്സിലും, മനസ്സിനെ ആത്മാവിലും അനുക്രമം ലയിപ്പിച്ചാൽ രൂപപ്രപഞ്ചം തിരോഭവിക്കും. അതുപോലെ മറ്റുള്ളവയും ഊഹിച്ചുകൊള്ളുകയേ വേണ്ടു. അഷ്ടാംഗമായ യോഗത്തിൽ പരിനിഷ്ഠിതമായ പരിശീലനം തന്നെയാണ് ആത്മാവിനും അനാത്മാവിനും ഉള്ള അഭേദത്തെ സാക്ഷാത്ക്കരിക്കുവാനുള്ള പരമമായ ഉപായം. മണ്ണിനും കുടത്തിനും പ്രകൃതി എന്നും വികൃതി എന്നുമുള്ള ഭേദം നീക്കിയിട്ടുവേണം കുടം മണ്ണുതന്നെ എന്ന് തീരുമാനിക്കുവാൻ. ജലാനയനത്തിനു കുടം ഉതകുന്നു എന്നുള്ളത് വ്യാവഹാരികമായ അനുഭവമാണ്. അങ്ങനെ ഭേദമുള്ളത് താത്വികമായ ദശയിൽ താനേ ഇല്ലാതായിത്തീരുന്നു. സർപ്പഭ്രാന്തിയ്ക്ക് രജ്ജുവിനെക്കുറിച്ചുള്ള അജ്ഞാനമാണ്

കാരണം. അതായത് സർപ്പത്തിനും രജ്ജുവിനും കാര്യകാരണ ഭാവങ്ങളില്ല. രജ്ജുവിനെക്കുറിച്ചുള്ള ജ്ഞാനമുണ്ടാകുന്നതോടുകൂടി ഭ്രാന്തി രൂപത്തിലുണ്ടായിരുന്ന സർപ്പം താനെ ഇല്ലാതാകുന്നു. തിരയുടെ നിമിത്തമായ കാരണമായ കാറ്റ് അടങ്ങിയാൽ വെള്ളമല്ലാതെ തിരയില്ല. തിരയ്ക്കും വെള്ളത്തിനും പ്രകൃതി വികൃതി ഭാവംപോലും ഞെരുക്കമാണ്. ഏതായാലും വിവിധങ്ങളായ ദൃഷ്ടാന്തങ്ങളിലൂടെ പ്രകൃതത്തിൽ സമർത്ഥിക്കപ്പെടുന്നത് ആത്മാവാകുന്ന ദൃക്കിൽ നിന്നും ലോകമാകുന്ന ദൃശ്യത്തിന്റെ അഭേദമത്രേ. ആത്മാവുതന്നെയാണ് ലോകം. ആത്മാവിൽ നിന്നും ഭിന്നമായ സത്ത വ്യവഹാരകാലത്തിൽ പോലും ലോകത്തിന് ഇല്ലെന്ന് അറിയേണ്ടതാണ്.

*ഓരായ്കിൽ അഖിലവും ഉണ്ട്* = വാസ്തവം നിരൂപണം ചെയ്ത് അറിയാത്ത പക്ഷം എല്ലാം ഉണ്ട്. (ഇവിടെ അഖിലവും എന്നതുകൊണ്ട് വിചിത്രമായ പ്രപഞ്ചം തന്നെയാണ് സമുദ്ദിഷ്ടമായിരിക്കുന്നത്. അങ്ങനെ പ്രപഞ്ചം ഉണ്ടെന്നുള്ള നില യാതൊരുവനുണ്ടോ അവനു സാംസാരികമായ ദുഃഖത്തിൽ നിന്നും മോചനം സാധ്യമല്ല. അങ്ങനെയുള്ള അജ്ഞർ വിഹിതങ്ങളായ കർമ്മങ്ങളെ സമാചരിച്ചാൽ മാത്രമേ സംഗത്തിൽ നിന്ന് രക്ഷപ്പെടുകയുള്ളൂ. പ്രകൃതത്തിൽ സാധകൻ തികച്ചും വിരക്തനായതുകൊണ്ട് ലോകം ആത്മാവുതന്നെയാണ് എന്നുള്ള അഭേദം നിശ്ചയിക്കുവാനാണ് തത്പരനാകുന്നത്.

*ഹേ രാജയോഗ ജനനീ* = അല്ലയോ രാജയോഗത്തിന് ജനനിയായുള്ളവളേ (യോഗങ്ങളുടെ രാജാവ് എന്നാണ് രാജയോഗം എന്നതിന്റെ വിഗ്രഹം. രാജവിദ്യയെന്നും രാജയോഗമെന്നും അത് പ്രശംസിക്കപ്പെടുന്നു. ആത്മാവിന്റെ പാരമാർത്ഥികമായ സാക്ഷാത്കാരത്തിന് ഏറ്റവും മികച്ചതായതുകൊണ്ടാണ് അത് യോഗങ്ങളിൽ വച്ച് രാജാവായത്. യോഗദർശനത്തിന് പതഞ്ജലിയെയാണ് ഉപജ്ഞാതാവായി കരുതിപ്പോരുന്നത്. ഉപനിഷത്തിൽ പ്രകൃഷ്ടമായ സ്ഥാനം പിടിച്ചതുതന്നെയാണ് രാജയോഗം. അഷ്ടാംഗമായ രാജയോഗത്തിൽ 'ക്ലേശകർമ്മവിപാകാശയൈരപരാമൃഷ്ടഃപുരുഷവിശേഷഃ ഈശ്വരഃ' എന്ന് ലക്ഷിതനായ ഈശ്വരന്റെ പ്രണിധാനം വിഹിതമായിട്ടുണ്ട്. അതായത് ഉപാസ്യത്വേന ഈശ്വരൻ നിർദ്ദിഷ്ടനായിരിക്കുന്നു. പ്രകൃതത്തിലാകട്ടെ രാജയോഗത്തിന്റെ ജനനിയായി വാഴ്ത്തപ്പെട്ടിരിക്കുന്നത് അതേ ഐശ്വരമായ ഭാവം തന്നെയാണെന്ന് സംഗമിപ്പിക്കണം)

*ഇതിന്ന് ഒരു വരം വേരായ നിൻകഴലിൽ ആരാധനം ആരാൽ തരണം* = ഇതിലേയ്ക്ക്, അതായത് ലോകം ആത്മാവുതന്നെയാണ് എന്നുള്ള തത്വം സാക്ഷാത്കരിക്കുന്നതിലേയ്ക്ക് – ഒരു വരം എന്ന നിലയിൽ – ഒരേയൊരു വരം എന്ന നിലയിൽ (ദേവതകളിൽ നിന്നും ലഭിക്കുവാനായി അർത്ഥിക്കപ്പെടുന്നതാണ് വരം). വേരായുള്ള നിൻകഴലിൽ

(ഇവിടെ രാജയോഗ ജനനിയുടെ കഴലിനെ - തൃക്കാലിനെ - വേരായി സങ്കൽപ്പിച്ചിരിക്കുകയാണ്. എല്ലാ ദേവതകൾക്കും ആദിമൂലമാണ് രാജയോഗജനനി എന്നർത്ഥം. വേരിൽ നനയ്ക്കുന്ന പക്ഷം വൃക്ഷം മുഴുവനും നനയ്ക്കപ്പെട്ടതായിത്തീരുമല്ലോ. അതുപോലെ മഹാദേവി പ്രസാദിച്ചാൽ എല്ലാ ദേവതകളും പ്രസാദിക്കുമാറാകും. അങ്ങനെ എല്ലാ ദേവതകൾക്കും പരമാധാരമായുള്ളതുകൊണ്ട് ദേവതാമയമായ വൃക്ഷത്തിന് വേരായി സങ്കൽപ്പിക്കപ്പെടാവുന്ന അവിടുത്തെ തൃക്കാലിനെ സർവാത്മനാ ആരാധിക്കുക ആകുന്ന വരം അവിടുന്ന് എനിയ്ക്ക് തരുമാറാകണം.

*അവിടുന്ന് നേരായി വന്നിടുക* = എനിക്ക് അഭിമുഖമായി സമാഗതയായാലും. ഞാനിതാ അവിടുത്തെ ഉറ്റുനോക്കുന്നു. എന്റെ മുൻപിലേയ്ക്ക് അവിടുന്ന് എഴുന്നള്ളിയാലും. (സാധകന്റെ ഈ പ്രാർത്ഥന തികച്ചും ആന്തരമായിട്ടുള്ളതാണ്. ആത്മസാക്ഷാത്കാരത്തിനു മുന്നോടിയായി യോഗത്തിന്റെ അധിഷ്ഠാന ദേവതയായുള്ള ആ പരംപൊരുളിനെ സമാധിയിൽ ദർശിക്കുവാനാണ് ഇവിടെ പ്രാർത്ഥിക്കുന്നത്. അങ്ങനെ ദർശിക്കുന്നതുതന്നെയും അവിടുത്തെ തൃക്കാലിനെ സേവിക്കുകയാകുന്ന ഒരേ ഒരു ഭാഗ്യത്തിന് തനിയ്ക്ക് സംഗതി വരുവാൻ വേണ്ടിയാണ്. അതാണല്ലോ ഏകമായ വരമായി നേരത്തേ പ്രതിപാദിച്ചത്. ആ ആരാധനത്തിന്റെ ഫലമാകട്ടെ രാജയോഗത്തിലുള്ള സംസിദ്ധിയാണെന്നുള്ളത് രാജയോഗജനനി എന്ന സംബുദ്ധിയിൽ നിന്നും അഭ്യുപഗമിക്കാവുന്നതേയുള്ളൂ. ദേവതകളുടെ പാദസ്ഥാനത്തിനാണ് എല്ലാ അംഗങ്ങളിലും വച്ച് പ്രശസ്തതമത്വം കൽപ്പിക്കപ്പെട്ടിരിക്കുന്നത്. 'യോഗീന്ദ്രാണാം ത്വദംഗേത്വധികതര.... പാദമൂലം' എന്റെ ഈ ശരീരത്തിന് ജന്മമരുളി എന്നെ പോഷിപ്പിച്ച അമ്മയോട് എനിക്ക് തീരാത്ത കടപ്പാടുണ്ട്. രാജയോഗ സംസിദ്ധികൊണ്ട് ഉണ്ടാകാവുന്ന മഹനീയമായ ജന്മത്തിന് എനിക്ക് വാത്സല്യ നിധിയായ അമ്മയായി അവിടുത്തെ ഞാൻ സംഭാവനം ചെയ്യുന്നു).

*വേറാരും ഗതിയില്ല* = എനിക്ക് അവിടുന്നല്ലാതെ മറ്റാരും ആശ്രയമായിട്ടില്ല. സാധകന്റെ തദേകശരണതയാണ് ഇവിടെ പ്രസ്തുതമാകുന്നത്. ഐകാഗ്ര്യമാണല്ലോ യോഗത്തിന്റെ പരമമായ ലക്ഷണം.

5

മേലായ മൂലമതിയാലാവൃതം ജനനി!
നീ ലാസ്യമാടിവിടുമീ
കീലാലവായ്വനലകോലാഹലം ഭുവന-
മാലാപമാത്രമഖിലം;
കാലാദിയായ മൃദുനൂലാലെ നെയ്യുമൊരു
ലീലാപടം ഭവതിമെയ്-

മേലാകെ മൂടുമതിനാലാരുമുള്ളതറി-
വീലാഗമാന്തനിലയേ!

*ജനനി* = അമ്മ. *നീ* = ഭവതി. ലാസ്യമാടിവിടുമീകീലാലവായ്‌വനല കോലാഹലം ഭുവനം = ലാസ്യമാടിവിടുന്നതായ (ലാസ്യം, താണ്ഡവം എന്നിവ നൃത്തത്തിന്റെ രണ്ടു പ്രകാരങ്ങളാണ്. അവയിൽ ലാസ്യം സ്ത്രീയാൽ ചെയ്യപ്പെടുന്നതും താണ്ഡവം പുരുഷനാൽ ചെയ്യപ്പെടുന്നതും ആകുന്നു. ഭഗവാൻ പരമശിവൻ താണ്ഡവമൂർത്തിയാണല്ലോ. ഭഗവാന്റെ വാമാർദ്ധമായി സങ്കൽപ്പിതമായ ദേവിയെ ലാസ്യത്തിന്റെ ആശ്രയമായി പ്രകീർത്തിക്കാറുണ്ട്. പ്രകൃതിയിൽ ലോകത്തിന്റെ സൃഷ്ടിയും സ്ഥിതിയും സംഹാരവും നടത്തുന്നവളായിട്ടാണ് ദേവിയെ വിഭാവനം ചെയ്തിരിക്കുന്നത്. ദേവിയുടെ ലാസ്യമാകുന്ന ഒരു ചേഷ്ടയെന്ന മട്ടിലാണ് സൃഷ്ട്യാദികളെ നിർദ്ദേശിച്ചിരിക്കുന്നത്. ലാസ്യത്തിൽ അനുക്രമം പലപല ഭാവങ്ങൾ ആവിഷ്ക്കരിക്കപ്പെടുമാറുണ്ടല്ലോ. അതുപോലെ ദേവി ലാസ്യപ്പെടുമ്പോൾ തന്നിൽ നിന്നു തന്നെ ആവിഷ്ക്കരിക്കപ്പെടുന്നവയാണ് പ്രപഞ്ച വിഭൂതികൾ എന്നുള്ള ആശയം ഭാവനാരുചിരമാണ്.) ഈ കാണുന്ന, *കീലാലവായ് വനലകോലാഹലം* = (കീലാലം-ജലം, വായു, അനലൻ അഗ്നി എന്നിവയുടെ കോലാഹലമായുള്ളത്. ഇത് ഭുവനം എന്നതിന്റെ വിശേഷണമാണ്. കോലാഹലം എന്നതിന് അത്യുച്ചവും സമ്മിശ്രവുമായ ശബ്ദമെന്നാണർത്ഥം. ഭുവനം എന്നത് ലോകപര്യായമാകുന്നു; പ്രപഞ്ചമെന്നർത്ഥം. വെള്ളവും, കാറ്റും തീയും മൂന്നു ഭൂതങ്ങളാകുന്നു. പൃഥ്വിയും ആകാശവും മറ്റു രണ്ട് ഭൂതങ്ങളാണ്. അവയെക്കൂടി ഉപലക്ഷണമര്യാദയാ സ്വീകരിക്കുന്നതു കൊള്ളാം. അപഞ്ചീകൃതങ്ങളായ പഞ്ചഭൂതങ്ങൾ പഞ്ചീകരണപ്രക്രിയയ്ക്കു വിധേയമാകുന്നത് പ്രപഞ്ചത്തിന്റെ ആവിർഭാവത്തിന് സഹായിക്കുന്നു. അങ്ങനെയുള്ള കൂടിച്ചേരലാണ് കോലാഹലം എന്ന പദം കൊണ്ട് ലാക്ഷണികമായി ഗ്രഹിക്കേണ്ടത്). ആയുള്ള ഭുവനം (പ്രപഞ്ചം).

*അഖിലം* = എല്ലാംതന്നെ (മുഴുവനും). *ആലാപമാത്രം* = കേവലം ആലാപമാകുന്നു. (ആലാപം എന്നതിന് സംഭാഷണം എന്നാണർത്ഥം. ഇവിടെ ചൊല്ല് എന്നുള്ള അർത്ഥം സ്വീകരിച്ചാൽ മതിയാകും. അതായത് വാസ്തവത്തിൽ ഇല്ലാത്തതും ഉള്ളതുപോലെ വ്യവഹരിക്കപ്പെടുന്നതും എന്നർത്ഥം. ശശവിഷാണം എന്നു പറയുമ്പോൾ ആ ശബ്ദമല്ലാതെ എന്തെങ്കിലും അർത്ഥം സ്ഫുരിക്കുന്നുണ്ടോ? സ്വപ്നത്തിലെ അനുഭവങ്ങൾ ഉണർന്നവൻ പറയാറുണ്ടെങ്കിലും ആ മൊഴികളുടെ അർത്ഥം അസദ്രൂപമാണല്ലോ. ഇതുപോലെയാണ് പ്രപഞ്ചത്തിലെ ഏതൊരു ഘടകവും ശബ്ദത്തിലല്ലാതെ വാസ്തവികമായ സ്ഫൂർത്തിയെ സമാവഹിക്കുന്നില്ല എന്നുള്ളത്. പ്രപഞ്ചത്തിന്റെ അധിഷ്ഠാനം

വാക്കിനും മനസ്സിനും അഗോചരമാകുന്നു. അവിദ്യകൊണ്ട് അതിൽ ആരോപിതമാകുന്ന പ്രപഞ്ചം രജ്ജുസർപ്പമെന്നപോലെ അസദ്രൂപമാണല്ലോ. ഇവിടെ ദേവിയുടെ വിലാസമായി ഉദ്ഭാവിതമായ പ്രപഞ്ചം ഇന്ദ്രജാലപ്രയോഗത്താലുള്ള പ്രകടനം എന്നപോലെ കരുതിയാൽ മതിയാകും. ശക്തിക്ക് അവിദ്യ എന്നും വിദ്യ എന്നും രണ്ടുതരം പ്രകൃതികളുണ്ട്. പ്രകൃതത്തിൽ പ്രപഞ്ചകാരണമായി കൽപ്പിക്കപ്പെടേണ്ടത് അവിദ്യാരൂപമായ വിലാസത്തെയാകുന്നു.

*മേലായ മൂലമതിയാൽ ആവൃതം* = മേലായുള്ള (എല്ലാറ്റിനും അപ്പുറമായുള്ള - സർവ്വോത്തരമായുള്ള) മൂലഭൂതമായ (ആദികാരണമായ) മതിയാൽ (ബുദ്ധിയാൽ - ഇവിടെ മേലായ മൂലമതി എന്ന് നിർദ്ദിഷ്ടമായിരിക്കുന്നത് മൂലാവിദ്യ എന്ന് സാംഖ്യദർശനത്തിൽ പ്രതിപാദിക്കപ്പെടുന്ന സമഷ്ടിഭാവത്തിലുള്ള പ്രകൃതിയാകുന്നു. ആവരണം എന്നത് അവിദ്യയുടെ രണ്ട് ശക്തികളിൽ ഒന്നാകുന്നു. വസ്തുവിനെ മറയ്ക്കുന്നതാണ് ആവരണ ശക്തി. ഇല്ലാത്തതിനെ ആരോപണം ചെയ്യുന്നതാണ് വിക്ഷേപശക്തി. പാരമാർത്ഥികമായ വസ്തു ആത്മാവാണല്ലോ. അതുകൊണ്ട് പ്രകൃതത്തിൽ ആവരണം ചെയ്യപ്പെടുന്നതായി നിർദ്ദിഷ്ടമായത് ആത്മാവുതന്നെയാണെന്ന് നിർണ്ണയിക്കണം. തുടർന്നുള്ള വിക്ഷേപശക്തിയുടെ പ്രവർത്തനഫലമാണ് പ്രപഞ്ചത്തിന്റെ പ്രതീതി. ഒന്നാമത്തെ പദ്യത്തിൽ ഒന്നായമാമതി എന്ന് നിർദ്ദിഷ്ടമായതിൽ നിന്നും ഭിന്നമാണ് ഈ പദ്യത്തിലെ മേലായ മൂലമതി.

*ആഗമാന്തനിലയേ* = ആഗമാന്തമാകുന്ന നിലയത്തോട് കൂടിയവളേ (ആഗമം എന്നതിന് വേദം എന്നർത്ഥം. വേദത്തിലെ സുപ്രധാനമായ ഒരു ഭാഗമാണ് ഉപനിഷത്തുക്കൾ. ഉപനിഷത്തുക്കളെയാണ് വേദാന്തങ്ങൾ എന്ന് വ്യവഹരിക്കാറുള്ളത്. ഉപനിഷത്തുകളിൽ കൂടി മാത്രമേ ബ്രഹ്മം അറിയുവാൻ കഴിയുകയുള്ളൂ എന്ന് ശാസ്ത്രയോനിത്വാധികരണത്തിൽ സമർത്ഥിക്കപ്പെട്ടിട്ടുണ്ട്. നിലയം എന്നതിന് പാർപ്പിടം എന്നർത്ഥം. ആഗമാന്തത്തെ, അതായത് വേദാന്തത്തെ ദേവിയുടെ നിലയമാക്കി സങ്കൽപ്പിച്ചിരിക്കുന്നത് വേദാന്തമാത്രവേദ്യതയെ വ്യഞ്ജിപ്പിക്കുവാനാണ്. അതോടുകൂടി ആഗമാന്തനിലയമായ ദേവി ബ്രഹ്മത്തിൽ നിന്നും അഭിന്നയാണെന്നും തെളിയുന്നുണ്ട്.

*ഭവതി* = അവിടുന്ന്. *കാലാദിയായ മൃദുനൂലാലെ നെയ്യുമൊരു ലീലാപടം* = കാലം തുടങ്ങിയതാകുന്ന നേർത്ത നൂലുകൊണ്ട് നെയ്തുണ്ടാക്കപ്പെട്ട കൗതുകാവഹമായ ഉടയാട (കാലമാകുന്ന ശക്തിയാണ് ആദ്യമായി ഉണരുന്നതെന്ന് പറയപ്പെട്ടിരിക്കുന്നു. ഏതൊരു ക്രിയയിലും കാലത്തിന്റെ സങ്കൽപ്പം മുന്നിട്ടു നിൽക്കുന്നു. കാലം, കർമ്മം, ഗുണങ്ങൾ, ജീവനിവഹങ്ങൾ, കാര്യജാതമായ സർവ്വം - എന്നിവ ഭഗവാൻ ചില്ലീലാരതിയെ പ്രാപിച്ചിരിക്കുമ്പോൾ ഭഗവാനിൽ നിർല്ലീനങ്ങളായിരി

ക്കുന്നു എന്നാണ് പറയപ്പെടുന്നത്. ഭഗവാന്റെ ഈക്ഷണത്താൽ മായ സമാവിർഭവിക്കുന്നു. കാലം തുടങ്ങിയവ ദേവിയുടെ ലീലാപടത്തിന്റെ നൂലുകളായി സങ്കൽപ്പിതങ്ങളായിരിക്കുന്നു. കാലാദികളുടെ കൂട്ടുചേർന്നുള്ള പ്രവർത്തനമാണ് പ്രപഞ്ചസൃഷ്ടിക്ക് കാരണമാകുന്നത്. ഇവിടെയും സ്വരൂപതിരസ്കാരമാകുന്ന ആവരണം ആ ലീലാപടത്താൽ സംജാതമായിരിക്കുന്നുവെന്ന് യോജിപ്പിക്കപ്പെടേണ്ടിയിരിക്കുന്നു).

*മെയ്മേലാകെ മൂടും* = തന്റെ മെയ്യിന്റെ (ഉടലിന്റെ) പുറം മുഴുവൻ മൂടുന്നതായിത്തീരും (മറയ്ക്കുന്നതായി തീരും) - ഇവിടെ മറയ്ക്കപ്പെടുന്നതായി നിർദ്ദിഷ്ടമായിരിക്കുന്നത് ദേവിയുടെ യഥാതഥമായ സ്വരൂപം തന്നെ. ദേവിയുടെ യഥാർത്ഥസ്വരൂപമാകട്ടെ പരയായ വിദ്യ തന്നെയാകുന്നു. (പരമമായ ജ്ഞാനം തന്നെയാകുന്നു - പരവും അദ്വയവുമായ ബോധം തന്നെയാകുന്നു). ആ സ്വരൂപം കാലാദികൃതമായ ആവരണത്താൽ മറയ്ക്കപ്പെടുന്നതുകൊണ്ട് ഒന്നും ശരിയായി ഗ്രഹിക്കുവാൻ കഴിയുന്നില്ല. പ്രപഞ്ചത്തിലെ നാമരൂപങ്ങളുടെ പ്രതിഭാസത്തിനപ്പുറമായി കാലാദ്യതീതമായുള്ള ചിത്സ്വരൂപം യാതൊരു തരത്തിലും ഗ്രഹിക്കുവാൻ കഴിയാതെ പോകുന്നു. യോഗമാർഗ്ഗത്തിൽ പ്രവർത്തിക്കുന്ന സാധകനുപോലും ഏതോ ചില തത്ത്വസ്ഫുരണങ്ങളല്ലാതെ മുഴുവനും ഉള്ളപടി സംവേദ്യമായിത്തീരുന്നില്ല. അതാണ്, 'അതിനാലാരുമുള്ളതറിവീല" എന്നുള്ള പ്രസ്താവത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. അങ്ങനെ തെളിയുവാൻ ഇടവരാതെ മറയ്ക്കുന്നത് ദേവിയല്ലാതെ മറ്റാരുമല്ല. ദേവിയുടെ കരുണയുണ്ടെങ്കിൽ മാത്രമേ ഉള്ളത് ഉള്ളപടി അറിയുവാൻ കഴിയുകയുള്ളൂ. യോഗിയുടെ തന്നെയും കരുത്തുറ്റ പൗരുഷം അന്ത്യഘട്ടത്തിൽ അത്യന്തം അവശമായിത്തീരുന്ന നില വന്നുചേരും. അവിടെ ഏകമായ ശരണമായി സമാശ്രയിക്കപ്പെടാവുന്നത് രാജയോഗജനനി എന്ന് വാഴ്ത്തപ്പെട്ട ആ വാത്സല്യനിധിയുടെ ഒരിക്കലും വറ്റാത്ത കരുണയത്രേ.

6

മീനായതും ഭവതി മാനായതും ജനനി
നീ നാഗവും നഗഖഗം-
താനായതും ധര നദീനാരിയും നരനു-
മാ നാകവും നരകവും
നീ നാമരൂപമതിൽ നാനാവിധപ്രകൃതി-
മാനായി നിന്നറിയുമീ
ഞാനായതും ഭവതി ഹേ നാദരൂപിണിയ-
ഹോ! നാടകം നിഖിലവും.

*ജനനീ*= അമ്മേ. *മീനായതും ഭവതി* (ആണ്) = മീൻ (മത്സ്യം) എന്ന

നിലയിൽ ഭവിച്ചിരിക്കുന്നതും അവിടുന്നു തന്നെയാണ്. *മാനായതും ഭവതി* = മാൻ എന്ന നിലയിൽ ഭവിച്ചതും അവിടുന്നു തന്നെയാണ്. *നാഗവും നീ* = നാഗം (സർപ്പം) എന്ന നിലയിൽ ഭവിച്ചിരിക്കുന്നതും അവിടുന്നു തന്നെയാണ്. *നഗഖഗം താനായതും ധരനദീനാരിയും നരനും* (ഭവതിയാണ്) = നഗം (പർവ്വതം), ഖഗം (പക്ഷി) എന്നിവ - എന്ന നിലയിൽ ഭവിക്കുന്നതും ധരയും (ഭൂമിയും) നദിയും നാരിയും (മനുഷ്യസ്ത്രീയും) നരനും (മനുഷ്യനും) എന്ന നിലയിൽ ഭവിക്കുന്നതും ഭവതി തന്നെയാണ്. *ആ നാകവും* = ജ്യോതിഷ്ടോമാദിയാഗം കൊണ്ട് പ്രാപിക്കത്തക്കതായി വേദങ്ങളിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന സ്വർഗ്ഗമായതും.

*ആ നരകവും* = സ്വധർമ്മത്യാഗം കൊണ്ടും പരധർമ്മ സ്വീകാരം കൊണ്ടും ഭവിക്കുന്നതായി വേദത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന ദുഃഖമയമായ നരകവും ഭവതി തന്നെയാണ്. (ഇവിടെ ദേവിയെ നാകമായും നരകമായും അഭേദേന നിർദ്ദേശിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്. ദ്വന്ദ്വാതീതന് സുഖവും ദുഃഖവും ഭിന്നങ്ങളല്ലല്ലോ. നാകം, നരകം എന്നിവ ഉപലക്ഷണമര്യാദയാ എല്ലാ പുണ്യലോകങ്ങളേയും എല്ലാ പാപലോകങ്ങളേയും ഗ്രഹിക്കുന്നു. എന്നു തന്നെയല്ല, ആ ലോകങ്ങളിലെ സമസ്തവിഭൂതികളും ദേവിയിൽ നിന്നും അഭിന്നത പുലർത്തുന്നു എന്നുള്ള വീക്ഷണവും ധരിക്കപ്പെടേണ്ടതായിട്ടുണ്ട്. ഉത്തരാർദ്ധത്തിലെ നീ എന്നത്, ധര എന്നതുമുതൽ നരകവും എന്നതു വരെയുള്ള ഉദ്ദേശ്യഭാഗത്തോട് കൂടി ചേർന്ന് വിധേയമായി യോജിപ്പിക്കേണ്ടതാണ്). *നാമരൂപത്തിൽ* = നാമവും രൂപവും ചേർന്നുള്ള സമാഹാരദ്വന്ദ്വനാണ് നാമരൂപം. അതിൽ, അതായത്, നാമത്തേയും, രൂപത്തേയും ആസ്പദമാക്കി. *നാനാവിധ പ്രകൃതിമാനായി നിന്നറിയുമീ ഞാനായതും* = നാനാവിധമായ നാനാപ്രകാരമായ - സത്ത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളുടെ വൈഷമ്യം കൊണ്ട് വൈവിദ്ധ്യം ആർന്നതായ പ്രകൃതിയോട് കൂടിയവനായി (ഇവിടെ പ്രകൃതി എന്നതുകൊണ്ട് സാംഖ്യദർശനത്തിലെ പുരുഷൻ, പ്രകൃതി എന്ന രണ്ടു തത്ത്വങ്ങളിലൊന്നായ പ്രകൃതിയെത്തന്നെ ധരിക്കണം. പ്രകൃതി നിത്യയും കർത്രിയും ആകുന്നു. കർമ്മങ്ങൾ ചെയ്യുന്നവൾ പ്രകൃതിയത്രേ. പുരുഷൻ യാതൊന്നും ചെയ്യുന്നില്ല. പുരുഷനാണ് പ്രകൃതിയിൽ ചെയ്യപ്പെടുന്ന കർമ്മങ്ങളുടെ സുഖമോ ദുഃഖമോ ആകുന്ന ഫലത്തെ അനുഭവിക്കുന്നവൻ, അതായത് ഭോക്താവ്. പുരുഷന് പ്രകൃതിയോടുള്ള സംബന്ധമാണ് അവനെ പ്രകൃതിമാനാക്കിത്തീർക്കുന്നത്. പ്രകൃതി തന്നിൽ നിന്നും വേർപ്പെട്ടതാണെന്നുള്ള അറിവ് പുരുഷന് ഉണ്ടാകുന്നതാണ് ആത്യന്തികമായ മോക്ഷം. പ്രകൃതിയെ സമഷ്ടി എന്നും വ്യഷ്ടി എന്നും രണ്ടായി കൽപ്പിച്ചിരിക്കുന്നു. സമഷ്ടിയായ പ്രകൃതി സാമ്യരൂപത്തിലുള്ള ഗുണത്രയ

ത്തോട് കൂടിയതാകുന്നു. വ്യഷ്ടികളായ പ്രകൃതികൾക്കാകട്ടെ, ഓരോന്നിലും ഘടകങ്ങളായ ത്രിഗുണങ്ങൾക്ക് ഏറിയും കുറഞ്ഞും ഉള്ള നിലപാടാണുള്ളത്. ഇങ്ങനെ വ്യഷ്ടിയായ പ്രകൃതിയെ ആശ്രയിച്ചിരിക്കുന്ന പുരുഷന്റെ പ്രകൃതിഗതമായ നാനാവിധത്വം - വൈചിത്ര്യം അറിയപ്പെടേണ്ടതാണ്. നാനാവിധയായ പ്രകൃതി നാനാവിധ പ്രകൃതി എന്ന് കർമ്മധാരയൻ. നാനാവിധപ്രകൃതിയോട് കൂടിയവൻ നാനാവിധ പ്രകൃതിമാൻ എന്നിങ്ങനെ അസ്ത്യർത്ഥത്തിലുള്ള മതുപ് പ്രത്യയം. അവിശിഷ്ടത്തിൽ നിന്നു മാത്രമേ മതുപ് വരുകയുള്ളൂ എന്നുള്ള ലാഘവം ഇവിടെ സ്വീകരിച്ചിട്ടില്ല. നാനാവിധപ്രകൃതിമാൻ എന്ന പ്രയോഗത്തെ ഇങ്ങനെ സമർത്ഥിക്കേണ്ടതാണ്.

*നിന്ന്* = ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകളിൽ നിലകൊണ്ട്, (ജാഗ്രത്തിൽ സത്ത്വഗുണവും സ്വപ്നത്തിൽ രജോഗുണവും സുഷുപ്തിയിൽ തമോഗുണവും പ്രാധാന്യേന ഉണ്ടായിരിക്കും. മേൽപ്പറഞ്ഞ മൂന്നവസ്ഥകളിൽ തന്നെ ഓരോന്നിലും മറ്റവസ്ഥകളുടെ കലർപ്പുള്ളതായി പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. എല്ലാ അവസ്ഥകളിലും അറിയുന്നവനായ ആത്മാവ് ഒന്നുതന്നെയാണെന്നുള്ളത് സമർത്ഥിക്കപ്പെടാവുന്നതത്രേ.)

*അറിയുന്ന* = അറിയുന്നവനായ ഈ ഞാൻ ആയതും. *ഭവതി* = ഇവിടെ സാധകൻ തന്നെത്തന്നെയാണ് ഞാൻ എന്ന് നിർദ്ദേശിച്ചിരിക്കുന്നത്. ഈ എന്നുള്ള ചുട്ടെഴുത്താകട്ടെ ദേവിയോട് കാരുണ്യം അർത്ഥിക്കുന്നവനായ എന്നുള്ള വൈശിഷ്ട്യത്തെ ദ്യോതിപ്പിക്കുവാനാണ്- ഭവതി തന്നെയാണ്.

*ഹേ നാദരൂപിണി!* = അല്ലയോ നാദരൂപിണിയായുള്ളവളേ, (നാദമാകുന്ന രൂപം - സ്വരൂപം = നാദരൂപം) നിയമേന നാദരൂപമുള്ളവൾ നാദരൂപിണി. കഴിഞ്ഞ പദ്യത്തിൽ ദേവിയെ 'ആഗമാന്തനിലയേ' എന്നാണല്ലോ സംബോധന ചെയ്തത്. ഇവിടെ ദേവിയുടെ സ്വരൂപം നാദം തന്നെയാണെന്ന് നിർദ്ദേശിച്ചിരിക്കുന്നു. യോഗികൾക്ക് അനുഭവപ്പെടുന്ന ചില ധ്വനികളെപ്പറ്റി പ്രതിപാദിച്ചിട്ടുണ്ട്. ആ ധ്വനികളല്ല ഇവിടെ നാദം എന്നതുകൊണ്ട് നിർദ്ദേശിച്ചിരിക്കുന്നത്. ആ ധ്വനികൾ നിത്യമായ അധിഷ്ഠാനവസ്തുവാകുവാൻ തരമില്ല. പര, പശ്യന്തി, മധ്യമ, വൈഖരി എന്നിങ്ങനെ വാക്കിന് (ശബ്ദത്തിന്) ചാതുർവിധ്യം പ്രതിപാദിച്ചിട്ടുണ്ടല്ലോ. അവയിൽ പര തന്നെയാണ് പ്രകൃതത്തിൽ നാദം എന്ന പദം കൊണ്ട് ഗ്രഹിക്കപ്പെട്ടിരിക്കുന്നത്. ഒന്നാമത്തെ പദ്യത്തിൽ ഗതിപെറുന്നതായി വിശേഷിപ്പിക്കപ്പെട്ട നാദം തന്നെയാണ് നാദരൂപിണി എന്നതിലും പരാമൃഷ്ടമായിരിക്കുന്നത്. യോഗശാസ്ത്രദൃഷ്ട്യാ ശബ്ദതത്ത്വം തന്നെയാകുന്നു നിഖിലാർത്ഥരൂപങ്ങളായ വിവർത്തങ്ങൾക്കും അധിഷ്ഠാനമായുള്ളത്. ആ വിവർത്തപ്രക്രിയ തന്നെയാണ് വിചിത്രമായ

ജഗത്തിന് നിമിത്തമായുള്ളത്. "അനാദിനിധനം ബ്രഹ്മ ശബ്ദതത്ത്വം യദക്ഷരം വിവർത്തതേ/ർത്ഥഭാവേന പ്രക്രിയാ ജഗതോ യതഃ" എന്ന വാക്യപാദീയത്തിലെ പ്രഥമകാരിക ഇവിടെ അനുസ്മരിക്കത്തക്കതാണ്.)

*അഹോ നിഖിലവും നാടകം* = ആശ്ചര്യം! എല്ലാം ഒരു നാടകമായിരിക്കുന്നു. (നാടകത്തോട് സരൂപമായിരിക്കുന്നു. നാടകത്തിലെ കഥാപാത്രങ്ങളും സംഭവഗതികളും രംഗഭേദങ്ങളും രസഭാവാദി പ്രതീതികളും എല്ലാം ഉള്ളവ എന്നോ ഇല്ലാത്തവ എന്നോ ഉഭയരൂപങ്ങളെന്നോ പരിച്ഛേദിക്കാവുന്നതല്ല. അവയിലെല്ലാം അധിഷ്ഠാനമായിരിക്കുന്ന തത്ത്വം ഒന്നു തന്നെയാണ്. ഓരോ ഘടകത്തേയും ആ അധിഷ്ഠാനത്തിൽ നിന്ന് അഭിന്നമായി ധരിക്കുവാൻ സഹൃദയന് കഴിയുന്നു. നാടകപ്രയോഗത്തിന്റെ പിന്നിലിരിക്കുന്ന സൂത്രധാരന്റെ കലാനൈപുണ്യമാണ് ഒരേ മട്ടിൽ സമുദ്ഭാസിക്കുന്നത്. അതുപോലെ സമസ്തചരാചരങ്ങളിലും വിഭിന്നഭാവങ്ങളിലും ദേവിയുടെ താദാത്മ്യമാണ് സാധകൻ ദർശിക്കുന്നത് - അഥവാ ദർശിക്കുവാൻ ആഗ്രഹിക്കുന്നത്. 'അഹോ' എന്നുള്ള ആശ്ചര്യദ്യോതകമായ നിപാതം ആ താദാത്മ്യദർശനത്തിന്റെ മഹനീയതയെയാണ് ലക്ഷീകരിക്കുന്നത്).

ഇവിടെ ജനനിയായുള്ള ഭാവന തുടരുന്നുണ്ട്. കണ്ടും കേട്ടും അറിവുള്ള ഏതൊന്നും എണ്ണിയെണ്ണി ദേവി തന്നെയാണെന്ന് പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ദേവി അമ്മയും സമസ്തചരാചരവും അവിടുത്തെ അരുമക്കുഞ്ഞുങ്ങളും ആണെങ്കിൽ അഭേദം ഔപചാരികമാണെന്ന് പറയേണ്ടിവരും. നാമരൂപാത്മകമായ പ്രപഞ്ചത്തിൽ ബഹുവിധമായ പ്രകൃതിയോട് കൂടിയവനായി ജ്ഞാതൃരൂപത്തിൽ വർത്തിക്കുന്ന താനും അതേ ജനനിതന്നെയാണെന്നാണല്ലോ പ്രസ്താവിക്കപ്പെട്ടിരിക്കുന്നത്. ജ്ഞേയവും ജ്ഞാതാവും രണ്ടിനേയും കൂട്ടിയിണക്കുന്ന ജ്ഞാനവും ആയുള്ള ത്രിപുടിയുടെ ഉദയം യാതൊരുവളിൽ നിന്നാണോ ആ ചിന്മയി ആയിട്ടാണ് പ്രകൃതത്തിൽ ദേവിയെ ഭാവനം ചെയ്തിരിക്കുന്നത്. എല്ലാ ത്രിപുടികളും അടങ്ങുന്ന പരമമായ ആ ദശയെ നാമരൂപിണിയായി ഉപശ്ലോകനം ചെയ്തിരിക്കുകയാണ്. എല്ലാം ആശ്ചര്യാവഹമായ ഒരു നാടകം എന്നതുകൊണ്ട് ഉണ്മയോട് കിടപിടിക്കുന്ന കാൽപ്പനികതയുടെ വൈഭവമത്രേ നിർദ്ദിഷ്ടമായിരിക്കുന്നത്. പുറമേ കാണുന്ന ഭേദങ്ങളിൽ സാമരസ്യം ദർശിച്ച് ആഹ്ലാദിക്കുന്ന സാധകന്റെ ആശയവിശുദ്ധിയാണ് ശ്രദ്ധേയമായിരിക്കുന്നത്.

7

എൻപാപമെയ്‌വതിനൊരമ്പായിടുന്നറിവു
നിൻ പാദതാരിലെഴുമെ-

ന്നൻപാണു മൗർവിയൊരിരുമ്പാം മനം ധനുര-
ഹംഭാവിയാണു വിജയീ
അംബാ തരുന്നു വിജയം പാപപങ്കിലമ-
ഹംഭാനമാകുമതിനാൽ
വൻ ഭാരമാർന്ന തനുവും ഭാനമാമുലക-
വും ഭാനമാകുമഖിലം.

*എൻപാപമെയ്‌വതിന്* = എന്റെ പാപത്തെ എയ്യുന്നതിനുവേണ്ടി (ഇവിടെ സാധകൻ തന്റെ പാപമായി സങ്കൽപ്പിച്ചിരിക്കുന്നത് മിഥ്യാ ജ്ഞാനം കൊണ്ട് അതായത് ആത്മാവിനെ അനാത്മാവായും, അനാത്മാവിനെ ആത്മാവായും തെറ്റിദ്ധരിച്ചുപോയതുകൊണ്ട് ചെയ്തിട്ടുള്ള കർമ്മങ്ങളുടെ ഫലത്തെയാണ്. ലോകജീവിതം ദുഃഖമയമായി തോന്നുമ്പോഴാണ്, അതിന് കാരണമായ പാപത്തെ പരിഹരിക്കുവാൻ ആരും മുതിരുന്നത്. പാപമാണ് മേൽക്കുമേൽ ജന്മത്തെ ഉണ്ടാക്കുന്നത്. ജന്മമെടുത്താൽ കർമ്മം ചെയ്യുന്നതുകൊണ്ട് വീണ്ടും പാപങ്ങൾ ഉണ്ടായിക്കൊണ്ടേയിരിക്കുന്നു. ആ പാപത്തെ പാടേ നശിപ്പിക്കുവാനാണ് സാധകൻ ഒരുമ്പെട്ടിരിക്കുന്നത്. അങ്ങനെ എന്റെ പാപത്തെ എയ്തു വീഴ്ത്തുവാൻ വേണ്ടി.)

*അറിവ് ഒരു അമ്പായിടുന്നു* = അറിവ് അതായത് ആത്മജ്ഞാനം (ഞാൻ അജനും അമരനും ആനന്ദസ്വരൂപനും ആകുന്നു എന്നുള്ള ആത്മജ്ഞാനം) ഒരു അമ്പായി ഭവിക്കുന്നു. (ലക്ഷ്യത്തെ ഭേദിക്കുവാൻ പോരുന്ന എല്ലാ യോഗ്യതകളും തികഞ്ഞ അമ്പത്രേ. യോഗവിഷയത്തിൽ സാധകന്റെ ലക്ഷ്യം ആത്മാവിൽ പറ്റിപ്പിടിച്ചിരിക്കുന്ന വാസനകളുടെ അട്ടികളെ പാടേ ഭേദിക്കുക എന്നുള്ളതാകുന്നു. അതിലേയ്ക്ക് ജ്ഞാനത്തെ മുഖ്യമായ സാധനമാക്കുന്നു).

*നിൻ പാദതാരിലെഴുമെന്നൻപ്* = ഭവതിയുടെ പാദതാരിൽ(പുഷ്പം പോലുള്ള തൃപ്പാദത്തിൽ, മൃദുത്വം സാധാരണ ധർമ്മം). *എഴുന്ന* = വർദ്ധിച്ച. *എന്നൻപ്* = മദീയയായ ഭക്തി. *മൗർവിയാണ്* = ഞാണാകുന്നു (ഇവിടെ തന്റെ അമ്മയായി സങ്കൽപ്പിച്ചിരിക്കുന്ന ദേവിയുടെ തൃപ്പാദഭക്തിയെ തന്റെ ഉദ്യമം സാധിക്കുന്നതിനു ആവശ്യകങ്ങളായ ഉപകരണങ്ങളിൽ ഒന്നായ ഞാണായി രൂപണം ചെയ്തിരിക്കുന്നു. ദാർഢ്യവും ദൈർഘ്യവും ഞാണിനുണ്ടായിരിക്കേണ്ട ഗുണഗണങ്ങളാണല്ലോ. നൈരന്തര്യം കൊണ്ട് ദാർഢ്യവും ഏറെക്കാലമായി ശീലിച്ചുപോരുന്നതുകൊണ്ട് ദൈർഘ്യവും ഭക്തിയ്ക്കും സംസിദ്ധമായിട്ടുണ്ടല്ലോ. അതുകൊണ്ടാണ് ഭക്തിയെ ഞാണായിട്ട് രൂപണം ചെയ്തിട്ടുള്ളത്.)

*ഒരിരുമ്പാം മനം* = ഒരു ഇരുമ്പാം മനം = വൈശിഷ്ട്യമാർന്ന ഇരുമ്പായിട്ട് വിഭാവനം ചെയ്യാവുന്ന മനസ്സ് (നിരുദ്ധവൃത്തിയായ ചിത്തത്തെ

തുരുമ്പേതുമില്ലാത്ത ഇരുമ്പുപോലെ എത്രയും ഉറപ്പുള്ളതായിക്കരുതാം. ധാരണ, ധ്യാനം, സമാധി എന്നീ ഒടുവിലത്തെ മൂന്നു അംഗങ്ങളും ചേർന്ന സംയമമാണ് പ്രകൃതത്തിൽ മനസ്സിന് ആ ഉറപ്പ് കൈവരുത്തിയിരിക്കുന്നത്).

*ധനുഃ* = ധനുസാണ് (വില്ലാണ്). *വിജയി* = വിജയം വരിക്കുന്ന ശീലമുള്ളവൻ. (വിജയം വരുമാറുള്ളവൻ).

*അഹംഭാവിയാണ്* = അഹം എന്നുള്ള ഭാവം അനുസന്ധാനം ചെയ്യുന്നവനാണ്. (സാധകൻ നിരന്തരമായി അനുധ്യാനം ചെയ്യുന്നത് ശരീരേന്ദ്രീയമനോവ്യതിരിക്തനായ ആത്മാവാണ് താനെന്നത്രേ. ഇവിടെ അനുസന്ധാനം ചെയ്യുന്നവനായ ധ്യാതാവിനെയാണ് അഹംഭാവി എന്ന് പറഞ്ഞിരിക്കുന്നത്. ധ്യാനം ചെയ്യപ്പെടുന്നതാകട്ടെ ഓങ്കാരവാച്യമായ ഈശ്വരതത്വമേ ആകുന്നുള്ളു. ധ്യാതാവും ധ്യേയവും ധ്യാനവുമാകുന്ന ത്രിപുടി ഉള്ളതുകൊണ്ട് സകലധ്യാനമേ പ്രകൃതത്തിൽ പരാമർശിക്കപ്പെടുന്നുള്ളൂ. അതിൽ സാധകൻ വിജയം നേടിക്കഴിഞ്ഞാൽ നിഷ്കളത്തിലേയ്ക്ക് കടന്നുകൊള്ളും. ആ വിജയമാണ് ഇവിടെ ദേവിയുടെ അനുഗ്രഹത്താൽ സിദ്ധിക്കുമെന്ന് തുടർന്ന് ആശംസിക്കപ്പെടുന്നത്.) *അംബാ വിജയം തരുന്നു* = (ഇവിടെ അംബാ എന്ന പദം സംബുദ്ധ്യന്തമല്ല. നിർദ്ദേശക പ്രഥമാന്തമാകുന്നു. അമ്മ എന്നർത്ഥം. എന്റെ അമ്മയായ അവിടുന്ന് വിജയം നൽകുന്നു. എന്റെ പാപത്തെ നിശ്ശേഷം തകർക്കുവാനുള്ള സമുദ്യമത്തിൽ എനിക്കു പരിപൂർണ്ണമായ വിജയം നൽകി അനുഗ്രഹിക്കുന്നു. ഇങ്ങനെ അറിവാകുന്ന അമ്പിനെ തൃപ്പാദഭക്തിയാകുന്ന ഞാണേറ്റിയ സംയതമായ മനസ്സാകുന്ന വില്ലിൽ തൊടുത്ത് തികഞ്ഞ ആത്മവീര്യത്തോടെ പ്രയോഗിക്കുവാൻ കോപ്പുകൂട്ടി തരംനോക്കി ഇരിക്കുന്ന എനിക്ക് വിജയം വരുമാറ് അവിടുന്ന് പ്രസന്നയായിത്തീർന്നിരിക്കുന്നു. ഇനി യാതൊരു വിളംബവും വേണ്ടതില്ല. ഉടൻ തന്നെ യോഗസംസിദ്ധി കൈവരുമെന്ന് ഞാൻ വിശ്വസിക്കുന്നു. തുടർന്ന് സംസിദ്ധിക്കു മുൻപും പിൻപുമുള്ള നിലയെ വ്യതിരേചിപ്പിച്ച് കാണിക്കുന്നു.

*പാപപങ്കിലം അഹംഭാനമാകും* = (ഇവിടെ അഹം എന്നത് ഞാൻ എന്നുള്ള പ്രത്യയത്തിന് ഗോചരമായ വിഷയിയെ കുറിക്കുന്നതാകുന്നു. അത് നിത്യനപുംസകൈകവചനമത്രേ.) പാപപങ്കിലമായ അഹം = പാപമാകുന്ന പങ്കം കൊണ്ട് അതായത് അഴുക്കുകൊണ്ട് വ്യാപ്തമായിരിക്കുന്ന ഞാൻ ഞാനെന്നുള്ള തോന്നൽ. ശരീരത്തോട് ചേർന്ന് സ്ഥൂലത്വാദികളും ഇന്ദ്രിയത്തോടുചേർന്ന് കാണത്വാദികളും പ്രാണനോട് ചേർന്ന് ക്ഷുധിതത്വാദികളും മറ്റുമാണ് ഇവിടെ പാപമാകുന്ന പങ്കമായി സങ്കൽപ്പിതമായിരിക്കുന്നത്. സ്വാഭാവികമായി അഹം എന്നത് വിശുദ്ധിയത്രേ. മേൽപറഞ്ഞ തരത്തിലുള്ള അനാത്മധർമ്മങ്ങളുടെ

അധ്യാരോപങ്ങളാണ് അതിനെ പാപപങ്കിലമാക്കിത്തീർത്തിരിക്കുന്നത്. പാപപങ്കിലമായ അഹം എന്നത് സാധകന്റെ പൂർവ്വാവസ്ഥയാണ്. മുകളിൽ നിർദ്ദേശിക്കപ്പെട്ട തരത്തിലുള്ള വിജയം കൈവരവേ ഏതു നിലയാണുണ്ടാകുന്നത് എന്നുള്ളതാണ് ഭാനമാകും എന്ന ഭാഗംകൊണ്ട് നിർദ്ദേശിച്ചിരിക്കുന്നത്. ഭാനം എന്നത് കേവലമായ പ്രകാശം തന്നെ. ആത്മാവ് പ്രകാശ സ്വരൂപമാണല്ലോ. യോഗാരൂഢൻ തന്നെ നിഷ്കളനാകുന്നു. തുടർന്ന് ആ മഹാത്മാവിന്റെ ശരീരത്തിന്റേയും, പുറമേ ഗോചരീഭവിക്കുന്ന ലോകത്തിന്റേയും നില എന്താണെന്നാണ് നിരൂപണം ചെയ്യുന്നത്. യോഗാരൂഢൻ തുടർന്നും പ്രപഞ്ചത്തിൽ ജീവിക്കുന്നതായി മറ്റുള്ളവർക്ക് തോന്നിയേക്കാം. എന്നാൽ അതിശുദ്ധമായ നിർവാണത്തിന്റെ പരമകാഷ്ഠയിൽ എത്തിയിരിക്കുന്ന ആ മഹാത്മാവ് ശരീരത്തേയും പ്രപഞ്ചത്തേയും ഏതൊരു മട്ടിലാണ് ദർശിക്കുന്നതെന്നുള്ളത് ഒരു മട്ടിൽ ഇവിടെ ചിത്രീകരിച്ചിരിക്കന്നു.

*അതിനാൽ* = അത്തരത്തിൽ നിഷ്കളമായ ആത്മതത്ത്വം സമ്പൂർണ്ണമായി പ്രകാശിക്കുകയാൽ. *വൻഭാരമാർന്ന തനുവും* = അതേവരെ, അതായത് ആത്മസാക്ഷാത്ക്കാരംവരെ വലുതായ ഭാരമായി തോന്നിയിരുന്ന ശരീരവും.

*ഭാനമാം* = ഭാനമായിത്തീരും. (പ്രകാശമായിത്തീരും, ശരീരം ആറു ഭാവവികാരങ്ങൾക്ക് വിധേയമാകകൊണ്ടാണല്ലോ സുഖഹേതുവായി തീരുവാൻ പ്രയാസമായിരുന്നത്. ശരീരമെന്നതുകൊണ്ട് സ്ഥൂലത്തേയും സൂക്ഷ്മത്തേയും കാരണത്തേയും ധരിക്കണം. ശരീരത്തെ ആത്മാവിൽ നിന്ന് പൃഥക്കായ സത്തയുള്ളതായി അതേവരെ സങ്കൽപ്പിച്ചുപോന്നു. ഇപ്പോഴാകട്ടെ അതിന് ആത്മാവിൽ നിന്നും പൃഥക്കായ സത്ത ഇല്ലെന്നും അതും ആത്മാവുതന്നെയാണെന്നും തെളിഞ്ഞിരിക്കുന്നു. ഇങ്ങനെയാണ് വൻഭാരമാർന്ന തനു ഭാനമായി യോഗാരൂഢന് പ്രകാശിക്കുമാറായത്).

*അഖിലം ഉലകവും ഭാനമാകും* = എല്ലാ ലോകങ്ങളും (ലോകനം ചെയ്യപ്പെടുന്നവയാണ് ലോകങ്ങൾ. ശ്രോത്രാദികളായ ഇന്ദ്രിയങ്ങളിൽ ഗോചരിക്കപ്പെടുന്ന ശബ്ദാദി രൂപമായ പ്രപഞ്ചം മുഴുവൻ).

*ഭാനമായിത്തീരും* = കേവലമായ പ്രകാശമായി ഭവിക്കും. അതായത് ആത്മാവിൽ നിന്നും ഭിന്നമല്ലാത്തതും ആത്മാവിന്റെ സ്വരൂപമായ പ്രകാശം അതേപടി സമാവഹിക്കുന്നതുമാണ് പ്രപഞ്ചമെന്ന് ആ മഹാത്മാവിന് ബോദ്ധ്യമാകും.

അങ്ങനെ താനും തന്റേതായ ശരീരവും ബാഹ്യമായ പ്രപഞ്ചവും എല്ലാം ഒരേയൊരു പ്രകാശഘനമായ തത്ത്വമായി സമുദ്ഭാസിക്കും. രാജയോഗത്തിൽ സംസിദ്ധിനേടിയ ജീവൻമുക്തനായ മഹാത്മാവിന്റെ സ്ഥിതിവൈശിഷ്ട്യമാണ് ഈ പദ്യത്തിൽ പ്രതിപാദനം ചെയ്തിരിക്കുന്ന

ത്. ഇതൊക്കെയും സന്താന വത്സലയായ രാജയോഗജനനിയുടെ ഇച്ഛാ ശക്തിയെയാണ് സമാശ്രയിച്ചിരിക്കുന്നത് എന്നുള്ള സാധകന്റെ സമാദരാതിശയംകൂടി നമ്മുടെ ശ്രദ്ധയ്ക്ക് വിഷയമാകേണ്ടതാണ്.

8

സത്തായി നിന്നുപരി ചിത്തായി രണ്ടുമൊരു
മുത്തായി മൂന്നുമറിയും
ഹൃത്തായി നിന്നതിനു വിത്തായി വിണ്ണൊടു മ-
രുത്തായി ദൃഷ്ടി മുതലായ്
കൊത്തായിടും വിഷയവിസ്താരമന്നമതി-
നത്താവുമായി വിലസും
സിദ്ധാനുഭൂതിയിലുമെത്താതെയാമതിമ-
ഹത്തായിടും ജനനി നീ.

*ജനനീ* = അമ്മേ. *നീ* = ഭവതീ. *ഉപരി* = ആദ്യമായി (സൃഷ്ടിക്കു മുൻപ്). *സത്തായിനിന്ന്* (സത്തുതന്നെയായി = സദ്രൂപമായി വർത്തിച്ച്, സദേവസോമ്യേദമഗ്ര ആസീദ് എന്ന ശ്രുതി ഇവിടെ ഓർക്കുക. അല്ലയോ സൗമ്യ, ഇത് - ഈ പ്രപഞ്ചം അഗ്രത്തിൽ - സൃഷ്ടിക്ക് മുൻപ്, സത്തു തന്നെ ആയിരുന്നു.)

*ചിത്തായി* = ചിത്തായിട്ട് (ചിത്ത് = അറിയുന്നത്. ചേതതി ഇതി ചിത്. ചിതീസംജ്ഞാനേ. സൃഷ്ടിയുടെ ആരംഭത്തിൽ ഉറക്കം വിട്ടുണരുന്ന ആൾക്കെന്നപോലെ അറിയുക എന്ന വ്യാപാരത്തിന്റെ കർതൃത്വം പ്രാദുർഭവിക്കുന്നു. അങ്ങനെ സദ്രൂപമായത് സത്തും ചിത്തുമാകുന്ന രൂപത്തോട് കൂടിയതായി ഭവിക്കുമാറായിട്ട്)

*രണ്ടും* = (മേലിൽ നിർദ്ദിഷ്ടമായ സത്തും ചിത്തും ആകുന്ന രണ്ടും) ഒരു മുത്തായി (ഇവിടെ ഒരു എന്നതു ഇന്നതരത്തിലെന്ന് വിവരിക്കുവാൻ കഴിയാത്തത് എന്ന അർത്ഥത്തിലുള്ള ഒരു ചുട്ടെഴുത്തായി ഗ്രഹിക്കണം) - അലൗകികമായ മുത്ത് (മോദിക്കുന്നത് = സന്തോഷിക്കുന്നത് - ആനന്ദിക്കുന്നതു ആയിട്ട്. ആദ്യമായി സദ്രൂപത, തുടർന്ന് സത്തും ചിത്തുമാകുന്ന രൂപങ്ങളോട് കൂടിയ നില, അടുത്ത പടിയായി സത്തും ചിത്തും ആനന്ദവുമാകുന്ന മൂന്നു രൂപങ്ങളോട് കൂടിയുള്ള നില, എന്നിങ്ങനെ സമന്വയിപ്പിക്കണം. സത്തും ചിത്തും ആനന്ദവും ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണങ്ങളായി വേദാന്തത്തിൽ പ്രസിദ്ധങ്ങളാണ്. പ്രകൃതത്തിൽ അതേ ബ്രഹ്മത്തെ തന്റെ ജനനിയുടെ ഭാവത്തിൽ വിഭാവനം ചെയ്യുകയാണ്. മുൻപേ ഉള്ള ഭാവങ്ങൾ നിലനിൽക്കവേ തന്നെയാണ് പിൻപേ ഉള്ള ഭാവങ്ങൾ സമാവിർഭവിക്കുന്നത്. അവയ്ക്ക് കാര്യകാരണഭാവം ഉള്ളതായി ധരിക്കരുത്.

*മൂന്നും* = സത്തും ചിത്തും മുത്തുമായുള്ള മൂന്നും (സദ്രൂപവും ചിദ്രൂപവും ആനന്ദരൂപവും ആയി മൂന്നുരൂപങ്ങളോട് കൂടി വേദാന്തത്തിൽ പ്രതിപാദിതമായിരിക്കുന്ന ബ്രഹ്മം എന്നുള്ള യാതൊന്നുണ്ടോ അത്)

*അറിവും ഹൃത്തായി നിന്നു* = (അറിയുന്നതായ ഹൃത്തു- ഇവിടെ ഹൃത്ത് എന്നുള്ളത് അന്തഃകരണത്തെ സാമാന്യേന നിർദ്ദേശിക്കുന്നതാകുന്നു. അന്തഃകരണം വിഷയങ്ങളെ ഇന്ദ്രിയങ്ങളിലൂടെ ഗ്രഹിക്കുമ്പോഴുണ്ടാകുന്ന സുഖത്തെയും ദുഃഖത്തെയും ഗ്രഹിക്കുന്നതിന് ജ്ഞാതാവായി സങ്കൽപ്പിതനായ ജീവന്റെ മുഖ്യമായ ഉപകരണമാകുന്നതാകുന്നു. യാതൊന്നുകൊണ്ട് അറിയുന്നുവോ അതിനെയാണ് 'അറിയുംഹൃത്തായി' പ്രകൃതത്തിൽ നിർദ്ദേശിച്ചിരിക്കുന്നത്. അറിവ് എന്നത് ചിദ്രൂപമായ ആത്മാവിന്റെ ധർമ്മമേ ആകുന്നുള്ളൂ. അതുകൊണ്ട് അറിവിന്റെ കർത്താവായി ഹൃത്തിനെ വ്യാഖ്യാനിക്കുന്നത് ശരിയല്ല.) (ഇവിടെ ഹൃത്ത് എന്നുള്ള അന്തഃകരണമായി ഭവിച്ചത് സച്ചിദാനന്ദ സ്വരൂപമായ അതേ തത്ത്വമാകുന്നു. അങ്ങനെ ഹൃത്തായി നിന്നുകൊണ്ട്)

*അതിനു വിത്തായി* = (ഇവിടെ അത് എന്നത് സർവനാമമാണല്ലോ. ബുദ്ധിസ്ഥമായതിനെ പരാമർശിക്കുന്നതാണ് സർവനാമം. പ്രകൃതത്തിൽ വിത്തിനോടു ബന്ധപ്പെടുന്നത് വൃക്ഷംപോലുള്ള കാര്യമേ ആകുവാൻ തരമുള്ളൂ. പ്രപഞ്ചത്തിന് വിത്തായി സങ്കൽപ്പിക്കപ്പെട്ടിരിക്കുന്നത് അവിദ്യയത്രേ. അങ്ങനെ അന്തഃകരണം മുതൽ ഏതിനും ബീജമായുള്ള അവിദ്യയായി ഭവിച്ചതും അധിഷ്ഠാനമായ സച്ചിദാനന്ദം തന്നെയാണെന്ന് യോജിപ്പിക്കണം).

*വിണ്ണൊടുമരുത്തായി* = ആദ്യമായി വിണ്ണ് (ആകാശം) അതിനെത്തുടർന്ന് മരുത്ത് (വായു), തേജസ്സ്, അപ്, പൃഥ്വി എന്നീ മറ്റു ഭൂതങ്ങളേയും ഇതേ മട്ടിൽ ഗ്രഹിച്ചുകൊള്ളണം. ശബ്ദം, ശബ്ദത്തിൽ നിന്നും ആകാശം, ആകാശത്തിൽ നിന്നും സ്പർശം, സ്പർശത്തിൽ നിന്നും വായു എന്നിങ്ങനെ ആദ്യമാദ്യം തന്മാത്രകളേയും തുടർന്ന് ഭൂതങ്ങളേയും സൃഷ്ടിക്രമത്തിൽ നിർദ്ദേശിക്കുകയാണ് ചെയ്തിട്ടുള്ളത്. അതേ രീതി ഇവിടെയും സ്വീകരിക്കുന്നത് നന്നായിരിക്കും. അങ്ങനെ സ്ഥൂലപ്രപഞ്ചം ആയി ഭവിച്ചിട്ട്. അന്തഃകരണത്തെത്തുടർന്ന് സ്ഥൂലപ്രപഞ്ചത്തെ സമനന്തരദശയായി നിർദ്ദേശിച്ചത് ഉപപന്നമാണ്. ചക്ഷുരാദികളായ ഇന്ദ്രിയങ്ങൾ മധ്യവർത്തികളത്രേ. അവ ഉള്ളിലുള്ളവയോ പുറമേ ഉള്ളവയോ അല്ല. അതുകൊണ്ട് ചക്ഷുരാദികളുടെ ആവിർഭാവം ബാഹ്യപ്രപഞ്ചത്തിന് അടുത്തപടിയായി നിർദ്ദേശിച്ചിരിക്കുകയാണെന്ന് ധരിക്കണം.

*ദൃഷ്ടിമുതലായ്* = ദൃഷ്ടി (കണ്ണ്) മുതലായവയായി ഭവിച്ചിട്ട് (ഇന്ദ്രിയങ്ങളിൽ ചക്ഷുസ്സിനെ പ്രധാനമായി കണക്കാക്കിയാണ് ദൃഷ്ടിമു

തലായ് എന്നു നിർദ്ദേശിച്ചത്).

*കൊത്തായിടും വിഷയവിസ്താരമന്നമതിന് അത്താവുമായി* = (ഇവിടെ കൊത്ത് എന്ന പദം പൂങ്കൊത്ത് എന്ന പ്രയോഗത്തിലെന്നപോലെ പല വ്യക്തികളെ ഉൾക്കൊള്ളുന്ന ഒരു സമൂഹം എന്നർത്ഥത്തിൽ യോജിപ്പിക്കണം. കൊത്തായിടുന്ന വിഷയവിസ്താരം = വിഷയങ്ങൾ, അതായത് ശബ്ദാദികൾ അവയുടെ വിസ്താരം മേൽക്കുമേൽ വ്യാപ്തിതന്നെ. അവ തന്നെയും ഒന്നായി ചേർന്ന് പരസ്പരം വേർതിരിക്കാൻ കഴിയാത്ത നിലയിലായിരിക്കുകയാണ്. പ്രകൃതത്തിൽ പഞ്ചീകൃതമായ പഞ്ചഭൂതത്തെ കൊത്തായിടുന്ന വിഷയവിസ്താരമായി ഗ്രഹിക്കുന്നത് നന്നായിരിക്കും. അങ്ങനെ ഒന്നിനോടൊന്ന് ചേർന്നുപിണഞ്ഞ് വർത്തിക്കുന്ന ശബ്ദാദികളാകുന്ന വിഷയങ്ങളുടെ എത്രയും സ്ഥൂലമായ ഭാവമാകുന്നു.

*അന്നമതിന്* = അന്നത്തിന് (അന്നം, യാതൊന്നാണോ അദിക്കപ്പെടുന്നത് - ഭക്ഷിക്കപ്പെടുന്നത് അതാണ് അന്നം. ഇവിടെ അദിക്കുക എന്ന വാക്കു എല്ലാത്തരം ഭുക്തിയുടേയും - അനുഭവത്തിന്റേയും പ്രതീകമാകുന്നു).

*അത്താവുമായി* = അദിക്കുന്നവനുമായി (ഭക്ഷിക്കുന്നവനുമായി - അനുഭവിക്കുന്നവനുമായി. ഇവിടെ അത്താവ് വിഷയപ്രപഞ്ചത്തിന്റെ ഭോക്താവായി സങ്കൽപ്പിച്ചിരിക്കുന്ന ജീവൻ തന്നെയാകുന്നു. അങ്ങനെ ജീവൻ തന്നെയുമായിട്ട്).

*വിലസും സിദ്ധാനുഭൂതിയിലും എത്താതെയാം* = വിലസുന്ന (വിശേഷേണ ലസിക്കുന്ന - നല്ലപോലെ പ്രകാശിക്കുന്നു) സിദ്ധാനുഭൂതിയിൽ പോലും - സിദ്ധന്മാരുടെ - യോഗം പരിശീലിക്കുന്നവരിൽ പലതരം സിദ്ധികളെ ആഗ്രഹിച്ച് അതിൽ വിജയം വരിക്കുന്ന കൂട്ടരാണ് സിദ്ധന്മാർ. സിദ്ധന്മാരുടെ അനുഭൂതി സാധാരണ ജനങ്ങളുടെ അനുഭൂതിയ്ക്ക് വിഷയമാകുന്നതിനെ പലതരത്തിലും അതിശയിക്കുന്നതായിരിക്കും. സിദ്ധന്മാർ ഊർദ്ധ്വലോകങ്ങളിലും വിഹരിക്കുന്നവരാണെന്ന് പറയപ്പെട്ടിട്ടുണ്ട്. അവർക്ക് എല്ലാ ദേവതകളും അഭിഗമ്യരോ വിധേയരോ ആകാം. എന്നാൽ അവരുടെ അനുഭവത്തിനുപോലും എത്താതെയാകുന്ന - എത്താതുള്ള (ഗോചരീഭവിക്കാത്തതായ - അതിനുമപ്പുറമായുള്ള)

*അതിമഹത്തായിടും* = അതിശയേന മഹത്താകുമാറുണ്ട് - അതായത് ജനനിയായി സങ്കൽപ്പിതമായ അവിടുന്ന് സകലതിനും അധിഷ്ഠാനമായി ഭവിച്ചിരിക്കുന്നു. അവിടുന്നു തന്നെയാണ് പ്രപഞ്ചരൂപമായ അന്നത്തെ അദിക്കുന്ന ജീവൻ തന്നെയായതും. എങ്കിലും അവിടുത്തെ യഥാർത്ഥമായ മഹിമ സിദ്ധന്മാർക്കുപോലും അനുഭവവിഷയമാകുന്നില്ല. അവിടുത്തെ വാത്സല്യം കൊണ്ട് അതിമഹത്തായുള്ള അവിടുത്തെ

ആ ഭാവം എനിക്ക് സാക്ഷാത്ക്കരിക്കുവാൻ തക്ക യോഗസംസിദ്ധി യാണ് ഞാൻ എത്രയും പ്രാർത്ഥിക്കുന്നത്.

9

ഭൂവാദിഭൂതമതിനാവാസമില്ല വെറു-
മാഭാസമാമിതറിവി-
ന്നാഭാവിശേഷമിതിനാവാസമിങ്ങുലകി-
ലാപാദിതം ഭവതിയാൽ
നാവാദിതൻവിഷയിതാവാസമറ്റ ഭവ-
ദാവാസമാകെ വിലസും-
ദ്യോവാണതിന്റെ മഹിമാവാരറിഞ്ഞു ജന-
നീ! വാഴ്ത്തുവാനുമരുതേ.

*ജനനീ* = അമ്മേ, *ഭൂവാദിഭൂതമതിന്* = ഭൂവ് (ഭൂമി) ആദിയായുള്ള ഭൂതങ്ങൾക്ക് (പ്രപഞ്ചഭൂതങ്ങൾക്ക്). *ആവാസം ഇല്ല* = (ആവാസം എന്നത് ആവസിക്കുന്നു ഇതിൽ എന്ന അർത്ഥത്തിൽ അധികരണ ശക്തി പ്രധാനമാകുന്നു. അതായത് യാതൊന്നിലാണോ വസിക്കുന്നത് അതാണ് ആവാസം. പടത്തിന് ആവാസം തന്തുക്കളാണ്. പടം സമ വായസംബന്ധേന തന്തുക്കളിൽ വർത്തിക്കുന്നു. പെട്ടിയിൽ പുസ്തകം ഇരിക്കുന്നു എന്നിടത്ത് പുസ്തകത്തിന് ആവാസമായത് പെട്ടിയാണ്. പുസ്തകം സംയോഗസംബന്ധേന പെട്ടിയിൽ വർത്തിക്കുന്നു. പൃഥി വ്യാദികളായ പ്രപഞ്ച ഭൂതങ്ങൾക്ക് ആവാസമില്ലെന്നാണ് ഇവിടെ നിർദ്ദേ ശിച്ചിട്ടുള്ളത്. തന്മാത്രകളിൽ നിന്നാണ് അതാതു ഭൂതത്തിന്റെ ഉത്പത്തി എന്നുള്ള സാംഖ്യദർശനം അനുസരിച്ച് ഭൂതങ്ങൾക്ക് തന്മാത്രകൾ ആവാസമാണെന്നാണല്ലോ ധരിക്കപ്പെട്ടിരിക്കുന്നത്. ആ സിദ്ധാന്തത്തെ ഇവിടെ നിരാകരിച്ചിരിക്കുന്നു. രജ്ജുസർപ്പത്തിന് എന്തെങ്കിലും ആവാ സമുണ്ടോ? കാനൽ ജലം യാതൊന്നിൽ വർത്തിക്കുന്നുവോ അങ്ങനെ ഒന്ന് ഉണ്ടോ? ഇവിടെ പ്രതീതിയെ അല്ല നിരസിക്കുന്നത്. ആ പ്രതീ തിക്ക് ആസ്പദമില്ലെന്ന് കാണിച്ച് വെറും കൽപിതത്വം പ്രതിപാദിക്കു കയാണ്).

*വെറുമാഭാസമാം* = കേവലമായ ആഭാസമാകുന്നു. (വെറും തോന്ന ലാണ്. ശുക്തിരജതം പ്രാതിഭാസികമെന്നാണല്ലോ, അത് രജതമല്ല, ശുക്തിയാണ് എന്നു ശരിക്കും അറിയുന്നതോടുകൂടി നാം തീരുമാനി ക്കുന്നത്. രജതത്വം ഉള്ളതിൽ രജതം എന്നുള്ള പ്രതീതി അനന്തരദശ യിൽ ബാധിക്കപ്പെടാത്തതുകൊണ്ട് വ്യാവഹാരികമായ സത്യത ഉള്ള തായി കണക്കാക്കാം. ശുക്തിയിൽ രജതമെന്നുള്ള പ്രതീതിയാകട്ടെ അനന്തരദശയിൽ ബാധിക്കപ്പെടുന്നതുകൊണ്ട് കേവലം ആഭാസമെന്ന് കൽപ്പിക്കപ്പെടുന്നു. അതുപോലെ പഞ്ചഭൂതങ്ങളും പാരമാർത്ഥികമായ

സത്ത ഇല്ലാത്തവയും വ്യാവഹാരികമായ സത്തമാത്രം ഉള്ളതുകൊണ്ട് ആഭാസമാത്രകങ്ങളും ആണെന്നാണ് ഇവിടെ നിർദ്ദേശിക്കുന്നത്. അധിഷ്ഠാനത്തിന്റെ ജ്ഞാനം ഇല്ലാത്തതുകൊണ്ട് സംഭവിക്കുന്നതാണ് ആഭാസം. അധിഷ്ഠാന ജ്ഞാനം ഉണ്ടാകുന്നതോടു കൂടി അത് തിരോഭവിക്കുന്നു).

*ഇത് അറിവിന്നാഭാവിശേഷം* = ഇത് (പൃഥിവ്യാദിപഞ്ചഭൂതങ്ങൾ) അറിവിന്റെ (അറിവ് എന്നത് ത്രിപുടിയ്ക്കതീതമായുള്ളതും ഏകവും അദ്വിതീയവും ആകുന്നു. ആത്മാവ്, ബ്രഹ്മം, അറിവ് എന്നിവയെല്ലാം പര്യായങ്ങളത്രേ. ഇവിടെ ജനനിയായി വാഴ്ത്തപ്പെടുന്ന ദേവിയുടെ സ്വരൂപലക്ഷണം തന്നെയാണ് അറിവ്. സ്തോത്രത്തിന് വിഷയമായ ദേവി ജ്ഞാനസ്വരൂപിണി തന്നെയാണ്. അങ്ങനെയുള്ള അറിവിന്റെ ആഭാവിശേഷമാകുന്നു. ആഭ എന്നതിന് സർവ്വാത്മനാ ഉള്ള ഭാനം എന്നർത്ഥം. അതിന്റെ വിശേഷഭേദമാണ് ആഭാവിശേഷം. ഒരേ വസ്തു തന്നെ പലതായി ഭാസിക്കുമ്പോൾ അങ്ങനെ ഭാസിക്കുന്നവ ആഭാവിശേഷങ്ങളാണെന്ന് പറയാം. സുവർണ്ണം കടക കുണ്ഡലാദികളായി പ്രതീയമാനങ്ങളാകുമ്പോൾ കടകവും കുണ്ഡലവും മറ്റും സുവർണ്ണത്തിന്റെ തന്നെ ആഭാവിശേഷങ്ങളാകുന്നു. ഇതുപോലെ പഞ്ചഭൂതങ്ങൾ അറിവിന്റെ ആഭാവിശേഷങ്ങളാണെന്ന് പ്രതിപാദിച്ചതിനെ സംഗമിപ്പിക്കണം. പ്രാതിഭാസികമായ രജതത്തിന് ശുക്തികയിൽ നിന്നോ പൃഥക്കായ സത്ത ഇല്ല. അതുപോലെ പൃഥിക്കോ അപ്പിനോ യാതൊന്നിനും അറിവിൽ നിന്നും പൃഥക്കായ സത്ത ഇല്ലതന്നെ.

*ഇതിന്* = ഇന്ദ്രിയങ്ങൾക്ക് ഗോചരീഭവിക്കുന്ന പൃഥിവ്യാദി ഭൂതസഞ്ചയത്തിന്. *ആവാസം* = ഏതൊന്നിനെയാണോ അവ ആശ്രയിക്കുന്നത് അത്; *ഇങ്ങ് ഉലകിൽ* = ഈ ലോകത്തിൽ. *ഭവതിയാൽ, ആപാദിതം* = ആപാദനം ചെയ്യപ്പെട്ടതാകുന്നു - ഉണ്ടാക്കിത്തീർക്കപ്പെട്ടതാകുന്നു. അതായത് പഞ്ചഭൂതങ്ങൾക്ക് ആവാസസ്ഥാനം ദേവിയാൽ പ്രകൽപ്പനം ചെയ്യപ്പെട്ടതാകുന്നു. പടത്തിന് തന്തുക്കളെന്നപോലെ ഘടത്തിന് കപാലദ്വയമെന്നപോലെയും ഉള്ളതാണ് ആവാസമെന്ന് മുൻപ് വിവരിച്ചുവല്ലോ. പഞ്ചഭൂതങ്ങളുടെ തന്മാത്രകൾ ആവാസങ്ങളാകുന്നതിന് വിരോധമില്ല. പക്ഷേ അവ ജ്ഞാനസ്വരൂപിണിയായ ദേവിയുടെ ഇച്ഛാശക്തിയാൽ ഉണ്ടായവയല്ലാതെ അവയ്ക്ക് നിത്യത അവകാശപ്പെടാവുന്നതല്ല. പ്രകൃതിയിൽ നിന്നാണ് മഹത്വം തുടങ്ങി ഏഴ് പ്രകൃതി വികൃതി രൂപങ്ങളും പതിനാറ് കേവലവികൃതികളും സംഭവിക്കുന്നത് എന്നുള്ള സാംഖ്യമതത്തിൽ ഭൂതങ്ങളുടെ ആവാസം പാര്യന്തികമായി പ്രകൃതി എന്ന നിത്യതത്ത്വമായി അംഗീകരിക്കപ്പെട്ടിരിക്കുന്നു. ഇവിടെയാകട്ടേ, ഭൂതങ്ങളുടെ ആവാസം ജ്ഞാനരൂപിണിയായ ജനനിയാൽ ആപാദിതമാണെന്ന് പ്രസ്താവിച്ചുകഴിഞ്ഞു. അറിവിന്റെ ആഭാവിശേ

ഷമെന്ന് നിർദ്ദേശിക്കപ്പെട്ട പഞ്ചഭൂതങ്ങളുടെ അധിഷ്ഠാനമാണ് ഇവിടെ പ്രതിപാദിതമായിരിക്കുന്നത്. ശുക്തിരജതത്തിന്റെ ആവാസം രജതത്വത്തിലോ ശുക്തിത്വത്തിലോ അല്ല. എന്നാൽ ഉണ്ടുതാനും. ഒരു ഐന്ദ്രജാലികൻ തന്റെ വൈഭവത്താൽ വിചിത്രമായ പ്രദർശനം നടത്തുന്നു എങ്കിൽ അവിടെ കാണികൾ ഏതേതെല്ലാം കാണുന്നുവോ അവയുടെ ഹേതുരൂപമായ ആവാസം ആ ഐന്ദ്രജാലികന്റെ കൽപ്പനയിൽ വിഭാവിതമാണെന്ന് തീരുമാനിക്കാമല്ലോ. അതുപോലെ പ്രപഞ്ചത്തിന്റെ ആവിർഭാവവും തിരോഭാവവും എല്ലാറ്റിനും പോന്നവളായ ആ ദേവിയുടെ പ്രഭാവത്താലാണെന്ന് സംസൂചിതമായിരിക്കുന്നു.

*നാവാദിതൻ വിഷയിതാവാസമറ്റ* = നാവ് തുടങ്ങിയവയുടെ (ഇവിടെ നാവ് എന്നത് കർമ്മേന്ദ്രിയമായ വാക്കിനെയാണ് കുറിക്കുന്നത്. നാം വാക്കുകൊണ്ട് പലതിനേയും പ്രകാശിപ്പിക്കാറുണ്ടല്ലോ. ആദിപദം കൊണ്ട് ഇന്ദ്രിയങ്ങളേയും മനസ്സിനേയും ഗ്രഹിക്കണം. അങ്ങനെ വാക്കിനോ ഇന്ദ്രിയങ്ങൾക്കോ മനസ്സിനോ ഉള്ള വിഷയിതയ്ക്ക് (ചാക്ഷുഷമായ ഘടപ്രത്യക്ഷത്തിൽ ഘടമാണ് വിഷയം. ചക്ഷുസ്സ് കരണമാണെങ്കിലും അതിനെ കർത്താവായി വിവക്ഷിച്ചാൽ അത് വിഷയി ആണെന്നു പറയാം. വിഷയിയിൽ ഇരിക്കുന്ന ധർമ്മമാണ് വിഷയിത. അതായത് ഏതൊന്നിനെ എങ്കിലും വിഷയമാക്കുന്ന സ്വഭാവത്തോട് കൂടിയതിന്റെ നിലയാണ് വിഷയിത. വാഗാദികളുടെ വിഷയിതയ്ക്ക് ആവാസം വാഗാദികളാകുന്ന വിഷയികൾ തന്നെയാകുന്നു. അങ്ങനെ ഉള്ള ആവാസം അറ്റ (ഇല്ലാത്ത - അതായത് വാക്കും ഇന്ദ്രിയവും മനസ്സും മറ്റും ഏതിനെ ഗോചരിക്കുവാൻ കഴിവുള്ളവയാണോ അവയുടെ വിഷയിതയുള്ളതല്ലാത്ത- വാഗാദികൾക്ക് വിഷയിത ഒരിക്കലും കൈവരാത്ത - വാഗാദികൾക്ക് അവിഷയമായ).

*ഭവദാവാസം* = ഭവതിയുടെ ആവാസം (ഭവതി യാതൊന്നിലാണോ ആവസിക്കുന്നത് അത്) പരമാധിഷ്ഠാനമായുള്ള ദേവിയുടെ അധിഷ്ഠാനം വാഗാദികൾക്ക് വിഷയമല്ലാത്തതത്രേ. ഇവിടെ ദേവിയുടെ ആവാസമായി പരാമർശിച്ചിരിക്കുന്നത് ബ്രഹ്മം തന്നെയാകണം. അങ്ങനെയാണെങ്കിൽ ദേവി ശങ്കരി തന്നെയാകുന്നു. എങ്ങനെ ദാഹകത്വ ശക്തി അഗ്നിയിൽ നിന്നും ഭിന്നമല്ലയോ അതുപോലെ ശക്തിയ്ക്ക് ബ്രഹ്മത്തിൽ നിന്നും അഭേദം ഉപപാദിക്കുവാൻ കഴിയും. ശക്തിയുടെ കാര്യമാണ് പ്രപഞ്ചം. ശക്തിയുടെ അധിഷ്ഠാനമായുള്ള ബ്രഹ്മം നാവ് തുടങ്ങി ഉള്ളവയ്ക്ക് ഒരു തരത്തിലും ഗോചരീഭവിക്കുന്നില്ല എന്നുള്ളതും സംഗതം തന്നെ. എങ്കിലും ആ ആവാസത്തെ ആകെ വിലസും ദ്യോവാണ് എന്നിങ്ങനെ പ്രതിപാദിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്. ആകെ വിലസുന്നതായ ദ്യോവ്, അതായത് പ്രപഞ്ചത്തിൽ എന്തൊക്കെ പ്രതീതി വിഷയങ്ങളാകുന്നുണ്ടോ അവയൊക്കെയുമായി വിശേഷേണ ഭാനം

ചെയ്യുന്ന ആകാശം എന്ന് രൂപണം ചെയ്യപ്പെട്ടിരിക്കുന്നു. ഘടമായും മഠമായും മറ്റും ഭാസിക്കുന്നത് ഒരേ ആകാശമാണല്ലോ. അങ്ങനെ ഓരോന്നുമായി ഭാസിക്കുന്നതുകൊണ്ടാണ് ആകാശം എന്നുള്ള പേരു തന്നെ ഉണ്ടായിട്ടുള്ളത്. പ്രകൃതത്തിൽ ബ്രഹ്മത്തെ ആകാശമായി രൂപണം ചെയ്തിരിക്കുന്നത് ഉപനിഷത്തിൽ അത്തരം സങ്കൽപ്പങ്ങൾ ഉള്ളതിനെ ആധാരമാക്കിയാണ്. ('ആകാശസ്തല്ലിംഗാത്' എന്ന സൂത്രം നോക്കുക). ആകെ വിലസുക എന്നത് ദ്യോവിന്റെ - ആകാശത്തിന്റെ സ്വരൂപലക്ഷണമാണല്ലോ. അതുതന്നെയാണ് ദ്യോവായുള്ള രൂപണത്തിനും ആസ്പദമായ സാധർമ്മ്യം.

*അതിന്റെ മഹിമാവ് ആരറിഞ്ഞു?* = അവിടുത്തെ ആവാസമായുള്ളതെന്ന് നിർദ്ദിഷ്ടമായ ബ്രഹ്മത്തിന്റെ മഹിമാവിനെ (മഹത്വത്തെ - സർവോത്തരമായ മേന്മയെ) ആരാണ് അറിഞ്ഞിട്ടുള്ളത്? (ആരുമേ അറിഞ്ഞിട്ടില്ല. അതായത് ആ മഹിമ യോഗപരിശീലനത്തിന്റെ ഉത്തുംഗമായ നിലയിൽ എത്തിയവർക്കുപോലും ഭാവനയ്ക്ക് വിഷയമാക്കുവാൻ സാധ്യമല്ല.) അതേ കാരണം കൊണ്ടുതന്നെ *അതു വാഴ്ത്തുവാനും അരുതേ* = അത് ഇന്ന തരത്തിലുള്ളതാണ് എന്ന് വർണ്ണിക്കുവാനും സാദ്ധ്യമല്ല. അനുഭവത്തിൽ പെട്ടിട്ടുള്ളതു മാത്രമേ സ്മരിക്കാൻ കഴിയുകയുള്ളൂ. ഭാവനകൊണ്ട് ഉദ്ദീപിതമാകുന്നത് സ്മരണമാണ്. ഒന്നു വർണ്ണിക്കപ്പെടണമെങ്കിൽ ഭാവനയുടെ സഹായം വേണം. അങ്ങനെ നോക്കുമ്പോൾ അറിയപ്പെടാത്തത് എങ്ങനെ വർണ്ണിക്കുവാനാണ്? 'യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ' - യാതൊന്നിൽ നിന്നും (ബ്രഹ്മത്തിൽ നിന്നും) വാക്കുകൾ നിവർത്തിക്കുന്നുവോ (തങ്ങളുടെ അശക്തി കൊണ്ട് പിൻവാങ്ങുന്നുവോ).

പ്രാപിക്കാഞ്ഞിട്ട് - വിഷയീകരിക്കുവാൻ സാദ്ധ്യമാകാഞ്ഞിട്ട്, മനസ്സിനോട് കൂടി അതായത് മനസ്സിനെ പിൻതുടരുന്ന വാക്ക്, വാക്കിനു വിഷയമാകുന്നില്ലെങ്കിൽ അത് മനസ്സിനോടൊപ്പം പിൻവാങ്ങുന്നു എന്നുള്ള സങ്കൽപ്പം യുക്തം തന്നെ. എല്ലാം ജ്ഞേയമാണെന്നും വാച്യമാണെന്നുമുള്ള നൈയായികന്റെ മതം ആത്മവിഷയത്തിൽ സംഗതമല്ലെന്നാണ് സൂചിതമായിരിക്കുന്നത്. ബ്രഹ്മം അജ്ഞേയവും അവാഗ്വിഷയവുമാകുന്നു.

ജനനീനവരത്നമഞ്ജരി എന്ന കൃതി ഒരു സ്തോത്രത്തിലെ ഭാവപരിസ്ഫൂർത്തി സർവഥാ പ്രദർശിപ്പിക്കുന്നുണ്ടെങ്കിലും അതിനുമപ്പുറമാണ് അതിന്റെ സ്ഥാനമെന്ന് നിർണ്ണയിക്കേണ്ടിയിരിക്കുന്നു. ഉപാസ്യമൂർത്തിയുടെ സ്വഭാവം വിവരിക്കുന്ന പദങ്ങളിൽ ഏറ്റവും പ്രധാനമായത് 'രാജയോഗജനനി' എന്നതുതന്നെയാണ്. 'ആഗമാന്തനിലയേ' എന്നതും 'നാദരൂപിണീ' എന്നതും 'ഉല്ലാഘബോധജനനീ' എന്നതും രാജയോഗജനനിയുടെ തന്നെ പര്യായങ്ങളോ വിശേഷരൂപങ്ങളോ മാത്ര

മാകുന്നു. യോഗദർശനത്തിലെ സുപ്രധാനമായ ത്രിപുടി എന്ന പ്രക്രിയയ്ക്ക് ഈ കൃതിയിൽ നല്ലൊരു സ്ഥാനം അനുവദിച്ചിട്ടുണ്ട്. അറിവാണ് പാരമാർത്ഥികമായുള്ള ഏകതത്ത്വം എന്നുള്ള സിദ്ധാന്തം ഗുരുദേവന്റെ ഏതുതരം കൃതികളിലും സമാദൃതമായിട്ടുള്ളത് ജനനീനവരത്നമഞ്ജരിയിലും സവിശേഷം പ്രകാശിക്കുന്നുണ്ട്. ആത്മസാക്ഷാത്കാരം യാതൊന്നുകൊണ്ട് നിറവേറുമോ ആ രാജയോഗം എന്ന ഉപായത്തിന്റെ പ്രാശസ്ത്യവും പ്രകൃതകൃതിയിൽ തെളിയുന്നുവെന്നുള്ളത് എടുത്തുപറയേണ്ടതായിരിക്കുന്നു. രാജയോഗത്തിലുള്ള സംസിദ്ധി സമസ്തനിയാമികയായ ദേവിയുടെ വാത്സല്യത്തിന് ആര് പാത്രമാകുന്നുവോ അവർക്കേ ലഭ്യമാകുകയുള്ളൂ എന്ന് ഗുരുദേവൻ നല്ലപോലെ സൂചിപ്പിച്ചിട്ടുണ്ട്. ലോകോത്തരയായ ഭക്തി മാതൃവിഷയിണിയാണല്ലോ. അതാണ് ദേവിയെ ജനനിയായി സങ്കൽപ്പിച്ചിരിക്കുന്നത്. സമസ്തചരാചരങ്ങളും അവിടുത്തെ കുഞ്ഞുങ്ങളാണ്. അമ്മയുടെ അനുഗ്രഹമല്ലാതെ മറ്റെന്താണ് കുഞ്ഞുങ്ങൾക്ക് അഭികാമ്യമായിട്ടുള്ളത്. സുദൃഢയായ ഭക്തികൊണ്ട് മാതൃഹൃദയത്തെ ആർക്കും പ്രസന്നതമമാക്കിത്തീർക്കാം. 'പരാശക്തി' എന്ന വാക്ക് സ്പഷ്ടമായി പറഞ്ഞിട്ടില്ലെങ്കിലും 'ജനനി' എന്നുള്ള സങ്കൽപ്പത്തിൽ ആ രഹസ്യം അന്തർഹിതമായിരിക്കുന്നു. അവാങ്മനസഗോചരമെന്ന് നിർദ്ദിഷ്ടമായ ബ്രഹ്മം കേവലം വിചാരംകൊണ്ട് അഥവാ ശാസ്ത്രാർത്ഥ സംവാദം കൊണ്ട് സ്വാനുഭവപ്പെടുത്തുവാൻ സമുദ്യോഗിക്കുന്നത് വേണ്ടപോലെ ഫലിക്കുവാനിടയില്ല. രാജയോഗമാർഗ്ഗം ആ വിഷയത്തിൽ കുറേക്കൂടി സുഗമമാണ്. അവിടെ ഒരു ഘട്ടത്തിലും വിസ്മരിച്ചുപോകുവാൻ പാടില്ലാത്തതാണ് ഉപാസ്യദേവതയുടെ പ്രസാദം. അങ്ങനെ രാജയോഗജനനിയായ ദേവിയുടെ അനുഗ്രഹത്തിന് പാത്രമായി പരമപുരുഷാർത്ഥമായ ബ്രഹ്മാത്മൈക്യവിജ്ഞാനം കൈവരുന്നതിന് ഗുരുദേവന്റെ ഭക്തിജ്ഞാനനിർഭരമായ പ്രകൃതസ്തോത്രത്തെ സശ്രദ്ധം പഠിച്ച് അർത്ഥം നിരൂപണം ചെയ്ത് തദ്വാരാ ലഭിക്കുന്ന പ്രകാശത്തിലൂടെ നാം അനുക്രമം പുരോഗമിക്കേണ്ടതാണെന്ന് സാദരം നിർദ്ദേശിച്ചുകൊള്ളട്ടെ.

# ഷൺമുഖസ്തോത്രം

ശ്രീനാരായണ ഗുരുദേവന്റെ സ്തോത്ര കൃതികളിൽ സുപ്രധാനമായ ഒന്നാണ് ഷൺമുഖസ്തോത്രം. അക്ഷരമാലാക്രമത്തിലാണ് ഓരോ പദ്യവും രചിക്കപ്പെട്ടിട്ടുള്ളത്. 'അ' എന്നത് മുതൽ 'ക' എന്നതുവരെ ഉള്ള പത്തൊമ്പത് അക്ഷരങ്ങളെക്കൊണ്ടാണ് യഥാക്രമം പത്തൊമ്പതു പദ്യങ്ങൾ ആരംഭിച്ചിട്ടുള്ളത്. (അ, ആ, ഇ, ഈ, ഉ, ഊ, ഋ, (ഋ എന്നതിനു പകരം 'രീ' എന്ന അക്ഷരമാണ് സ്വീകരിച്ചിട്ടുള്ളത്) ('ഌ'എന്നതിനു പകരം 'ലു' എന്ന അക്ഷരമാണ് സ്വീകരിച്ചിട്ടുള്ളത്) ('ൡ' എന്ന അക്ഷരത്തിനു പകരം 'ലൂ' എന്ന അക്ഷരമാണ് സ്വീകരിച്ചിട്ടുള്ളത്) എ, ഏ, ഐ, ഒ, ഓ, ഔ, അം, അഃ (അഃ എന്ന അക്ഷരത്തിന് പകരം 'അ' തന്നെയാണ് സ്വീകരിച്ചിരക്കുന്നത്) ക എന്നിവയാണ് - പത്തൊമ്പതക്ഷരങ്ങൾ) ഇതേ നിലയിൽ 'ഖ' മുതൽ 'ക്ഷ' വരെ ഇതേ കൃതി ഗുരുദേവനാൽ പൂരിപ്പിക്കപ്പെട്ടിട്ടുണ്ടോ എന്ന് അന്വേഷിക്കേണ്ടതാണ്.

എല്ലാപദ്യങ്ങളിലും 'ഗുഹ! പാഹിമാം' അല്ലെങ്കിൽ 'ഷൺമുഖ! പാഹിമാം' ഒരു പദ്യത്തിൽ മാത്രം 'അഗ്നിജപാഹിമാം' എന്നിങ്ങനെ നേരിട്ട് ഭഗവാനോട് തന്നെ രക്ഷിക്കണമെന്ന് പ്രാർത്ഥിക്കുകയാണ്. ഭഗവന്മൂർത്തിയെ തിരുമുടി തുടങ്ങി തൃപ്പാദം വരെ സ്വാഭാവികവും അലങ്കാര സിദ്ധവുമായ സൗന്ദര്യത്തോട് കൂടി മനക്കൺകൊണ്ട് മതിയാകുവോളം ആസ്വദിച്ചിട്ട് ഈ രസാനുഭൂതി എപ്പോഴും തുടർന്നുകൊണ്ടിരിക്കണമെന്ന് പ്രാർത്ഥിക്കുന്നു. ലോകത്തിന്റെ ഉത്പത്തിയും സ്ഥിതിയും ലയവും ഭഗവാങ്കൽ നിന്നു തന്നെയാണെന്ന് അദ്വൈത വേദാന്തിയുടെ മതമനുസരിച്ച് നമിത്തോപാദാനോഭയ കാരണത്വം സൂത്രിതമായിരിക്കുന്നു. കുണ്ഡലിനീ ശക്തിയെപ്പറ്റിയുള്ള പ്രസ്താവമാണ് ഒരു പദ്യത്തിൽ . അംഗനാലോലത തനിക്ക് ഉണ്ടാകാതെ രക്ഷിക്കണമെന്നാണ് മറ്റൊരു പദ്യത്തിൽ പ്രാർത്ഥിച്ചിരിക്കുന്നത്. ഒരു പദ്യത്തിലാകട്ടെ അഗസ്ത്യാനുഗ്രഹത്തോടെ ഗുരുനാഥനായിത്തീർന്ന ഷൺമുഖനെയാണ് നിർദ്ദേശിച്ചിരിക്കുന്നത്. ഇതുപോലെ ഭഗവാന്റെ സർവ്വവ്യാപിത്വം, ദേവമണ്ഡലമദ്ധ്യത്തിലുള്ള പരമോന്നത സ്ഥിതി - എന്നിങ്ങനെ ഭഗവാന്റെ അപദാനങ്ങൾ വാഴ്ത്തപ്പെട്ടിരിക്കുന്നു. മാ

യാവിജയമാണ് സർവ്വോത്തരമായി പ്രാർത്ഥിക്കപ്പെട്ടിട്ടുള്ളത്. കഷ്ട പ്പാടിനും ഒരു പൊറുതി കൊടുക്കണമെന്നുണ്ടെങ്കിൽ തൃപ്പാദഭക്തനായ തന്നിൽ തന്നെ വേണമോ എന്നു ചോദിച്ചുകൊണ്ടാണ് ഇപ്പോൾ കണ്ടെ ടുക്കപ്പെട്ടിരിക്കുന്ന ഈ കൃതി അവസാനിച്ചിരിക്കുന്നത്.

1

അർക്കബിംബമൊരാറുദിച്ചുയരുന്നപോലെ വിളങ്ങിടും
തൃക്കിരീടജടയ്ക്കിടയ്ക്കരവങ്ങളമ്പിളി തുമ്പയും
ദുഷ്കൃതങ്ങളകറ്റുവാനൊഴുകീടുമംബരഗങ്ഗയും
ഹൃത്കുരുന്നിലെനിക്കു കാണണമെപ്പൊഴും, ഗുഹ പാഹി മാം.

അല്ലയോ *ഗുഹാ!* =('ഗുഹൂ സൂവരണേ' എന്ന ധാതുവിൽ നിന്നും ഗൂഹനം ചെയ്യപ്പെടേണ്ടവൻ - അപാത്രങ്ങളിൽപ്പെട്ടുപോകാതെ രക്ഷി ക്കപ്പെടേണ്ടവൻ - രഹസ്യ ഭൂതനായവൻ എന്ന അർത്ഥത്തിലുള്ള ഗുഹ ശബ്ദത്തിന്റെ സംബോധനാ പ്രഥമൈകവചനാന്തമാണ് ഈ രൂപം) അല്ലയോ ഗുഹാ! *ഒരു ആറ് അർക്കബിംബം ഉദിച്ചുയരുന്നപോലെ വിള ങ്ങിടും തൃക്കിരീട ജടയ്ക്കിടയ്ക്ക്*= ഒരു ആറ് അർക്ക ബിംബങ്ങൾ - സൂര്യമണ്ഡലങ്ങൾ ഒരേ കാലത്തിൽ ഉദിച്ച് പൊങ്ങി വരുന്നപോലെ വിളങ്ങിക്കൊണ്ടിരിക്കുന്ന തൃക്കിരീടങ്ങളുടെ (ദിവ്യങ്ങളായ കിരീടങ്ങ ളുടെ - ഇവ നല്ലമാറ്റുള്ള സ്വർണ്ണം കൊണ്ട് നിർമ്മിതമാകാം). ചുവട്ടി ലായി കാണപ്പെടുന്ന ജടാജൂടത്തിന്റെ ഇടയ്ക്കായി; *അരവങ്ങൾ അമ്പി ളി, തുമ്പയും* = (ഇവിടെ തുമ്പയും എന്നിടത്തുമാത്രം 'ഉം' എന്ന സമു ച്ചയ നിപാതം ചേർത്തിരിക്കുന്നു. ദ്രാവിഡഭാഷാ സ്വഭാവമനുസരിച്ച് ഓരോന്നിനോടും 'ഉം' എന്നു ചേർക്കേണ്ടതാണ്). അരവങ്ങളും (സർപ്പ ങ്ങളും) അമ്പിളിയും (അമൃതകല എന്ന പേരോട് കൂടിയ കലമാത്രം സ്വരൂപമായുള്ള പ്രതിപദാചന്ദ്രൻ) തുമ്പയും (തുമ്പപ്പൂവും) - തുമ്പ പ്പൂക്കൾ കോർത്തു കെട്ടിയിട്ടുള്ള മാലയും); *ദുഷ്കൃതങ്ങളകറ്റുവാനൊ ഴുകീടുമംബരഗംഗയും* = ദുഷ്കൃതങ്ങളെ (ശാസ്ത്രത്താൽ നിഷേധി ക്കപ്പെട്ടിട്ടുള്ള കർമ്മങ്ങളെ ചെയ്യുന്നതുകൊണ്ടുണ്ടാകുന്ന പാപങ്ങളെ) അകറ്റുന്നതിനു വേണ്ടി ഒഴുകിക്കൊണ്ടിരിക്കുന്ന ആകാശ ഗംഗയും (ഗംഗ ആദിയിൽ സ്വർഗ്ഗത്തിലായിരുന്നല്ലോ ഉണ്ടായിരുന്നത്. അവിടെ നിന്നും ഭഗീരഥന്റെ പ്രയത്നത്താൽ ശിവശിരസ്സിലൂടെ ഹിമവത് പർവ്വ തത്തിൽ പതിച്ച് കിഴക്കോട്ട് മൂന്നും പടിഞ്ഞാറോട്ട് മൂന്നും ഏഴാമതൊന്ന് ഭഗീരഥന്റെ രഥത്തിന് പുറകിലൂടെയും പ്രവഹിച്ചതായും വാല്മീകി രാമായണത്തിൽ ബാലകാണ്ഡത്തിൽ ഗംഗാവതരണഘട്ടം നോക്കി ഗ്രഹിക്കാവുന്നതാണ്. ശിവാഭിന്നനെന്നുള്ള മട്ടിലാണ് ഷൺമുഖനെ ഗംഗാധരനായി വ്യപദേശിച്ചിട്ടുള്ളത്) എന്റെ *ഹൃത്കുരുന്നിൽ* = കുരു ന്നുപോലുള്ള ഹൃദയത്തിൽ (ഹൃദി അയം - ഹൃദയത്തിൽ ഇവൻ

എന്നാണ് ഹൃദയ ശബ്ദത്തിന്റെ അർത്ഥം. ഹൃദയം അവനവന്റെ വലതു കയ്യിലെ പെരുവിരലിന് സമാനമായ അവകാശമുള്ളതാണ്. മുണ്ഡകോപനിഷത്തിൽ പുണ്ഡരീകത്തിന്റെ ആകൃതിയിലുള്ള ഹൃദയത്തിനകത്തുള്ള ദഹരാകാശത്തിലാണ് ആത്മാവിനെ ധ്യാനിക്കേണ്ടതെന്ന് പ്രസ്താവിച്ചിട്ടുണ്ട്. കുരുന്നുപോലെ എന്നുള്ള ഉപമാനം കൊണ്ട് ദുർവാസനകൾ നിശ്ശേഷം നീങ്ങിയുള്ള ശുദ്ധതയും മൃദുത്വവും മേന്മയും ആണ് നാം ധരിക്കേണ്ടത്). *എനിക്ക് എപ്പോഴും കാണണം*= ഞാൻ എപ്പോഴും (എല്ലാ പൊഴുതുകളിലും - ജാഗ്രതവസ്ഥ, സ്വപ്നാവസ്ഥ, സുഷുപ്താവസ്ഥ എല്ലാം കവിഞ്ഞുള്ള തുരീയാവസ്ഥ എന്നിങ്ങനെ അവസ്ഥാഭേദങ്ങൾ ഒന്നും കൂടാതെ) കാണുമാറ് (കണ്ടുകൊണ്ടിരിക്കുമാറ്) അനുഗ്രഹിക്കണമെന്ന് സവിനയം പ്രാർത്ഥിക്കുന്നു. *മാം പാഹി!* = എന്നെ അവിടുന്ന് രക്ഷിച്ചാലും! (മായയുടെ ആക്രമണത്തിൽ നിന്നും രക്ഷിക്കേണമേ!)

അല്ലയോ ഭഗവാനേ! ഗുഹൻ എന്ന തിരുനാമത്തിലാണ് അവിടുത്തേ മഹർഷിമാർ വ്യപദേശിച്ചിട്ടുള്ളത്. ബ്രഹ്മത്തിന്റെ ശക്തിയാണ് മായ. മായയ്ക്ക് ആവരണം എന്നും വിക്ഷേപം എന്നും രണ്ട് വിഭാഗങ്ങൾ ഉണ്ട്. ഉള്ളതിനെ മറയ്ക്കുന്നതാണ് ആവരണം. ഉള്ളത് അതായത് സത്ത് ബ്രഹ്മത്തിന്റെ സ്വരൂപമാണല്ലോ. ആ ആവരണ ശക്തിയാൽ മറയ്ക്കപ്പെടുന്നതാണ് ഗുഹത്വം എന്നതുകൊണ്ട് സൂചിതമായിരിക്കുന്നത്. ആവരണം ഉണ്ടെങ്കിലേ അതല്ലാത്തതിൽ മറ്റൊന്ന് എന്നുള്ള വിക്ഷേപം പ്രസക്തമാകുകയുള്ളൂ. അല്ലയോ ഗുഹ അവിടുന്ന് എന്നെ രക്ഷിച്ചാലും! എന്ന പ്രാർത്ഥനയിലൂടെ സാധകൻ ആശംസിക്കുന്നത് മായയുടെ ആവരണ ശക്തി അകന്നുള്ള ബ്രഹ്മാത്മൈക്യം ഭഗവാന്റെ അനുഗ്രഹത്താൽ സംസിദ്ധമാകണമെന്നാണ്.

ഭഗവാനേ! അതാ അവിടുത്തെ ആറ് ശിരസ്സുകൾക്ക് മുകളിലായി ആറ് തൃക്കിരീടങ്ങൾ കാണപ്പെടുന്നു. ആറ് സൂര്യമണ്ഡലങ്ങൾ ഒരേ കാലത്തിൽ ഉദിച്ചുയരുകയാണോ എന്നു തോന്നുമാറ് വിളങ്ങിക്കൊണ്ടിരിക്കുന്നതാണ് ആ തൃക്കിരീടങ്ങൾ. (കിരീടമെന്നാൽ മൂർദ്ധാവിനെ മറയ്ക്കുന്ന ആവരണമാണ്. ശിരസ്സിന്റെ പിൻഭാഗത്തെ മറയ്ക്കുന്നതാകട്ടെ മകുടമാണ്.) ആ കിരീടങ്ങളുടെ ഇടയ്ക്കായി കിരീടങ്ങളാൽ മറയ്ക്കപ്പെടാതെ ചിന്നിച്ചിതറി ജടാജൂടങ്ങൾ കാണപ്പെടുന്നുണ്ട്. ശിവന്റെ ജടാജൂടത്തിന് കപർദ്ദം എന്നാണ് പേർ. ഇവിടെ ഭഗവാനെ ശിവാഭിന്നനായി കൽപ്പിച്ചിട്ടാണ് പ്രകൃതത്തിൽ ജടയുള്ളവനായി വർണ്ണിച്ചിട്ടുള്ളത്. അതാ ആ ജടാജൂടങ്ങളുടെ അന്തരാള ദേശങ്ങളിൽ നല്ല വീതിയാർന്ന് പത്തിയോട് കൂടിയ സർപ്പങ്ങൾ എഴുന്നു നടക്കുന്നുണ്ട്. അതുപോലെ അമൃതകല മാത്രകനായ ചന്ദ്രനും ശിരോലങ്കാരമായി ഭാസുരതയോടെ വർത്തിക്കുന്നു (ചന്ദ്രക്കല ജ്ഞാനത്തിന്റെ പ്രതീകമാണ്.

ശിവനും ശിവപുത്രനുമായ ഷൺമുഖനും ജ്ഞാനപണ്ഡിതന്മാരാണ ല്ലോ. 'ജ്ഞാനമിച്ഛേന്മഹേശ്വരാത്' - മഹേശ്വരങ്കൽ നിന്ന് ജ്ഞാനം ഉപദേശിച്ചുകിട്ടുവാൻ ആഗ്രഹിക്കണം എന്നുള്ള വചനം പ്രസിദ്ധമാ ണല്ലോ). അതുമാത്രമല്ല ആ ജടകൾക്കുള്ളിൽ എത്രയോ തുമ്പപ്പൂമാ ലകൾ ചൂടിക്കപ്പെട്ടിരിക്കുന്നു. (ലാളിത്യത്തിനും നൈർമല്യത്തിനും പ്രതീകമാണ് തുമ്പപ്പൂവ്). ബ്രഹ്മാവ് മുതൽ സ്തംബം വരെയുള്ള ജീവ ജാലങ്ങളുടെ നിഷിദ്ധാചരണം കൊണ്ടുള്ള പാപം മുഴുവൻ കഴുകി ക്കളയുവാൻ സമർത്ഥമാകുമാറ് സദാ ആ തിരുമുടിക്കിടയിൽ ഒഴു കിക്കൊണ്ടിരിക്കുന്ന ആകാശഗംഗയും എന്റെ ദർശനത്തിന് വിഷയീഭ വിക്കുന്നുണ്ട്. ഇതെല്ലാം ചേർന്ന് അവിടുത്തെ മഹാവിഭൂതികളൊക്കെ യും ദേശകാലാവസ്ഥാഭേദമെന്യേ എന്റെ ഉൾക്കുരുന്നിൽ കണ്ടുകൊ ണ്ടിരിക്കുമാറ് അവിടുന്ന് അവിടുത്തേക്ക് മാത്രം വിധേയയായ മായാ ശക്തി എന്നെ ബാധിക്കാതെ കാത്തുകൊള്ളണമെന്ന് ഞാൻ ഭക്ത്യാ ദരപുരസ്സരം പ്രാർത്ഥിച്ചുകൊള്ളുന്നു. ഈ സ്തോത്രം ഗ്രഥിച്ചിട്ടുള്ളത് 'ധൃതി' എന്ന ഛന്ദസ്സിലുള്ള 'മല്ലിക' വൃത്തം കൊണ്ടാണ്.

2

ആറു വാർമതിയോടെതിർത്തു ജയിച്ചിടും തിരുനെറ്റിമേ-
ലാറിലും മദനംപൊരിച്ച വലിപ്പമുള്ളൊരു കൺകളും
കൂറൊടും നിജഭക്തരക്ഷ വരുത്തുവാനിളകീടുമ-
ക്കാർതൊഴുംപുരികങ്ങളും മമ കാണണം, ഗുഹ പാഹി മാം.

അല്ലയോ *ഗുഹ! മാംപാഹി!* = എന്നെ രക്ഷിച്ചാലും ! *ആറു വാർമ തിയോടെതിർത്തു ജയിച്ചിടും തിരുനെറ്റിമേലാറിലും* - ആറ് വാർമതി കളോട് (വാർ എന്നത് അഴകിനെ ദ്യോതിപ്പിക്കുന്നു. ഒരു ശുദ്ധഭേക മാണ്. മതി എന്നത് കിരണം എന്ന അർത്ഥത്തിലുള്ള പദമാണ്. അഴ കുറ്റ മതികളോട് കൂടിയവൻ എന്ന അർത്ഥമാണ് വാർമതി എന്നതിനു ള്ളത്. ശ്വേതഭാനു എന്നർത്ഥം. അതായത് ചന്ദ്രൻ. പ്രകൃതത്തിൽ പഞ്ച മിചന്ദ്രനെ വേണം ഗ്രഹിക്കുവാൻ). ആറ് ആഴകാർന്ന പഞ്ചമീചന്ദ്രന്മാ രോട് എതിർത്ത് ജയിച്ചുകൊണ്ടിരിക്കുന്ന ആറ് തിരുനെറ്റികളിലും (തി രുനെറ്റികൾക്ക് വാർമതികളോടുള്ള ഔപമ്യം വ്യഞ്ജിക്കുന്നു. *മദനം* - മദനനെ, *പൊരിച്ച* - പൊരിച്ചു കളഞ്ഞ, *വലിപ്പമുള്ളൊരു കൺകളും* - വലിപ്പം ഉള്ളവയായ കണ്ണുകളും (മദന ദാഹം കൊണ്ട് ലോകോത്ത രമായ കീർത്തി സമ്പാദിച്ച നെറ്റിക്കണ്ണുകൾ ആറെണ്ണം ഉണ്ടല്ലോ) *കൂറൊടുംനിജ ഭക്തരക്ഷവരുത്തുവാൻ* - കൂറൊട് കൂടി (കൂറൊടും എന്നിടത്ത് ഉം എന്നത് വാക്യാലങ്കാരമാത്രമാണ്). നിജ ഭക്തന്മാരുടെ - തന്നെ ഭജിക്കുന്നവരുടെ (ഭജിക്കുക എന്നാൽ സ്നേഹിക്കുക എന്നർത്ഥം. ശ്രവണം, കീർത്തനം, സ്മരണം, പാദസേവനം, അർച്ച

നം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം എന്നിവയാണ് ഭക്തിയുടെ ഒൻപത് ലക്ഷണങ്ങൾ. ഇത് അപരയായ ഭക്തിയത്രേ. പരയായ ഭക്തി എന്തെന്ന് ശ്രീനാരായണ ഗുരുദേവന്റെ ദർശനമാലയിലെ ഭക്തിദർശനം നോക്കി ഗ്രഹിക്കണം. "ഭക്തിരാത്മാനുസന്ധാനം" എന്നു തുടങ്ങി "സാപരാപരമാത്മനി" എന്നുള്ളതുവരെ ഭക്തിദർശനത്തിലുള്ള പത്ത് പദ്യങ്ങൾ പ്രകൃതത്തിൽ ധരിച്ചിരിക്കേണ്ടതാണ്). രക്ഷയ്ക്കു വേണ്ടി ഇളകിക്കൊണ്ടിരിക്കുന്ന (ഭ്രൂചാലനം കൊണ്ടാണ് സൃഷ്ടിസ്ഥിതി സംഹാരങ്ങൾ നടത്തുന്നത്. പ്രകൃതത്തിലാകട്ടേ രക്ഷ അതായത് സ്ഥിതി മാത്രമേ പരാമർശിക്കപ്പെട്ടിട്ടുള്ളൂ. പ്രപഞ്ചത്തിന്റെ ഉത്പത്ത്യാദികൾ മായാകൃതങ്ങളാണല്ലോ! ആ മായയെ തന്നിൽ നിന്നും അകറ്റുവാനുള്ള പ്രേരണയാണ് ഭഗവാന്റെ പുരികങ്ങളുടെ ഇളക്കം കൊണ്ട് സാധിതമാകുന്നത്). *ആ കാർതൊഴും പുരികങ്ങളും-* കാർ (കാർകൊണ്ടൽ) തൊഴുന്ന (കാർകൊണ്ടലിനാൽ തൊഴപ്പെടുന്ന) പുരികങ്ങളും (പുരികങ്ങൾ എന്നുള്ള ബഹുവചനം ഭഗവാന്റെ ഷൺമുഖത്വത്തെ ആശ്രയിച്ചുള്ളതാണ്. വലതും ഇടതുമായി ഈ രണ്ടു പുരികങ്ങളുണ്ടെങ്കിലും വലത്തെ പുരികം കൊണ്ടുതന്നെയാണ് മായാപ്രേരണയും മായാ സംഹൃതിയും നടത്തുന്നത്). *മമ കാണണം-* എന്റെ ഹൃത്ക്കുരുന്നിൽ എനിക്ക് എപ്പോഴും കാണുമാറാകണമെന്ന് അവിടുത്തോട് പ്രാർത്ഥിച്ചുകൊള്ളുന്നു.

അല്ലയോ ഭഗവാനേ! എനിക്ക് ഇതാ അവിടുത്തേ തൃക്കണ്ണുകൾ കാണാനാകുന്നു. ഞാൻ ഉദ്ദേശിക്കുന്നത് കാമദേവനെ നാമാവശേഷമാക്കിയ മാഹാത്മ്യമിയന്ന ആ ആഗ്നേയ നേത്രങ്ങളെയാണ്. അതാ അവിടുത്തെ തിരുനെറ്റികൾ എന്റെ ശ്രദ്ധയ്ക്ക് വിഷയമാകുന്നു. വെളുത്ത പക്ഷത്തിൽ അന്തിമവേളയിൽ ആകാശത്തിന്റെ നടുവിനും പടിഞ്ഞാറേ അറ്റത്തിനും ഇടയ്ക്ക് ശോഭിക്കുന്ന ആറ് പഞ്ചമിചന്ദ്രക്കലകൾ പോലെ ആ തിരുനെറ്റികൾ അഴകിലും ആഡംബരത്തിലും നയനാകർഷകങ്ങളായിരിക്കുന്നു. ആ ആറ് തിരുനെറ്റികളിലൊന്നാണല്ലോ നേരത്തെ നിർദ്ദേശിച്ച കാമദഹന കീർത്ത്യതിശയത്താൽ വിളങ്ങുന്ന അഗ്നിനേത്രങ്ങൾ. എന്നു മാത്രമല്ല, "ഇവർ എന്നെ സംബന്ധിച്ചവരാണ്, ഇവർക്ക് ഞാനല്ലാതെ മറ്റൊരാശ്രയമില്ല. ഇവരുടെ യോഗവും ക്ഷേമവും ഞാൻ തന്നെ നിർവ്വഹിച്ചേ മതിയാകൂ" എന്നീ പ്രകാരമുള്ള വാത്സല്യത്തോട് കൂടി തന്റെ ഭക്തന്മാരെ ഏതൊരുതരം മായാകൃതമായ അല്ലലിൽ നിന്നും സംരക്ഷിക്കുവാനായിട്ട് ഓരോ ഘട്ടത്തിലും ഓരോ നിമിഷത്തിലും അനുകൂല ഭാവത്തിൽ ഇളകിക്കൊണ്ടിരിക്കുന്ന അവിടുത്തെ തികച്ചും നീലിമയാർന്ന ആ തൃപ്പുരികങ്ങളും ഇതാ പ്രശോഭിക്കുന്നു. ഇങ്ങനെ ഇപ്പോൾ എന്റെ ഉൾക്കുരുന്നിൽ കാണപ്പെടുന്ന അവിടുത്തെ ആ വിഭൂതികൾ ഇതേ നിലയിൽ എന്നും എവിടേയും ഏതു നിലക്കും കണ്ടുകൊണ്ടിരിക്കുവാൻ അവിടുന്ന് കാരുണ്യ

പൂർവ്വം അനുഗ്രഹിച്ചാലും! ഇങ്ങനെ അവിടുന്ന്, അല്ലയോ ഗുഹ! മായാബാധയിൽ നിന്നും എന്നെ രക്ഷിക്കേണമേ!

3

ഇന്ദുബിംബവിഭാവസുക്കളിടംവലം നയനങ്ങളാ-
മിന്ദുബിംബമുഖങ്ങളും തിരുനാസികാവലിയും തഥാ
കർണ്ണമണ്ഡലമണ്ഡലീകൃതഗണ്ഡപാളിയുമെന്നുടേ
കണ്ണിണയ്ക്കതിഥീഭവിക്കണമെപ്പൊഴും, ഗുഹ പാഹി മാം.

അല്ലയോ ഗുഹ! *ഇന്ദുബിംബ വിഭാവസുക്കളിടം വലം നയനങ്ങളാമിന്ദു ബിംബ മുഖങ്ങളും* = ഇന്ദുബിംബ വിഭാവസുക്കൾ (ഇന്ദുബിംബവും - ചന്ദ്രമണ്ഡലവും വിഭാവസുവും - സൂര്യനും) ഇടംവലം നയനങ്ങളായുള്ള - ഇടതും, വലതും ആയ കണ്ണുകളായുള്ള (ഭഗവാന്റെ ഇടത്തേതായ കണ്ണ് ചന്ദ്രമണ്ഡലവും വലത്തേതായ കണ്ണ് സൂര്യമണ്ഡലവും ആകുന്നു. കഴിഞ്ഞ പദ്യത്തിൽ നെറ്റിയിലുള്ള മൂന്നാം തൃക്കണ്ണ് അഗ്നിയാണെന്ന് സൂചിതമായിട്ടുണ്ടല്ലോ). ഇന്ദുബിംബങ്ങൾപോലെയുള്ള മുഖങ്ങളും (ഇവിടെ മുഖങ്ങൾ എന്ന് ബഹുവചനം കാണുന്നതുകൊണ്ട് ഭഗവാന്റെ ഷൺമുഖത്വം ധ്യാനിച്ചുകൊള്ളണം. ഓരോ തിരുമുഖവും പൂർണ്ണ ചന്ദ്രനെപ്പോലെ അഴകുറ്റതാണ്). *തിരുനാസികാവലിയും* = തിരുനാസികകളുടെ ആവലിയും (തിരുമൂക്കുകളുടെ പംക്തിയും - നിരയും) *തഥാ* = അതേ പ്രകാരത്തിൽ; *കർണ്ണ മണ്ഡല മണ്ഡലീകൃത ഗണ്ഡപാളിയും* = കർണ്ണമണ്ഡലത്താൽ (കർണ്ണങ്ങളുടെ മണ്ഡലത്താൽ. ഇവിടെ മണ്ഡലം എന്ന പദം ബഹുത്വവാചിയായി സ്വീകരിക്കണം. - പന്ത്രണ്ട് തൃച്ചെവികളാണ്. മണ്ഡനീകൃതമായ ഗണ്ഡപാളിയും. മണ്ഡനീകൃതം = മണ്ഡനീകരിക്കപ്പെട്ടത്. മണ്ഡനം = ഭൂഷണം. അതായത് അലങ്കാരം. “അമണ്ഡനം മണ്ഡനം സമ്പദ്യമാനം കൃതം” എന്നാണ് മണ്ഡനീകൃതം എന്ന പദത്തിന്റെ വിഗ്രഹം. മണ്ഡനമല്ലാത്തത് മണ്ഡനമാക്കി ചെയ്യപ്പെട്ടത്. പ്രകൃതത്തിൽ കർണ്ണമണ്ഡലത്താൽ മണ്ഡനീകൃതമായി നിർദ്ദേശിച്ചിരിക്കുന്നത് ഗണ്ഡപാളിയെ ആണല്ലോ. ഗണ്ഡപാളി = ഗണ്ഡം പാളി പോലെ. വിസ്തൃതമായ ഗണ്ഡമെന്നർത്ഥം. പ്രകൃതമനുസരിച്ച് തൃക്കവിൾത്തടങ്ങൾ പന്ത്രണ്ടായതുകൊണ്ട് ഗണ്ഡപാളി എന്നുള്ള ഏകവചനം ജാത്യേകവചനമായി ധരിക്കണം. ഭഗവാന്റെ കവിൾത്തടങ്ങളെ ദർപ്പണങ്ങളോട് ഉപമിക്കാറുണ്ട്. ഭഗവാന്റെ കുണ്ഡലാലങ്കൃതങ്ങളായ കർണ്ണങ്ങൾ കണ്ണാടിപോലുള്ള കവിൾത്തടത്തിൽ പ്രതിഫലിച്ച് കാന്തിയും ദ്വൈഗുണ്യവും ഇയറ്റുന്നതായി സങ്കൽപ്പിക്കണം). *എന്നുടേ*= എന്റെ (എന്നുടേ എന്ന് ദീർഘാന്തമായി തന്നെ പഠിക്കണം. എന്നുടെ എന്നുള്ള രൂപമാണ് കവിതക്കിണങ്ങിയത്. ഒരിക്കലും കവിതയിൽ എന്റെ എന്നുള്ള രൂപം കാണുക

യില്ല). കണ്ണിണയ്ക്ക് കണ്ണുകളുടെ ഇണയ്ക്ക് (വലതും ഇടതുമായി പരസ്പരം ഇണക്കമുള്ള കണ്ണുകൾക്ക്). എപ്പോഴും അതിഥീഭവിക്കണം – കാലദേശാവസ്ഥാഭേദമെന്യേ, അതിഥീ ഭവിക്കണം. – (അതിഥികളല്ലാത്തവർ അതിഥികളായി ഭവിക്കുകയാണ് അതിഥീഭവിക്കുക. അതിഥികൾ എന്നാൽ നാളും നേരവും നോക്കാതെ എപ്പോഴും കടന്നുവരാവുന്നവർ എന്നർത്ഥം. അവരെ സത്ക്കരിക്കുന്നവനാണ് ആതിഥേയൻ. അതിഥിയെ ഉദ്ദേശിച്ച് ചെയ്യപ്പെടുന്ന സത്കാരമാണ് ആതിഥ്യം. പ്രകൃതത്തിൽ സാധകന്റെ കണ്ണിനെയാണ് ആതിഥേയ സ്ഥാനം വഹിക്കുന്നത്. അതിഥികളാകട്ടെ ഭഗവാന്റെ തിരുമുഖങ്ങളും, തിരുനാസികകളും, ഗണ്ഡപാളികളും ആകുന്നു.) *ത്വം, മാം പാഹി!* = അവിടുന്ന് എന്നെ മായാവലയത്തിൽ നിന്നും രക്ഷിക്കുമാറാകണം.

അല്ലയോ ഭഗവാനേ! പൂർണ്ണചന്ദ്രൻ അവിടുത്തെ ഇടത്തേ കണ്ണും, സൂര്യൻ അവിടുത്തെ വലത്തേക്കണ്ണും ആകുന്നു. (ഭൂപാദൗയസ്യനാഭിർവിയദസുരനിലയശ്ചന്ദ്രസൂര്യൗചനേത്രേ. കർണ്ണാവാശാഃ ശിരോദ്യൗമുഖമപിദഹനോ യസ്യ വാസ്തേയമബ്ധി അന്തസ്തം യസ്യ വിശ്വം സുരനരഖഗഗോ ഭോഗി ഗന്ധർവ ദൈത്യൈശ്ചിത്രം രംരമ്യതേതം ത്രിഭുവനവപുഷം വിഷ്ണുമീശം നമാമി എന്നുള്ള വിരാഡ് രൂപ വർണ്ണനത്തിൽ ചന്ദ്രസൂര്യന്മാരെ ഭഗവാന്റെ രണ്ടു നേത്രങ്ങളായി പ്രതിപാദിച്ചിട്ടുണ്ടല്ലോ! ഭൂവം – ഭൂമി യാതൊരുവന്റെ രണ്ട് പാദങ്ങൾ, യാതൊരുവന്റെ നാഭിവിയത്ത്, അസു (പ്രാണൻ) അനിലൻ (വായു), ചന്ദ്രസൂര്യന്മാർ രണ്ട് നേത്രങ്ങൾ, രണ്ട് കർണ്ണങ്ങൾ ആശകൾ – ദിക്കുകൾ (പത്ത് ദിക്കുകൾ) ശിരസ്സ് ദ്യോവാണ്, മുഖം (വായ്) ദഹനൻ (അഗ്നി) യാതൊരുവന്റെ വസ്തേയം (ഉദരാന്തർ ഭാഗം), അബ്ധിഃ (സമുദ്രം) യാതൊരുവന്റെ അന്തർ ഭാഗത്തിൽ വർത്തിക്കുന്നുവോ, വിശ്വം – സുരന്മാർ, നരന്മാർ, ഖഗങ്ങൾ, ഗോക്കൾ, ഭോഗികൾ (സർപ്പങ്ങൾ) ഗന്ധർവന്മാർ, ദൈത്യന്മാർ ഇവരോട് കൂടിയതാണ് വിശ്വം. അങ്ങനെയുള്ള ഭഗവാൻ അതിശയേന രമിക്കുന്നു. (ക്രീഡിക്കുന്നു.) ചിത്രം! (ആശ്ചര്യം) അങ്ങനെയുള്ള ത്രിഭുവന വപുസ്സായ വിഷ്ണുവായ, ഈശ്വരനെ ഞാൻ നമിക്കുന്നു. – വണങ്ങുന്നു. അങ്ങനെയുള്ള തൃക്കണ്ണുകളോട് കൂടിയ അവിടുത്തെ തിരുമുഖങ്ങൾ ചന്ദ്രബിംബങ്ങൾ പോലെ വിളങ്ങുന്നു. അവിടുത്തെ പന്ത്രണ്ട് തിരുനാസികകളും അതാ യഥാസ്ഥാനം പ്രശോഭിക്കുന്നു. അത്രയുമല്ല അവിടുത്തേ ദർപ്പണ സംകാശങ്ങളായ കവിൾത്തടങ്ങൾ കുണ്ഡലാലങ്കൃതങ്ങളായ തൃക്കാതുകളാൽ അലങ്കരിക്കപ്പെടുന്നു. ഇങ്ങനെ അവിടുത്തെ തിരുമുഖങ്ങളും തിരുനാസികകളും തൃക്കവിൾത്തടങ്ങളും അവിടുത്തെ ആശ്രിതനായുള്ള ഈയുള്ളവന്റെ കണ്ണിണയ്ക്ക് കാലദേശാവസ്ഥാഭേദമെന്യേ പ്രതീക്ഷിക്കപ്പെടുന്ന അതിഥികളായി ഭവിക്കുമാറാകണമെന്ന് ഞാൻ പ്രാർത്ഥിക്കുന്നു. അവിടുന്ന്

എന്നെ കനിഞ്ഞ് കാക്കേണമേ!

4

ഈശ, നിൻപവിഴം തൊഴും രദനച്ഛദങ്ങളുമുല്ലസത്-
കോശപേശലദന്തധാടികളും കറുത്ത ഗളങ്ങളും
ഭാസുരാകൃതി കൈകളിൽ തിരുവായുധങ്ങളൊടും മമ
ക്ലേശനാശനസിദ്ധയേ വരുകാശു, ഷൺമുഖ പാഹി മാം.

*ഈശ! ഷൺമുഖ!* = അല്ലയോ ഈശാ! (ഈശ ഐശ്വര്യേ എന്ന ധാതുവിൽ നിന്നും കർത്രർത്ഥത്തിൽ - ഈശിക്കുന്നവൻ എന്ന അർത്ഥത്തിൽ കൃത് പ്രത്യയം ചേർന്ന് കഴിഞ്ഞ് ഉണ്ടായിട്ടുള്ള ഈശ എന്ന പ്രാദിപാദികത്തിൽ നിന്ന് സംബോധനാവിഭക്ത്യേകവചനപ്രത്യയം ചേർന്ന് അതിന് ലോപം വന്നുള്ള രൂപമാണ് ഈശ എന്നുള്ളത് - എല്ലാം അടക്കി ആളുന്നവനേ എന്നർത്ഥം. ഐശ്വര്യം എന്നത് ഭഗവാന്റെ ആറ് ഗുണങ്ങളിൽ ഒന്നാമത്തേതാണ്. ഐശ്വര്യസ്യ സമഗ്രസ്യവീര്യസ്യ യശസഃശ്രീയഃ ജ്ഞാനവൈരാഗ്യയോശ്ചൈവ ഷണ്ണാം ഭഗ ഇതീരണാം (ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം എന്നിവയിൽ ഓരോന്നും സമഗ്രമായിരുന്നാൽ ആ ആറെണ്ണത്തിനും ചേർന്ന് ഭഗം എന്ന് പേർ. ആർക്ക് മേൽപ്പറഞ്ഞ ഭഗം പ്രശസ്തമായ നിലയിൽ ഉണ്ടോ അവനാണ് ഭഗവാൻ. അങ്ങനെയുള്ള ഭഗവാൻ ഒന്നല്ലാതെ രണ്ടാവാൻ തരമില്ല. ഈശാവാസ്യോപനിഷത്തിൽ 'ഈശാവാസ്യമിദംസർവ്വം യത്കിഞ്ച ജഗത്യാം ജഗത്' എന്നു തുടങ്ങുന്നു. ഒന്നാമത്തെ മന്ത്രത്തിൽ ഈശാ (ശകാരാന്തം, പുല്ലിംഗം തൃതീയൈകവചനം) ഇദം സർവ്വം വാസ്യം (ഈട്ടിനാൽ - എല്ലാം അടക്കി ആളുന്നവനാൽ, ഇതുമുഴുവൻ, വാസ്യമാണ് - ആച്ഛാദനീയമാണ്. 'വസു ആച്ഛാദനേ' എന്ന ധാതുവിൽ നിന്നും കർമ്മാർത്ഥത്തിൽ 'ണ്യത്' പ്രത്യയം ചേർന്ന രൂപമാണ് വാസ്യം. ആച്ഛാദനം ചെയ്യപ്പെടേണ്ടതാണ് എന്നാണർത്ഥം. അതായത് നമ്മുടെ ബുദ്ധ്യാദികൾക്ക് ഗോചരീഭവിക്കുന്നതെല്ലാം ഈട്ത്വേന - എല്ലാം അടക്കി ആളുന്നവൻ എന്നുള്ള മട്ടിൽ നമ്മാൽ ആച്ഛാദനം ചെയ്യപ്പെടണം. ചന്ദനത്തിന് ജലത്തോടുള്ള ചേർച്ച കൊണ്ടുണ്ടായിട്ടുള്ള കെട്ടവാട ചന്ദനത്തെ വീണ്ടും വീണ്ടും കർഷണം ചെയ്ത് ചന്ദനത്തിന്റെ സ്വാഭാവികമായ സൗഗന്ധ്യത്താൽ ആച്ഛാദനം ചെയ്യപ്പെടുന്നതുപോലെയാണ് ഇവിടെ സാധകനോട് ജഗത്തിനെ മുഴുവൻ ഈട്ത്വേന ഭാവനം ചെയ്യാൻ ഉപദേശിച്ചിരിക്കുന്നത്). പ്രകൃതത്തിൽ ഭഗവാനേ ഈശ! എന്നിങ്ങനെ വിളിച്ചിരിക്കുന്നു. *നിൻ പവിഴം തൊഴും രദനച്ഛദങ്ങളും* = നിന്റെ (അവിടുത്തെ) പവിഴങ്ങൾ തൊഴുന്ന (പവിഴങ്ങളാൽ തൊഴപ്പെടുന്നു). രദനച്ഛദങ്ങൾ (രദനങ്ങളുടെ - പല്ലുകളുടെ ഛദങ്ങൾ - ആവരണങ്ങൾ. പല്ലുകളെ മറയ്ക്കുന്നവ ചുണ്ടുക

ളാണല്ലോ. അതുകൊണ്ട് ഇവിടെ രദനച്ഛദങ്ങൾ എന്ന് നിർദ്ദേശിച്ചിരിക്കുന്നത് ചുണ്ടുകളെയാകുന്നു. പവിഴം നല്ല ചുവന്ന നിറത്തിലുള്ളതാണല്ലോ. അങ്ങനെയുള്ള പവിഴങ്ങൾ ഭഗവാന്റെ രദനച്ഛദങ്ങളെ തൊഴുതു കൊണ്ടിരിക്കണമെങ്കിൽ രദനച്ഛദങ്ങളുടെ അരുണകാന്തി പവിഴങ്ങളുടേതിനെ അതിശയിക്കുന്നവയാകണമല്ലോ. അലങ്കാരം ഉപമ. പ്രകൃതത്തിൽ ഭഗവാന്റെ അധരോഷ്ഠങ്ങളെ വേണം - കീഴ്ചുണ്ടുകളെ വേണം രദനച്ഛദങ്ങൾ എന്നതുകൊണ്ട് ഗ്രഹിക്കുവാൻ). *ഉല്ലസത് കോശ പേശല ദന്തധാടികളും=* ഉല്ലസത്തുക്കളായ കോശങ്ങൾ (പൂമൊട്ടുകൾ) പോലെ പേശലങ്ങളായ (രുചിരങ്ങളായ) ദന്തങ്ങളുടെ (പല്ലുകളുടെ) ധാടികളും (പ്രഭാവവിശേഷങ്ങളും) *കറുത്ത ഗളങ്ങളും* = കറുത്തവയായ ഗളങ്ങളും (തൃക്കഴുത്തുകളും- ഷൺമുഖന് ആറ് ഗളങ്ങൾ ഉണ്ടല്ലോ. ലോക സംരക്ഷണത്തിനായി കാളകൂടം അശനം ചെയ്ത പരമശിവന്റെ തൃക്കഴുത്ത് കാളകൂട പ്രഭാവത്താൽ നീലിച്ചു പോയതായി പൗരാണിക കഥയുണ്ടല്ലോ പ്രകൃതത്തിൽ ഷൺമുഖനെ ശിവാഭിന്നനായി സങ്കൽപ്പിച്ചിരിക്കുന്നു.) വിളങ്ങുന്ന അവിടുന്ന്. *ഭാസുരാകൃതി കൈകളിൽ തിരുവായുധങ്ങളൊടും* = ഭാസുരാകൃതികളായ തൃക്കൈകളിൽ (ഭാസുരാകൃതികൾ = ഭാസുരമായ ആകൃതിയോട് കൂടിയവ. ഭാസുരം = ശോഭിക്കുന്നവ. തൃക്കൈകളുടെ ഭാസുരത്വം സ്വാഭാവികവും അലങ്കാര സിദ്ധവും ആകാം. നല്ലപോലെ കൊഴുത്തുരുണ്ട് മുട്ടോളം നീണ്ടുള്ളതായിരിക്കുക എന്നത് ബാഹുവിന്റെ സ്വാഭാവികമായ ചാരുതയാകാം. തളിരുപോലെ ചുവന്ന് മൃദുവായുള്ള തൃക്കൈത്തലത്തോടു കൂടിയതായിരിക്കുക എന്നതും ബാഹുവിന്റെ ഭാസുരത്വം തന്നെ. കേയൂരം, അംഗദം, കങ്കണം മുതലായ ആഭരണങ്ങളെ കൊണ്ട് തൃക്കൈകൾക്കുണ്ടാകുന്ന ഭാസുരത്വം ആഹാര്യമാണ്). തിരുവായുധങ്ങളോട് കൂടി (വേൽ മുതലായ ദിവ്യായുധങ്ങളോട് കൂടി.) *മമ ക്ലേശനാശന=* എന്റെ ക്ലേശങ്ങളെ നശിപ്പിക്കുന്നവനേ! (ഇവിടെ ക്ലേശങ്ങൾ എന്നതുകൊണ്ട് യോഗദർശനത്തിലെ അവിദ്യ, അസ്മിത, രാഗം, ദ്വേഷം, അഭിനിവേശം എന്നീ അഞ്ച് ക്ലേശങ്ങളെ ധരിക്കേണ്ടതാണ്. "ക്ലേശകർമ്മ വിപാകാശയൈരപരാമൃഷ്ടഃ പുരുഷവിശേഷ ഈശ്വരഃ എന്നാണല്ലോ യോഗസൂത്രത്തിലെ ഈശ്വര ലക്ഷണം. കേശവ ക്ലേശനാശനഃ എന്നിടത്ത് ക്ലേശനാശനൻ എന്നത് ഈശ്വരന്റെ യൗഗീകമായ ഒരു സംജ്ഞയാണല്ലോ. 'നശ അദർശനേ' എന്ന ധാതുവിൽ നിന്നും പ്രയോജകാർത്ഥത്തിൽ 'ണിച്' ചേർന്ന് കർത്രർത്ഥത്തിൽ 'കൃത്' പ്രത്യയം ചേർന്ന രൂപമാണ് നശനഃ എന്നത്. ക്ലേശങ്ങൾ നശിക്കുന്നു. അങ്ങനെ നശിക്കുന്ന ക്ലേശങ്ങളെ പ്രേരിപ്പിക്കുന്നവനാണ് ക്ലേശനാശനൻ. വെളിച്ചം വരുമ്പോൾ ഇരുട്ട് താനേ കാണാതാകുന്നതുപോലെ ഭഗവാന്റെ അനുഗ്രഹത്താൽ വിദ്യ ഉദിക്കുമ്പോൾ അവിദ്യയും തന്മൂലകങ്ങളായ അസ്മിതാദികളും എങ്ങോ പോയി മറയുന്നു. അതുകൊണ്ട്

ഭഗവാനേ സാധകൻ ക്ലേശനാശ എന്ന് അഭിസംബോധന ചെയ്തിരിക്കുകയാണ്) *സിദ്ധയേ ആശു വരുക=* സിദ്ധിയ്ക്കായിക്കൊണ്ട് (ഇവിടെ മമ എന്നു ചേർക്കാം. എന്റെ സിദ്ധിക്കുവേണ്ടി. ഇവിടെ സിദ്ധി എന്നത് പരമമായ കൈവല്യം തന്നെ. കൈവല്യം എന്നാൽ സ്വസ്വരൂപാവസ്ഥാനമാണ്). വേഗത്തിൽ എഴുന്നള്ളിയാലും! (ഇവിടെ സിദ്ധയേ എന്നുള്ള ചതുർത്ഥി ഭഗവാൻ തനിക്ക് - സാധകന് സിദ്ധിവരുമാറ് അനുഗ്രഹിക്കുവാൻ കഴിവുറ്റവനാകണം എന്നുള്ള സങ്കൽപ്പത്തിൽ പ്രയോഗിച്ചിരിക്കുകയാണ്. "നമഃസ്വസ്തിസ്വാഹാ സ്വധാലമ്വഷഡ്യോഗാച്ച" എന്ന സൂത്രത്തിൽ അലം എന്നത് പര്യാപ്ത്യർത്ഥഗ്രഹണമാണെന്ന് വിവരിക്കപ്പെട്ടിട്ടുണ്ടല്ലോ. പ്രകൃതത്തിൽ വരുക എന്നതിന് സംസ്കൃതത്തിലെ ഭവ, കൽപ്പസ്വ എന്നുള്ള ക്രിയാരൂപസമാനാർത്ഥകത്വം പറയണം). *ഷൺമുഖ! മാം പാഹി=* അല്ലയോ ഷൺമുഖ! അവിടുന്ന് എന്നെ മായാവിധേയനാകാതെ രക്ഷിച്ചാലും!

എല്ലാം അടക്കിയാളുന്ന അല്ലയോ ഷൺമുഖ! അതാ അവിടുത്തേ അധരോഷ്ഠങ്ങൾ ആരുണ്യത്തിൽ പ്രവാളങ്ങളെപ്പോലും അതിശയിക്കുന്നവയാണ്. വിടരാറായ മുല്ലപ്പൂമൊട്ടുപോലുള്ള. അവിടുത്തേ ദന്തങ്ങളുടെ - പല്ലുകളുടെ ജാജ്വല്യമാനമായ പ്രഭാവം സുന്ദരമായിരിക്കുന്നു. അതിനെ തുടർന്ന് ഇതാ അവിടുത്തെ കാരുണ്യാതിശയത്തെ പ്രദ്യോതിപ്പിക്കുന്ന നീലവർണ്ണങ്ങളായ തൃക്കഴുത്തുകൾ ഈയുള്ളവന്റെ ശ്രദ്ധയ്ക്ക് വിഷയീഭവിക്കുന്നു. അങ്ങനെയുള്ള ഭഗവാനേ! അവിടുന്ന് അഴകും അലങ്കാരവും ഇയന്ന പന്ത്രണ്ട് തൃക്കൈകളിൽ ശക്ത്യാദികളായ ആയുധങ്ങളോട് കൂടി പ്രശോഭിക്കുന്ന നിലയിൽ ഞാനിതാ എന്റെ ഉൾക്കുരുന്നിൽ കാണുന്നു. അവിടുന്ന് എന്റെ അവിദ്യാദികളായ ക്ലേശങ്ങളെ നശിപ്പിക്കുവാൻ പോന്നവനാണെന്ന് ഞാൻ കരുതുന്നു. സ്വസ്വരൂപാവസ്ഥാനമാകുന്ന കൈവല്യമാകുന്നു. ആ നില കൈ വരുവാൻ അവിടുത്തെ നേർക്കുള്ള ഭക്തി തക്കസാധനമാകുമെന്ന് ഞാൻ ആശംസിക്കുന്നു. ആ സിദ്ധിക്കായിക്കൊണ്ട് അവിടുന്ന് സമർത്ഥനാകണമെന്ന് ഞാൻ ആശംസിക്കുന്നു. അല്ലയോ ഭഗവാനേ! കാര്യങ്ങളോട് കൂടി അവിദ്യയാകുന്ന കാരണത്തെ നീക്കി സാധകനായ ഈയുള്ളവനെ കാത്തുകൊള്ളേണമേ!

5

ഉള്ളിലുള്ളൊരു ദോഷഭാരമൊഴിപ്പതിന്നതിസൗരഭം
വെള്ളിമുത്തു പളുങ്കൊടൊത്തു കൊരുത്തു ചാർത്തിയ മാർവിടം
വള്ളിതൻ മണവാള, നിന്നുദരാഭയും തിരുനാഭിയും
ഉള്ളിലാകണമെപ്പൊഴും പരിശുദ്ധയേ, ഗുഹ പാഹി മാം.

അല്ലയോ *വള്ളിതൻ മണവാള! =* വള്ളിയുടെ (ഭഗവാന്റെ ധർമ്മപ

ത്നിയാണ് വള്ളീദേവി. ഒരു കുറവനാണ് വള്ളിയുടെ ഇടയിൽ നിന്നും കുഞ്ഞിനെ എടുത്തു വളർത്തുവാൻ ഭാഗ്യമുണ്ടായത്. മാനിന്റെ വയറ്റിലാണ് ദേവിയുടെ ജനനം. വള്ളീദേവിയുടെ വിവാഹം എങ്ങനെയാണ് നടന്നതെന്നുള്ളത് സ്കന്ദപുരാണത്തിൽ നിന്നും അറിയേണ്ടതാണ്). മണവാളനായുള്ളോവേ! - അനുരൂപനായ വരനായുള്ളോവേ! (മണവാളൻ എന്നിടത്ത് തിരുമണത്തെ അതായത് വിവാഹത്തെ പ്രതിപാദിക്കുന്നു. വിവാഹം കഴിക്കുന്നവൻ എന്ന അർത്ഥത്തിലാണ് മണവാളൻ എന്നുള്ള രൂപം. വധുവാകട്ടെ മണവാട്ടിയും. ഭഗവാൻ വള്ളീദേവിയെ പാണീഗ്രഹണം ചെയ്ത് വിവാഹ വേദിയിൽ ദേവന്മാരാലും ഋഷിമാരാലും മറ്റെല്ലാവരാലും കൺകുളുർക്കെക്കണ്ട് വാഴ്ത്തപ്പെടുന്ന നിലയിലാണ് ഭഗവാനെ വള്ളിതൻ മണവാള! എന്ന് വിളിച്ചിരിക്കുന്നത്. *ഉള്ളിലുള്ളൊരു ദോഷഭാരമൊഴിപ്പതിന്ന്* = എന്റെ ഉള്ളിൽ (മനസ്സിൽ) അന്തഃകരണമാണ് ഇവിടെ ഉള്ള് എന്നതുകൊണ്ട് വിവക്ഷിതമായിരിക്കുന്നത്. വൃത്തിഭേദം കൊണ്ട് ഒരേ അന്തഃകരണം നാലു പ്രകാരത്തിൽ ഭവിക്കുന്നു. 1. മനസ്സ്, 2. ചിത്തം, 3. ബുദ്ധി, 4. അഹങ്കാരം - യഥാക്രമം വൃത്തികൾ സങ്കൽപ്പം, സ്മൃതി, നിശ്ചയം, അഭിമാനം എന്നിവയാകുന്നു. ഉള്ള് അല്ലെങ്കിൽ അന്തഃകരണം ത്രിഗുണമാണ്. മൂലപ്രകൃതി ത്രിഗുണയാണല്ലോ, സത്ത്വം, രജസ്സ്, തമസ്സ് - എന്നിവയാണ് മൂന്ന് ഗുണങ്ങൾ. സാമാന്യമായി ഉള്ള് മേൽപ്പറഞ്ഞ മൂന്നു ഗുണങ്ങളോട് കൂടിയതാണ്. രജസ്സും തമസ്സും ആണ് ദോഷങ്ങൾ. സത്ത്വമാകട്ടെ രജസ്തമസ്സുകൾ കലരാത്തതാണെങ്കിൽ ശുദ്ധമാണ്. ഗുണങ്ങൾ ഒരേ അളവിലല്ല വിഷമങ്ങളായാണ് ഉള്ളത്തിൽ വർത്തിക്കുന്നത്. തമസ്സിന്റെ തോത് കുറച്ചുകുറച്ച് കൊണ്ടുവരുവാനും അതുപോലെ രജസ്സിന്റെ തോത് കുറച്ചുകുറച്ച് കൊണ്ടുവരുവാനും ഉപായങ്ങൾ യോഗദർശനത്തിൽ പ്രദർശിപ്പിക്കപ്പെട്ടിട്ടുണ്ട്). ഉള്ള ജന്മസിദ്ധമായുള്ള (എത്രയോ ജന്മങ്ങൾ കഴിഞ്ഞിട്ടുണ്ട്. എത്രയോ കർമ്മങ്ങൾ ചെയ്തിട്ടുണ്ട്. അവയുടെ ഫലം അനുഭവിച്ചേ തീരുകയുള്ളൂ. ആ കർമ്മങ്ങളിൽ നിശ്ചയിക്കപ്പെട്ട ഫലം അനുഭവിക്കാനാണ് ഈ ജന്മം എടുത്തിട്ടുള്ളത്. അതാണ് പ്രാരബ്ധം. ഫലം നിശ്ചയിക്കപ്പെടാതെ എത്രയോ കർമ്മങ്ങൾ സഞ്ചിതരൂപത്തിൽ അവശേഷിക്കുന്നുണ്ട്. ഇതിനുമേലാണ് ഈ ജന്മത്തിലെ കർമ്മങ്ങൾ. അവയെ ആഗാമികൾ എന്നു പറയാം. ചുരുക്കത്തിൽ കർമ്മങ്ങളെല്ലാം വാസനാരൂപത്തിൽ അടിഞ്ഞുകിടക്കുന്നത് ഉള്ളത്തിലാണ്). *ഒരു ദോഷഭാരമൊഴിപ്പതിന്* = (ഇവിടെ ഒരു എന്നത് സാർത്ഥകമാണ്. ഓരോ ജീവനും ദോഷഭാരം വെവ്വേറെയാണല്ലോ. ദോഷഭാരം = ദോഷങ്ങളുടെ ഭാരം. ചുമക്കുവാൻ കഴിയാതാകുമ്പോഴാണല്ലോ ഭാരം എന്നു പറയുന്നത്. ദോഷങ്ങൾ രജസ്തമസ്സുകളാകുന്ന ഗുണങ്ങൾ തന്നെ. യാതൊരുവ ഉള്ളത്തിനെ ദുഷിപ്പിക്കുന്നുവോ അവയാണ് ദോഷങ്ങൾ. അഥവാ മലങ്ങൾ. ദോഷങ്ങളാൽ

ദുഷ്ടമായതാണ് മലിനം). ദോഷഭാരത്തെ നിശ്ശേഷം ഒഴിപ്പിക്കുന്നതിനു വേണ്ടി. *അതിസൗരഭം* = (ഇത് മാർവിടം എന്നതിന്റെ വിശേഷണമാണ്). അതിശയിതമായ സൗരഭത്തോട് കൂടിയ. സൗരഭം - സുരഭിയുടെ ഭാവം. ഗന്ധം ദ്വിവിധമാണ്. 1. സുരഭി, 2. അസുരഭി. തുഷ്ടമായ ഗന്ധമാണ് സുരഭി. സൗരഭ്യം എന്നും സൗരഭം എന്നും ഭാവ പ്രത്യയങ്ങൾ ഉണ്ട്. മാർവിടത്തിന്റെ വിശേഷണമെന്ന നിലയിൽ അതിശയിതമായ സൗരഭത്തോട് കൂടിയത് എന്ന് പറഞ്ഞിരിക്കുന്നതിൽ നിന്നും ഭഗവാന്റെ തിരുമാർവിടത്തിൽ വള്ളീമണവാളന് അനുരൂപമാം വണ്ണം പഞ്ചാംഗരാഗങ്ങൾ ചാർത്തിയിട്ടുണ്ടെന്ന് സങ്കൽപ്പിക്കണം. (കുറിക്കൂട്ടുണ്ടാക്കുന്നത് അകില്, ചന്ദനം, കസ്തൂരി, ഗോരോചന, പച്ചക്കർപ്പൂരം എന്നിവ കളഞ്ചും ചേർത്താണ്). *വെള്ളിമുത്തു പളുങ്കൊടൊത്തു കൊരുത്തു ചാർത്തിയ മാർവിടം*=(ശ്രീ വള്ളീദേവി കുറത്തിയാണല്ലോ. ഭഗവാൻ കുറവന്റെ വേഷത്തിലാണ് കല്യാണ മണ്ഡപത്തിൽ എത്തിയിരിക്കുന്നത്. പളുങ്ക് എന്നാൽ സ്ഫടികം തന്നെ. പളുങ്കിനെ ഒരേ അളവിലോ ഏറ്റക്കുറവോട് കൂടിയോ സംസ്ക്കരിച്ച് നൂലിൽ കോർക്കുവാനുള്ള മണികളാക്കാമല്ലോ. വെള്ളികൊണ്ടും മണികൾ ഉണ്ടാക്കാം. സൂത്രത്തിൽ കോർക്കുന്ന മണികളെ പൊതുവേ മുത്തുകൾ എന്ന് പറയാം. പ്രകൃതത്തിൽ വെള്ളിമുത്തുകളെ പളുങ്കുകളോട് ചേർത്ത് കോർത്തിണക്കിയിട്ടുള്ള മാലയോ മാലകളോ അഴകോട് ചാർത്തിയിട്ടുള്ളതാണ് ഭഗവാന്റെ തിരുമാർവിടം. കുറിക്കൂട്ട് ധരിച്ചതിന് ശേഷമാണ് മാല അണിയിക്കാറുള്ളത്) *നിന്നുദരാഭയും* = നിന്റെ (അവിടുത്തെ) ഉദരാഭയും (ഉദരാഭ = ഉദരത്തിന്റെ ആഭ. ഉദരം = വയറ്. ആഭ = ശോഭ. ഭഗവാന്റെ തിരുവയറ് ആലിലയുടെ ആകൃതിയിൽ വിളങ്ങുന്നതായി കരുതാം. കാർശ്യവും ഉദരത്തിന്റെ സൗഭാഗ്യമാകാം). *തിരുനാഭിയും* - ഭഗവാന്റെ ദിവ്യമായ നാഭിയും (നാഭി = പൊക്കിൾ. ഗാഭീര്യം മുതലായതാണ് നാഭിയുടെ ലക്ഷണങ്ങൾ). *പരിശുദ്ധയേ* = പരിശുദ്ധിക്കുവേണ്ടി, *ഉള്ളിലെപ്പൊഴും ആകണം* = എന്റെ ഉള്ളത്തിൽ കാലദേശാവസ്ഥഭേദമെന്യേ ആകുമാറാകണം. അതായത് എന്റെ ചിത്തത്തിന്റെ പരിശുദ്ധിയ്ക്ക് കഴിവുള്ളതാകുമാറ് അവിടുത്തെ തിരുമാർവിടവും ഉദരാഭയും, തിരുനാഭിയും പ്രകാശിക്കുമാറാകണമെന്ന് ഞാൻ പ്രാർത്ഥിക്കുന്നു. ശാസ്ത്രത്തിൽ വിഹിതങ്ങളായ കർമ്മങ്ങൾ ആചരിക്കുന്നതുകൊണ്ട് ചിത്തശുദ്ധിയുണ്ടായി ജ്ഞാനാധികാരിത കൈവരുമെന്നാണല്ലോ ഭഗവദ്ഗീതാ സാരം. ചിത്തം മലിനമായിരിക്കുന്നത് വാസനാഭേദങ്ങളാലാണെന്ന് മുൻപ് പ്രസ്താവിച്ചുവല്ലോ. ഭഗവാന്റെ കമനീയങ്ങളും അലങ്കൃതങ്ങളും ആയ അംഗപ്രത്യംഗങ്ങൾ തന്റെ ചിത്തത്തിൽ പ്രകാശിച്ച് ഉള്ളം സുതാരാം നിർമ്മലമാകുമെന്ന് സാധകൻ ആശംസിക്കുന്നു. അല്ലയോ ഗുഹ! *മാം പാഹി*= മായാശബളിതനായി സർവ്വേശ്വര ഭാവത്തിൽ വർത്തിക്കുന്ന അല്ലയോ ഭഗവാനെ! അവിടുന്ന് എന്നെ മായാ

കാര്യങ്ങളിൽപ്പെട്ടുഴലാതെ സ്വരൂപാവസ്ഥാനമാകുന്ന കൈവല്യം തടവേതുമെന്യേ സംസിദ്ധമാകുമാറ് അനുഗ്രഹിക്കുമാറാകേണമേ!

അല്ലയോ ഗുഹ! എന്റെ അന്തഃകരണത്തിൽ എത്രയോ ജന്മങ്ങളായി അനുഷ്ഠിച്ചിട്ടുള്ള കർമ്മങ്ങളുടേയും അനുഭവിച്ചിട്ടുള്ള ഭോഗങ്ങളുടേയും സംസ്കാരം രാഗത്തിനും ദ്വേഷത്തിനും കാരണങ്ങളെന്ന നിലയിലുള്ള രജസ്തമോഗുണങ്ങൾ കെട്ടിക്കിടന്ന് മാലിന്യം ചേർന്നിരിക്കുന്നു. ആ മാലിന്യം ഒഴുകുന്നതിനുവേണ്ടി അതായത് പരിശുദ്ധിക്കുവേണ്ടി - മോക്ഷത്തിന് സാക്ഷാത്ക്കാരണമായ തത്വജ്ഞാനത്തിനു ആരാദുപകാരകമായ ചിത്ത ശുദ്ധിക്കുവേണ്ടി, നിന്തിരുവടിയുടെ ഓരോ അംഗവും ഉപാംഗവും തത്തത് സംബന്ധികളായ അലങ്കാരങ്ങളോട് കൂടി എന്റെ ഹൃദയത്തിൽ സദാ പ്രകാശിക്കുമാറാകണം. മൂർദ്ധാവ് മുതൽ തിരുമുഖങ്ങളും തൃക്കൈകളും മുൻപിലത്തെ പദ്യങ്ങളിൽ ഒരു മട്ടിൽ പരാമർശിച്ചുവല്ലോ. അടുത്തതായി എന്റെ ശ്രദ്ധയ്ക്ക് വിഷയീഭവിക്കുന്നത് തിരുമാർവിടമാണ്. പഞ്ചാംഗരാഗങ്ങൾ അരച്ചുചേർത്ത് നല്ലവണ്ണം ആ തിരുമാർവിടത്തിൽ അനുലേപനം ചെയ്തിരിക്കുന്നതിന്റെ സൗരഭ്യാതിശയം സകലലോകത്തിന്റെയും ഘ്രാണേന്ദ്രിയത്തെ സമാകർഷിച്ച് സന്തർപ്പണം ചെയ്യുന്നു എന്ന് മാത്രമല്ല വെള്ളിമുത്തുകളെ പളുങ്കുകളോട് കൂടി തരംപോലെ കൂട്ടിച്ചേർത്ത് കോർത്തുള്ള എത്രയോ മാലകൾ ആ തിരുമാർവിടത്തിൽ ചാർത്തി അവ പ്രശോഭിക്കുന്നു. ശ്രീ വള്ളീദേവിയെ പരിണയിച്ച് കല്യാണ മണ്ഡപത്തിൽ മണവാള വേഷത്തിൽ പ്രശോഭിക്കുന്ന ഭഗവാനേ! അവിടുത്തെ തിരുവയറിന്റെ അഴകും തിരുനാഭിയും അതാതിന്റെ എല്ലാ ചാരുതയോടും കൂടി എന്റെ ചിത്തം നിർമ്മലമാകുന്നതിന് വേണ്ടി അവിടെ നല്ലതുപോലെ വിളങ്ങുമാറാകണം. അവിടുന്ന് എന്നെ കൈവിടാതെ കാത്തുകൊള്ളേണമേ!

6

ഊഢകാന്തി കലർന്നിടും ത്രിവലിയ്ക്കടിക്കു കടിസ്ഥലാ-
രൂഢകാഞ്ചനകാഞ്ചികാഞ്ചിതചേലയും കടിസൂത്രവും
രൂഢമായ് വിലസുന്ന തൃത്തുട മുട്ടടുത്ത കണങ്കഴൽ-
പ്രൗഢിയും മമ കാണണം പരിചോടു, ഷൺമുഖ പാഹി മാം.

അല്ലയോ ഷൺമുഖ! *ഉഢകാന്തികലർന്നിടും ത്രിവലിയ്ക്ക്* = ഊഢമായ കാന്തി കലർന്നിടുന്ന ത്രിവലിയുടെ (ത്രിവലി എന്നാൽ നാഭിയുടെ മുകളിലായി അനുക്രമം കാണപ്പെടുന്ന മൂന്നു മടിപ്പുകളാകുന്നു. ത്രിവലിയെ സ്വർണ്ണമയിയായ സോപാന നാളിയായി നിർദ്ദേശിച്ചുള്ള കാവ്യഭാഗങ്ങൾ ഉണ്ട് – "വാപീകാപിസ്ഫുരതി ഗഹനേ തത്പരം സൂക്ഷ്മപദ്യാ സോപാനാളീ മധിഗതവതീ കാഞ്ചനീ മൈന്ദ്രനീലീ" ഊഢം = വഹിക്കപ്പെട്ടത്. വഹ് എന്ന് ധാതുവിന് ഒഴുക്കുക എന്നും

അർത്ഥമുണ്ട്. പ്രകൃതത്തിൽ കാന്തിയെ ഒഴുക്കുന്ന നിലയിൽ സങ്കൽപ്പിക്കണം. അങ്ങനെയുള്ള കാന്തി ഇണങ്ങിയതാണ് ത്രിവലിയെന്ന് യോജന). *അടിക്ക്* = അടിയിലായി (ചുവട്ടിലായി) *കടിസ്ഥലാരൂഢ കാഞ്ചന കാഞ്ചി കാഞ്ചിത ചേലയും* = കടിസ്ഥലത്തിൽ ആരൂഢമായ കാഞ്ചന കാഞ്ചികയാൽ അഞ്ചിതമായ ചേലയും (കടിസ്ഥലം = കടിപ്രദേശം - അരക്കെട്ട്; ആരൂഢം = കയറിയത്. കാഞ്ചനകാഞ്ചിക = കാഞ്ചനം കൊണ്ടുള്ള - സ്വർണ്ണംകൊണ്ടുള്ള കാഞ്ചിക. കാഞ്ചി എന്നതിനോട് സ്വാർത്ഥത്തിൽ ക പ്രത്യയം ചേർന്ന് 'കേ/ണഃ' എന്ന സൂത്രത്താൽ ഹ്രസ്വം വന്നുള്ള രൂപമാണ് കാഞ്ചികാ എന്നത്. രശന, മേഖല എന്നിവ പര്യായങ്ങളാണ്. വസ്ത്രത്തിനുമേലണിയുന്നതും ഉടയാടയ്ക്കു മുറുക്കം നൽകുന്നതുമായ ആഭരണ വിശേഷണമാണ് ഇവിടെ നിർദ്ദേശിച്ചിരിക്കുന്നത്. അഞ്ചിതം = യുക്തം - ചേർന്നതും; ചേല = വസ്ത്രം. ഭഗവാന്റെ വസ്ത്രം പീതാംബരം തന്നെയാകണം. അത് പൊക്കിൾക്കൊടി മറയുമാറ് അരക്കെട്ടിൽ ചാർത്തിയിരിക്കുകയാണ്. മഞ്ഞപട്ടുടയാടകൊണ്ട് തറ്റുടുത്തിരിക്കുന്നുവെന്നുതന്നെ സങ്കൽപ്പിക്കാം. അതിനുമേൽ സ്വർണ്ണമയമായ ഒഡ്യാണവും - അരഞ്ഞാണം ബന്ധിച്ചിരിക്കുന്നു). *കടിസൂത്രവും* =(കടിസൂത്രം എന്നാൽ വീരാസനം ബന്ധിച്ചിരിക്കുന്ന യോഗിയുടെ കാലും പിന്നരക്കെട്ടും ചുറ്റി വരുമാറ് നിബന്ധിച്ചിരിക്കുന്ന ചരടാണ്).

'കാഞ്ചിസഞ്ചിത' എന്നുള്ള മുദ്രിതപാഠം യോജിപ്പിക്കുവാൻ പ്രയാസമാണ്. കാഞ്ചിത് കാഞ്ചന കാഞ്ചികാഞ്ചിതലസത്പീതാംബരാലംബനീം എന്നിങ്ങനെ നാരായണീയത്തിൽ സമാനസന്ദർഭത്തിൽ പ്രയോഗം കാണുന്നുണ്ടല്ലോ. *രൂഢമായ് വിലസുന്ന തൃത്തുട* - യൗവ്വനാവിർഭാവത്തെ സൂചിപ്പിക്കുമാറ് കനമാർന്ന് വളർന്ന് വിളങ്ങുന്ന തൃത്തുടകളും, *മുട്ട്* = മുട്ടുകളും (ഇവിടെ പ്രകരണം കൊണ്ട് തൃക്കാൽ മുട്ടുകളാണ് ഗ്രഹിക്കേണ്ടത്). *അടുത്ത കണങ്കഴൽ പ്രൗഢിയും=* തൃക്കാൽ മുട്ടുകളെ തുടർന്ന് ഒന്നിനോടൊന്ന് അനുരൂപ്യമിയന്ന കണങ്കഴലുകളുടെ പ്രൗഢിയും (കണങ്കഴൽ എന്നാൽ മുട്ടിനു താഴെ നര്യാണി വരെയുള്ള പാദപ്രദേശമാണ്. കഴൽ എന്നതിന്റെ സങ്കുചിത രൂപമാണ് കാൽ എന്നത്. സംസ്കൃതത്തിൽ ജംഘകൾ എന്ന് പറയുന്നത് കണങ്കഴലുകളെ തന്നെയാണ്. അനുക്രമം കൊഴുത്തുരുണ്ടവ എന്ന നിലയിൽ ജംഘകളെ മേൽപ്പത്തൂർ ഭട്ടതിരിപ്പാട് നാരായണീയത്തിൽ ഒടുവിലത്തെ ദശകത്തിൽ "ക്രമപൃഥുലമനോജ്ഞേചജംഘേ നിഷേപേ" എന്നിങ്ങനെ വാഴ്ത്തിയിരിക്കുന്നു. ഇവിടെ കണങ്കഴലുകളുടെ പ്രൗഢി മേൽ പറഞ്ഞ ക്രമപൃഥുല മനോജ്ഞത തന്നെയാകാം). *മമ പരിചോട് കാണണം=* എനിക്ക് നല്ലവണ്ണം കാണുമാറാകണം. *മാം പാഹി=* അവിടുന്ന് എന്നെ രക്ഷിക്കേണമേ!

ഭഗവാനേ! കാന്തി ഓളം വെട്ടുന്ന ത്രിവലിയുടെ ചുവട്ടിലായി തിരുവരക്കെട്ടിൽ മഞ്ഞപട്ടുടയാടകൊണ്ട് തറ്റുടുത്ത് സുവർണ്ണമേഖലയാൽ മുറുക്കിക്കെട്ടിയുള്ള ആ വേഷവിധാനവും വീരാസനം ബന്ധിച്ചുള്ള കടിസൂത്രവും കനത്ത് തുടുത്തുള്ള തൃത്തുടകളും അഴകാർന്ന മുട്ടുകളും ഒന്നിനോടൊന്ന് ചേർന്ന് പ്രശോഭിക്കുന്നു. തൃക്കണങ്കഴലുകളുടെ മോടിയും എനിക്ക് സുവ്യക്തമായി എപ്പോഴും ഉൾക്കണ്ണുകൊണ്ട് കണ്ട് ആസ്വദിക്കുമാറാകണം. അവിടുന്ന് എന്നെ രക്ഷിക്കേണമേ!

7

ഋക്ഷവത്ക്കുതികൊള്ളുമെൻമനമിക്കണക്കു വരാതിനി
രക്ഷചെയ്വതിനൊച്ചയുള്ള ചിലമ്പിടും നരിയാണിയും
പക്ഷിവാഹനഭാഗിനേയ, മയൂരപൃഷ്ഠമമർന്നുവ-
ന്നക്ഷിഗോചരമായ് വിളങ്ങണമെപ്പൊഴും, ഗുഹ പാഹി മാം.

*പക്ഷിവാഹനഭാഗിനേയ!* പക്ഷിവാഹനന്റെ (പക്ഷിപ്രകരണവശാൽ ഗരുഡൻ. വാഹനമായുള്ളവന്റെ അതായത് മഹാവിഷ്ണുവിന്റെ) ഭാഗിനേയൻ = ഭാഗിനിയുടെ പുത്രനായുള്ളോവേ! (ഭാഗിനി = സഹോദരി. ശ്രീപാർവ്വതിയെ മഹാവിഷ്ണുവിന്റെ സഹോദരിയായി വ്യപദേശിക്കാറുണ്ട്. സുബ്രഹ്മണ്യൻ ശ്രീപാർവ്വതിയുടെ ഗർഭത്തിൽ നിന്നും ജനിച്ചവനല്ലെങ്കിലും മുലപ്പാലൂട്ടി വളർത്തിയത് പാർവ്വതീദേവി തന്നെയാണല്ലോ. അതുകൊണ്ട് സുബ്രഹ്മണ്യൻ മഹാവിഷ്ണുവിന്റെ മരുമകൻ തന്നെയാണ്. ഇവിടെ ഈ വിശേഷണം ഭഗവാന്റെ അംഗവർണ്ണനയ്ക്കും അലങ്കാരപ്രസ്താവങ്ങൾക്കും കൂടുതൽ ഔചിത്യം ചേർക്കുന്നു). *ഋക്ഷവത്=* ഋക്ഷം എന്നപോലെ (ഋക്ഷം എന്നത് ഒരു തരം കരടിവർഗ്ഗത്തിൽപ്പെട്ട മൃഗമാണ്. രാമായണത്തിലെ ജാംബവാൻ ഋക്ഷജാതിയിൽ പെട്ടവനാണത്രേ. ഒരു പക്ഷേ വാനരാധിപതിയായ സുഗ്രീവന് ഋക്ഷങ്ങളുടേയും ആധിപത്യം ഉണ്ടായിരിക്കാം. ഋക്ഷവത് എന്നിടത്ത് വതി പ്രത്യയം 'തേനതുല്യം ക്രിയാചേദ്വതിഃ' എന്ന സൂത്രത്താൽ ക്രിയാസാദൃശ്യത്തിൽ വിഹിതമാണ്. ഋക്ഷം എങ്ങനെ കുതിക്കുന്നുവോ അതുപോലെ) *കുതികൊള്ളുമെൻമനം =* കുതികൊള്ളുന്ന (കുതിക്കുന്ന അതായത് ചാടുന്ന. അടുത്തോ അകലെയോ നിന്ന ഒന്നിനെ ഊന്നി കുതിയ്ക്കുക. അവിടെ നിന്ന് മറ്റൊന്നിലേയ്ക്ക്, അവിടെ നിന്ന് വേറൊന്നിലേയ്ക്ക് എന്നിങ്ങനെ എപ്പോഴും കുതിക്കുന്ന സ്വഭാവമുള്ള) എന്റെ മനസ്സ് ("ചഞ്ചലം ഹി മനഃ കൃഷ്ണ" എന്നു തുടങ്ങിയ ഗീതാഭാഗത്തിൽ മനസ്സ് ചഞ്ചലം അതായത് പിന്നെയും പിന്നെയും ചലിക്കുന്നത് എന്ന് സ്പഷ്ടമായി നിർദ്ദേശിച്ചിട്ടുണ്ടല്ലോ. ജാഗ്രദവസ്ഥയിലേ വിഷയാനുഭൂതി ഇന്ദ്രിയ സഹായത്തോടാണെങ്കിൽ സ്വപ്നത്തിലാകട്ടേ മനസ്സ് ഒറ്റയ്ക്കാണ് വിഷയപ്രപഞ്ചം സൃഷ്ടിച്ച് അനുഭവിക്കുന്നത്).

*ഇക്കണക്ക്* = ഈ കണക്കിൽ അതായത് ഇപ്പോൾ ഏതളവിലാണോ അതേ അളവിൽ, *ഇനിവരാതെ*= മേലാൽ ഭവിക്കാതെ (ഇതാ ഇപ്പോൾ അവിടുത്തെ ദർശനം ലഭിച്ചുകഴിഞ്ഞിരിക്കുന്നു. ഇനിമേൽ മനസ്സിന്റെ ചാഞ്ചല്യം കുറഞ്ഞ് കുറഞ്ഞ് തീരെ ഇല്ലാതായി ആത്മസ്വരൂപമായ അവിടുത്തോട് ചേർന്ന് സുസ്ഥിരമാകണം). *രക്ഷചെയ്വതിന്* = രക്ഷയെ ചെയ്യുന്നതിന് (ചില മന്ത്രങ്ങളുടെ പ്രയോഗത്തിൽ അംഗന്യാസവും കരന്യാസവും മറ്റും സാധകന്റെ രക്ഷയ്ക്ക് വേണ്ടി ചെയ്യുമാറുള്ളത് ഇവിടെ ഓർമ്മവരുന്നു എന്നുമാത്രമല്ല

'അഗ്രതഃ പൃഷ്ഠതശ്ചൈവ
പാർശ്വതശ്ച മഹാബലൗ
അകർണപൂർണ ധന്വാനൗ
രക്ഷേതാം രാമലക്ഷ്മണൗ '

എന്നു തുടങ്ങിയ സ്തോത്രങ്ങളും പ്രസിദ്ധങ്ങളാണല്ലോ). *ഒച്ചയുള്ള ചിലമ്പിടും നരിയാണിയും* = ഒച്ചയുള്ള അതായത് നല്ലപോലെ കിലുങ്ങുന്ന, ചിലമ്പുകൾ - മണിച്ചിലങ്കൾ, ഇടുന്ന - അണിയുന്ന (അഴകായിചാർത്തിയിട്ടുള്ള) നരിയാണികളും (തമിഴിൽ നരിയാണി എന്ന് തന്നെയാണ്. മലയാളത്തിലാകട്ടെ ഞരിയാണി എന്നു പറയും. ഗുരുദേവന്റെ കൃതികളിൽ ഞൊടിയുടെ സ്ഥാനത്ത് നൊടിയെന്ന് കാണാവുന്നതാണ്. പാദസരവും കാൽചിലമ്പും മറ്റും അണിയുന്നത് നരിയാണിക്ക് മുകളിലായിട്ടാണല്ലോ ഇവിടെ 'ആരും പേടിക്കേണ്ട, ഞാൻ രക്ഷിച്ചു കൊള്ളാം' എന്നു ഭഗവാന്റെ നരിയാണി കൽപ്പിക്കുകയാണ്). *മയൂര പൃഷ്ഠമമർന്നു വന്ന്*= മയൂരത്തിന്റെ പുറത്ത് കയറി എഴുന്നള്ളി, *എപ്പൊഴും അക്ഷിഗോചരമായി വിളങ്ങണം*= ഏതു പൊഴുതിലും എന്റെ അക്ഷികൾക്ക് - കണ്ണുകൾക്ക് ഗോചരമാകുമാറ് - വിഷയീഭവിക്കുമാറ്, വിളങ്ങണം - പരിലസിക്കുമാറാകണം. ഇവിടെ കർത്താവ് പൂർവ്വാർത്ഥത്തിൽ നിർദ്ദേശിച്ച നരിയാണിയും എന്നതുതന്നെ. "ഉം" എന്ന സമുച്ചയമാകട്ടെ മുൻ സ്തോത്രങ്ങളിലെ പ്രസ്താവങ്ങളോട് മേലുള്ള സ്തോത്രങ്ങളിലെ പ്രസ്താവങ്ങളോടും വാക്യൈകവാക്യത വരുന്നതിനുവേണ്ടിയാണ് *പാഹിമാം* = എന്നെ രക്ഷിക്കേണമേ!

അല്ലയോ ഭഗവാനേ! എന്റെ മനസ്സ് കരടി കുതിയ്ക്കുന്നതുപോലെ ഒരിക്കലും അടങ്ങാതെ വിഷയധ്യാനത്തിലേയ്ക്ക് മാറി മാറി പൊയ്ക്കൊണ്ടിരിക്കുകയായിരുന്നു. എന്നാൽ ഇപ്പോൾ അവിടുത്തെ ദർശനം ലഭിച്ചു. അതുകൊണ്ട് ഇതേവരെ ഉണ്ടായിരുന്ന മനസ്സിന്റെ അസ്ഥിരത നിശ്ശേഷം നീങ്ങുമാറ് എന്നെ രക്ഷിക്കുന്നതിന് വേണ്ടി അവിടുത്തെ കിലുങ്ങുന്ന ചിലമ്പണിഞ്ഞ നരിയാണി സദാകാണുമാറാകണം. അവിടുന്ന് മഹാവിഷ്ണുവിന്റെ തിരുമകനല്ലയോ. അവിടുന്ന് സുവർണ്ണ പ്രഭ വീശുന്ന പിഞ്ഛങ്ങളോട് കൂടിയ - മയിൽപ്പീലിക

ളോട് കൂടിയ മയൂര വാഹനത്തിൽ സമാരൂഢനായി എഴുന്നെള്ളി എനിക്ക് അവിടുത്തെ തിരുവുടൽ വിലാസങ്ങൾ മുഴുവൻ ഒന്നായും വെവ്വേറായും വ്യക്തമായി കണ്ട് ഗ്രഹിക്കുമാറ് പ്രശോഭിക്കുവാൻ അവിടുത്തേയ്ക്ക് തിരുവുള്ളമുണ്ടാകണം. ഭഗവാനേ! എന്നെ കാത്തുകൊള്ളേണമേ!

8

രീണബന്ധമെനിക്കിനിക്കനവിങ്കലും കരുതേണ്ട മത്-
പ്രാണനാഥ, ഭവത്പദപ്രപദത്തിലെത്തുകിലാമയും
ക്ഷീണമായ്മരുവും സരോരുഹശോഭ തേടിന പാദവും
കാണണം പദവിക്രമങ്ങൾ നഖങ്ങളും, ഗുഹ പാഹി മാം.

അക്ഷരമാലയനുസരിച്ച് 8-ാമത്തെ പദ്യം തുടങ്ങേണ്ടത് ൡകാരത്തിലാണല്ലോ? എന്നാൽ ൡകാരം കൊണ്ട് തുടങ്ങുന്ന പദം അസിദ്ധമോ അപ്രസിദ്ധമോ ആകകൊണ്ട് ൡകാരത്തിന് പ്രതിനിധിയായി 'രീ' എന്ന അക്ഷരം കൊണ്ട് തുടങ്ങിയിരിക്കുകയാണ്.

*മത് പ്രാണനാഥ! ഇനി എനിക്ക് രീണബന്ധം കനവിങ്കലും കരുതേണ്ട* = കരുതേണ്ട എന്നു ദീർഘാന്തമാണ് പദം). വൃത്തത്തിനുവേണ്ടി കുറുക്കിയിരിക്കുന്നു. കരുതേണ്ടതില്ല എന്നർത്ഥം) എന്റെ പ്രാണനാഥനായുള്ളോവേ! (പ്രാണനാഥൻ = പ്രാണങ്ങളുടെ നാഥൻ. ബഹുവചനാന്തമായ പ്രാണശബ്ദത്തിന് ജീവൻ എന്നർത്ഥം. 'ജീവപ്രാണധാരണേ' എന്ന ധാതുപാഠം കൊണ്ട് ജീവിക്കുക എന്നാൽ പ്രാണങ്ങളെ ധരിക്കുക - നിലനിർത്തുക എന്നാണർത്ഥം. ഒരുവന് ജീവഭാവം ഉണ്ടാകുന്നത് താത്ത്വികമായി ചിന്തിച്ചാൽ ഉപാധിയോട് ബന്ധപ്പെടുത്തിയാണ്. ചൈതന്യം ഒന്നേയുള്ളൂ. ബുദ്ധ്യവച്ഛിന്ന ചൈതന്യമാണ് ജീവൻ. മഹാകാശത്തിന് ഘടാകാശം എന്നുള്ള വ്യവഹാരം ഘടാവച്ഛിന്നത കൊണ്ടാണല്ലോ. ചുരുക്കത്തിൽ ജീവന് - ജീവാത്മാവിന് നാഥനായി ഭഗവാനെ കൽപ്പിച്ചിരിക്കുകയാണ്. യഥാവിധി വേൾക്കപ്പെട്ട ഒരു സ്ത്രീയ്ക്ക് ഭർത്താവ് പ്രാണനാഥനാണല്ലോ. അതേബന്ധം ഭക്തനും ഭഗവാനും തമ്മിൽ കൽപ്പിച്ചിരിക്കുന്നതായി 'മത്പ്രാണനാഥ' എന്നുള്ള സംബോധനം സൂചിപ്പിക്കുന്നു. നാഥ പദത്തിന് ആരോട് നാഥിക്കുന്നുവോ - യാചിക്കുന്നുവോ ആ പുരുഷൻ എന്നർത്ഥം.) ഇപ്പോൾ അവിടുത്തെ ദർശനം ലഭിച്ചു കഴിഞ്ഞിരിക്കുന്നു. ഇതിന് മേൽ ഈയുള്ളവന് രീണബന്ധം - തനിയെ ഒഴിഞ്ഞു പോയിരിക്കുന്ന ബന്ധം (രീ - എന്ന ധാതുവിന് ഗതി എന്നാണർത്ഥം. അതിൽ നിന്നും കർത്രർത്ഥത്തിൽ ഭൂതകാലത്തിൽ 'ക്ത' പ്രത്യയം വന്ന് 'ലാദിഭ്യഃ' എന്ന സൂത്രംകൊണ്ട് ത കാരത്തിന് നകാരാദേശം വന്നു ന കാരത്തിന് ണത്വം വന്നുള്ള രൂപമാണ് രീണ എന്നത്. രീണം = ഗതം അതായത് പോയ

ത്. ബന്ധം അജ്ഞാനകൃതമാണല്ലോ പരോക്ഷജ്ഞാനം കൊണ്ട് അജ്ഞാനത്തിന്റെ ശക്തി കുറയുമെങ്കിലും പാടേ നീങ്ങുകയില്ല. അപരോക്ഷ ജ്ഞാനം കൊണ്ട് മാത്രമേ അജ്ഞാനം പാടേ മാറുകയുള്ളൂ. പ്രകൃതത്തിൽ ഭഗവാനെ നേരിട്ട് കണ്ട് തനിക്ക് ഒരേ ബന്ധു എന്ന ഉറപ്പുവന്നതിനാൽ അന്നോളമുണ്ടായിരുന്ന ദേഹാദിബന്ധമൊക്കെയും സൂര്യപ്രകാശത്തിൽ ഇരുട്ടെന്നപോലെ മറഞ്ഞു കഴിഞ്ഞിരിക്കുന്നു. കഴിഞ്ഞുപോയ ആ ബന്ധം സ്വപ്നത്തിൽപ്പോലും ഇനി തിരിച്ചുവരുമെന്ന് കരുതുവാൻ സാധ്യതയില്ല തന്നെ. ഇവിടെ സാധകന്റെ നിർഭയത്വമാണ് ദ്യോതിക്കുന്നത്). *ഭവത്പദപ്രപദത്തിലെത്തുകിൽ ആമയും ക്ഷീണമായ് മരുവും* = ഭവാന്റേതായ (അവിടുത്തേതായ) പദത്തിലെ (തൃക്കാലിലേ) പ്രപദത്തിൽ (പുറവടിവിൽ) എത്തുവാനിടയായാൽ ആമപോലും അത്രത്തോളം ആകാരസൗഷ്ഠവം ഇല്ലല്ലോ എന്ന് ചിന്തിച്ച് ക്ഷീണമായി മരുവാൻ ഇടയാകും. (ക്ഷീണം = തളർന്നത്. തനിക്ക് ഒരു പ്രതിയോഗി ഉണ്ടെന്നും അയാൾ കോപ്പുകൊണ്ട് തന്നെ അതിശയിക്കുന്നുവെന്നും മനസ്സിലാക്കുമ്പോൾ അഭിമാനിയായ ആരും തളർന്നുപോകുമല്ലോ. പ്രകൃതത്തിൽ ഭഗവാന്റെ തൃക്കാലിലെ പുറവടിക്കു ആകാരത്തിൽ ആമയോട് ഔപമ്യം രഞ്ജിക്കുന്നു. തൃക്കിരീടത്തിൽ തുടങ്ങി ആമയുടെ വടിവൊത്ത ഭഗവാന്റെ തൃക്കാൽ പുറവടിയിലാണല്ലോ ഇപ്പോൾ സാധകന്റെ ശ്രദ്ധ പതിഞ്ഞിരിക്കുന്നത്.

*സരോരുഹ ശോഭ തേടിന പാദവും പദ വിക്രമങ്ങൾ (പദവിക്രമങ്ങളും) നഖങ്ങളും കാണണം* = ഭഗവാനെ! അവിടുത്തെ സരോരൂഹത്തിന്റെ (താമരപ്പൂവിതളിന്റെ) ശോഭ (ഇളം ചുമപ്പ് നിറത്തിലുള്ള കാന്തി) തനിക്ക് കൂടുതൽ അഭ്യുദയം കിട്ടുവാനായി അന്വേഷിക്കുമാറുള്ള തൃക്കാൽത്തലവും (തൃക്കാലിന്റെ അടിവശമാണ് താമരപ്പൂവിതളിന്റെ അരുണകാന്തിയാൽ അന്വേഷിക്കപ്പെടുന്ന ആശ്രയസ്ഥാനം). അവിടുത്തെ വിലാസത്തോട് കൂടിയ തൃപ്പാദ വിന്ന്യാസങ്ങളും (പാദവിക്ഷേപം എന്ന അർത്ഥത്തിലുള്ള 'ക്രമു' എന്ന ധാതുവിൽ നിന്നും ഉണ്ടായ രൂപമാണ് 'ക്രമം' എന്നത്. ക്രമം = പാദവിക്ഷേപം – അടിക്കടി വച്ച് നടന്നുപോകുക. ആ ക്രമങ്ങളുടെ വൈശിഷ്ട്യമാണ് 'വി' എന്ന ഉപസർഗ്ഗത്താൽ ദ്യോതിതമായിരിക്കുന്നത്). നഖങ്ങളും (തൃക്കാലുകളിലെ അദഭ്രശുഭ്രങ്ങളായ തിരുനഖങ്ങളും) എനിക്ക് നിരന്തരം കാണുമാറാകണം! അല്ലയോ *ഗുഹ! മാം പാഹി!=* എന്നെ കാത്തരുളേണമേ!

ഭഗവാനേ! എനിക്ക് പരമാശ്രയമായുള്ളോവേ! എന്റെ ദേഹാദിബന്ധങ്ങളെല്ലാം നിശ്ശേഷം അകന്നിരിക്കുന്നു. ഇനി ഒരിക്കലും അത് മടങ്ങിവരുന്നതല്ല. ഞാൻ നിർഭയനായിരിക്കുന്നു. നിന്തിരുവടിയുടെ പുറവടി ആമയുടെ ആകൃതിയെ പോലുംഅതിശയിക്കുന്നതാണ്. അങ്ങ

നെയുള്ള പുറവടിയും താമരപ്പൂവിതളിനു പോലും കൊതിക്കത്തക്ക അരുണകാന്തിയിയന്ന തൃപ്പാദതലവും അഴകാർന്ന തിരുനടയും തിരുനഖങ്ങളും എനിക്കുമേൽക്കുമേൽ സുവ്യക്തമായി കാണുമാറാകണം. അല്ലയോ ഗുഹ! അവിടുന്ന് ഈയുള്ളവനെ കാത്തുകൊള്ളേണമേ!

9

ലുപ്തപിണ്ഡപിതൃപ്രതിക്രിയ ചെയ്‌വതിന്നുമിതൊന്നിനും
ക്ലിപ്തമില്ലയെനിക്കു താവകപാദസേവനമെന്നിയേ
ലബ്ധവിദ്യനിവൻ ഭവത്കൃപയുണ്ടിതെങ്കിലനന്യസം-
തൃപ്തിയും പദഭക്തിയും വരുമാശു, ഷൺമുഖ പാഹി മാം.

ഈ പദ്യം 'ഞ'കാരത്തിന് പകരം 'ലു' എന്ന അക്ഷരം കൊണ്ട് തുടങ്ങിയിരിക്കുന്നു.

അല്ലയോ ഷൺമുഖാ! *ലുപ്തപിണ്ഡപിതൃ പ്രതിക്രിയ ചെയ്‌വതിന്നും* = ലുപ്ത പിണ്ഡരായ പിതൃക്കളെ ഉദ്ദേശിച്ച് പ്രതിക്രിയ ചെയ്യുന്നതിനും (ഒരുവന്റെ വംശത്തിൽ പരേതരായവർ പിതൃലോകത്തിൽ വർത്തിക്കുന്ന എന്നാണ് ആഗമം. അവരെ ഉദ്ദേശിച്ച് അമാവാസ്യാദി കാലങ്ങളിൽ പിണ്ഡം വയ്ക്കുകയും തിലോദകം സമർപ്പിക്കുകയും വേണമെന്ന വിധിയുണ്ട്. അങ്ങനെയുള്ള ക്രിയകൾ ഒരുവൻ നടത്തേണ്ടതാണ്. അത് നടത്തുന്നില്ലെങ്കിൽ പിതൃക്കൾക്ക് പിണ്ഡവും തർപ്പണവും ലഭിക്കാത്തതുകൊണ്ടുള്ള ലോപം - കുറവ് വന്നുപോകും. അത് പിതൃക്കൾക്ക് സന്താപത്തിന് കാരണമാകയാൽ ഒരുവൻ ചെയ്യേണ്ടത് ചെയ്തില്ലെന്നുള്ള ദോഷം വന്നു കൂടും. തന്റെ ജീവിത ശേഷവും പിതൃക്കൾക്ക് പിണ്ഡവും മറ്റും മുടങ്ങിക്കൂട. അതിനാണ് സന്തതിയെ ജനിപ്പിക്കേണ്ടത്. പ്രകൃതത്തിൽ സാധകൻ പറയുന്നത് ലുപ്തപിണ്ഡരായ പിതൃക്കൾക്ക് ദുഃഖശാന്തി വരുമാറുള്ള ശ്രൗതമോ സ്മാർത്തമോ ആയ വിധികൾ അനുഷ്ഠിക്കുന്നതിനും). *ഇതൊന്നിനും* = ഇത്തരത്തിലുള്ള യാതൊന്നിനും, *എനിക്ക് താവകപാദസേവനമെന്നിയേ ക്ലിപ്തമില്ല* = ഈയുള്ളവന് നിന്തിരുവടിയുടെ തൃപ്പാദസേവനം എന്നത് ഒന്നൊഴികെ യാതൊന്നും ക്നപ്തമില്ല. ('ക്നപി സമ്പദ്യമാനേ' എന്ന ധാതുവിൽ നിന്നും ഭാവാർത്ഥത്തിൽ ഭൂതകാലത്തിൽ 'ക്ത' പ്രത്യയം ചേർന്ന് 'ക്നുപ്തം' എന്ന് നപുംസക ലിംഗമായുള്ള രൂപ ഉണ്ടാകുന്നു. 'ക്നുപ്തം' എന്നാൽ 'ക്നപ്തി' അതായത് വേണ്ടപോലെ ഉണ്ടാകുക എന്നുള്ള നില. ഓരോ കർമ്മവും കർത്താവിന്റെ നിലയെ ആശ്രയിച്ചാണ് വേണ്ടപോലെയോ അല്ലാതെയോ ആകുന്നത്. പ്രകൃതത്തിൽ ഭഗവത്ദർശനം സിദ്ധമായ സാധകൻ പിതൃമുക്തിക്കും മറ്റും കരണീയമെന്ന് വിധിക്കപ്പെട്ട ശ്രാദ്ധാദിക്രിയകൾ നടത്തുന്നതിന് അധികാരിത ഒഴിഞ്ഞുപോയവനായിരിക്കുന്നു. അങ്ങനെയുള്ളത് സാധകനെ സംബ

ന്ധിച്ചിടത്തോളം ഒന്നു മാത്രമേ കരണീയമായിട്ടുള്ളൂ. അതാകട്ടെ സർവ്വവും ഭഗവാങ്കൽ സമാചരിക്കുക എന്നുള്ളതാണ്

ഗീതയിലെ : അനന്യാശ്ചിന്തയന്തോ മാം
യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം

എന്നുള്ള നിത്യാഭിയുക്തതയാണ് സാധകൻ മുറുകെ പിടിച്ചിരിക്കുന്നത്) *ഇവൻ ഭഗത്കൃപയുണ്ടെങ്കിൽ ലബ്ധ വിദ്യനായിട്ട് (ഇവന്) അനന്യസംതൃപ്തിയും പദഭക്തിയും ആശുവരും* = ഈയുള്ളവൻ ഭവാന്റെ (അവിടുത്തെ) ഈ കൃപയുണ്ടെങ്കിൽ (ഇത് എന്നത് ഭഗവത്കൃപയുടെ വിശേഷണമായി യോജിപ്പിക്കണം) ലഭിക്കപ്പെട്ട വിദ്യയോട് കൂടിയവനായിട്ട് (ഇവിടെ വിദ്യ ആത്മജ്ഞാനം തന്നെയാണ്. ഭഗവാൻ തന്നെയാണ് തത്ത്വമസ്യാദി മഹാവാക്യങ്ങളിലൂടെ ബ്രഹ്മാത്മൈക്യം ഉപദേശിക്കുന്ന ഗുരു. ആ ഭഗവാന്റെ ദർശനം തനിക്ക് ലഭിച്ചതുകൊണ്ട് അവിടുത്തെ കൃപ സുവ്യക്തമായിരിക്കുന്നു. അതേ കൃപ തന്നെ ഭഗവാനിൽ നിന്നും വിദ്യാലാഭത്തിനും പ്രയോജകീഭവിക്കുമെന്ന് സാധകൻ ആശംസിക്കുന്നു. എന്താണ് വിദ്യാലാഭം കൊണ്ട് പ്രാപ്യമാകേണ്ടത്. ഒന്നാമതായി അനന്ന്യ സംതൃപ്തി. ഐഹികമോ അമുഷ്മികമോ ആയ ഭോഗങ്ങളെല്ലാം താൽക്കാലികമായ സംതൃപ്തി മാത്രമേ നൽകുകയുള്ളൂ. എന്നാൽ അവയൊക്കെയും കർമ്മക്ഷയത്താൽ ക്ഷയിച്ചുപോകുന്നവയാണ്. വിദ്യാലാഭത്തിലുണ്ടാകുന്ന സംതൃപ്തിയാകട്ടേ അനന്ന്യയാണ് അസാധാരണമായുള്ളതാണ്. 'ന വിദ്യതേ അന്യാ സംതൃപ്തിഃ യസ്യാഃ സാ അനന്യസംതൃപ്തിഃ' 'ഏകമേവാദ്വിതീയം ബ്രഹ്മഃ' എന്ന് പറഞ്ഞതുപോലെ വിദ്യാലാഭത്തിലുള്ള സംതൃപ്തി സജാതീയ വിജാതീയ സ്വഗത ഭേദരഹിതമാണ്. ബ്രഹ്മാനന്ദം തന്നെയാണ്. അതോടുകൂടി പദഭക്തിയും ആശുവരും എന്നു പറഞ്ഞതുകൊണ്ട് തൃപ്പാദ ഭക്തി വിദ്യാലാഭത്തിന്റെ സർവ്വോത്തമ ഫലമാണെന്ന് സൂചിതമായിരിക്കുന്നു. ഇതാണ് 'പരാ' എന്ന് സംജ്ഞിതമായ ഭക്തി തത്സുഖ സുഖത്വമം എന്നും തദ്ദുഃഖ ദുഃഖിത്വമ് എന്നും ലക്ഷിപ്പിക്കപ്പെട്ട പരമപ്രേമാത്മികമായ ഭക്തിയാണ് ഇവിടെ പ്രസ്തുതയായിരിക്കുന്നത്. 'ആശു' എന്ന ആശയം സമനന്തരക്ഷണത്തെ കുറിക്കുന്നു. അഖണ്ഡാർത്ഥ ബോധം, അടുത്ത ക്ഷണത്തിൽ അവിദ്യനാവൃത്തി, അതോടുകൂടി പരമപദപ്രാപ്തി. ഈ ക്രമത്തെ സൂചിപ്പിക്കുന്നതാണ് ആശു എന്ന നിപാതം. *മാം പഹി!* = അവിടുന്ന് എന്നെ രക്ഷിച്ചാലും!

മനുഷ്യൻ ജന്മനാ ഋഷിമാരോടും ദേവന്മാരോടും പിതൃക്കളോടും ഋണമുള്ളവനാണെന്ന് പറയപ്പെടുന്നു. വിദ്യാഗ്രഹണരൂപമായ ബ്രഹ്മ

ചര്യംകൊണ്ട് ഋഷിമാരോടുള്ള ഋണം ഞാൻ വീട്ടിക്കഴിഞ്ഞിരിക്കുന്നു. യജ്ഞമാണല്ലോ ദേവന്മാരോടുള്ള ഋണം വീട്ടുവാനുള്ള ഉപായം. യജ്ഞം ഗൃഹസ്ഥാശ്രമിക്കു മാത്രമേ കർത്തവ്യമായുള്ളു. പ്രജാതന്തുവിനെ വ്യവച്ഛേദിക്കരുത് അതായത് സ്വകുലത്തിൽ തുടർന്ന് സന്തതിയുണ്ടാകുവാൻ വേണ്ടി ഗാർഹസ്ഥ്യം സ്വീകരിക്കണം എന്നുള്ള വിധിയുണ്ട്. പിതൃക്കൾ 'പുത്' എന്ന് പേരായ നരകത്തിൽ പതിക്കാനിടവരാതെ ത്രാണം ചെയ്യുന്നവനാണ് - കാക്കുന്നവനാണ് പുത്രൻ. അത് പിതൃക്കളെ ഉദ്ദേശിച്ചുള്ള ബലിതർപ്പണാദികളിലൂടെയേ സാദ്ധ്യമാകുകയുള്ളൂ എന്നാണ് ശ്രൗതമായ പ്രമാണം. എന്നാൽ പിതൃക്കളുടെ പിണ്ഡലോപത്തിനും മറ്റും പരിഹാരം ചെയ്യത്തക്ക നില എന്നെ സംബന്ധിച്ചിടത്തോളം നിറവേറുവാൻ പ്രയാസമുണ്ട്. അതുപോലെ യജ്ഞാദികൾക്കും എന്നെ സംബന്ധിച്ചിടത്തോളം പൊരുത്തക്കേടുണ്ട്. ആ ആധികാരിത എന്നെ കൈവിട്ടിരിക്കുന്നു. എനിക്കാകട്ടേ നിൻതിരുവടിയുടെ തൃപ്പാദ പരിചരണമൊന്നൊഴികെ സാദ്ധ്യമോ അപേക്ഷണീയമോ ഇല്ലെന്ന് ഉറപ്പുണ്ട്. എന്റെ ആഗ്രഹം അറിയിക്കാം ഇപ്പോൾ അവിടുന്ന് വാത്സല്യപൂർവ്വം കാണിക്കുന്ന കാരുണ്യം ഇതേ നിലയിൽ തുടർന്നുണ്ടാകുമെങ്കിൽ അവിടുന്ന് തന്നെ എനിക്ക് ആത്മവിദ്യനേടിയവനാണെന്നുള്ള നില കൈവരുന്നു. അതോടുകൂടി മറ്റൊന്നുകൊണ്ടും ലഭിക്കാതുള്ള ആനന്ദത്തിന്റെ പരമകാഷ്ടയും സർവ്വോപരി തൃപ്പാദത്തോട് പറ്റി നിന്നുള്ള ഭക്തിപാരമ്യവും വേഗത്തിൽ സാധ്യമാകും;. അല്ലയോ ഷൺമുഖ! ഈ നിലയിലെല്ലാം എനിക്ക് കടന്നുപോകുന്നതിന് തടസ്സമായുള്ള ദുരിതങ്ങളിൽ നിന്നും എന്നെ വിമുക്തനാക്കി പരിരക്ഷിക്കേണമേ!

10

ലൂതമുള്ളിലിരുന്ന നൂലുവലിച്ചു നൂത്തുകളിച്ചതും
സാദരം തനതുള്ളിലാക്കി രമിച്ചിടുംപടി മായയാ
ഭൂതഭൗതികമൊക്കെയും പതിവായെടുത്തു ഭരിച്ചഴി-
ച്ചാദിമൂച്ചുടരായ് വിളങ്ങുമനന്ത, ഷൺമുഖ പാഹി മാം.

ശ്രീ ഷൺമുഖൻ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരകാരണമായ പരമാത്മാവുതന്നെയെന്നു വ്യക്തമാക്കുന്ന ശ്ലോകമാണിത്. അക്ഷരമാലാക്രമമനുസരിച്ച് ഞകാരത്തിലാണ് പദ്യം ആരംഭിക്കേണ്ടത്. എന്നാൽ സംസ്കൃതത്തിൽ തന്നെ 'ഞ' കാരത്തിനു ദീർഘമില്ലെന്നു മഹാഭാഷ്യകാരനായ പതഞ്ജലി പറഞ്ഞിട്ടുണ്ട്. ഗുരുദേവൻ 'ഞ' കാരത്തിന്റെ സ്ഥാനത്തിൽ ലു എന്നു സ്വീകരിച്ചപോലെ ഇവിടെ ലൂ എന്നത് ദീർഘമായ ഞ ആകാരത്തിനു പകരമായി സ്വീകരിച്ചിരിക്കുന്നു.

ലൂത ചിലന്തിയാണ്. ആ ശബ്ദം സ്ത്രീലിംഗവുമാണ്. പക്ഷെ ഗുരു

ദേവൻ 'ലുതം' എന്നു നപുംസകലിംഗമായി പ്രയോഗിച്ചിരിക്കുന്നു. *ലൂത മുള്ളിലിരുന്നു നൂലു വലിച്ചുനൂത്തു കളിച്ചതും സാദരം തനതുള്ളിലാക്കി രമിച്ചിടും പടി=* ചിലന്തി തന്റെ ഉള്ളിലുണ്ടായിരുന്ന നൂല് പുറത്തേക്കു വലിച്ചുനീട്ടുന്നു, അതുപോലെ ആദരവോടെ അതിനെ തന്റെ ഉള്ളിലേക്കു വലിച്ചെടുക്കുന്നു. അങ്ങനെ ചിലന്തി നൂല് സൃഷ്ടിക്കുകയും വീണ്ടും അതിനെ ഉള്ളിലേക്കു തന്നെ വലിച്ചെടുക്കുകയും ചെയ്തുകൊണ്ടു കളിച്ചു സന്തോഷിക്കുന്നു. അതുപോലെ ഭഗവാൻ ഷണ്മുഖൻ *മായയാഭൂതഭൗതികമൊക്കെയും പതിവായ് എടുത്തു ഭരിച്ചഴിച്ചാദിമുച്ചുടരായി=* മായ കൊണ്ടു ഭൂതങ്ങളെയും പഞ്ചീകരിച്ചിട്ടില്ലാത്ത ആകാശാദിസൂക്ഷ്മഭൂതങ്ങളെയും - പഞ്ചീകരിച്ചിട്ടുള്ള സ്ഥൂലങ്ങളായ ആകാശാദിഭൗതികപദാർത്ഥങ്ങളെയും പ്രതിദിനം തന്റെ ഉള്ളിൽ നിന്ന് പുറത്തേക്കെടുത്ത് അവയെ ഭരിക്കുകയും - നിലനിർത്തുകയും പോഷിപ്പിക്കുകയും ഒടുവിൽ മുഴുവൻ അഴിച്ച് തന്നിൽത്തന്നെ അടുക്കുകയും ചെയ്യുന്ന ആദികാരണമായി വിളങ്ങുന്നു ഭഗവാൻ ഷൺമുഖൻ. അങ്ങനെ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തി വിനോദിച്ച് വിരാജിക്കുന്ന അനന്തനായ (അന്തമില്ലാത്ത- നാശമില്ലാത്ത ഭഗവാൻ ഷൺമുഖ എന്നെ രക്ഷിക്കുമാറാകേണമേ.

മായ, അവിദ്യ , പ്രകൃതി മുതലായ പദങ്ങൾ വേദാന്തശാസ്ത്രങ്ങൾ പര്യായപദങ്ങളായി പ്രയോഗിക്കാറുണ്ട്. എങ്കിലും സമഷ്ടിയായ അവിദ്യ മായയും വ്യഷ്ടിയായതു അജ്ഞാനവുമെന്നു ഭേദം കല്പിക്കാം. മായ അനാദിയാണ്. അതു വിദ്യകൊണ്ട് ഇല്ലാതാകുന്നതാണ്. കയറു കയറാണെന്ന് ധരിക്കാത്തതുകൊണ്ടാണ് അതു സർപ്പമായി തോന്നുന്നത്. 'ഇതു കയറാണ് സർപ്പമല്ല' എന്നു അധിഷ്ഠാനമായ വസ്തുവിന്റെ - കയറിന്റെ യാഥാർത്ഥ്യം ഗ്രഹിക്കുന്നതോടെ അജ്ഞാനം നീങ്ങി- അജ്ഞാനം കൊണ്ടു തോന്നിയ സർപ്പവും ഇല്ലാതാകുന്നു. അതുപോലെ പരമാത്മാവിന്റെ യഥാർത്ഥജ്ഞാനം ഇല്ലാത്തതുകൊണ്ട് - രജ്ജുവിൽ സർപ്പമെന്നപോലെ- പരമാത്മാവിൽ പ്രപഞ്ചത്തെ ആരോപിക്കുകയാണ്. അങ്ങനെ പ്രപഞ്ചത്തിന്റെ ഉത്പത്തിയും സ്ഥിതിയും മായകൊണ്ടുണ്ടായതാണ്. മായ നീങ്ങിയാൽ അധിഷ്ഠാന വസ്തുവിന്റെ സാക്ഷാത്കാരത്തോടെ മായ (അവിദ്യാ ഇല്ലാതായാൽ- പ്രപഞ്ചവും ഇല്ലാതാകും. ഇതാണു മായാവിലാസം. അതു കൊണ്ടാണ് 'മായയാ- മായകൊണ്ട് ' എടുത്തുഭരിച്ചഴിച്ച്' എന്നു ശ്ലോകത്തിൽ പറയുന്നത്.

'ലൂതശബ്ദം' ലൂഞ്ഛേദനേ എന്ന ധാതുവിനോടു 'ക്ത'പ്രത്യയം ചേർത്ത രൂപം . ലൂനം എന്ന് 'ത്'കാരത്തിനു 'ന'കാരാദേശം രൂപമാണ് വേണ്ടത്. ഛേദിക്കപ്പെട്ടത് എന്നർത്ഥം. പേരായതുകൊണ്ട് നത്വമില്ലെന്നു പറയണം. മുണ്ഡകോപനിഷത്തിൽ. 'യഥോർണനാഭിഃ

സൃജതേ ഗൃഹ്ണതേ ച യഥാ പൃഥിവ്യാമോഷധയഃസംഭവന്തി യഥാ സതഃ പുരുഷാത് കേശലോമാനി തഥാക്ഷരാത്സംഭവതീഹവിശ്വം എന്നു പറയുന്നു. ഊർണനുഭി (ഊർണം നാഭിയിലുള്ളത് - ചിലന്തി, നൂല് സൃഷ്ടിക്കുകയും ഗ്രഹിക്കുകയും ചെയ്യുന്നതുപോലെയും ഭൂമിയിൽ സസ്യലതാദികൾ ഉണ്ടാകുന്നതുപോലെയും ജീവനുള്ള പുരുഷനിൽ നിന്നു കേശരോമങ്ങൾ ഉണ്ടാകുന്നതുപോലെയും ആ അക്ഷരത്തിൽ നിന്നും പ്രപഞ്ചം ഉണ്ടാകുന്നു എന്നാണ് മന്ത്രത്തിന്റെ അർത്ഥം., ഷൺമുഖൻ പരമാത്മാവാണ്; ഓങ്കാരപ്പൊരുളാണ്. അതുകൊണ്ട് ആ ഭഗവാൻ പ്രപഞ്ചത്തെ സൃഷ്ടിച്ചും ഭരിച്ചും അഴിച്ചും വിനോദിക്കുന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ കുട്ടികൾ മണ്ണുകൊണ്ട് വീടുണ്ടാക്കിയും തട്ടിതകർത്തും കളിക്കുന്നതുപോലെ ഒരു വിനോദമാണ്. ലീലയാണ്. ലൂത നൂലു പുറത്തുവിടുന്നതും തിരിച്ചെടുക്കുന്നതും തന്റെ ഇച്ഛയ്ക്ക നുസരിച്ചാണ് . അതുപോലെ പ്രപഞ്ചസൃഷ്ട്യാദികളും ഭഗവദിച്ഛയ്ക്ക ധീനമാണ്. 'രമിച്ചിടും പടി' കളിച്ചത് മുതലായ പദങ്ങൾ ഇക്കാര്യമാണ് വിശദമാക്കുന്നത്. സാധാരണ ലോകത്തിൽ ഉപദാനകാരണവും നിമി ത്തകാരണവും ഒന്നായിക്കാണുന്നില്ല. കുടത്തിനു ഉപാദാനകാരണം മണ്ണും നിമിത്തകാരണം കുശവനും , ദണ്ഡവും, ചക്രവും മറ്റുമാണ്. ഇവിടെ ചിലന്തിതന്നെയാണ് നിമിത്തകാരണവും ഉപാദാനകാരണവും. അതുപോലെ പ്രപഞ്ചത്തിന്റെ കാര്യത്തിലും ഉപദാനകാരണവും നിമി ത്തകാരണവും പരമാത്മാവായ ഷൺമുഖൻ തന്നെയാണ്.

11

എട്ടു ചുറ്റൊടു മോക്ഷമാർഗ്ഗമടച്ചു മേവിന കുണ്ഡലി-
ക്കെട്ടറുത്തു കിളർന്നു മണ്ഡലവും പിളർന്നു ഭവത്പദം
തുഷ്ടിയോടു പിടിപ്പതിന്നരുളുന്നതെന്നു ഭവാബ്ധിയിൽ-
പ്പെട്ടുപോകരുതിന്നിയും ഭഗവാനെ, ഷൺമുഖ പാഹി മാം.

എകാരത്തിൽ ആരംഭിക്കുന്ന പദ്യം. ഗുരുദേവൻ സംസാരസാഗര ത്തിൽ കുടുക്കി ഇനിയും തന്നെ വലയ്ക്കരുതേ. അതിൽ നിന്നും എന്നെ ന്നേയ്ക്കുമായി കരകയറ്റേണമേ, മുക്തനാക്കേണമേ എന്നു ഷൺമു ഖനോട് പ്രാർത്ഥിക്കുന്നു.

എട്ടു ചുറ്റോടു കൂടിയ കുണ്ഡലിനീശക്തി(പാമ്പ്)മോക്ഷമാർഗ്ഗ ത്തെ അടച്ച് മൂലാധാരത്തിന്റെ അടിയിലായി സ്ഥിതിചെയ്യുന്നു. മോക്ഷ മാർഗ്ഗം സുഷുമ്നാനാഡിയാണ്. അതിന്റെ അധോഭാഗത്തിൽ ഈ കുണ്ഡലിനിശക്തി വഴിയടച്ച് ഉറങ്ങിക്കിടക്കുന്നു. യോഗസാധനയി ലൂടെ ആ എട്ടു ചുറ്റുകളെയും ഛേദിച്ച് അഴിച്ചു വിടർത്തി ആ സുഷു മ്നാനാഡിയിലൂടെ ശക്തിയുടെ പ്രഭാപ്രസരം ഉയർന്നുപോയി മൂലാ ധാരം, സ്വാധിഷ്ഠാനം മണിപൂരം, അനാഹതം, വിശുദ്ധി, ആജ്ഞ

എന്നീ ആറു ആധാരങ്ങളെയും കടന്നു മൂർധാവിലുള്ള സഹസ്രാരപ ദ്മത്തിനും അപ്പുറത്തുള്ള നിന്തിരുവടിയുടെ പാദത്തിൽ എത്തിച്ചേര ണം. അവിടെയെത്തി പരമാനന്ദമനുഭവിച്ചുകൊണ്ട് നിന്തിരുവടിയുടെ പാദങ്ങളെ മുറുകെ പിടിച്ചുകൊണ്ട് എന്നെന്നും കഴിയണം. അങ്ങനെ ജനനമരണരൂപമായ സംസാരസാഗരത്തിന്റെ അക്കരെപറ്റണം. പിന്നീ ടൊരിക്കലും ഈ സാഗരത്തിൽപ്പെട്ടു ജനിമൃതികൾ അനുഭവിക്കാൻ ഇടവരുത്തരുതേ. ഷാഡ്ഗുണ്യപരിപൂർണ്ണനായ ഭഗവാനേ ഷൺമുഖാ അടിയനെ എപ്പോഴും കാത്തരുളേണമേ.

എട്ടുചുറ്റോടുകൂടിയ കുണ്ഡലി- കുണ്ഡലിനി എന്നാണു വേ ണ്ടതു ശക്തിയുടെ വിശേഷണമാണ്- മൂലാധാരത്തിന്റെ അധോഭാഗ ത്തിൽ സുഷുമ്നയുടെ വാതിലടച്ചു സ്ഥിതിചെയ്യുന്നു. ചുറ്റുകളുടെ കാര്യത്തിൽ മതഭേദമുണ്ട്. മൂന്നു, അഞ്ചു, ഏഴു എന്നിങ്ങനെ പല ഗ്രന്ഥ ങ്ങളിലും ചുറ്റുകളുടെ എണ്ണം പലതായി പറഞ്ഞുകാണുന്നു. കുണ്ഡ ലത്തിന്റെ (കമ്മലിന്റെ) ആകൃതിയിൽ ചുറ്റിയിരിക്കുന്നതു കൊണ്ട് കുണ്ഡലി എന്നു പറയുന്നു. പാമ്പ് സാധാരണ ചുറ്റിയാണ് കാണ പ്പെടുന്നത്. ഉറങ്ങിക്കിടക്കുന്ന കുണ്ഡലിനീശക്തി യോഗസാധനയി ലൂടെ ഉണർന്നു ചുരുളഴിച്ചു മേൽപ്പോട്ടു പ്രഭാപൂരം പരത്തിക്കൊണ്ട് ആറുചക്രങ്ങളെയും കടന്ന് മൂർധാവിലുള്ള സഹസ്രാരപദ്മത്തിൽ എ ത്തുന്നു. അതാണ് ബോധമണ്ഡലം. അതോടു കൂടി സാധകന് പ്രഭാ- പ്രവാഹമനുഭവപ്പെടുന്നു. ആ ബോധമണ്ഡലത്തിന്റെ മധ്യത്തിലാണ് ബിന്ദുരൂപിണിയായ ശക്തി. അതുമായി ഈ പ്രഭാപ്രസരം ഏകീഭവി ക്കുന്നു എന്നു യോഗാനുഭവമുള്ളവർ പറയുന്നു. അങ്ങനെ നിത്യാന ന്ദരൂപം അനുഭവപ്പെടുന്നു. ഗുരുദേവൻ ആ പദ്മത്തിൽ സ്ഥിതിചെയ്യുന്ന ഷൺമുഖന്റെ പാദാരവിന്ദത്തിൽ വിലയം പ്രാപിക്കണേ എന്നു പ്രാർത്ഥി ക്കുന്നു. വീണ്ടും ജനനവും മരണവും ഉണ്ടായി ക്ലേശിക്കുവാൻ ഇടവ രുത്തരുതേയെന്നും കാത്തരുളണമെന്നും ആണ് സാധകന്റെ നിരന്ത രപ്രാർത്ഥന.

ശതംചൈകാ ഹൃദയസ്യനാഡ്യഃ താസാം മൂർധാനം അഭിനിഃസൃ തൈകാ തയോർധ്വമായന്നമൃതത്വമേതി വിഷ്വങ്ങന്യാ ഉത്ക്രമണേ ഭ വന്തി (മുണ്ഡകോപനിഷത്ത്) ഹൃദത്തിന്റെ നൂറ്റൊന്നു നാഡികളിൽ ഒന്നു മൂർധാവിന്നഭിമുഖമായി മേൽപ്പോട്ടു പോകുന്നു. അതിലെ പോകു ന്നവൻ അമൃതത്വത്തെ പ്രാപിക്കുന്നു. മറ്റുനാഡികൾ നിർഗമനത്തിൽ വിലങ്ങനെയാണ്) എന്നു ഉപനിഷത്തിൽ നിർദ്ദേശിക്കുന്ന നാഡി സുഷു മ്നയാണ്.

സമഗ്രമായ ഐശ്വര്യം, സമഗ്രമായ വീര്യം, സമഗ്രമായ യശസ്സ്, സമഗ്രമായ ശ്രീ (സമ്പത്ത്) സമഗ്രമായ ജ്ഞാനം. സമഗ്രമായ വൈരാ ഗ്യം ഇവയാണ് ഭഗമെന്നു പറയപ്പെടുന്നത്. ഈ ആറുഗുണങ്ങൾ ഉള്ള

വൻ ഭഗവാൻ. പ്രാണികളുടെ ഉത്പത്തി, നാശം, ആഗമനം, ഗമനം, വിദ്യ, അവിദ്യ ഇവയെ അറിയുന്നവൻ ഭഗവാൻ എന്നു മറ്റൊരു അഭിപ്രായം കാണുന്നു.

12

ഏതുമൊന്നു ഭവാനൊഴിഞ്ഞടിയന്നൊരാശ്രയമാരുമീ-
ഭൂതലത്തിലുമെങ്ങുമില്ല കൃപാനിധേ, കരുതേണമേ!
'കാതിലോല' യിതെന്നു ചിന്ത തുടർന്നിടും മയി സന്തതം
ഭാതി യാവദനങ്ഗദാഹികടാക്ഷമഗ്നിജ പാഹി മാം.

സ്ത്രീകളുടെ ലീലാകടാക്ഷങ്ങളിൽപ്പെട്ടുഴലാതെ എന്നെ കാത്തു രക്ഷിക്കണമെന്നു ശ്രീഷൺമുഖനോട് പ്രാർത്ഥിക്കുന്നു. ഏകാരത്തിൽ തുടങ്ങുന്ന പദ്യം.

*ഏതുമൊന്നു ഭവാനൊഴിഞ്ഞടിയന്നൊരാശ്രയമാരുമീഭൂതലത്തിലുമെങ്ങുമില്ല* = ദയാനിധിയായ ഭഗവാനേ, ഈ ഭൂതലത്തിൽ നിന്തിരുവടിയല്ലാതെ, *ഒരാശ്രയവും* = അവലംബവും - താങ്ങും മറ്റൊരാളുമില്ല. നിന്തിരുവടി മാത്രമേ എനിക്കു താങ്ങായുള്ളൂ. അടിയനിൽ എപ്പോഴും സ്ത്രീകളെക്കുറിച്ചുള്ള ചിന്ത തുടർന്നുനിൽക്കും. യുവതിക്കളക്കാണുമ്പോൾ ഇവരിൽ അതിസുന്ദരി ആര്? (അതിലോല- അതിസുന്ദരി കാ- ആര്?) എന്ന ചിന്ത വീണ്ടും വീണ്ടും തലപൊക്കുന്നു. ഞാൻ കാമവികാരാധീനനാകുന്ന കാമദേവനെ ദഹിപ്പിക്കുന്ന- ഭസ്മമാക്കുന്ന കടാക്ഷം എന്നിൽ എപ്പോഴും പ്രകാശിക്കണം. അതു കടാക്ഷത്തിനു ഞാൻ വിഷയമാകുന്നതുവരെ ഈ കാമവികാരങ്ങൾ എന്നെ അലട്ടിക്കൊണ്ടിരിക്കും- ഹേ അഗ്നിജ അഗ്നിയിൽ ജനിച്ചവനായ ഭഗവാനേ, നിന്തിരുവടി ഈ അഗതിയെ രക്ഷിക്കുമാറാകേണമേ.

*അങ്ങു ദയാനിധി*= കരുണാകരൻ - ആണ്. അതുകൊണ്ട് അടിയനെ ദയാവായ്പോടെ നോക്കുവാൻ ഒരു പ്രയാസവുമില്ല. അതുപോലെ ശിവബീജത്തെ പ്രാവിന്റെ രൂപത്തിൽ വന്ന അഗ്നിദേവൻ തട്ടിയെടുത്തു. ആ ബീജത്തിന്റെ അത്യുഗ്രമായ ചൂട് താങ്ങാനാകാതെ അഗ്നിദേവൻ ഗംഗയിൽ നിക്ഷേപിച്ചു. ഗംഗാജലത്തിൽ തിളച്ചുപൊങ്ങിനിന്ന ആ ബീജം അവിടെകുളിക്കാനിറങ്ങിയ കൃത്തികളിൽ പ്രവേശിച്ചു. അവർ ശരവനത്തിൽ പ്രസവിച്ചു. അങ്ങനെ ആറു കുഞ്ഞുങ്ങൾ ആ കാട്ടിൽ കിടന്നതു കണ്ട നാരദൻ ശ്രീപാർവ്വതീദേവിയെ നിന്റെ കുഞ്ഞുങ്ങൾ ഇതാ ശരവനത്തിൽ കിടക്കുന്നുവെന്നു പറഞ്ഞു. ദേവി ഓടിച്ചെന്ന് ആ കുഞ്ഞുങ്ങളെ വാരിയെടുത്തു ഒന്നിച്ചു കെട്ടിപ്പുണർന്നു. അങ്ങനെ ശരീരമൊന്നാവുകയും മുഖങ്ങൾ ആറായിത്തന്നെ ശേഷിക്കുകയും ചെയ്തു. അഗ്നിയിൽ ജനിച്ചവൻ അഗ്നിജൻ-ഷൺമുഖൻ എന്നർത്ഥം. ശരവണഭവൻ, കാർത്തികേയൻ, ഷഡാനനൻ എന്നുതുട

ങ്ങിയ പേരുകൾ സുബ്രഹ്മണ്യനു അങ്ങനെ വന്നു ചേർന്നതാണ്.

അഗ്നിജൻ, കൃപാനിധി എന്നീ സംബോധനകൾ സാഭിപ്രായമാണ്. അഗ്നിജനായതു കൊണ്ട് അനംഗദാഹികടാക്ഷം (അംഗനെ - കാമനെ ദഹിപ്പിക്കുന്ന കടാക്ഷം) സഹജമാണ്. അതുകൊണ്ട് എന്റെ 'കാതിലോല' തുടങ്ങിയ കാമവികാരത്തെ ദഹിപ്പിക്കുവാൻ യാതൊരു പ്രയാസവുമില്ലെന്നാണ് സൂചന.

ഹേ കരുണക്കടലേ, ഷൺമുഖ അങ്ങല്ലാതെ ഈ ഭൂതലത്തിൽ അടിയന് ഒരു തുണയില്ല. അഗതിയായ അടിയനെ ആശ്രയമരുളി സഹായിക്കണേ. യുവതിജനങ്ങളെ കാണുമ്പോൾ കാമവികാരങ്ങൾക്കു വശഗമാകുന്ന അടിയന്റെ ഹൃദയം സുന്ദരികളെ കാണാൻ കൊതിക്കുന്നു. ഹേ അഗ്നിജനായ ഭഗവാനേ , അടിയന്റെ ഇത്തരം നീചങ്ങളായ മാരമാലകറ്റി അടിയനെ എപ്പോഴും കാത്തുകൊള്ളേണമേ.

13

ഐശബീജമതിങ്കൽനിന്നുളവായ നിന്തിരുമേനിയി -
ങ്ങാശുശുക്ഷണി മിന്നലോടുപമിക്കുമിന്നികടത്തിലും
നാശഹീനനതാമഗസ്ത്യമുനീന്ദ്രസന്നിധിയിങ്കൽനി -
ന്നാശിഷാ ഗുരുനാഥനായകണക്കു, ഷൺമുഖ പാഹി മാം.

'ഐ' കാരത്തിൽ ആരംഭിക്കുന്ന പദ്യം. *ഹേ ഷൺമുഖ, നിന്തിരുവടിയുടെ തിരുമേനി* (ശരീരം) *ഐശബീജമതിങ്കൽ നിന്ന്* = ഈശനെ - ശ്രീപരമേശ്വരനെ സംബന്ധിച്ച ബീജത്തിൽ നിന്നുണ്ടായതാണ്. ആ തിരുമേനി ആശുശുക്ഷണിയാണ്, ആ അഗ്നിയാണ്. ആ അഗ്നിതുല്യമാണ്. അതിനെ മിന്നലോടുപമിക്കാം. ആ അഗ്നിപോലെയോ മിന്നൽ പോലെയോ ജ്വലിക്കുന്നതിന്റെ നികടത്തിലും സമീപത്തിലും നാശരഹിതനായ - നിത്യനായ അഗസ്ത്യ മുനീന്ദ്രന്റെ ഗുരുനാഥന്റെ സന്നിധിയിൽ എന്നപോലെ നിന്നു ആശീസ്സോടെ ഗുരുനാഥനായ നിന്തിരുവടിയുടെ സന്നിധിയിലും ഇരിക്കുവാൻ അനുഗ്രഹിക്കേണമേ, അടിയനെ കാത്തുകൊള്ളേണമേ.

*ആശുശുക്ഷണി*= അഗ്നി. എല്ലായിടവും വേഗം ഹിംസിക്കുന്നവൻ. ആശു- ശു- ക്ഷണി .'ശു' പൂജകാർത്ഥത്തിലുള്ള നിപാതം എന്നു രാമാശ്രമി. വേഗം ശോഷിപ്പിക്കുന്നവൻ അഗ്നി എന്നർത്ഥം. ഷൺമുഖൻ ശിവബീജത്തിൽ നിന്ന് ജനിച്ചത്. അതു ആ തിരുവുടൽ ശിവബീജ സമുദ്ഭവമാകയാലും. ആ ബീജം അഗ്നിയിൽ നിക്ഷിപ്തമായി ശിശുവായി ജനിക്കയാലും അഗ്നിയാണ്. മണ്ണിൽ നിന്നുണ്ടാകുന്ന കുടം മണ്ണാണ്. അതുപോലെ അഗ്നിജനും അഗ്നിയാണ്. ആ ശരീരം മിന്നൽ പോലെ മിന്നുന്നതാണ്. അഗസ്ത്യന്റെ സന്നിധിയിൽ ശിഷ്യന്മാർ

തൊഴുകൈയോടെ ആശിസ്സുനേടാനുള്ള ഇച്ഛയോടെ നിൽക്കുന്നതു പോലെ അടിയനും നിന്തിരുവടിയുടെ സമീപത്തിൽ നിൽക്കുവാൻ അവസരം തന്ന് അനുഗ്രഹിക്കണേ എന്നു ഗുരുദേവൻ പ്രാർത്ഥിക്കുന്നു.

14

ഒന്നുപോലഖിലാണ്ഡകോടിയകത്തടച്ചതിനുള്ളിലും
തന്നകത്തിലുമെങ്ങുമൊക്കെനിറഞ്ഞു തിങ്ങിവിളങ്ങിടും
നിന്നരുൾക്കൊരിടം കൊടുപ്പതിനൊന്നുമില്ലയിതെപ്പൊഴോ
നിന്നിൽനിന്നരുൾകൊണ്ടു ജാതമിതൊക്കെയും, ഗുഹ പാഹി മാം.

'ഒ' കാരത്തിൽ ആരംഭിക്കുന്ന പദ്യം- പ്രപഞ്ചത്തിൽ ആദികാരണമായ ഷൺമുഖനോടു തന്നെ കാത്തരുളാൻ ഗുരുദേവൻ പ്രാർത്ഥിക്കുന്നു. ഹേ ഗുഹ ബ്രഹ്മാണ്ഡമണ്ഡലത്തിന്റെ ഉള്ളിൽ പൂർണ്ണമായും ഒരുപോലെ ഓരോ ജീവിയുടെയും ഉള്ളിലും എല്ലായിടത്തും തിങ്ങിനിറഞ്ഞു വിളങ്ങുന്ന നിന്തിരുവടിയുടെ അരുൾക്ക് - സൗമനസ്യത്തിനു- കനിവിന് ഒരു ഇടം കൊടുക്കാൻ ഒന്നുമില്ല.

നിന്തിരുവടിയിൽ നിന്ന് അരുൾ കൊണ്ട് പ്രീതി, അനുഗ്രഹം കൊണ്ട് ജാതമാണ് ഉണ്ടായതാണ് ഇക്കാണുന്നതെല്ലാം. നിന്തിരുവടി എന്നെ കാത്തുകൊള്ളണേ.

ഭഗവാൻ പ്രപഞ്ചത്തിലെല്ലാം ഉള്ളിലും പുറമേയും വ്യാപിച്ച് നിറഞ്ഞു നിൽക്കുന്ന ചൈതന്യസ്വരൂപനാണ്. 'സബാഹ്യാഭ്യന്തരോ ഹ്യജഃ'- ബാഹ്യദേശത്തോടും അന്തരത്തോടും കൂടിയ പരമാത്മാവ് - അജനാണെന്നു നിർദ്ദേശിക്കുന്നതു ശ്രദ്ധിക്കേണ്ടതാണ്. നിന്തിരുവടിയുടെ കനിവിനു അഥവാ അറിവിനു സ്ഥിതിചെയ്യുവാൻ വിശാലമായ ഈ പ്രപഞ്ചം മതിയാവുകയില്ല. ഈ പ്രപഞ്ചം എപ്പോഴാണ് നിന്നിൽ നിന്നും ഉടലെടുത്തു, പ്രീതിയോടെ ഇതെന്നുണ്ടായി എന്നു പറയുവാനും സാധിക്കുന്നതല്ല.

സൃഷ്ടിയുടെ ആരംഭം അജ്ഞാതമാണ്. അതുകൊണ്ടു തന്നെ ഈ ബ്രഹ്മാണ്ഡമൊക്കെയും എപ്പോഴോ അജ്ഞാതമായ കാലത്തിൽ രൂപം കൊണ്ടതാണ് ' അനന്തമജ്ഞാതമവർണ്ണനീയമീലോകഗോളം തിരിയുന്ന മാർഗ്ഗം' എന്നു കവി പാടിയിട്ടുണ്ട്. ഇതു എവിടേയ്ക്കോ കറങ്ങികൊണ്ടു നീങ്ങുന്നു.

പ്രപഞ്ചരഹസ്യം അറിയുന്ന പണ്ഡിതന്മാർ വിരളമാണ്. ഹേ ഗുഹ ഭഗവാനേ, അടിയനും ഈ പ്രപഞ്ചത്തോടൊപ്പം കറങ്ങുകയാണ്. ഈ സംസാരഭ്രമണത്തിനു അറുതി വരുത്തി അനുഗ്രഹിക്കുമാറാകണേ എന്നാണ് ഗുരുദേവന്റെ പ്രാർത്ഥന.

15

ഓമിതി പ്രണവപ്രണഷ്ടകലിപ്രദോഷമനസ്സിൽ നി -
ന്നോമനപ്പുതുമേനി കണ്ടു കരംകുവിപ്പതിനാശയാ
പൂമണം ബുധപൂജിതം പെരുമാറുമങ്ഘ്രിസരോരുഹേ
നാമനം വിതനോമി നാശവിഹീന, ഷൺമുഖ പാഹി മാം.

ഓങ്കാരപ്പൊരുളായ ഷൺമുഖഭഗവാനോടു തന്നെ കാത്തരുളാൻ ഗുരുദേവൻ പ്രാർത്ഥിക്കുന്നു.

'ഓം' എന്നതു പ്രണവമാണ്, പരമാത്മവാചകമാണ്. ഹേ ഷൺമുഖ, ഓം എന്ന പ്രണവം ഉച്ചരിക്കുന്നതോടെ മനസ്സിലെ കലിയുഗത്താലുണ്ടാകുന്ന എല്ലാ ദോഷങ്ങളും നല്ലവണ്ണം നശിക്കുന്നു. അപ്പോൾ നിന്തിരുവടിയുടെ മനോഹരവും ഓമനത്തം തുളമ്പുന്നതുമായ മേനി (ശരീരം) കണ്ടു കൈകൂപ്പുവാനുള്ള ആശയോടെ കഴിയുന്ന ഞാൻ, ബുധജനം (പണ്ഡിതന്മാർ- ജ്ഞാനികൾ) ആദരവോടെ പൂജിക്കപ്പെടുന്നതും കല്പവൃക്ഷപൂക്കളുടെ ശോഭനമായ ഗന്ധം നിറഞ്ഞതും ആയ നിന്തിരുവടിയുടെ പാദസരോരുഹത്തിൽ- ചരണകമലത്തിൽ പ്രണാമം അർപ്പിക്കുന്നു. അഴിവില്ലാത്ത നിത്യനായ ഹേ ഷണ്മുഖഭഗവാനേ, നിന്തുരുവടി എന്നെ കാത്തരുളേണമേ.

'ഓം എന്നതു പ്രണവം ' പ്രനൂയതേ അനേന ഇതിപ്രണവം. ഏതുകൊണ്ടാണോ പരമാത്മാവ് സ്തുതിക്കപ്പെടുന്നത് അതു പ്രണവം എന്നാണർത്ഥം' യോഗശാസ്ത്രത്തിൽ തസ്യവാചകഃ പ്രണവഃ . ഈശ്വരനെ കുറിക്കുന്ന പദമാണ് പ്രണവമെന്നു വ്യക്തമാക്കുന്നു. ഓമിത്യേകാക്ഷരം ബ്രഹ്മ- ഓം എന്ന ഏകാക്ഷരം പരമാത്മാവാണെന്ന് ഗീതയിലും വ്യക്തമായി നിർദ്ദേശിക്കുന്നു. 'ഓം' എന്നതു എല്ലാമാണ്. ഭൂതവും വർത്തമാനവും ഭവിഷ്യത്തും ഓം എന്നതാണെന്നു മാണ്ഡ്യൂക്കോപനിഷത്തിലും പ്രതിപാദിച്ചു കാണുന്നു. അ+ ഉ+ മ് എന്നു മാത്രകളും അതിനതീതമായ അമാത്രവുമെന്നിങ്ങനെ അതിനു നാലംശം ഉണ്ടെന്നും. ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥയിലെ ആത്മാവിനേയും അവസ്ഥാത്രയാതീതനായ പരമാത്മാവിനെയും മുൻപറഞ്ഞ നാലു പാദങ്ങൾ പ്രകാശിപ്പിക്കുന്നതാണ് ഓങ്കാരം. ആ പ്രണവത്തിന്റെ നിരന്തരമായ ജപം കൊണ്ട് മനസ്സിന്റെ ദോഷങ്ങളെല്ലാം നശിച്ച് ഹൃദയം ശുദ്ധമാകുമെന്നും യോഗികൾ പറയുന്നു. അങ്ങനെ ഹൃദയം നിർമ്മലമായി ജ്ഞാനികൾ പൂജിക്കുന്ന ഭഗവാന്റെ തിരുമേനി കണ്ട് കൈകൂപ്പുവാൻ ആശയുണ്ടെന്നും ആ പാവനപാദകമലത്തിൽ കുമ്പിട്ട് കൃതാർത്ഥത നേടാൻ അനുഗ്രഹിക്കണമെന്നും ഗുരുദേവൻ ഭഗവാനോട് പ്രാർത്ഥിക്കുന്നു.

*നമനം*= നമസ്കാരം- നമനം തന്നെ നാമനം. നമനം എന്നതാണ്

വ്യാകരണസമ്മതമായ ശബ്ദം. വി എന്ന ഉപസർഗ്ഗത്തോടു കൂടിയ തനുവിസ്താരേ കരണേ ച' എന്ന ധാതുവിന്റെ പരസ്മൈപദത്തിലെ ലട്ട് ഉത്തമപുരുഷൈകവചനത്തിലെ രൂപം'വിതനോമി' നല്ലവണ്ണം ചെയ്യുന്നു.- നാമനം വിതനോമി- നല്ലവണ്ണം നമസ്കരിക്കുന്നു എന്നർത്ഥം. *അങ്ഘ്രിസരോരുഹേ*= അങ്ഘ്രിസരോരുഹത്തിൽ *അങ്ഘ്രി*= പാദം. *സരോരുഹം* = താമര- താമരപോലെ മൃദുലമായ പാദം എന്നർത്ഥം. കരം കുവിപ്പതിനു കൈകൂപ്പുവാൻ.

16

ഔഡുമണ്ഡലമദ്ധ്യവർത്തിയതാം ശശാങ്കനിഭൻ ഭവാൻ
കൈടഭാരിസരോരുഹാസനദേവതാസു മഹാമതേ
ഐഡഭാവമൊഴിക്ക മേ തവ തൃച്ചിലമ്പൊലി കേൾക്കുവാ-
നീഡയാമി ഭവത് പദാംബുജമെപ്പൊഴും ഗുഹ പാഹി മാം.

'ഔ' കാരത്തിൽ ആരംഭിക്കുന്ന പദ്യം. ഭഗവാന്റെ പാദകമലത്തെ സ്തുതിക്കുന്ന അടിയനെ രക്ഷിക്കണമെന്നു ഗുരുദേവൻ പ്രാർത്ഥിക്കുന്നു.

*ഔഡുമണ്ഡലം* = ഉഡുക്കളുടേതായ- നക്ഷത്രങ്ങളുടേതായ മണ്ഡലം-നക്ഷത്രമണ്ഡലം. മഹത്വമാർന്ന ബുദ്ധിയുള്ള ഭഗവാനേ, നിന്തിരുവടി കൈടഭാരി - കൈടഭന്റെ ശത്രു - മഹാവിഷ്ണു- സരോരുഹാസനൻ- താമരയാകുന്ന ഇരിപ്പിടമുള്ളവൻ. ബ്രഹ്മാവു മുതലായ ദേവതകളിൽ- ദേവതകളുടെ കൂട്ടത്തിൽ നക്ഷത്രസമൂഹത്തിന്റെ മധ്യത്തിൽ സ്ഥിതി ചെയ്യുന്ന ചന്ദ്രനുതുല്യനാണ്. (ശശാങ്കൻ - ശശംമുയൽ അങ്കമായുള്ളവൻ - അടയാളമായുള്ളവൻ- ശശം അങ്കത്തിൽ - മടിയിൽ ഉള്ളവൻ- ചന്ദ്രനു തുല്യൻ- നിഭശബ്ദത്തിന് സദൃശ്യമെന്നർത്ഥം) നിന്തിരുവടിയുടെ കാൽചിലമ്പൊച്ച കേൾക്കുവാൻ അടിയന്റെ ഐഡഭാവം- എന്റെ ചെകിടഭാവത്തെ- ചെകിട് കേൾക്കാൻ കഴിയായ്കയെന്ന അവസ്ഥയെ - ഒഴിവാക്കിത്തരേണമേ- നിന്തിരുവടിയുടെ മധുരമായ ചിലമ്പൊലി കേൾക്കുവാൻ കഴിവുണ്ടാക്കണമേ. നിന്തിരുവടിയുടെ കാൽത്താർ (ചരണകമലം) സദാ ഞാൻ സ്തുതിക്കാം (ഈഡയാമി- ഞാൻ സ്തുതിക്കാം) ഗുഹഭഗവാനേ അടിയനെ കാത്തരുളേണമേ.

ആകാശത്തിൽ നക്ഷത്രങ്ങളും സൂര്യചന്ദ്രാദിഗ്രഹങ്ങളും കറങ്ങിക്കൊണ്ടിരിക്കുന്നു. അശ്വിന്യാദികളായ നക്ഷത്രങ്ങൾ ചന്ദ്രന്റെ പത്നിമാരാണെന്ന് പുരാണങ്ങൾ പറയുന്നു. ചന്ദ്രൻ നക്ഷത്രേശനെന്നതു പ്രസിദ്ധമാണ്. നക്ഷത്രമണ്ഡലത്തിന്റെ മധ്യത്തിൽ കമനീയ ശീതളകാന്തിയോടെ ശശാങ്കൻ - ചന്ദ്രൻ വിരജിക്കുന്നു. അതുപോലെ

കൈടഭാരിയായ വിഷ്ണുവും വിഷ്ണുവിന്റെ നാഭികമലത്തിൽ ഇരിക്കുന്ന ബ്രഹ്മാവ് തുടങ്ങിയ ദേവസമൂഹത്തിൽ ഭഗവാൻ ഷൺമുഖനും അത്യന്തം മഹനീയ കാന്തിചൊരിഞ്ഞു വിലസുന്നു. ആ ഭഗവാന്റെ കാൽചിലങ്കകൾ മധുരമണിനാദം മുഴക്കുന്നു. ആ മധുരമോഹനമായ കിലുക്കം കേൾക്കുവാൻ കൊതിയുണ്ട്. ചെവിയുണ്ടെങ്കിലും വേണ്ടതു കേൾക്കാൻ സാധിക്കാതെ വരുന്നു. അതിനെ ബധിരത - ചെകിട് ബാധിക്കുന്നു. ആ ബധിരതയെ ഒഴിവാക്കി ആ കിങ്കിണിനാദം കേൾക്കുവാൻ അനുഗ്രഹിക്കണേ എന്നാണ് ഗുരുദേവന്റെ പ്രാർത്ഥന.

*ഐഡൻ*= കേൾക്കാൻ കഴിവില്ലാത്തവൻ- ചെകിടൻ. ഏഡനെ സംബന്ധിച്ചത് ഐഡം. കേൾക്കാൻ സാധിക്കാത്തവനെ സംബന്ധിക്കുന്ന ഭാവം അവസ്ഥാവിശേഷം. ഈ അവസ്ഥയെ ഒഴിവാക്കണം. *ഈഡയാമി* = ഞാൻ സ്തുതിക്കുന്നു. ഈഡസ്തുതൗ എന്ന ധാതുവിനോടു സ്വാർത്ഥത്തിൽ 'ണിച്' പ്രത്യയം ചേർത്ത ക്രിയാരൂപം . ഈഡയതി- ലട് ലകാരത്തിലെ ഉത്തമപുരുഷൈകവചനരൂപം ഈഡയാമി. ഭവത് പാദാംബുജം- ഭവാന്റെ പാദകമലം.

17

അംബുധിത്തിരയും തിരക്കുമിളപ്രവാഹവുമൊക്കെയോ-
രംബുരാശിയതായടങ്ങിയൊടുങ്ങിടുംപടി നിന്നിൽനി -
ന്നംബ, പൊങ്ങിമറിഞ്ഞുയർന്നു മറഞ്ഞിടുന്നഖിലാണ്ഡവും
അംബയാ സഹ വർത്തമാന വിജൻമ, ഷൺമുഖ പാഹി മാം.

'അം' എന്ന അക്ഷരത്തിൽ ആരംഭിക്കുന്ന പദ്യം. അമ്മയായ പാർവതീദേവിയൊടൊപ്പം വർത്തിക്കുന്ന ഷൺമുഖദേവ. അടിയനെ കാത്തരുളേണമേ എന്നു ഗുരുദേവൻ പ്രാർത്ഥിക്കുന്നു.

അംബ, അമ്മേ അംബുധി(സമുദ്രം)യിലെ തിരയും, തിരയിലെ നീർക്കുമിളകളുടെ പ്രവാഹവും (ഒഴുക്കും) എല്ലാം സമുദ്രം തന്നെയായി ഒടുങ്ങിടും പടി- ഒടുങ്ങത്തക്കവിധത്തിൽ - സമുദ്രത്തിൽ ലയിക്കത്തക്കവിധത്തിൽ നിന്തിരുവടിയിൽ നിന്നു ഉണ്ടായി വളർന്നു ഒടുവിൽ നിന്തിരുവടിയിൽത്തന്നെ വിലയം പ്രാപിക്കുന്നതാണ് ഈ ബ്രഹ്മാണ്ഡം മുഴുവനും. അപ്രകാരം പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിനിലയ കാരണമായി അമ്മയോടു കൂടി സ്ഥിതിചെയ്യുന്ന വിജന്മാവായ- ജന്മമില്ലാത്ത- ആദിയില്ലാത്ത- നിത്യനായ ഷൺമുഖ നിന്തിരുവടി അടിയനെ രക്ഷിക്കേണമേ.

തിരയും നുരയും പതയും, നീർക്കുമിളകളുമെല്ലാം സമുദ്രത്തിൽ നിന്നുണ്ടായി ക്ഷണനേരം നിലനിന്നു ആ സമുദ്രത്തിൽ ലയിച്ചു സമുദ്രമായിത്തീരുന്നു. അതുപോലെ ഈ അനന്തമെന്നു തോന്നിക്കുന്ന

ബ്രഹ്മാണ്ഡവും ഭഗവാനിൽ നിന്നു പൊങ്ങി വന്ന് (ജന്മമെടുത്തു) അല്പകാലം നിലനിൽക്കുന്നു. ഒടുവിൽ ഭഗവാനിൽത്തന്നെ വിലയിച്ചു മറയുന്നു.

*അംബയാ സഹവർത്തമാനൻ*= അംബയോടൊപ്പം (അമ്മയോടൊപ്പം - പാർവതിയോടൊപ്പം വർത്തിക്കുന്നവൻ. ആരിൽ നിന്നു ജന്മം വിഗതമായോ അവൻ വിജന്മാവ്- ജന്മമില്ലാത്തവൻ - അജൻ എന്നർത്ഥം.

18

അല്ലിലും പകലും ഭവത്പദപല്ലവങ്ങളിലല്ലയോ
ചൊല്ലിയിങ്ങനെ സൗമ്യമാംമുതലുള്ളടക്കിയിരിപ്പതും
കൊല്ലുവാൻ കൊലയാനപോലെയണഞ്ഞിടും മലമായയെ
വെല്ലുവാനൊരു മന്ത്രമിങ്ങരുളീടു, ഷൺമുഖ പാഹി മാം.

അ എന്നു അക്ഷരത്തെ അല്ലായി നിർദ്ദേശിച്ച് പദ്യം ആരംഭിക്കുന്നു. മഹാമായയെ ജയിച്ചടക്കുവാനുള്ള ഒരു മന്ത്രം ഉപദേശിക്കണമെന്നു ഗുരുദേവൻ പ്രാർത്ഥിക്കുന്നു.

ഷൺമുഖഭഗവാനേ , രാത്രിയിലും (അല്ലിലും പകലും സൗമ്യമായ- ശാന്തമായ മുതൽ ഉള്ളിലടക്കി നിന്തിരുവടിയുടെ തളിരുപോലെ മൃദുലവും മിനുമിനുത്തതുമായ പാദങ്ങളിൽ നിന്തിരുവടിയുടെ തിരുനാമങ്ങൾ ചൊല്ലിക്കൊണ്ടിരിക്കുകയാണ് അടിയൻ കൊലയാനപോലെ എന്നെക്കൊല്ലുവാൻ എന്റെ അടുത്തെത്തുന്ന മലപോലെയുള്ള ശക്തിയേറിയ മായയെ ജയിച്ചടക്കുവാൻ സഹായിക്കുന്ന ഒരു മന്ത്രം നിന്തിരുവടി ഉപദേശിക്കണേ. അങ്ങനെ അടിയനെ മായയുടെ പിടിയിൽ നിന്നു കാത്തരുളേണമേ. ത്രിഗുണാത്മികയായ മായ അവിദ്യയുടെ സമഷ്ടിരൂപമാണ്. ഒന്നിൽ മറ്റൊന്നു ആരോപിക്കുന്നതും ഇല്ലാത്തതു ഉണ്ടെന്നു തോന്നിക്കുന്നതും മായയാണ്. ആവരണം വിക്ഷേപം എന്നു രണ്ടു ശക്തി മായക്കുണ്ട്. ആവരണശക്തി വസ്തുവിനെ മറയ്ക്കുന്ന തമോഗുണപ്രധാനശക്തിയാണ്.വിവിധമായി ക്ഷേപിക്കുന്നതും വിരുദ്ധമായിക്ഷേപിക്കുന്നതുമായ വിക്ഷേപശക്തി രാജസമാണ്. പലതായി തോന്നിക്കുമ്പോൾ സംശയവും വിരുദ്ധമായി ക്ഷേപിക്കുമ്പോൾ ഭ്രമവും ഉണ്ടാകുന്നു. കയർ എന്ന യഥാർത്ഥവസ്തുവിനെ ആവരണം ചെയ്യുന്ന മായ അജ്ഞാനത്തിന് കാരണമാകുന്നു തുടർന്ന് വിക്ഷേപശക്തിയുടെ പ്രവർത്തനത്തിന്റെ ഫലമായി കയറോ പാമ്പോ വടിയോ എന്നു സംശയം ജനിക്കുന്നു. വിരുദ്ധമായി തോന്നിക്കുമ്പോൾ ' ഇതു പാമ്പ്' അഥവാ ഇതു ദണ്ഡമെന്നു ഭ്രമമുണ്ടാകും. മലപോലെ അതിമഹത്തായ മായയുടെ വിക്ഷേപശക്തിയാണ് ബ്രഹ്മാണ്ഡം വരെയുള്ള ജഗത്തിനെ സൃഷ്ടിക്കുന്നത്. അധിഷ്ഠാനമായ വസ്തുവിന്റെ സാക്ഷാ

ത്കാരത്തോടെ – കയറെന്ന യാഥാർത്ഥ്യം അനുഭവപ്പെടുന്നതോടെ സർപ്പാദികൾ നശിക്കുന്നു. അതുപോലെ പരമാത്മാവിൽ ആരോപിതമായ ജഗത്ത് പരമാത്മസാക്ഷാത്കാരത്തോടെ വിലയം പ്രാപിക്കുന്നു. അതുകൊണ്ടാണ് ഗുരുദേവൻ കൊലയാനപോലെ അടുത്തെത്തുന്ന മലപോലുള്ള മായയെ ജയിക്കാൻ പറ്റുന്ന മന്ത്രം ഉപദേശിക്കണം എന്നു ഭഗവാനോട് പ്രാർത്ഥിച്ചത്. മായയാണ് എല്ലാ അനർത്ഥങ്ങൾക്കും മൂലകാരണം. 'മമ മായാദുരത്യയാ' എന്റെ മായയെ നശിപ്പിക്കുവാൻ പ്രയാസമാണെന്നു ഭഗവാൻ തന്നെ പറയുന്നത്. 'മാമേവയേപ്രപദ്യന്തേ മായാമേതാം തരന്തിതേ' എന്നെത്തന്നെ ശരണം പ്രാപിക്കുന്നവൻ ഈ മായയെ കടന്ന് അപ്പുറത്തെത്തുന്നു. എന്നു മായാതരണത്തിനുള്ള ഉപായം ഭഗവാനെ ശരണം പ്രാപിക്കുകയാണെന്നു വ്യക്തമാക്കിയിട്ടുണ്ട്.

ഇവിടെ സൗമ്യമാം എന്നതിന് സൗമവും എന്ന പാഠം കാണുന്നു. സൗമവും മുതലുള്ളിലടക്കിയിരപ്പതും എന്നതിനു ചന്ദ്രൻ (സോമനെ – ചന്ദ്രനെ സംബന്ധിച്ചത്) മുതൽ സകലദൃശ്യപദാർത്ഥങ്ങളെയും ഉൾകൊള്ളിച്ചിരിക്കുന്നത് എന്നർത്ഥം പറയാം.

മലമായ എന്നതിനു മായയെന്ന മല എന്നു വ്യാഖ്യാനിച്ചു കാണുന്നു. ആണവം, കർമ്മം,മായ എന്നു മലം മൂന്നു തരമാണ്. ശൈവന്മാർ സ്വീകരിക്കുന്നു. അതുകൊണ്ട് മായയെന്ന മലം എന്നർത്ഥം ഗ്രഹിക്കാം. മലമായയെന്നതിനു മലപോലെ വലുതായ ശക്തമായ മായ എന്നർത്ഥവും കൊലകൊമ്പൻ പോലെ പറഞ്ഞിരിക്കുന്നതു കൊണ്ട് സംഗതമാണ്.

19

കഷ്ടമിക്കലിയിൽക്കിടന്നുഴലുന്നതൊക്കെയുമങ്ങു സ-
ന്തുഷ്ടനായ് സുഖമോടു കണ്ടു രസിച്ചിരിക്കുക യോഗ്യമോ?
ക്ലിഷ്ടതയ്ക്കൊരിടം കൊടുക്കണമെന്നു നിന്തിരുവുള്ളിലു-
ണ്ടിഷ്ടമെങ്കിലടിക്കടുത്തിടുമെന്നിലോ, ഗുഹ പാഹി മാം.

'ക' യിൽ ആരംഭിക്കുന്ന പദ്യം.

അടിയൻ ഈ ജനനമരണരൂപിയായ സംസാരക്കടലിൽപ്പെട്ടു മുങ്ങിയും പൊങ്ങിയും കഷ്ടപ്പെടുന്നതൊക്കെ കണ്ടു സന്തോഷിച്ച് രസിച്ചിരിക്കുന്നതു നിന്തിരുവടിക്കു യോജിച്ചതാണോ. ഇങ്ങനെ ഉഴലുന്ന അടിയനെ കൈപിടിച്ചു തീരത്തിലെത്തിക്കുകയല്ലേ വേണ്ടത്. ഈ കഷ്ടപ്പാടനുഭവിക്കുന്ന അടിയന്റെ ശോചനീയാവസ്ഥ മാറ്റി അടിയനു ഗതിനൽകണം. കരുണാമയനായ നിന്തിരുവടിക്കു യോജിച്ചത് അതാണ്. എല്ലാവർക്കും ആശ്രയം നൽകുന്ന നിന്തിരുവടി, കഷ്ടപ്പാടിനും സ്ഥിതിചെയ്യാൻ ഒരുഇടം കൊടുക്കണം എന്നു നിന്തിരുവടിയുടെ

ഉള്ളിൽ ആഗ്രഹം- ഇച്ഛ- ഉണ്ടെങ്കിൽ അതിനു നിന്തിരുവടിയുടെ പാദ ത്തിനടുത്തിരിക്കുന്ന- എപ്പോഴും സേവിച്ചുകൊണ്ടിരിക്കുന്ന അടിയനിൽ അതു നടപ്പാക്കണോ? അതുകൊണ്ട് ഗുഹഭഗവാനേ, അടിയനിൽ നിന്തി രുവടിയുടെ ഇഷ്ടം നടപ്പാക്കാതെ കഷ്ടപ്പാടിൽ നിന്നു അടിയനെ മോചിപ്പിച്ച് കാത്തരുളേണമേ.

നിന്തിരുവടിയെ ദ്വേഷിക്കുന്ന ദുഷ്ടജനങ്ങളിൽ കഷ്ടപ്പാടിന് ആശ്ര യമരുളാം. അങ്ങനെ കഷ്ടപ്പാടിനോടും നിന്തിരുവടിയുടെ ദയ കാട്ടാം; കരുണാമയൻ എന്ന തിരുനാമം സാർത്ഥകവുമാകും.

# ഷൺമുഖദശകം

ശ്രീനാരായണഗുരുദേവന്റെ സ്തോത്രങ്ങളിൽ ശാബ്ദികവും ആർത്ഥികവും ഭാവനാപരവും ആയ പ്രാശസ്ത്യം പരമകോടിയിൽ തന്നെ പരിലസിക്കുന്ന ഷൺമുഖ ദശകത്തിന് ഏറ്റവും മഹിതമായ സ്ഥാനമാണ് ഭാവുകന്മാർ പ്രകൽപ്പനം ചെയ്തിട്ടുള്ളത്. ഈ കൃതി യിൽ ഒരിടത്തും ഷൺമുഖപദം പ്രയുക്തമായിട്ടില്ല. ദിവ്യസ്തോത്രര ത്നാവലി എന്ന പ്രസാധനത്തിൽ ശരവണഭവ സ്തുതി എന്ന തല ക്കെട്ടിലാണ് പ്രസ്തുത കൃതി കാണപ്പെടുന്നത്. ഒടുവിലത്തെ പദ്യ ത്തിൽ ശരവണ ഭവ! എന്ന പദം കാണുന്നതാകണം ആ പേർ നൽകു ന്നതിന് കാരണമായത്.

പത്തു പദ്യങ്ങൾ ഉള്ളതുകൊണ്ട് ദശകം എന്ന വകുപ്പിൽ പരിഗണി ക്കാവുന്ന ഈ കൃതിയിലെ ഒന്നാമത്തെ പദ്യം യോഗദർശനമനുസ രിച്ച് സമാധിവിജയം സംസിദ്ധമാകുന്ന രൂപത്തിലുള്ള ഭഗവത് സായൂ ജ്യത്തെ ഭാവനാ മധുരമായ നിലയിൽ ആശംസിച്ചുകൊണ്ടുള്ളതാണ്. തുടർന്നുള്ള പദ്യങ്ങൾ കേശാദിപാദാന്തവർണ്ണനത്തിന് വിനിയോഗി ക്കപ്പെട്ടിരിക്കുന്നു. ഭക്തിയും പ്രേമവും വാത്സല്യവും യഥോചിതം ഘടി പ്പിച്ചുള്ള പ്രസ്താവങ്ങളിലെ ഭാവവൈചിത്ര്യം സാധകന്റെ സമീപന വിശേഷങ്ങളിലേയ്ക്ക് അനുവാചകരുടെ ശ്രദ്ധയെ സമാകർഷിക്കുന്നു.

1

ജ്ഞാനച്ചെന്തീയെഴുപ്പിത്തെളുതെളെ വിലസും-
ചില്ലിവല്ലിക്കൊടിക്കുൾ-
മൌനപ്പൂന്തിങ്കളുള്ളൂടുരുകുമമൃതൊഴു-
ക്കുണ്ടിരുന്നുള്ളലിഞ്ഞും
ഞാനും നീയും ഞെരുക്കെക്കലരുവതിനരുൾ-
ത്തൻമയാം നിന്നടിത്താർ-
ത്തേനുൾത്തൂകുന്ന മുത്തുക്കുടമടിയനട-
ക്കീടു മച്ചിൽക്കൊഴുന്തേ!

*മച്ചിൽക്കൊഴുന്തേ!* = എന്റെ ചിത്ക്കൊഴുന്തേ (ബ്രഹ്മം ചിത്

സ്വരൂപമാണല്ലോ. അഖണ്ഡബോധം തന്നെയാണ് ചിത്പദത്താൽ വിവക്ഷിതമായിരിക്കുന്നത്. കൊഴുന്ത് (ഭാഷയിൽ കൊഴുന്ന എന്നും കാണാം ഹൃദ്യമായ സൗഗന്ധ്യം സാകല്യേന സമാവഹിക്കുന്ന ഒരു തരം പൂവാണല്ലോ. ചിത്ത് കൊഴുന്തുപോലെ എന്ന അർത്ഥത്തിൽ. ചിത്ക്കൊഴുന്ത്. എന്നത് സമസ്ത പദമാണ്. എന്റെ ചിത്ക്കൊഴുന്തേ! എന്നുള്ള സംബോധനത്തിൽ ജ്ഞാനമൂർത്തിയായ ഭഗവാനോട് തനിക്കുള്ള വേഴ്ചയുടെ അതിശയിതമായ അടുപ്പം ധ്വനിപ്പിക്കപ്പെട്ടിരിക്കുന്നു). *ജ്ഞാനച്ചെന്തീയെഴുപ്പിത്തെളുതെളെ വിലസുംചില്ലിവല്ലിക്കൊടിക്കുൾ മൌനപ്പൂന്തിങ്കളുള്ളൂടുരുകുമമൃതൊഴുക്കുണ്ടിരുന്നുള്ളലിഞ്ഞും*= ജ്ഞാനച്ചെന്തീയിനെ എഴുപ്പി (ജ്ഞാനമാകുന്ന ചെന്തീയ് = ജ്ഞാനച്ചെന്തീ. തീയ്ക്കു ചെമ് എന്നുള്ള വിശേഷണം ശുദ്ധതയെ ദ്യോതിപ്പിക്കുന്നു. കത്താനുള്ള ഇന്ധനാംശമോ ആശ്രയമായ ഇന്ധനത്തിന്റെ ആർദ്രത കൊണ്ടുണ്ടാകുന്ന പുകയോ ഇല്ലാത്ത തീയെന്നർത്ഥം. ത്രിപുടിയ്ക്ക് അതീതമായ ജ്ഞാനത്തെയാണ് ചെന്തീയായി രൂപണം ചെയ്തിരിക്കുന്നത്. എഴുക എന്ന ക്രിയയുടെ പ്രയോജകരൂപമാണ് എഴുപ്പുക എന്നത്. എഴുപ്പി എന്നതിന് എഴുപ്പിയിട്ട് എന്നർത്ഥം. ശ്രവണം, മനനം, നിദിധ്യാസനം, എന്നിവയാൽ ആത്മസ്വരൂപമായ ജ്ഞാനം നിരുപാധികമായി സ്വയം പ്രകാശിക്കുന്നു. അതേ നില യോഗാനുഷ്ഠാനത്തിലൂടെയും കൈവരിക്കാം. പ്രകൃതത്തിൽ ജ്ഞാനച്ചെന്തീയെഴുപ്പി എന്നിടത്ത് ക്രിയയുടെ പ്രയോജകരൂപം പ്രയോഗിച്ചിരിക്കുന്നത് യോഗാനുഷ്ഠാനത്തെയാണ് സൂചിപ്പിക്കുന്നത്. അങ്ങനെ ജ്ഞാനച്ചെന്തീയെ ഉണർത്തിയതിന്റെ ഫലമായി തെളുതെളെ വിലസുന്ന ചില്ലിവല്ലിക്കൊടികളുടെ (ഏറ്റവും പ്രശോഭിക്കുന്ന - ചില്ലികളെ അതായത് പുരികങ്ങളെ വള്ളിക്കൊടികളോട് ഉപമിച്ചിരിക്കുന്നു. വള്ളിക്കൊടികളോടുള്ള ഔപമ്യം ചില്ലികളുടെ ദൈർഘ്യവും സ്നിഗ്ധതയും മൃദുത്വവും ആകുന്ന സാധർമ്മ്യത്തെ ആശ്രയിച്ചുള്ളതാണ്. അതോടുകൂടി അന്തർഗതമായ ജ്ഞാനച്ചെന്തീയുടെ പ്രഭാവത്താൽ തെളുതെളെ വിലസുന്നവയുമാണ്. ആ ചില്ലികൾ) ഉള്ളിൽ (അന്തർഭാഗത്തിൽ അതായത് ഭ്രൂമദ്ധ്യത്തിൽ ഉപലക്ഷണമായ ആ ജ്ഞാനചക്രത്തിന് മൗനപ്പൂന്തിങ്കളുള്ളൂട് ഉരുകുന്ന അമൃതൊഴുക്കിനെ ഉള്ളുകൊണ്ട് ഇരുന്ന് ഉള്ള് അലിയുമാറായും (മൗനപ്പൂന്തിങ്കളിന്റെ ഉള്ളിൽ കൂടി ഉരുകി വരുന്ന അമൃതപ്രവാഹത്തെ ആസ്വദിച്ചുകൊണ്ടിരിക്കുന്ന നിലയിൽ എന്റെ ഹൃദയം അലിയുമാറായി തീരുന്നു. സമാധി മുന്നേറവേ കേവലമായ നാദം സ്ഫുരിച്ച് അതും അടങ്ങുള്ള ദശയാണ് ഇവിടെ മൗനം എന്നതുകൊണ്ട് ലക്ഷീകരിച്ചിരിക്കുന്നത്. പൂന്തിങ്കളാകട്ടെ, മൂർദ്ധാവിൽ അവസ്ഥാനം ചെയ്യുന്ന ചന്ദ്രമണ്ഡലത്തെ പരാമർശിക്കുന്നു. അതിന്റെ അന്തർഭാഗത്തിൽ നിന്നും അമൃതും അനുക്രമം ഉരുകി ഉരുകി ഒഴുകി യോഗിയുടെ എല്ലാ നാഡികളിലും താപശാന്തിയും അനിർവാച്യമായ

സുഖാനുഭൂതിയും കൈവരുത്തുന്നതായി പറയപ്പെട്ടിരിക്കുന്നു. മഹനീയമായ ആ അനുഭവത്തിൽ യോഗിയുടെ ഹൃദയം അലിഞ്ഞലിഞ്ഞു നിർവാസനമായി ഉണ്ടാകുവാൻ പോകുന്ന ഭഗവത്സായുജ്യത്തിന് അനുഗുണമായി ചമയുന്നു). അങ്ങനെ എന്റെ ഹൃദയം അലിയുന്ന നിലയിൽ ആകവേ. ഞാനും നീയും ഞെരുക്കെ കലരുവതിന് ഞാൻ അവിടുത്തോടും അവിടുന്ന് എന്നോടും അഭേദ്യമായ നിലയിൽ ചേർന്ന് ഒന്നാകുന്നതിന് (ധ്യാനിക്കുന്ന സാധകനും ധ്യാനവിഷയമായ ഭഗവാനും ധ്യാതൃത്വവും ധ്യേയത്വവുമാകുന്ന ഉപാധികൾ അകന്ന് വാസ്തവികമായ ഐക്യം സാക്ഷാത്കരിക്കുന്നതിന്. *അരുൾത്തന്മയാം നിന്നടിത്താർത്തേനുൾത്തൂകുന്ന മുത്തുക്കുടം* = അരുൾത്തന്മയാകുന്ന നിന്റെ (അരുൾ എന്ന പദം അനുഗ്രഹത്തെ സൂചിപ്പിക്കുന്നു. ഭഗവാൻ അരുളിന്റെ - അനുഗ്രഹത്തിന്റെ തന്മ. അതായത് അനുഗ്രഹം തന്നെയായുള്ള സ്വരൂപം, ആണെന്ന് നിർദ്ദേശിച്ചിരിക്കുന്നു. അനുഗ്രഹസ്വരൂപനായ ഭഗവാന്റെ അടിത്താരാകുന്ന തേനുൾത്തൂകുന്ന മുത്തുക്കുടം (അടിത്താർ = താരുപോലുള്ള അടി. ഭഗവാന്റെ തൃപ്പാദതലത്തെ മൃദുത്വം കൊണ്ടും ആരുണ്യം കൊണ്ടും, *താരിനോട്* = ചെന്താമരപുഷ്പത്തോട് ഉപമിച്ചിരിക്കുന്നു. അങ്ങനെയുള്ള അടിത്താരിനെ തേനുൾത്തൂകുന്ന മുത്തുക്കുടമായി രൂപണം ചെയ്തിരിക്കയാണ്. പുഷ്പത്തിൽ വികസിക്കുന്തോറും ഉള്ളിൽ നിന്ന് തേൻ ഊറി ഊറി മുഴുവൻ ഭാഗത്തും തൂകുന്നതായി തീരുമല്ലോ. മുത്തുകൊണ്ടുള്ള കുടമാണ് മുത്തുക്കുടം. മുത്തുകൾ പതിച്ചതെന്നോ, മുത്തുകൾ കൊണ്ട് തന്നെ നിർമ്മിതമെന്നോ കുടത്തിന് അർത്ഥം പറയാം. അതിൽ നിറഞ്ഞു തുളുമ്പുന്ന തേനാകട്ടെ ഭഗവാന്റെ തൃപ്പാദപങ്കജത്തോട് സ്വഭാവേന സംബന്ധമത്രേ. അങ്ങനെയുള്ള ഭഗവാന്റെ തൃപ്പാദപങ്കജമാകുന്ന മുക്തമയമായ തേൻ കുടത്തെ). *അടിയന് അടക്കീട്ട്* = അവിടുത്തെ തൃപ്പാദം ആശ്രയിക്കുന്ന ഈയുള്ളവന് സ്വാധീനമാക്കിച്ചെയ്യേണമേ. ഭഗവാന്റെ തൃപ്പാദസേവയ്ക്ക് അനുഗ്രഹം ഉണ്ടാകുന്ന പക്ഷം പരമപുരുഷാർത്ഥമായ സായുജ്യം സംപ്രാപ്തമാകുമെന്ന് സാധകൻ ദൃഢമായി വിശ്വസിക്കുന്നു.

2

തൂമത്തിങ്കൾക്കിടാവും തിരുമുടിയിടയിൽ
　　പാമ്പെലുമ്പുമ്പരാറും
ശ്രീമച്ചെമ്പൻ മുടിക്കൽ തിരുവൊളിചിതറി-
　　ച്ചിന്തുമന്തിച്ചുവപ്പും
നാമപ്പൊട്ടിട്ടിണങ്ങും നെറുക ചെറുപിറ-
　　ക്കീറു കാർവില്ലു വെല്ലു-
ന്നോമൽപ്പൂഞ്ചില്ലിവല്ലിക്കൊടിയുമടിയനുൾ-
　　ക്കൺമുനയ്ക്കെന്നു കാണാം?

*തൂമത്തിങ്കൾക്കിടാവും* = തിളങ്ങുന്ന ബാലചന്ദ്രനും (ഭഗവാന്റെ ശിരോലങ്കാരമായ പ്രതിപദാ ചന്ദ്രനാണ് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്). *തിരുമുടിയിടയിൽ* = തിരുമുടിയുടെ ഇടയ്ക്ക്. *പാമ്പെലുമ്പുമ്പരാറും* = പാമ്പും എലുമ്പും (എല്ലും) ഉമ്പരാറും (ദേവനദിയും - ഗംഗയും). *ശ്രീമച്ചെമ്പൻ മുടിക്കൽ തിരുവൊളിചിതറിച്ചിന്തുമന്തിച്ചുവപ്പും* = ശ്രീമത്തായ (ശ്രീയോട് കൂടിയ) ചെമ്പർ മുടിയിൽ (ചെമ്പിച്ച നിറമുള്ള തിരുമുടിയിൽ) ദിവ്യമായ ശോഭ തൂകി ചിന്തുന്ന അന്തിച്ചുവപ്പും (സായം സന്ധ്യയിലെ പടിഞ്ഞാറു ഭാഗത്തുള്ള മേഘങ്ങളിൽ അസ്തമയസൂര്യന്റെ കിരണങ്ങൾ പതിഞ്ഞുള്ള ചുവപ്പുനിറം നയനാകർഷകമാണല്ലോ. അതേ ചുവപ്പുനിറം ഭഗവാന്റെ ചെമ്പൻ മുടിയിൽ പ്രസരിക്കുന്നതായി സങ്കൽപ്പിച്ചിരിക്കുന്നു.) *നാമപ്പൊട്ടിട്ടിണങ്ങും നെറുകചെറുപിറക്കീറ്* = നാമപ്പട്ട ധരിച്ച് (ശിവനോടുള്ള വേഴ്ചയെ സൂചിപ്പിക്കുന്ന ത്രിപുണ്ഡ്ര ധാരണമാണ് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്. ഇങ്ങനെ (ഇണക്കമാർന്ന് - അലങ്കാരത്തിനും അലങ്കാര്യത്തിനും നല്ലപോലെ പൊരുത്തമുണ്ടെന്ന് ഇതിനാൽ വ്യക്തമാകുന്നു). നെറുക ചെറുപിറക്കീറ് - (നെറുകയാകുന്ന ചെറുപിറക്കീറും - നെറുക എന്ന പദം ഇവിടെ നെറ്റിയെന്ന അർത്ഥത്തിലാണ് പ്രയുക്തമായിരിക്കുന്നത്. ചെറുപിറക്കീറ് എന്നതുകൊണ്ട് വെളുത്ത പക്ഷത്തിലെ പഞ്ചമിയിലുള്ള ചന്ദ്രനെ ഗ്രഹിക്കണം. നെറ്റിയെ ചെറുപിറക്കീറായി രൂപണം ചെയ്തിരിക്കുന്നു.

*കാർവില്ലുവെല്ലുന്നോമൽപ്പൂഞ്ചില്ലിവല്ലിക്കൊടിയും* = കാർവില്ലിനെ വെല്ലുന്ന (മഴവില്ലിനെ ജയിക്കുന്ന) ഓമൽപ്പൂഞ്ചില്ലിവല്ലിക്കൊടിയും (ചില്ലിയെ - പുരികത്തെ വള്ളിക്കൊടിയോട് ഉപമിച്ചിരിക്കുന്നു. 'ഓമൽ' എന്നതും 'പൂം' - എന്നതും ചില്ലിവല്ലിക്കൊടിയുടെ ഓമനത്വവും മൃദുത്വവും സൂചിപ്പിക്കുന്ന വിശേഷണങ്ങളാണ്. ആരുടേയും വാത്സല്യം കവരുന്ന ഭഗവാന്റെ ബാല്യ ഭാവം ഈ വിശേഷണങ്ങളാൽ നല്ലപോലെ ചിത്രീകരിക്കപ്പെട്ടിരിക്കുന്നു). *അടിയന്* = അവിടുത്തെ തൃപ്പാദ ദാസനായ ഈയുള്ളവന്. *ഉൾക്കൺമുനയ്ക്ക് എന്ന് കാണാം* = ഉൾക്കൺമുനയ്ക്ക് എന്നാണാവോ കാണുവാൻ കഴിയുന്നത്. (ഭഗവാന്റെ അവ്വണ്ണമെല്ലാമുള്ള അംഗങ്ങൾധ്യാനത്തിൽ സാക്ഷാത്ക്കരിക്കുവാനുള്ള സാധകന്റെ ഉത്കടമായ അഭിലാഷമാണ് ഇവിടെ ദ്യോതിക്കുന്നത്. തന്നിൽ അനുഗ്രഹബുദ്ധിയോട് കൂടി ഭഗവാൻ സ്വഹൃദയത്തിൽ തെളിഞ്ഞു വിളങ്ങുമാറാകണമെന്നാണ് സാധകൻ ആശംസിക്കുന്നത്.

3

ഓമൽച്ചുണ്ടും വിതുമ്പിച്ചെറുചിരി ചിതറും
തിങ്കളിൽ പങ്കജപ്പൂ

താവിത്തൂകും കടാക്ഷത്തിരുമധു മധുരം
മാരി കോരിച്ചൊരിഞ്ഞും
കാമം മുൻപായ് മുളയ്ക്കും കളമുളകളറു-
ത്തുൾനിലത്തൻപു വിത്തി-
ട്ടീമദ്ഭക്തിപ്പൊടിപ്പിൻ പയിർകതിർവരുമാ-
റാകണേ താരകാരേ!

*താരകാരേ!* = താരകൻ എന്ന അസുരന്റെ അരി (ശത്രു) ആയുള്ളോവേ! ബ്രഹ്മാവിൽ നിന്നും വരബലം നേടി ത്രൈലോക്യഖണ്ഡകനായി തീർന്ന താരകാസുരന്റെ നിഗ്രഹം ഭഗവാന്റെ മുഖ്യമായ അവതാരോദ്ദേശ്യമായിരുന്നുവല്ലോ). *ഓമൽച്ചുണ്ടും വിതുമ്പിച്ചെറുചിരി ചിതറും തിങ്കളിൽ* = ഓമനത്വം ഇളുമ്പുന്ന ചുണ്ട് തെല്ലൊന്നു വിടർത്തി മന്ദസ്മിതം തൂകുന്ന ചന്ദ്രനിൽ (ഇവിടെ തിങ്കളായി - ചന്ദ്രനായി അധ്യവസായം ചെയ്തിരിക്കുന്നത് ഭഗവാന്റെ മുഖത്തെയാണ്. അവിടെ പ്രത്യക്ഷമാകുന്ന ചെറുചിരിയെ തൂനിലാവായി സങ്കൽപ്പിക്കേണ്ടതാണ്). *പങ്കജപ്പൂതാവി* = താമരപ്പൂ വിടർന്ന് (ഇവിടെ പങ്കജപ്പൂവായി അധ്യവസായം ചെയ്തിരിക്കുന്നത് ഭഗവാന്റെ തൃക്കണ്ണിനെയാണ്. *തൂകും കടാക്ഷത്തിരു മധു* - തൂകുന്ന കടക്കൺ നോട്ടമാകുന്ന ദിവ്യമായ തേൻ. *മധുരം* = മധുരമാകും വണ്ണം (ഇമ്പം വളർക്കുമാറ്). *മാരികോരിച്ചൊരിഞ്ഞും* = വേണ്ടുവോളം മഴപെയ്യുമാറായിട്ട്. (ഇവിടെ ഭഗവാന്റെ തൃക്കടാക്ഷ വർഷത്തെയാണ് തേൻമഴയായി വിഭാവനം ചെയ്യുന്നത്). *കാമം മുൻപായ് മുളയ്ക്കും കളമുളകളറുത്ത്* = ആദ്യമായി കാമവും അതിനെത്തുടർന്ന് ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം എന്നീ വികാരങ്ങളും മുളയ്ക്കുന്നു. കളമുളയ്ക്കുന്ന നിശ്ശേഷം മുറിച്ചുമാറ്റി (ഇവിടെ കളമുളകളായി രൂപണം ചെയ്തിരിക്കുന്നത് കാമാദികളായ വികാരങ്ങളെയാണ്). *ഉൾനിലത്ത്* = എന്റെ ഉള്ളമാകുന്ന വയലിൽ. *അൻപു വിത്തിട്ട്* = അൻപാകുന്ന വിത്തിനെ ഇട്ടിട്ട് (ഇവിടെ അൻപ് സാധകന് ഭഗവാനോടുള്ള പ്രേമം തന്നെയാണ്). *ഈ മദ്ഭക്തിപ്പൊടിപ്പിൻ പയിർ* = ഈ - എന്റെ ഭക്തിയുടെ അങ്കുരാവസ്ഥയിലുള്ള ചെടി, കതിർ, വരുമാറാകണേ. (വേണ്ടപോലെ വളർന്നു നിറയെ കതിർ വരുമാറാകുവാൻ അവിടുന്ന് അനുഗ്രഹിക്കേണമേ!.

അരുണ വർണ്ണമായ അധരോഷ്ഠം തെല്ലൊന്ന് വിടർത്തവേ അതിലൂടെ മന്ദസ്മിത വെൺനിലാവ് തൂകുന്ന പൂർണ്ണചന്ദ്രനായി ഭഗവാന്റെ തിരുമുഖത്തെ ഭാവന ചെയ്യുന്നു. അവിടെ പ്രശോഭിക്കുന്ന തൃക്കണ്ണുകളെ താമരപ്പൂക്കളായി പ്രകീർത്തിക്കുന്നു. ആ താമരപ്പൂക്കൾ - കണ്ണുകൾ നിറഞ്ഞു തുളുമ്പുന്ന തേനായി ഭഗവാന്റെ കാരുണ്യപൂർവ്വമുള്ള കടക്കൺ നോട്ടങ്ങളെ രൂപണം ചെയ്യുന്നു. തുടർന്ന് മധുരമാം വണ്ണം തൃക്കടാക്ഷവിലാസമാകുന്ന തേൻമഴ കോരിച്ചൊരിഞ്ഞ് സാധകന്റെ

ഹൃദയം നല്ലൊരു കൃഷിക്ക് പാകപ്പെടുമാറാകണം. ഇപ്പോൾ അവിടെ കാമാദികളാകുന്ന കളമുളകൾ പൊടിച്ചു നിൽക്കുകയാണ്. അവയെ പറിച്ചുകളയുന്നതിന് മുകളിൽ സൂചിപ്പിച്ച മഴ അനുകൂലമായിത്തീരും. എന്നുമാത്രമല്ല തുടർന്ന് ഭഗവാന്റെ നേർക്കുള്ള പ്രേമമാകുന്ന വിത്തിനെ തന്റെ ഹൃദയമാകുന്ന വിളനിലത്തിൽ വിതച്ച് യഥാകാലം തഴച്ചു വളർന്ന് നിറയെ കതിരിട്ട് സർവ്വോത്തമമായ നില പ്രാപിക്കുവാൻ അനുഗ്രഹിക്കുമാറാകണമെന്ന് താരകാരിയായ ഭഗവാനോട് സാധകൻ പ്രാർത്ഥിക്കുന്നു. ഈ പദ്യത്തിന് ഭഗവാന്റെ അംഗവർണ്ണനയും അതോടൊപ്പം ഭഗവദനുഗ്രഹത്തിലുള്ള ഭക്തിഭാവപ്രകർഷവും ഭാവനാ വിലാസത്തോടെ പ്രതിപാദിച്ചിരിക്കുന്നു.

4

സ്വർണ്ണക്കണ്ണാടി കൂപ്പും കവിളിണയൊളിവിൽ
കുണ്ഡലം കർണ്ണബിംബം
കണ്ണിൽക്കാൺമാൻ കൊതിപ്പൈങ്കിളിയുടെ പവിഴ-
ച്ചുണ്ടു തോൽക്കുന്ന മൂക്കും
വെണ്ണക്ഖണ്ഡത്തിനുള്ളാ വെളിയൊളികളയും
താടിയും തേടുമീയെ-
ന്നുണ്ണിപ്പൈന്തേൻ കുഴമ്പേ! പിഴപൊറുകയിവൻ
ചെയ്തതും ചെയ്വതും നീ.

*സ്വർണ്ണക്കണ്ണാടി കൂപ്പും കവിളിണയൊളിവിൽ കുണ്ഡലം കർണ്ണബിംബം* = സ്വർണ്ണക്കണ്ണാടി കൂപ്പുന്ന കവിളിണയുടെ ഒളിവിൽ ഭഗവാന്റെ കവിളിണയെ സ്വർണ്ണക്കണ്ണാടി കൂപ്പുന്നുവെന്നു പറഞ്ഞതുകൊണ്ടു ഔപമ്യം വ്യഞ്ജിപ്പിക്കുന്നു. ഭഗവാന്റെ നിറം സ്വർണ്ണത്തിന്റെ നിറത്തോട് സദൃശമാകകൊണ്ടാണ് കവിളിണ സ്വർണ്ണക്കണ്ണാടിയെ അതിശയിക്കുന്നതായി നിർദ്ദേശിച്ചത്. അവ്വണ്ണമുള്ള കവിളിണ വെട്ടിത്തിളങ്ങുന്നു. ആ ഒളിവിൽ - പ്രഭയിൽ (പ്രതിഫലിക്കുന്ന) കുണ്ഡലാലങ്കൃതങ്ങളായ കർണ്ണബിംബങ്ങളും (കുണ്ഡലങ്ങളണിഞ്ഞ ഭഗവാന്റെ കർണ്ണങ്ങൾ കണ്ണാടിപോലുള്ള കവിൾത്തടങ്ങളിൽ പ്രതിഫലിക്കുന്നതുകൊണ്ട് ബിംബസ്ഥാനീയങ്ങളാണ്. ബിംബങ്ങളും പ്രതിബിംബങ്ങളും അടുത്തടുത്ത് കാണുമ്പോഴുണ്ടാകുന്ന ചാരുത ഇരട്ടിച്ചതായിരിക്കുമല്ലോ. *കണ്ണിൽ ക്കാൺമാൻ കൊതിപൈങ്കിളിയുടെ പവിഴച്ചുണ്ടു തോൽക്കുന്ന മൂക്കും* = കണ്ണിൽ കാണാൻ കൊതിക്കുന്നതും (ആരും നേരിട്ട് കാണുവാൻ അത്യധികം ആഗ്രഹിക്കുന്നതും) പൈങ്കിളിയുടെ പവിഴ ചുണ്ടിനോട് തോറ്റുപോകുന്നതുമായ മൂക്കും (പൈങ്കിളി = ഇളംതത്ത, പൈങ്കിളിയുടെ ചുണ്ട് പവിഴംപോലെ ചുവന്നതാണല്ലോ. ഭഗവാന്റെ മൂക്ക് പൈങ്കിളിയുടെ പവിഴ ചുണ്ടിനെ അതിശയിക്കുന്ന ആകാ

രഭംഗിയുള്ളതാണ്. *വെണ്ണക്ഖണ്ഡത്തിനുള്ള* = (പൊട്ടിച്ചെടുത്ത വെണ്ണയുടെ അകവശത്തുള്ള) *ആ വെളിയൊളി* = (വെണ്മപ്പകിട്ടിനെ) കളയും (തിരസ്ക്കരിക്കുന്ന) താടിയും - (വെണ്ണയോടുള്ള ഈ സാദൃശ്യം കൊണ്ട് താടിയുടെ വിശുദ്ധിയും സ്നിഗ്ദ്ധതയും വ്യക്തമാകുന്നു. അങ്ങനെയുള്ള താടിയും) *തേടുമീയെന്നുണ്ണിപ്പൈന്തേൻ കുഴമ്പേ* = തേടുന്ന (അന്വേഷിച്ചുകൊണ്ടിരിക്കുന്ന) ഈ എന്റെ (ഈയുള്ളവന്റെ) ഉണ്ണിപ്പൈന്തേൻ കുഴമ്പേ (ഉണ്ണി പൈന്തേൻ കുഴമ്പുപോലെ =ഉണ്ണിപ്പൈന്തേൻ കുഴമ്പ്, പൈന്തേൻ കുഴമ്പുപോലുള്ള ഉണ്ണിയെന്നർത്ഥം). തേൻകുഴമ്പ് കണ്ണിൽ എഴുതുന്നത് ആഹ്ലാദകരമാണല്ലോ. തേൻ കുഴമ്പിന് പൈൻ എന്നുള്ള വിശേഷണം അതിന്റെ പാകത്തിലുള്ള ഇളമയെ ദ്യോതിപ്പിക്കുന്നു. ഉണ്ണി എന്ന് ഭഗവാനെ നിർദ്ദേശിച്ചത് അവിടുത്തെ ബാലഭാവത്തേയും സാധകന്റെ വാത്സല്യാതിശയത്തിന് പാത്രമാണെന്നുള്ള നിലയേയും പ്രകടമാക്കുന്നു. അങ്ങനെ അവിടുത്തേ അംഗവിലാസങ്ങൾ നേരിട്ടു കാണുവാൻ കൊതിച്ചുകൊണ്ടിരിക്കുന്ന ഈയുള്ളവന്റെ ഉണ്ണിപ്പൈന്തേൻ കുഴമ്പേ!,

*നീ* (അവിടുന്ന്) *ഇവൻ ചെയ്തതും ചെ യ്‌വതും പിഴ പൊറുക്കുക* = അവിടുത്തോട് വേഴ്ച പുലർത്തുന്ന ഈയുള്ളവൻ ചെയ്തുപോയിട്ടുള്ളതും മേലിൽ ചെയ്തേക്കാവുന്നതുമായ പിഴകളെല്ലാം പൊറുത്ത് അനുഗ്രഹിക്കേണമേ (ചെയ്യേണ്ടതും, ചെയ്യാനിരിക്കുന്നതും, ചെയ്യരുതാത്തത് ചെയ്യുന്നതും ആണ് ഒരുവന്റെ പിഴയെന്ന് പറയുന്നത്. ഇവയെയാണ് യഥാക്രമം വിഹിതാകരണമെന്നും പ്രതിഷിദ്ധസേവനമെന്നും പറയുന്നത്. ഭഗവാനോടുള്ള ക്ഷമാപണം എല്ലാ പിഴകൾക്കും പരമമായ പ്രായശ്ചിത്തമാണല്ലോ.

തിളക്കം കൊണ്ട് പൊൻകണ്ണാടിയെ അതിശയിക്കുന്ന കവിളിണയിൽ കുണ്ഡലാലങ്കൃതങ്ങളായ കർണ്ണങ്ങൾ പ്രതിഫലിയ്ക്കുന്നു. ആരും നേരിട്ടു കാണുവാൻ കൊതിക്കുന്നതും ഇളം കിളിയുടെ പവിഴച്ചുണ്ടിനെ ആകാരഭംഗിയിൽ ജയിക്കുന്നതുമാണ് മൂക്ക്. വിശുദ്ധികൊണ്ട് തൂവെണ്ണയുടെ വെൺമയെ വെല്ലുന്നതാണ് താടി. ഇതെല്ലാം നേരിട്ടു കാൺമാൻ കൊതിക്കുന്ന ഈയുള്ളവന്റെ നേത്രരസായനമായ അല്ലയോ അരുമക്കുഞ്ഞേ അവിടുത്തോട് എത്രയും അടുത്ത വേഴ്ച പുലത്തുന്ന ഈയുള്ളവൻ മുൻപ് ചെയ്തുപോയിട്ടുള്ളതും ഇനി ചെയ്യുവാനിടയുള്ളതുമായ എല്ലാ അപരാധങ്ങളും സദയം ക്ഷമിച്ച് അവിടുത്തേ ദർശനം നൽകി അനുഗ്രഹിക്കേണമേ!.

5

ആലക്കാലക്കഴുത്തേലരവവുമതിലൂ-
ടാടിയോടുന്ന പൊന്നിൻ-

നൂലിൽ കോർത്തിട്ടു ചാർത്തിക്കിലുകിലയൊലികൊ-
ള്ളുന്ന വെള്ളച്ചിലമ്പും
വേലും ശൂലം വിളങ്ങും വരദവുമഭയം
ചെങ്കരത്താരിലേന്തി-
പ്പാലാലോലും മടുത്തൂംപുതുമൊഴിയൊഴുകും
വായുമായ് വാ കളിപ്പാൻ.

*ആലക്കാലക്കഴുത്തേൽ* = ആലത്തിന്റെ (വിഷത്തിന്റെ - കാളകൂട വിഷത്തിന്റെ) ചേർച്ചകൊണ്ട്, കാലമായ (കറുത്തനിറത്തിലുള്ള) കഴുത്തിൽ. *അരവവും* = സർപ്പവും, *അതിലൂടെ* = മുകളിൽ പ്രസ്താവിച്ച കഴുത്തിലൂടെ, *ആടിയോടുന്നു* = നൃത്തം ചെയ്തുകൊണ്ട് വേഗത്തിൽ ഇഴയുന്നു. (ആടിയോടുന്ന എന്നാണ് മുദ്രിതപാഠം, അതിനെ ചിലമ്പിന്റെ വിശേഷണമായി യോജിപ്പിയ്ക്കുവാൻ കഴിയുന്നില്ല. അതുകൊണ്ടാണ് വാക്യഭേദം ചെയ്ത് ആടിയോടുന്നു എന്നുള്ള പാഠം അഭ്യൂഹിച്ചത്). *പൊന്നിൻ നൂലിൽ കോർത്തിട്ട്* = പൊൻനൂലിൽ കൊരുത്ത് (ഇവിടെ കോർത്തത് ചെറുമുത്തുകൾ അടക്കം ചെയ്ത വെള്ളിമണികളെയാണെന്ന് യോജിപ്പിക്കണം) *കിലുകിലെയൊളികൊള്ളുന്ന വെള്ളിച്ചിലമ്പും ചാർത്തി* = കിലുകിലശബ്ദം പുറപ്പെടുവിക്കുന്ന വെള്ളിച്ചിലമ്പും (കാൽച്ചിലമ്പും) ചാർത്തിക്കൊണ്ട് (ഇവിടെ തൃക്കാലിൽ അണിഞ്ഞിരിക്കുന്ന ചിലമ്പ് വെള്ളിച്ചിലമ്പാണെന്ന് പറഞ്ഞത് അതിലെ മണികൾ വെള്ളികൊണ്ടുള്ളവയാണെന്ന് സൂചിപ്പിക്കുവാനാണ്. വെള്ളിമണികൾ കോർത്തതാകട്ടെ പൊൻനൂലിലാണെന്ന് നേരത്തെ പറഞ്ഞുവല്ലോ. ഭഗവാൻ എഴുന്നെള്ളി വരുമ്പോൾ തൃക്കാലിന്റെ ചലനംകൊണ്ട് ചിലമ്പിലെ മണികൾ കിലുകില എന്ന് തുടരെത്തുടരെ മധുരമായ ശബ്ദം പുറപ്പെടുവിയ്ക്കുമല്ലോ). *ചെങ്കരത്താരിൽ* = ചുവന്ന കരത്താരിൽ (കരം താരുപോലെ. താര് = പുഷ്പം). പുഷ്പംപോലെ മൃദുവും അരുണവർണ്ണവും ആയ കരത്തെയാണ് കരത്താർ എന്നുള്ള സമസ്തപദത്താൽ നിർദ്ദേശിക്കുന്നത്. ചെങ്കരത്താരുകളിൽ *വേലും ശൂലം വിളങ്ങും വരദവും അഭയം ഏന്തി* = വേലും ശൂലവും വിളങ്ങുന്ന വരദവും അഭയവും ധരിച്ചുകൊണ്ട് ഇവിടെ ഭഗവാന്റെ നാല് തൃക്കൈകളെ മാത്രമേ പരാമർശിച്ചിട്ടുള്ളു. വലതുവശത്തുള്ള ഒരു കൈയിൽ വേൽ, അതിനു നേരെയുള്ള ഇടം കയ്യിൽ ത്രിശൂലം, ഇടതുവശത്തുള്ള താഴത്തെ കയ്യിൽ താൻ ഏതുവരവും നൽകാൻ തയ്യാറായിരിക്കുന്നുവെന്ന് ദ്യോതിപ്പിക്കുന്ന വരദമുദ്ര, അതിനുനേരെയുള്ള വലതുവശത്തുള്ള കൈയിൽ തന്നെ ശരണം പ്രാപിക്കുന്ന ആർക്കും അഭയം നൽകുന്നുവെന്നുള്ളതിനെ സൂചിപ്പിക്കുന്ന അഭയമുദ്ര, എന്നിവയെ ധരിച്ചുകൊണ്ട്. *പാലാലോലും മടുത്തൂം പുതുമൊഴിയൊഴുകും വായുമായ്* = പാലാൽ ഓലുന്നതും മധു അതായത് തേൻ തൂകുന്നതുമായുള്ള

പുതുമൊഴി (ആദ്യമായുള്ള വാക്ക്). ഒഴുകുന്നതായ വായോട് കൂടി. ബാലഭാവത്തിലാണ് ഭഗവാനെ ഇവിടെ സങ്കൽപ്പിച്ചിരിക്കുന്നത്. അവിടുന്ന് സംസാരിച്ച് തുടങ്ങുമ്പോഴുള്ള കൊഞ്ചലിന്റെ മാധുര്യമാണ് ഇവിടെ സവിശേഷം പ്രതിപാദിച്ചിരിക്കുന്നത്. പാലിനോടുള്ള ഔപമ്യംകൊണ്ട് മൊഴിയുടെ വിശുദ്ധിയും തേനിനോടുള്ള ഔപമ്യം കൊണ്ട് മൊഴിയുടെ മാധുര്യവും ലക്ഷീകരിക്കപ്പെട്ടിരിക്കുന്നു. അങ്ങനെയുള്ള പുതുമൊഴി കൊഞ്ചികൊഞ്ചികൊണ്ടുള്ള തിരുവായോട്കൂടി. *കളിപ്പാൻ വാ* = കളിക്കുവാൻ വന്നാലും (ഇവിടെ സാധകന് ഭഗവാനോടൊപ്പം കളിക്കുവാനുള്ള ഔത്സുക്യം വെളിപ്പെടുന്നു. ഭഗവാനാണ് കളിയിൽ പ്രാമുഖ്യം. സാധകനാകട്ടെ ആ കളിയിൽ കൂട്ടുകാരനാകുവാൻ അത്യന്തം കൊതിക്കുന്നു. കളിക്കു ചേർന്ന വേഷവുമണിഞ്ഞ് വേണ്ടുവോളം കളിക്കോപ്പുകളും എടുത്തുകൊണ്ട് ചങ്ങാതിയെ സ്നേഹപൂർവ്വം വിളിച്ചുകൊണ്ട് ഭഗവാൻ എഴുന്നെള്ളി വരുന്നതിനെ സാധകൻ സദാ ഉറ്റുനോക്കിക്കൊണ്ടിരിക്കുകയാണ്.

6

കൂറിൽ കൂറുണ്ടു വെണ്ണീർനറുമലർകളഭ-
 ക്കൂട്ടണിഞ്ഞുൾവിളങ്ങും-
മാറും മാറും മനത്തീയരിയ കൊടുമുടി-
 ക്കാതലെൻ കല്ലുനെഞ്ചേ,
തേറും തേറും തിരഞ്ഞീടകമലരൊളിവു-
 ള്ളത്തിരുക്കോലമെന്നാൽ
നീറും നീറും നിരപ്പേ നിരയനിരയുമ-
 മ്പെയ്യുമയ്യമ്പവമ്പും.

*കൂറിൽ* (കൂറുകിൽ എന്നതിന്റെ സങ്കുചിത രൂപം) - പറയുകയാണെങ്കിൽ (നല്ലപോലെ അറിഞ്ഞ് വെളിപ്പെടുത്തുകയാണെങ്കിൽ). *കൂറ് ഉണ്ട്* = തന്നെ ആശ്രയിക്കുന്നവരെ അനുഗ്രഹിക്കുവാനുള്ള സൗമനസ്യം ഉണ്ട്. (ഭഗവാന്റെ വാത്സല്യമാണ് ഇവിടെ പ്രസ്താവിക്കപ്പെട്ടിരിക്കുന്നത്. ഈ വിശ്വാസം തന്നെ ഭഗവാനോട് എത്രയും അടുപ്പിക്കുവാൻ പര്യാപ്തമാണെന്ന് സാധകൻ നിശ്ചയിക്കുന്നു). *വെണ്ണീർ നറുമലർ കളഭക്കൂട്ടണിഞ്ഞുൾ വിളങ്ങും മാറും* =വെണ്ണീർ (ശുദ്ധമായ ഭസ്മം ചാണകം നീറ്റിയെടുക്കുന്നതാണല്ലോ നീറ് അഥവാ ഭസ്മം. ആ നീറ് വെള്ളത്തിൽ കലക്കി തുണികൊണ്ട് അരിച്ച് വെയിലത്ത് വച്ച് ഉണക്കിയെടുക്കുന്നതു കൊണ്ട് അതിന് ശുദ്ധിയേറുന്നു. അപ്പോഴുള്ള വെളുപ്പിനെ സൂചിപ്പിച്ചുകൊണ്ടാണ് വെണ്ണീറ് എന്ന് പറഞ്ഞിരിക്കുന്നത്.) *നറുമലർ* = പുതിയതും തേനൂറുന്നതും നൽമണമിയന്നതുമായ പൂവ് (നറുമലർ കെട്ടിയുണ്ടാക്കിയമാല) *കളഭക്കൂട്ട്* = നല്ലപോലെ

അരച്ചുണ്ടാക്കിയ ചന്ദനത്തിൽ കസ്തൂരി മുതലായ സുഗന്ധദ്രവ്യത്താൽ കലർത്തിയുള്ള കുറിക്കൂട്ട്. എന്നിവയണിഞ്ഞ് (നല്ലവണ്ണം ഭസ്മം പൂശി അതിനുമേൽ അംഗരാഗവും ചാർത്തി പൂമാലയും അണിഞ്ഞ്) ഉള്ളിൽ പ്രശോഭിക്കുന്ന മാറും (മാർവ് എന്നതിന്റെ സങ്കുചിത രൂപമാണ് മാറ്. ഇവിടെ വെണ്ണീറും മറ്റും ധരിച്ചുള്ള തിരുമാർവിടം തന്റെ ഉള്ളിൽ വിളങ്ങുന്നതായി സാധകൻ പ്രസ്താവിക്കുന്നത് ഭാവാതിശയം കൊണ്ടാണ്.) മാറും സമാകർഷകമായിരിക്കുന്നു എന്നുള്ള ക്രിയ അധ്യാഹരിക്കണം. *മനത്തീമാറും* = മനസ്സിലുള്ള 'തീയ്' നിശ്ശേഷം അകന്നുപോകും. (ഭഗവാന്റെ തത്താദൃശമായ രൂപം ഹൃദയത്തിൽ ഭാസിക്കുന്നതുകൊണ്ട് വൈഷയികങ്ങളായ താപങ്ങളെല്ലാം കെട്ടടങ്ങുമെന്ന് സാധകൻ വിശ്വസിക്കുന്നു. *അരിയകൊടുമുടിക്കാതൽ* = അരിയതായ (എത്രയും മികച്ചതായ) കൊടുമുടിക്കാതൽ (കൊടുമുടിയുടെ കാതൽ ഇവിടെ ഭഗവാനെ അരിയ കൊടുമുടിക്കാതലായി അധ്യവസായം ചെയ്തിരിക്കുന്നു. ഭഗവാന്റെ വാസസ്ഥാനമായ കൈലാസം പൊക്കമേറുന്ന കൊടുമുടിയാണല്ലോ. കൊടുമുടിയുടെ പരമമായ സാരമായി ഭഗവാനെ കൽപ്പിച്ചിരിക്കുന്നു. ഇത് സാധകൻ തന്നോടുതന്നെ ഭഗവാനെക്കുറിച്ച് പറയുന്നതാണ്). *എൻ കല്ലുനെഞ്ചേതേറും* = എന്റെ കല്ലുനെഞ്ചേ! (കല്ലുപോലുള്ള നെഞ്ച് കല്ലുനെഞ്ച്. ഇവിടെ നെഞ്ച് എന്ന പദം ഹൃദയത്തെയാണ് ലക്ഷിപ്പിക്കുന്നത്. സാധകൻ തന്റെ ഹൃദയത്തെ കല്ലുപോലെ കഠിനമെന്ന് പഴിക്കുകയാണ്. അതുകൊണ്ടാണല്ലോ ഭഗവാന്റെ ബാഹ്യവും ആന്തരവുമായ ഗുണങ്ങൾ എത്രതന്നെ അറിഞ്ഞിട്ടും ഒട്ടും ആർദ്രമാകാത്തതെന്ന് സാധകൻ കരുതുന്നത്. ആ നില മാറ്റുവാനാണ് ഈ ഉദ്ബോധനം നടത്തുന്നത്). *തേറും* = നീ വിശ്വസിച്ചാലും (വിശ്വാസം അതായത് ശ്രദ്ധയാണല്ലോ വസ്തുലാഭത്തെ ഏറ്റവും സഹായിപ്പിക്കുന്നത്) *അകമലരൊളിവുള്ളത്തിരുക്കോലം തേറും തിരഞ്ഞീട്* = അകമലരിന്റെ ഒളിവ് (അകം മലരുപോലെ = അകമലർ. പൂവുപോലെ മൃദുലമായ ഹൃദയമെന്നർത്ഥം. അകമലരിന്റെ ഒളിവ് (അകമലരുപോലെ = അകമലർ. പൂവുപോലെ മൃദുലമായ ഹൃദയമെന്നർത്ഥം. അകമലരിന്റെ ഒളിവ് – ശോഭ. ഒളിവ് എന്നതുകൊണ്ട് പ്രസന്നതയാണ് വിവക്ഷിതമായിരിക്കുന്നത്) ഉള്ളതായ ആ തിരുക്കോലത്തെ (ദിവ്യമായ ഭഗവത്സ്വരൂപത്തെ നീ മേൽക്കുമേൽ അന്വേഷിച്ചാലും. (തിരുവുള്ളത്തിൽ പ്രസാദം തുളുമ്പുന്ന ഭഗവാന്റെ മഹിതമായ മൂർത്തിയിലേയ്ക്ക് ആകാരത്തിലേയ്ക്ക്) സാധകൻ സ്വഹൃദയത്തെ ആവർജ്ജനം ചെയ്യുകയാണ് ഇവിടെ ചെയ്യുന്നത്. ഭഗവൽ മൂർത്തിയുടെ സന്ധാരണം ചിത്തത്തിന് സുലഭമാണെന്നും സൂചിപ്പിക്കപ്പെടുന്നുണ്ട്. ബാഹ്യങ്ങളായ ഇന്ദ്രിയങ്ങളെ അടക്കി ധ്യാനത്തിൽ മുന്നേറുവാനാണ് മനസ്സിനെ പ്രേരിപ്പിക്കുന്നത്. *എന്നാൽ നീറും* = അങ്ങനെ നീ ഭഗവൽ മൂർത്തിയെ തിരയുകയാണെങ്കിൽ നിന്റെ കഷ്ട

പ്പാടോർത്ത് ഭഗവാന്റെ ഹൃദയം സന്തപ്തമാകുകയും നിന്നോട് അനുകൂലമാകുകയും ചെയ്യും. എന്നുമാത്രമല്ല *നിരയ നിരയും അമ്പെയ്യുമയ്യമ്പവൻപും നിരപ്പേനീറും* = നിരയനിരയും (നിരയങ്ങളുടെ - നരകങ്ങളുടെ നിരയും - കൂട്ടവും) അമ്പെയ്യുന്ന അയ്യമ്പന്റെ വൻപും (അയ്യമ്പൻ = അഞ്ച് അമ്പുകൾ ഉള്ളവൻ - കാമദേവൻ അരവിന്ദം, അശോകം, ചൂതം, നവമാലിക, നീലോൽപ്പലം ഈ അഞ്ചുപുഷ്പ്പങ്ങളാണ് കാമദേവന്റെ അമ്പുകൾ. കാമദേവന്റെ അമ്പുകൾക്ക് തന്നെ ഉന്മാദനം, താപനം, ശോഷണം, സ്തംബനം, സമ്മോഹനം എന്നു പേരുകൾ കാണുന്നു). *വൻപ്* = വലിപ്പം അതായത് ഏതിനേയും കീഴ്പ്പെടുത്തുവാനുള്ള ശക്തി; നിരപ്പേനീറും - നിരക്കവേ ചാമ്പലാകും. (ഭഗവാന്റെ അനുഗ്രഹത്താൽ തനിക്ക് നരകങ്ങളും, തന്റെ നേർക്കുള്ള കാമദേവന്റെ കടന്നുകയറ്റവും ഭസ്മീഭവിക്കുമെന്ന് സാധകൻ ആശംസിക്കുന്നു). പാപങ്ങളാണല്ലോ നരകപാതത്തിന് ഇടയാക്കുന്നവ. കാമമാണല്ലോ പാപത്തിലേക്ക് പ്രേരിപ്പിക്കുന്നത്. ഭഗവാൻ സാധകന്റെ നരകങ്ങളേയും പാപപ്രേരകനായ കാമദേവനേയും സ്വപ്രഭാവത്താൽ ഭസ്മീകരിക്കുന്നതുകൊണ്ട് പരമഗതിയ്ക്ക് അർഹനാകുമെന്നു ഭാവം.

7

തീരത്തീരത്തിരുത്തൂവരുവയററുമ-
    പ്പൊക്കിൾ പിൻ പൊന്നരഞ്ഞാൺ
താരിൽ കോർത്തിട്ടു തങ്കത്തരി തിരളുമര-
    ക്കിങ്ങിണിത്തൊങ്ങൽ തൂക്കി
നീരിൽത്താരമ്പരന്നക്കൊടിയടിമുടി നീ-
    രാളി നീർവാറുമൂടി-
ന്നേരം നേരന്നടിച്ചെൻ മുരുകയരികിൽ വാ
    മുത്തുവാൻ മൈലിലേറി.

*തീരത്തീരത്തിരുത്തൂവരുവയർ* = തീരവേ തീരവേ (അനുക്രമം കുറഞ്ഞു വരവേ - പ്രകൃതംകൊണ്ട് ദൃഢവ്യായാമത്താൽ സംഭവിക്കുന്ന മേദശ്ചേദമാണ് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്. (ദുർമേദസ്സ് പാടെ നീങ്ങവേ) ദിവ്യവും അഴകിയതും ആയ അരുവയർ (കൃശോദരം). അരിയ വയർ = അരുവയർ. അരിയ = ചെറിയ) *അരുമപ്പൊക്കിൾ* = ഓമനത്വം തുളുമ്പുന്ന പൊക്കിൾ (പൊക്കിളിന്റെ ഗാംഭീര്യവും നിറപ്പകിട്ടും ആകർഷകത വർദ്ധിപ്പിക്കുന്നു. പിൻ - അതിനപ്പറം, *പൊന്നരഞ്ഞാൺ താരിൽ കോർത്തിട്ട് തങ്കത്തരിതിരളുമരക്കിങ്ങിണിത്തൊങ്ങൽ തൂക്കി* = (താരിൽ എന്നാണ് രണ്ടാം പാദത്തിലെ ആദ്യപദം മുദ്രിതമായിരിക്കുന്നത്) - പൊന്നരഞ്ഞാൺ നാരിൽ (പൊന്നുകൊണ്ടുള്ള അരഞ്ഞാൺ ചരടിൽ കലാകൗശലത്തോടെ കൊരുത്തിട്ട്.

ഇവിടെ കോർത്തതായി പറയുന്നത് തങ്കത്തരികൾ നിറച്ചുള്ള കിങ്ങിണികളെത്തന്നെയാണ്. കിങ്ങിണികൾക്കു തമ്മിലുള്ള അകലം അവ വേണ്ടപോലെ കൂട്ടിമുട്ടി കിലങ്ങുന്നതിന് തക്കവണ്ണമായിരിക്കണമല്ലോ). തങ്കത്തരിതിരളുമരക്കിങ്ങിണി തൊങ്ങൽ തൂക്കി (അരയിൽ അണിയുന്നതായുള്ള കിങ്ങിണിയാണ് അരക്കിങ്ങിണി. കിങ്ങിണി അഥവാ ചിലങ്ക ഉള്ളിൽ തങ്കത്തരികൾ അടക്കം ചെയ്തിട്ടുള്ളതാണ്. അകത്തുള്ള തങ്കത്തരികളുടെ ചിറ്റൊലികളും കിങ്ങിണികൾ കൂട്ടിമുട്ടിയുള്ള കൂടുതൽ ഒച്ചയുള്ളതുമായ ശബ്ദത്തിന്റെ ധാരയും കേൾവിക്ക് ഇമ്പമായിരിക്കുമല്ലോ. അരയിൽ ചുറ്റിക്കെട്ടി കുറഞ്ഞൊന്ന് തൊങ്ങൽ തൂങ്ങിക്കിടക്കുമാറ് അരച്ചിലങ്ക ധരിപ്പിച്ചിരിയ്ക്കുന്നതായി സങ്കൽപ്പിക്കണം. ഇങ്ങനെ അരച്ചിലങ്ക ചാർത്തിയുള്ള ഭഗവാന്റെ തിരു അര) എന്നിങ്ങനെയുള്ള അംഗവിലാസത്തോട് കൂടി).

അങ്ങനെയുള്ള ഈ സമയം എത്രയും അനുകൂലമായ സന്ദർഭമാണെന്നു കരുതി, *എൻ മുരുക!* = എന്റെ മുരുകാ (മുരുകൻ എന്നത് സുബ്രഹ്മണ്യന്റെ പര്യായമാണ്. ഇത് ഒരു തമിഴ് പദമാണ്. മുരുക് എന്നതിന് അഴക് എന്നാണർത്ഥം. ഭഗവാന്റെ അഴകിലുള്ള മേന്മയെന്നാണ് മുരുകൻ എന്ന തിരുനാമത്തിനർത്ഥം). അവിടുന്ന് മൈലിലേറി - മയിലിൽ കയറി (മയിൽ - എന്നതിനെ വൃത്തത്തിനു വേണ്ടി മൈൽ എന്നു സങ്കോചിപ്പിച്ചിരിയ്ക്കുകയാണ്. *മുത്തുവാൻ വാ=* – എനിക്ക് അവിടുത്തെ നിറുകയിൽ മുകരുവാൻ സാധിക്കുമാറ് എന്റെ അടുക്കൽ എത്രയും വേഗത്തിൽ എഴുന്നള്ളുമാറാകണമെന്ന് ഞാൻ മാടി വിളിക്കുന്നു. (ഇവിടെയും ഭഗവാന്റെ സുന്ദരമായ ബാലഭാവത്താൽ ആകൃഷ്ടനായ സാധകൻ വാത്സല്യപരവശനായിരിക്കുന്നുവെന്ന് വ്യക്തമാകുന്നു).

8

ഊഴിത്തട്ടിന്നൊഴുക്കായിഴുകിന ജഘന-
ത്താഴികക്കെട്ടിനുൾപ്പൊൻ -
വാഴത്തണ്ടും മണിത്തൂണഴകുമൊഴിയുമ-
ത്തുത്തുടക്കാമ്പു രണ്ടും
താഴത്തൂറിത്തുളുമ്പും മടുമലർശരവീ
രൻ മണിച്ചെപ്പു കൂപ്പും
താഴംപൂപ്പൊൻകണങ്കാൽ തിരുവടിയണിമു-
ട്ടും മറന്നീടുമോ ഞാൻ?

*ഊഴിത്തട്ടിന്നൊഴുക്കായിഴുകിന ജഘനത്താഴികക്കെട്ടിനുൾപ്പൊൻ വാഴത്തണ്ടും മണിത്തൂണഴകുമൊഴിയുമത്തുത്തുടക്കാമ്പു രണ്ടും=* ഊഴിത്തട്ടിന്റെ ഒഴുക്കെന്നമട്ടിൽ മിനുസമാർന്ന ജഘനത്താഴികക്കെ

ട്ടിന്റെ ഉള്ളിലായി പൊൻവാഴത്തണ്ടിന്റെയും മണിത്തൂണിന്റെയും അഴകുപോലും തോറ്റു പിൻമാറുമാറുള്ള ആ തൃത്തുടക്കാമ്പുകൾ രണ്ടും (തൃത്തുടകാമ്പുപോലെ = തൃത്തുടക്കാമ്പ്. ഈ സാദൃശ്യം കൊണ്ട് ദാർഢ്യമാണ് സൂചിതമായിരിക്കുന്നത്. പൊൻവാഴത്തണ്ടും മണിത്തൂണും തോൽക്കുമാറുള്ള അഴകാണ് തൃത്തുടക്കാമ്പിനുള്ളതെന്ന് പറയുകയാൽ ഭഗവാന്റെ തൃത്തുടകളുടെ ചാരുതയും മുഴുപ്പും മസൃണതയും ദ്യോതിതങ്ങളായിരിക്കുന്നു. ജഘനത്താഴികക്കെട്ട് = ജഘനമാകുന്ന താഴിക കെട്ട്. ജഘനം = അരക്കെട്ടിന്റെ മുൻഭാഗം നല്ലപോലെ കനപ്പിച്ച് വൃത്താകൃതിയിൽ നിർമ്മിതമാകുന്ന അന്തർഗൃഹമാണ് താഴികക്കെട്ട്. അരക്കെട്ടിനോട് ചേർന്ന് നിൽക്കുന്ന തൃത്തുടകളെ താഴികക്കെട്ടിനെ താങ്ങിനിർത്തിയിരിക്കുന്ന മണിത്തൂണുകളായി സങ്കൽപ്പിച്ചിരിക്കുന്നത് അരക്കെട്ടിനെ താഴികക്കുടവുമായി രൂപണം ചെയ്യുന്നതിന് സഹായകമായിട്ടാണ്).

*താഴത്തൂറിത്തുളുമ്പും മടുമലർശരവീരൻ മണിച്ചെപ്പു കൂപ്പും താഴംപൂപ്പൊൻകണങ്കാൽ* = കണങ്കാൽ - താഴത്ത് (തൃത്തുടക്കാമ്പുകളുടെ താഴെയായി) ഊറിത്തുളുമ്പുന്ന മടു - തേൻ വഹിക്കുന്ന, മലരുകൾ - പുഷ്പങ്ങൾ, ശരങ്ങളായുള്ള വീരന്റെ - അമ്പുകളായുള്ള, രണോത്സാഹസമ്പന്നന്റെ അതായത് കാമദേവന്റെ, മണിച്ചെപ്പ് - യാതൊന്നിന്റെ നേർക്ക് കൂപ്പുന്നുവോ - തൊഴുതു നിൽക്കുന്നുവോ അപ്രകാരമുള്ളതും, താഴം പൂവ് പോലെ പരിലസിക്കുന്നതുമായ പൊൻ കണങ്കാൽ (ഭഗവാന്റെ കണങ്കാലിനെ പൊൻകണങ്കാൽ എന്ന് നിർദ്ദേശിച്ചത് കണങ്കാലിന്റെ കാന്തിമത്വവും ദിവ്യത്വവും സൂചിപ്പിക്കുവാനാണ്. മണിച്ചെപ്പ് പ്രാകൃതമനുസരിച്ച് രത്നഖചിതമായ ആവനാഴി തന്നെയാണ്. പൊൻകണങ്കാലിന് താഴം പൂവിനോടുള്ള സാദൃശ്യം നിറത്തിൽ അധിഷ്ഠിതമാണെന്ന് പറയേണ്ടതില്ലല്ലോ). അതോടുകൂടി *തിരുവടിയണിമുട്ടും ഞാൻ മറന്നീടുമോ* = തൃക്കാലുകളിലെ അണിമുട്ടുകളും - അഴകാർന്ന മുട്ടുകളും, ഞാൻ എപ്പോഴെങ്കിലും മറന്നുപോകുമോ - ഒരിക്കലും മറക്കുകില്ലെന്നർത്ഥം. അങ്ങനെ മറക്കാതിരിക്കത്തക്കവണ്ണം അവിടുത്തെ ആ അംഗങ്ങളുടെ വിലാസം ഏറ്റവും അതിശയമാണെന്ന് ഭാവം.

9

മിന്നിച്ചിന്നുന്ന രത്നക്കുമിളകൾ നരിയാ-
ണിക്കു തൃക്കാഴ്ച വച്ചോ-
രുണ്ണിച്ചെന്താമരപ്പൂവടിയിലടിമവേ-
ലത്തിറം പെറ്റുകൊൾവാൻ
തന്നിൽത്തങ്കച്ചിലമ്പിൻ ഝലഝലനിനദം
കൊണ്ടെഴുന്നള്ളി വന്നെൻ-

മുന്നിൽ പൊന്നിൻകൊടീ, നിൻപുതുമകളടിയൻ
കാൺമതെന്നോമലുണ്ണീ ?

*മിന്നിച്ചിന്നുന്ന രത്നക്കുമിളകൾ നരിയാണിക്ക് തൃക്കാഴ്ച വെച്ചോരുണ്ണിച്ചെന്താമരപ്പൂവടിയിൽ* = തിളങ്ങി ചുറ്റിലും പ്രകാശം വിതറുന്ന രത്നക്കുമിളകൾ (അങ്കുരാവസ്ഥയിലുള്ള രത്നങ്ങൾ) നരിയാണിയ്ക്കായിക്കൊണ്ട് (നരിയാണിയെന്ന് തമിഴിലും ഞരിയാണിയെന്ന് മലയാളത്തിലും പറയുന്നത് കണങ്കാലിന്റെ താഴെ ഇരുവശത്തുമുള്ള അൽപ്പം പൊങ്ങിക്കാണുന്ന ഭാഗത്തെയാണ്. തൃക്കാഴ്ച വയ്ക്കുന്നതായുള്ള ഉണ്ണിച്ചെന്താമരപ്പൂവടിയിൽ (ചെന്താമര പൂവിന്റെ ഇതൾ പോലെ അരുണവും മൃദുവുമായ അടി – തൃപ്പാദതലമാണ് ചെന്താമരപ്പൂവടി. ഉണ്ണി എന്ന വിശേഷണം തൃക്കാലടിയുടെ കോമളതയെ ദ്യോതിപ്പിക്കുന്നതാണ്.

ഇവിടെയും ഭഗവാന്റെ ബാലഭാവമാണ് പ്രകടമാകുന്നത്. നരിയാണിയ്ക്ക് രത്നക്കുമിളകൾ കാഴ്ചവയ്ക്കുന്നതായി പറഞ്ഞതുകൊണ്ട് രത്നകുമിളകളോടുള്ള ഔപമ്യമാണ് രഞ്ജിപ്പിക്കുന്നത്. ആരുടെ നരിയാണികളാണോ മിന്നിച്ചിന്നുന്ന രത്നക്കുമിളകൾ പോലിരിക്കുന്നത് അങ്ങനെയുള്ള ഭഗവാന്റെ കോമളമായ ചെന്താമര തൃക്കാലടിയിൽ) *അടിമവേലത്തിറം പെറ്റുകൊൾവാൻ* = ദാസ്യവൃത്തിയിൽ പാടവം (സാമർത്ഥ്യം) വഴിപോലെ നേടുവാനായിട്ട് (സാധകൻ ഇവിടെ ആഗ്രഹിക്കുന്നത് ഭഗവാന്റെ തൃപ്പാദസേവയാണ്. അതിന് ഇടയാകണമെങ്കിൽ ഭഗവാൻ തന്റെ അടുക്കൽ എഴുന്നള്ളണമല്ലോ. അതാണ് തുടർന്നുള്ള ഭാഗത്തിൽ പ്രതിപാദിക്കപ്പെടുന്നത്) *തന്നിൽ* = (മുകളിൽ വർണ്ണിക്കപ്പെട്ടതായ തൃക്കാലിൽ)

*തങ്കച്ചിലമ്പിൻ ഝലഝല നിനദം കൊണ്ട്* = അണിയിക്കപ്പെട്ടിരിക്കുന്ന തങ്കച്ചിലമ്പിന്റെ ഝല ഝല ശബ്ദം മുഴങ്ങുമാറ്) *എഴുന്നെള്ളി വന്ന് എൻ മുന്നിൽ* =(മഹാപ്രാഭവത്തോടെ എന്റെ അടുക്കലെത്തി) പൊന്നിൻ കൊടീ! എന്നോമലുണ്ണീ! അടിയൻ കാൺമത് എന്ന്? – പൊന്നിൻ കൊടിയായുള്ളോവേ! ഓമലുണ്ണിയായുള്ളോവേ! (ഭഗവാനേ പൊന്നിൻ കൊടിയായി) ആദ്യവസാനം ചെയ്തതു കൊണ്ട് അവിടുത്തെ തിരുവുടലിന്റെ നിറപ്പകിട്ടും കോമളതയും വെളിപ്പെടുന്നു. ഭഗവാനെ അവിടുത്തെ ബാലഭാവദ്യോതകമായ ഉണ്ണി എന്ന ശബ്ദം കൊണ്ട് വ്യപദേശിയ്ക്കു മാത്രമല്ല. ഓമൽ എന്നുള്ള ഉപപദം മുന്നിൽ ചേർക്കുകകൂടി ചെയ്തത് അവിടുത്തോടുള്ള വാത്സല്യാതിശയത്തെ അത്രമാത്രം വ്യക്തമാക്കുന്നു. നിൻപുതുമകളെ – അവിടുത്തെ നവനവങ്ങളായ ലീലാവിലാസങ്ങളെ ഈ തൃപ്പാദ ദാസൻ കാണുവാൻ ഇടയാകുന്നത് എപ്പോഴാണാവോ? (ഒട്ടും വൈകാതെ ആ മഹാഭാഗ്യം കൈവരുത്തേണമേ എന്നു ഭാവം)

10

പത്തിൻ പത്തിപ്പുതുപ്പൂവിതളൊടു പടത-
ല്ലും വിരൽത്താരകങ്ങൾ
പത്തും ചിത്തം തുളുമ്പിച്ചൊരിയുമരിയ നി-
ന്നൻപൊഴുക്കൂറിയോടി
സത്തും ചിത്തും കലർത്തിശ്ശരവണഭവ, നീ
ഞാനുമായിട്ടൊരുന്നാൾ
മുത്തും മുത്തുണ്ടിരിപ്പാൻ കനകമയിൽ കരേ-
റിക്കളിച്ചോടിവാ നീ

*പത്തിൻ പത്തിപ്പുതുപ്പൂവിതളൊടു പടതല്ലും വിരൽത്താരകങ്ങൾ പത്തും* = പത്തിന്റെ (പാദത്തിന്റെ - തൃപ്പാദത്തിലുള്ള) പത്തിപ്പുതുവിതളൊട് പടതല്ലുന്ന വിരൽതാരകങ്ങൾ പത്തും (പത്തി എന്നത് ഏതോ ഒരു പുഷ്പം ആയിരിക്കണം. അതിന് പാമ്പിന്റെ പത്തിയോട് സാദൃശ്യമുള്ളതുകൊണ്ടായിരിക്കണം ആ പേരുണ്ടായത്. അതിലെ പുതിയ ഇതളുകൾക്ക് ഭഗവാന്റെ തൃക്കാൽ വിരലുകൾക്ക് സാദൃശ്യം വ്യഞ്ജിക്കുന്നു. വിരലുകൾ താരകങ്ങൾപോലെ വിരൽത്താരകങ്ങൾ എന്ന് ഉപമിത സമാസം. അദഭ്രശുഭ്രങ്ങളായ നഖങ്ങളോട് കൂടിയ തൃക്കാൽ വിരലുകളെ താരകങ്ങളോട് - നക്ഷത്രങ്ങളോട് ഉപമിച്ചതുകൊണ്ട് പ്രഭാവൈശിഷ്ട്യം വ്യക്തമാകുന്നു. അങ്ങനെയുള്ള തൃക്കാൽ വിരലുകൾ പത്തും ഏറ്റവും ആകർഷകങ്ങളായി പരിലസിക്കുന്നു). അല്ലയോ ശരവണഭവ! - ഗംഗാതീരത്തിലുള്ള ശരവണം എന്ന സ്ഥാനത്തിൽ തിരുവവതാരം ചെയ്തവനേ! (ശരവണ ഭവ എന്നത് ഷഡക്ഷരി എന്ന് സുപ്രസിദ്ധമായ ഒരു മന്ത്രം കൂടിയാണ്). *ചിത്തം തുളുമ്പിച്ചൊരിയുമരിയ നിന്നൻപൊഴുക്കൂറിയോടി*= ചിത്തം തുളുമ്പി ചൊരിയുന്ന അരിയനിൻ അൻപിന്റെ ഒഴുക്ക് ഊറി ഓടുമാറ് (ഭഗവാന്റെ ചിത്തം നിറഞ്ഞുകവിഞ്ഞ് ഭക്തന്മാരുടെ നേർക്ക് ചൊരിയുന്ന അരിയതായ അൻപിന്റെ - മികച്ച കനിവിന്റെ പ്രവാഹം! മേൽക്കുമേൽ ഊറിവന്ന് എത്രയും വേഗത്തിൽ ഈയുള്ളവന്റെ അടുക്കലേക്കെത്തുമാറ്) *സത്തും ചിത്തും കലർത്തി* = സത്തും ചിത്തും ഒന്നിനോടൊന്ന് ചേരുമാറാക്കി (സത്ത് - ഉൺമ, ചിത്ത് - അറിവ്, എന്നിവ ബ്രഹ്മത്തിന്റെ സ്വരൂപ ലക്ഷണങ്ങളാകുന്നു. സത്തിന്റെയും ചിത്തിന്റെയും സംയുക്തസ്വരൂപമായി ശരവണ ഭവനെ പ്രതിപാദിച്ചിരിക്കുന്നു. മുത്ത് അതായത് ആനന്ദം എന്ന സ്വരൂപ ലക്ഷണത്തെ നാലാമത്തെ പദത്തിൽ പരാമർശിക്കുന്നുണ്ട്.) *നീ ഞാനുമായിട്ട് ഒരുന്നാൾ മുത്തും മുത്തുണ്ടിരിപ്പാൻ* = അവിടുന്ന് എന്നോട് കൂടി ഒരു ദിവസം മുത്തുന്നതു കൊണ്ടുള്ള മുത്ത് - ഉമ്മവയ്ക്കുന്നതുകൊണ്ടുള്ള ആനന്ദം, ഉണ്ട് - ആസ്വദിച്ചുകൊണ്ടിരിക്കുന്നതിനുവേണ്ടി സാധകൻ ആഗ്രഹിക്കുന്നത് ഭഗവാൻ തന്നോട് സംഗമി

ക്കണമെന്നാണ്. അതിന് ഇടയാകുമാറ് തനിക്ക് പൊന്നോമലുണ്ണിയായ അവിടുത്തെ നെറുകയിൽ നുകർന്നുള്ളതായ പരമാനന്ദം സമാസ്വദി ച്ചുകൊണ്ട് അതിൽ മുഴുകി ഇരിക്കുവാൻ ഇടയാകുമെന്നാണ് സാധ കൻ ആശംസിക്കുന്നത്. ആ മഹാഭാഗ്യം കൈവരുന്നതിനുവേണ്ടി, *നീ കനകമയിൽ കരേറിക്കളിച്ച് ഓടി വാ* = അവിടുന്ന് അവിടുത്തെ പ്രിയ വാഹനമായ പൊൻ മയിലിൽ കയറി അനായാസം സഞ്ചരിച്ച് എത്രയും വേഗത്തിൽ എന്റെ അടുക്കൽ എത്തിച്ചേർന്നാലും!

ഭഗവാന്റെ കേശാദിപദാന്തമായ ദിവ്യമൂർത്തിയെ ഭാവസ്ഫൂർത്തി യോടെ അനുധ്യാനം ചെയ്ത് അവിടുത്തെ ഓരോരോ വിലാസങ്ങളിൽ ചിത്തത്തെ ധാരണം ചെയ്ത് പാരമാർത്ഥികമായ സച്ചിദാനന്ദസ്വരൂപ ത്തിൽ വൃത്തികളെല്ലാം അടങ്ങിയുള്ള മനസ്സിനെ ലയിപ്പിച്ച് പരമമായ നിർവൃതി നേടുവാനുള്ള ഷൺമുഖദശകം എന്ന ഈ കൃതിയിൽ മധു രോദാരമായി അവതരിക്കപ്പെട്ടിരിക്കുന്നത് ഉപാസ്യമൂർത്തിയായ ഷൺമു ഖനെ മനോജ്ഞമായ ബാലഭാവത്തിൽ സങ്കൽപ്പിക്കുന്നതായുള്ള വാ ത്സല്യയോഗം, പൂർണ്ണവികാസം പ്രാപിക്കുന്ന സമ്മോഹനദശ ഈ കൃ തിയിൽ പ്രസ്ഫുടമാകുന്നത് വിചാരരുചിതമായിരിക്കുന്നു. രചനാസൗ ഷ്ടവം പരമകോടിയിലെത്തുന്നതായുള്ള വർണ്ണങ്ങളുടെ ഇണക്കമാ കുന്ന ശ്ലേഷഗുണം അങ്ങോളമിങ്ങോളം ഈ കൃതിയിൽ പ്രസ്ഫുടമാ കുന്നത് അന്യാദൃശമെന്നല്ലാതെ എങ്ങനെയാണ് വിവരിക്കുവാൻ കഴി യുന്നത്.

# ഷാൺമാതുരസ്തവം

ശ്രീനാരായണഗുരുദേവന്റെ സ്തോത്രകൃതികളിൽ ഷാൺമാതുര സ്തവം വിശിഷ്ടമായ ഒരു സ്ഥാനം വഹിക്കുന്നു. ഷാൺമാതുരനെ - ആറു മാതാക്കളുടെ അപത്യമായുള്ളവനെ) അഭിസംബോധനം ചെയ്തുള്ള സ്തവമാണ് - സ്തുതിയാണ് ഈ കൃതിയിലെ വിഷയമെന്ന് തലക്കെട്ടുകൊണ്ടുതന്നെ വ്യക്തമാണല്ലോ. ഷാൺമാതുരപദം യാതൊരു പദ്യത്തിലും കാണപ്പെടുന്നില്ല. മത്തേഭവൃത്തത്തിലുള്ള ഒൻപത് പദ്യങ്ങളാണ് ഈ കൃതിയിൽ അടങ്ങിയിരിക്കുന്നത്. ഒടുവിലത്തെ പദ്യത്തിൽ മൂന്നാം പാദത്തിൽ അവസാനത്തെ എട്ടക്ഷരങ്ങൾ മുദ്രിതപാഠത്തിൽ ലുപ്തങ്ങളായിരിക്കുന്നു. ഓരോയതിയിലും രണ്ടാമത്തെ അക്ഷരം ആവർത്തിക്കുകയെന്ന പ്രാസനിയമം ഷാൺമാതുരസ്തവത്തിൽ ആദ്യന്തം സമർത്ഥമായി ദീക്ഷിക്കപ്പെട്ടിരിക്കുന്നു. ചുരുക്കം ചില പദങ്ങൾ ഒഴിച്ചാൽ മുഴുവനും സംസ്കൃത ഭാഷാമയമാണ് ഈ കൃതി. ദുരിതദൂരീകരണവും ആശാവിനാശവും മംഗള പ്രാപ്തിയും മറ്റുമാണ് ഭഗവാനോട് പ്രാർത്ഥിക്കപ്പെട്ടിരിക്കുന്നത്. ഉത്തുംഗമായ ഭക്തിഭാവം ഈ കൃതിയിൽ അനുസ്യൂതമായി പ്രസ്ഫുരിക്കുന്നുവെന്ന് ഉത്തമകാവ്യലക്ഷണമായി നിരീക്ഷിക്കപ്പെടേണ്ടതാണ്.

1

ഗൗരീസഹായ സുഹൃദ്ദൂരീകൃതാവയവ,
ഭൂരീഷു വൈരിഷു തമ-
സ്സൂരീകൃതായുധ നിവാരീതദോഷ നിജ-
നാരീകലാലസമനഃ
ക്രൂരീഭവത്തിമിരചാരീഹിതാപദുരി
നീ നീതിസൂരി കരുണാ-
വാരീണ, വാരിധര, ഗൗരീകിശോര, മമ
ദൂരീകുരുഷ്വ ദുരിതം.

*ഗൗരീസഹായ സുഹൃദ്ദൂരീകൃതാവയവ*= (മുദ്രിതമായ പാഠം ഗൗരീസഹായ സുഹൃദൂരികൃതാവയവ എന്നാണ്. ആ പാഠത്തിൽ അർത്ഥം സുഘടമാകുന്നില്ല) - ഗൗരീസഹായന്റെ (ആർക്ക് ഗൗരി സഹായ

യാണോ അങ്ങനെയുള്ളവന്റെ, സഹായപദം എപ്പോഴും കൂടെ വർത്തിക്കുന്നവൾ എന്ന അർത്ഥത്തിലൂടെ ഭാര്യാവാചകമാണ്, ശ്രീ പരമേശ്വരന്റെ) സുകൃതത്താൽ (പുണ്യത്താൽ) ഊരീകൃതങ്ങളായ കൈക്കൊള്ളപ്പെട്ടവയായ അവയവങ്ങളോട് കൂടിയവനേ! (ഇവിടെ ഷാൺമാതുരനായ ഭഗവാനെ ശ്രീ പരമേശ്വരന്റെ സുകൃതം തന്നെ, അങ്ങനെ ഒരാകാരം സ്വീകരിച്ചുണ്ടായവനാണെന്ന് വാഴ്ത്തിയിരിക്കുന്നു.)

*ഭൂരീഷു വൈരിഷു തമസ്സൂരീകൃതായുധ* = ഭൂരികളായ തുഷ്ടകളോട് കൂടിയ വൈരികളാകുന്ന തമസ്സുകളുടെ വിഷയത്തിൽ ഊരീകരിക്കപ്പെട്ട ആയുധങ്ങളോടു കൂടിയവനേ! പ്രചുരങ്ങളായ തുഷ്ടകളോട് – അമ്പുകളോട് കൂടിയവരാണ് വൈരികൾ. താരകാസുരനും അവന്റെ അനുചരന്മാരും തന്നെയാണ് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്. അവരുടെ നേർക്കാണ് ഭഗവാൻ ആയുധമേന്തിയിരിക്കുന്നത്. ശക്തി – വേൽ എന്നതാണല്ലോ മുഖ്യമായ ആയുധം).

*നിവാരീതദോഷനിജനാരീക ലാലസമനഃ!* = നിവാരീത എന്നിടത്ത് രീ എന്നുള്ള ദീർഘാക്ഷരം നീട്ടിയതായിരിക്കാം നിവാരിതങ്ങളായ ദോഷങ്ങളോട് കൂടിയ (ആരാൽ തങ്ങളുടെ ദോഷങ്ങൾ നിവാരണം ചെയ്യപ്പെടുന്നുവോ അവരാണ് നിവാരിതദോഷകൾ. ഈർഷ്യ, അസൂയ തുടങ്ങിയുള്ള ദോഷങ്ങളെ വ്രതംകൊണ്ടും, വിവേകം കൊണ്ടും അകറ്റിയവരായി നിജനാരികളിൽ (തന്റെ വല്ലഭന്മാരിൽ – ശ്രീ വല്ലീദേവിയും ഇന്ദ്രപുത്രിയായ ദേവസേനയുമാണ് ഭഗവാന്റെ വല്ലഭന്മാർ. അവരിൽ സുലാലസമായ – ഏറ്റവും ലാലസത്തോട് കൂടിയ – (പ്രീതിയോട് കൂടിയ) മനസ്സോട് കൂടിയവനേ! (ആ വല്ലഭന്മാരുടെ നിർദോഷതയാണ് അവരിലേക്ക് ഭഗവാന്റെ ചിത്തത്തെ ഏറ്റവും പ്രീതിയുള്ളതാക്കി ചെയ്തത്).

*ക്രൂരീഭവത്തിമിരചാരീ ഹിതാപഹര!* = (ഇവിടെ അവസാനത്തിൽ ദുരി എന്നതിന് അർത്ഥം നിർദ്ദേശിക്കുവാൻ സാധ്യമാകുന്നില്ല. പ്രസ്തുത സമസ്തപദം സംബുദ്ധ്യാന്തം തന്നെയായിരിക്കണം. അതുകൊണ്ടാണ് 'ദുരി' എന്നതിന്റെ സ്ഥാനത്തിൽ 'ഹര' എന്നുള്ള പാഠം കൽപ്പിച്ചിരിക്കുന്നത് (ക്രൂരീഭവത്തുക്കളായി (ക്രൂരരായി – ഹിംസാ ശീലരായി) ഭവിക്കുന്ന തിമിരചാരികളുടെ – ഇരുട്ടത്തു ചരിക്കുമാറുള്ളവരുടെ – രാക്ഷസന്മാരുടെ, ഈ ഹിതത്തെ – ഇഷ്ടത്തെ, അപഹരിക്കുന്നവനേ – തട്ടിക്കളയുന്നവനേ!

*കരുണാവാരീണ* = (ഇവിടെ കരുണയെ – ദീനാനുകമ്പയെ കരയറിയാൻ കഴിയാത്ത ഒരു മഹാനദിയായി സങ്കൽപ്പിക്കണം. അവാരീണൻ എന്ന പദത്തിന് ഇക്കര കണ്ടവൻ എന്നർത്ഥം. പാരീണൻ, അവാരീണൻ, പാരാവാരീണൻ, അവാരപാരീണൻ എന്നിവയെല്ലാം സമാനാർത്ഥകങ്ങളാണ്. ഇവിടെ കരുണാവാരീണൻ എന്നതിന് അപാര

കരുണാനിധിയെന്നർത്ഥം പറയണം). കരുണാവാരീണനായുള്ളോവേ!

*വാരിധര!ഗൗരീകിശോര!=* (വാരിയെ - ജലത്തെ ധരിക്കുന്നവനാണ് വാരിധരൻ. ശിവൻ ഗംഗാധരനാണല്ലോ. ഗൗരീപാദം പാർവ്വതി പര്യായമാണ്). വാരിധരന്റേയും ഗൗരിയുടേയും കിശോരനായുള്ളോവേ! (കുമാരനായുള്ളോവേ!)

*നീതിസൂരി നീ* = (ഈ പദങ്ങൾ രണ്ടും സംസ്കൃത വിഭക്ത്യന്തങ്ങളല്ല) - നീതിസൂരിയായ അവിടുന്ന് (നീതി വിഷയത്തിൽ - ഓരോ ജീവന്റെയും പുണ്യപാപങ്ങൾ തിട്ടപ്പെടുത്തി വിധികൽപ്പിക്കുക എന്ന വിഷയത്തിൽ സൂരി - പണ്ഡിതൻ; ഈശ്വരനത്രേ കർമ്മഫലദാതാവ്. ഇവിടെ ഭഗവാനെ നീതിസൂരിയായി വിശേഷിപ്പിച്ചിരിക്കുന്നത് ശ്രദ്ധേയമത്രേ. നേരത്തെ കരുണാവാരീണ! എന്ന് സംബോധന ചെയ്തിട്ടുമുണ്ടല്ലോ). *മമ ദുരിതം ദൂരീകുരുഷ* = ദുരിതത്തെ - ഈയുള്ളവന്റെ പാപത്തെ ദൂരീകരിക്കുമാറാകണം. ശ്രീ പരമേശ്വരന്റെ മൂർത്തിമത്തായ സുകൃതമായുള്ളോവേ! കണക്കില്ലാത്ത അമ്പുകൾ ഏന്തിയടുത്ത ശത്രുക്കളുടെ നേർക്ക് ദിവ്യായുധം പ്രയോഗിക്കുന്നവനെ! അപാരകരുണാനിധേ! ശ്രീ പാർവ്വതീപരമേശ്വരന്മാരുടെ അരുമക്കുഞ്ഞായുള്ളോവേ! എല്ലാ ജീവന്മാരുടേയും കർമ്മഫലദാതാവായുള്ള അവിടുന്ന് എന്റെ പാപം മുഴുവനുമകറ്റി അനുഗ്രഹിക്കേണമേ!

2

മല്ലീകൃതത്രിദശമല്ലീ, സദാ സുദതി
　　വല്ലീകുചാങ്കണലസത്
സല്ലീനകുങ്കുമരസോല്ലീനവത്സ, യുധി
　　ഭല്ലീസ്മയോ $f$ സി ദിതിജൈഃ
സ്ഫുല്ലീകുരുഷ്വ സ ച വല്ലീതശോഥിതല,
　　വല്ലീവിലോല,ബുധഹൃദ് -
വല്ലീനിവാസ, മമ സോല്ലീന, കേകിഹയ,
　　സല്ലീലപാഹൃദുദജം.

*മല്ലീകൃതത്രിദശമല്ലീ!* = മല്ലീകൃതയായ ത്രിദശമല്ലിയോടു കൂടിയവനേ! (മല്ലീകൃത = മല്ലീകരിക്കപ്പെട്ടവൾ - ശത്രുസേനയോട് എതിരിടാൻ തക്കവണ്ണമുള്ള ഊക്കുള്ളവളാക്കി ചെയ്യപ്പെട്ടവൾ. മല്ലപദത്തിന് ബലം എന്നർത്ഥമുണ്ട്. ത്രിദശമല്ലീ = ത്രിദശന്മാരുടെ - ദേവന്മാരുടെ സേന - പട. ഭഗവാൻ സുബ്രഹ്മണ്യൻ നായകനായി വരുന്നതിന് മുൻപ് താരകാസുരനോട് നേർക്കുനേർ പൊരുതുവാൻ കഴിയാതെയാണല്ലോ ദേവന്മാരുടെ പട കഴിഞ്ഞിരുന്നത്. അവിടുന്നാണ് ത്രിദശമല്ലിയെ മല്ലീകരിച്ചത്. പദാന്തത്തിൽ കാണുന്ന ദീർഘം മലയാള വ്യാകരണ നിയമമനുസരിച്ച് സമർത്ഥിക്കണം).

*സദാ സുദതി വല്ലീകുചാങ്കണലസത് സല്ലീനകുങ്കുമരസോല്ലീന വത്സ=* (സദാ = എല്ലായ്പ്പോഴും ക്രിയാവിശേഷണമായ ഈ പദം തുടർന്നു വരുന്ന സമസ്തപദത്തിലെ ഉല്ലീന എന്നതിൽ അടങ്ങിയിരിക്കുന്ന ഉല്ലയിയ്ക്കുക എന്ന ക്രിയയോട് യോജിപ്പിക്കണം. സുദതിയായ വല്ലീ എന്ന അർത്ഥത്തിൽ സുദതീവല്ലീ എന്നു വരേണ്ടതാണ്. സുദതി എന്നുള്ള ഹ്രസ്വപാഠം വൃത്തസമദ്വയത്തിന് വേണ്ടിയായിരിക്കാം). എല്ലായ്പ്പോഴും സുദതി - നല്ല ദന്തങ്ങളോട് കൂടിയവളായ, വല്ലിയുടെ (ഭഗവാന്റെ വല്ലഭയാണല്ലോ ശ്രീവല്ലീ ദേവി) കുചാങ്കണങ്ങളിൽ (മുറ്റം - എന്ന അർത്ഥമായ അംഗനം എന്ന സംസ്കൃത പദത്തിന് പ്രാകൃത ഭാഷയിലുള്ള രൂപമാണ് അങ്കണം എന്നത്. പത്തനം, പട്ടണമാകുന്നതുപോലെയാണ് ഇത്). സ്തനതടങ്ങളിൽ ലസിക്കുന്നതും സുലീനമായ (നല്ലപോലെ ചേർന്നിരിക്കുന്ന - ചാർത്തിയിരിക്കുന്ന) കുങ്കുമരസം (കുങ്കുമച്ചാറ് - ഉത്തമ സ്ത്രീകൾ മാർവിടത്തിൽ - കുങ്കുമ രസം ചാർത്താറുണ്ടല്ലോ). ഉല്ലീനമായിരിക്കുന്ന (നല്ലപോലെ പറ്റിയിരിക്കുന്ന) ആരുടെ വത്സലത്തിലോ - മർവിടത്തിലോ അങ്ങനെയുള്ളവനായുള്ളവനേ (വല്ലീദേവിയുടെ ആശ്ലേഷം കൊണ്ടാണ് ഭഗവാന്റെ മാർവിടം അവ്വണ്ണമായിത്തീർന്നതെന്ന് വ്യഞ്ജിക്കുന്നു).

*ദിതിജൈഃയുധിഭല്ലീസ്മയഃ അസി* = ദിതിജാന്മാരോടുള്ള (താരകാദികളായുള്ള അസുരന്മാരോടുള്ള) പോരിൽ നീ ഭല്ലീസ്മയനായി ഭവിക്കുന്നു. അവിടുന്ന് ഭല്ലികൊണ്ട് - അസ്ത്രം കൊണ്ട് സ്മയിക്കുന്നവനായി - ഗർവ്വിക്കുന്നവനായി - പ്രൗഢത പ്രദർശിപ്പിക്കന്നവനായി ഭവിക്കുന്നു. *വല്ലീതശോഥിതല!* = വല്ലീതമായ (ആവരണം ചെയ്യപ്പെട്ട) ശോഥിതലത്തോട് (നെറ്റിത്തടത്തോട് (ലലാടമളികം ശോഥി എന്നമരം) കൂടിയവനേ! (അളകങ്ങൾ - കുറുനിരകൾ നെറ്റിത്തടത്തിൽ പാറിപ്പറക്കുന്നതുകൊണ്ടാകാം ഭഗവാനെ വല്ലീത ശോഥിതലനെന്ന് നിർദ്ദേശിച്ചിരിക്കുന്നത്). *വല്ലീവിലോല!* = വല്ലിയിൽ (പ്രിയതമയായ വള്ളീദേവിയിൽ) വിലോലനായവനേ! (വിശേഷേണ ലോലനായുള്ളവനേ - സവിശേഷം ആസക്തനായവനേ). *ബുധഹൃദ് വല്ലീ നിവാസ!* = ബുധന്മാരുടെ (വിദ്വാന്മാരുടെ - യോഗവിദ്യാ വിശാരദന്മാരുടെ) ഹൃദ്വല്ലിയ്ക്കു (ഹൃദയമാകുന്ന വല്ലിക്ക്) നിവാസമായുള്ളോവേ (ആശ്രയസ്ഥാനമായുള്ളോവേ. വള്ളിക്ക് ആശ്രയമാണല്ലോ വൃക്ഷം. അതുപോലെ ബുധന്മാരുടെ ഹൃദയമാകുന്ന വല്ലി ഭഗവാനെ ചുറ്റിപ്പടർന്നിരിക്കുന്നു).

*സോല്ലീന കേകിഹയ* = ഉല്ലീനങ്ങളായ കേകി ഹയങ്ങൾ = ഉല്ലീന കേകിഹയങ്ങൾ. ഉല്ലീനങ്ങൾ = ഉല്ലയിച്ചിരിക്കുന്നവ. കേകിഹയങ്ങൾ = കേകിയും ഹയവും - മയിലും കുതിരയും. ഭഗവാന്റെ വാഹനങ്ങളാണ് കേകിയും ഹയവും. ഭഗവാനവയിൽ കയറി യാത്രചെയ്യുമ്പോൾ അവയുടെ പുറം ഭഗവാന്റെ തിരുവുടലിനോട് ചേർന്നിരിക്കുമല്ലോ. (ഉല്ലീ

നകേകിഹയങ്ങളോട് കൂടിയവനാണ് സോല്ലീനകേകിഹയൻ). ഉല്ലീന ങ്ങളായ കേകി ഹയങ്ങളോട് കൂടിയവനേ!

*സല്ലീലപാഃ* - (ആകാരാന്തം പുല്ലിംഗം സംബോധന പ്രഥമൈകവ ചനം. സന്ധിയിൽ വിസർഗ്ഗം ലോപിച്ചിരിക്കുന്നു.) ഏറ്റവും ലീലയാം വണ്ണം രക്ഷിക്കുന്നവനേ! (ഭഗവാന് ഭക്തന്മാരെ രക്ഷിക്കുന്ന വിഷയ ത്തിൽ യാതൊരു പ്രയാസവുമില്ലെന്നർത്ഥം. സൃഷ്ടിയും രക്ഷയും സംഹാരവും എല്ലാം സർവ്വേശ്വരന്റെ ലീലാപ്രകാരങ്ങളായി പുരാണ ങ്ങളിൽ വർണ്ണിക്കപ്പെട്ടിട്ടുണ്ടല്ലോ)

*സഃ(ത്വം) മമ ഹൃദുദജം സ്ഫുല്ലീകുരുഷഃ (ച)* - അങ്ങനെയെല്ലാ മുള്ള അവിടുന്ന്; എന്റെ ഹൃദുദജത്തെ (ഹൃദയമാകുന്ന, ഉദജത്തെ - താമരമൊട്ടിനെ. ഉദകത്തിൽ ജനിക്കുന്നത് എന്ന അർത്ഥത്തിൽ ഉദക ശബ്ദത്തിന് ഉദ എന്നുള്ള ആദേശം വന്ന് ഉദജം എന്നുള്ള രൂപം സിദ്ധി ക്കുന്നു. ഹൃദയം താമരമൊട്ടുപോലെ ഇരിക്കുന്നുവെന്നും യോഗസാധ നയാൽ നിവർന്നു വിടരുന്നുവെന്നും അങ്ങനെയാണ് ധ്യേയമായ ഭഗ വദ്രൂപത്തെ ഗ്രഹിക്കുന്നതെന്നു പറയപ്പെട്ടിരിക്കുന്നു.) സ്ഫുല്ലീകരി ച്ചാലും (വിടർന്നതാക്കി ചെയ്താലും.)

ദേവസേനയ്ക്ക് കരുത്തുണ്ടാക്കിയ ഭഗവാനേ! വള്ളീദേവിയുടെ ആശ്ലേഷസൗഭാഗ്യം ഇടതടവില്ലാതെ അനുഭവിക്കുന്നവനേ, താരകാ ദി അസുരന്മാരോടുള്ള യുദ്ധത്തിൽ പ്രൗഢമായ അസ്ത്രപ്രയോഗം കൊണ്ട് പുളയ്ക്കുന്നവനേ, കുറുനിരപാറിപ്പറക്കുന്ന നെറ്റിത്തടത്തോട് കൂടിയവനേ, ശ്രീവല്ലീരണമണ, യോഗിഹൃദയത്തിന് ആശ്രയമായുള്ളോ വേ, മയൂരത്തിന്റേയോ, അശ്വത്തിന്റേയോ പുറത്ത് എഴുന്നള്ളുന്നവനേ, അനായാസം ഭക്തരക്ഷണം നിർവ്വഹിക്കുന്നവനേ, അവിടുന്ന് മുകുളാ കൃതിയിലുള്ള എന്റെ ഹൃദയ പുണ്ഡരീകത്തെ വികസിപ്പിച്ച് അനുഗ്ര ഹിച്ചാലും!

3

പ്രാണീകൃതസ്വനഖരാണീതഭക്തജന-
 വാണീശമുഖ്യസുമന-
ശ്ശ്രേണീ,സുജാനുതലതൂണീ തമാലതിമി-
 രാണീലചൂചുകഭരാ
വാണീവിലാസമളിവേണീ, വിപഞ്ചിമൃദു-
 വാണീ തവാംഗരമണീ
ശ്രോണീഘനാ, സുമതി, ശാണീതനോതു ഭൃശ-
 മേണീവിശാലനയനാ.

*അംഗ!=* (പ്രീതിസൂചകമായ ഒരു സംബോധനാനിപാതമാണ് 'അംഗ'

എന്നത്) അല്ലയോ ഭഗവാനേ! *തവ* = നിന്റെ (അവിടുത്തേ). *പ്രാണീ കൃത സ്വനഖരാണീത ഭക്തജന വാണീശമുഖ്യ സുമനശ്ശ്രേണി* = (ഈ പദം രമണീ എന്ന പദത്തിന്റെ വിശേഷണമാണ്). പ്രാണീകൃതരും സ്വനഖരങ്ങളിലേയ്ക്ക് ആനീതരും ആയ ഭക്തജനങ്ങളായുള്ള വാണീ ശമുഖ്യരായ സുമനസ്സുകളുടെ ശ്രേണിയോട് കൂടിയവളും (പ്രാണീ കൃതർ = പ്രാണികളാക്കി ചെയ്യപ്പെട്ടവർ. പ്രാണികൾ = പ്രകർഷേണ ചേഷ്ടിക്കുന്നവർ. താരകാസുരന്റെ ബാധയിൽ ബ്രഹ്മാദികളായ ദേവ ന്മാർ മുഴുവൻ അചേതനരെന്നപോലെ നിശ്ചേഷ്ടന്മാർ ആയിരുന്നു. അവരെ പ്രാണികളാക്കി തീർത്തത് ഭഗവാന്റെ രമണിയാണെന്നാണ് വിവക്ഷിക്കപ്പെട്ടിരിക്കുന്നത്. സ്വനഖരങ്ങൾ = തന്റെ നഖരങ്ങൾ. - നഖ ങ്ങൾ. ഇവിടെ സ്വപദം ഭഗവാന്റെ രമണിയെ പരാമർശിക്കുന്നു. നഖര പദം പാദോപലക്ഷണമാണ്. ആനീതർ = ആനയിക്കപ്പെട്ടവർ. (പദ്യ ത്തിൽ സ്വനഖരാണീത എന്ന് മാറ്റിയിരിക്കുന്നത് പ്രാസത്തിനുവേണ്ടി യാണ്. സ്വനഖരാനീത എന്ന് തന്നെ പഠിച്ചാലും മതിയാകും. നീ എന്ന തിനോടുള്ള ണീ എന്നതിന് സാദൃശ്യമുണ്ടല്ലോ). ഭക്തജനങ്ങൾ = ഭക്ത രായ ജനങ്ങൾ. (ഭഗവാന്റെ ഭക്തരാണെന്നോ അതല്ല ഭഗവത് രമണി യുടെ ഭക്തരാണെന്നോ കരുതാം). വാണീശമുഖ്യൻ = വാണീശൻ മുഖ്യ നായുള്ളവൻ. വാണീശൻ = വാണിയുടെ - വാഗ്ദേവതയുടെ ഈശൻ - ഭർത്താവ്. ബ്രഹ്മാവാണ് വാണീശപദത്താൽ ശ്രവിക്കപ്പെട്ടിരിക്കുന്ന ത്. വാണീശനാണ് സുമനസ്സുകളിൽ മുഖ്യനായുള്ളവൻ. സുമനസ്സു കൾ = ദേവന്മാർ. ശ്രേണി = കൂട്ടം. ബ്രഹ്മാദികളായ ദേവന്മാരുടെ കൂട്ടം. തന്റെ ഭക്തവർഗ്ഗമാകയാൽ അവരെ തന്റെയടുക്കൽ വരുമാറാക്കി അവർക്ക് താന്താങ്ങളുടെ പ്രവർത്തനത്തിൽ നഷ്ടപ്പെട്ടുപോയ കരു ത്ത് വീണ്ടെടുക്കുമാറ് അനുഗ്രഹിച്ചവളാണ് ഭഗവാന്റെ രമണിയെന്നർ ത്ഥം.

*സുജാനുതലതൂണി* = സുജാനുതല തൂണിയും (തൂണി എന്ന പദ ത്തിന് ആവനാഴിയെന്നർത്ഥം. സുജാനുതലം തൂണിപോലുള്ളവൾ. സുജാനുതലം = നല്ല ജാനുതലം. ജാനുതലം = ജാനുവിന്റെ തലം. ജാനു = മുട്ട്. ഇവിടെ ദേവിയുടെ സുജാനു തലത്തെ തൂണിനോട് ഉപ മിച്ചിരിക്കുകയാണ്. ജംഘയെയാണ് - കണങ്കാലിനെയാണ് തൂണിനോട് ഉപമിക്കേണ്ടത്. അതുകൊണ്ട് ഇവിടെ ജാനുപദം ജംഘയുടെ ഉപല ക്ഷണമായെടുക്കണം).

*തമാലതിമിരാണീലചൂചുകഭരാ!* - തമാലം പോലെയും തിമിരം പോലെയും ആ നീലമായ ചൂചുകഭരത്തോട് കൂടിയവളും (തമാലം = പച്ചാലമരം. ഇത് ഒരുതരം മരമാണ്. തിമിരം = ഇരുട്ട്. ആ നീലം = അൽപ്പം നീലമായത്. ഇവിടെ നീലപദം സംസ്കൃതത്തിൽ കൃഷ്ണ പര്യായമാണ്. ചൂചുകഭരം = ചൂചുകത്തിന്റെ ഭരം (ചൂചുകം = മുല

ക്കണ്ണ്) ഭരം എന്നത് ഗുരുത്വവാചകമാണ്. ഭഗവാന്റെ രമണിയുടെ ചൂചു കഭരം തമാലം പോലെയും തിമിരം പോലെയും ആ നീലമാണെന്ന് പ്രസ്താവിച്ചിരിക്കുന്നു. ഇവിടെ 'തിമിരാണീല' – എന്നിടത്ത് 'ണീ' എന്നു പഠിച്ചിരിക്കുന്നത് പ്രാസത്തിനുവേണ്ടിയാണ്. തിമിരാനീല – എന്നു പഠിച്ചാലും മതിയാകും). *അളിവേണീ* = അളിവേണിയും (അളി പോലുള്ള – വണ്ടുപോലുള്ള വേണിയോട് – കെട്ടിവച്ച തലമുടിയോട് കൂടിയവൾ. സാധാരണ ധർമ്മം കറുപ്പത്രേ. വണ്ടിൻചാർത്തുപോലെ – നിരപോലെ കറുത്ത കൂന്തലോടുകൂടിയുള്ളവൾ).

*വിപഞ്ചിമൃദുവാണീ*= വിപഞ്ചിപോലെ (വിപഞ്ചിയുടെ – വീണയുടെ) നാദം പോലെ മൃദുവായ വാണിയോട് കൂടിയവളും (ഇവിടെ ഭഗവാന്റെ രമണിയുടെ മൊഴിക്ക് വീണാനാദം പോലെ മൃദുത്വമുള്ളതായി നിർദ്ദേശിച്ചിരിക്കുന്നു. ഭക്തജനങ്ങളോടുള്ള ആർദ്രതയാണ് ഇവിടെ വാണിയുടെ മൃദുത്വം കൊണ്ട് ലക്ഷിപ്പിച്ചിരിക്കുന്നത്). *ശ്രോണീഘനാ!=* ശ്രോണീഘനയും (ശ്രോണി = അരക്കെട്ട് 'കടിഃ ശ്രോണിഃ കുകുദ്മതീ' എന്ന് അമരം ഘന = കനത്തവൾ. കനത്ത അരക്കെട്ടോടു കൂടിയവളും). *സുമതി* = (ഇത് സംസ്കൃത വിഭക്ത്യന്തമല്ല). സുമതിയും (നല്ല മതിയോട് – ബുദ്ധിയോട് കൂടിയവളും. ബുദ്ധി നിശ്ചയാത്മികയാണല്ലോ. ഭഗവാന്റെ രമണിയുടെ മതിയെ ശോഭനയെന്നു വിശേഷിപ്പിച്ചത് ആശ്രിതന്മാരുടെ വിഷയത്തിൽ വേണ്ട അനുഗ്രഹം നൽകുവാൻ തീരുമാനിക്കുന്നതിലുള്ള സൗഷ്ഠവത്തെയാണ് ദ്യോതിപ്പിക്കുന്നത്)

*ഏണീവിശാല നയനാ* = ഏണീ വിശാല നയനവും (ഏണിയുടേത് പോലെ – പൊൻമാനിന്റേതുപോലെ വിശാലങ്ങളായ നയനങ്ങളോട് കൂടിയവളും. വിശാലം, വിസ്തൃതം നയനം = കണ്ണ്. ഇവിടെ ഭഗവാന്റെ രമണിയുടെ നയനങ്ങളെ വിശാലങ്ങളെന്നു വിശേഷിപ്പിച്ചത്, ഭക്തന്മാരുടെ നേർക്കുള്ള ആർജ്ജവവും ഔദാര്യവും ദ്യോതിപ്പിക്കുവാനാണ്). (ആയ) *രമണീ* = രമണി (രമണിപദത്തിന് രമിപ്പിക്കുന്നവർ എന്നാണർത്ഥം. ഭഗവാനെ രമിപ്പിക്കുന്നവളായ – ആശ്ലേഷാദികൾകൊണ്ട് സന്തോഷിപ്പിക്കുന്നവളായ ആ ദേവി, ഭഗവാന്റെ വല്ലഭമാരിൽ ശ്രീ വള്ളീ ദേവി തന്നെയാകണം ഭഗവാന്റെ രമണി) ഭക്തവത്സലനായ ഭഗവാന്റെ ഭക്തന്മാർക്ക് അഭീഷ്ടദാനം ചെയ്തുകൂടി ഭഗവാനെ സന്തോഷിപ്പിക്കുന്നവളായിരിക്കുമല്ലോ).

*വാണീവിലാസം ഭൃശം, ശാണീതനോതു* = വാണീവിലാസത്തെ (ഈയുള്ളവന്റെ വാണീവിലാസത്തെ – വാണിയുടെ വിലാസത്തെ) ഏറ്റവും ശുദ്ധീകരിക്കട്ടെ! (ഖനിയിൽ നിന്നും എടുക്കുന്ന രത്നം ചാണക്കല്ലിൽ വേണ്ടപോലെ ഉരച്ചാണല്ലോ കാന്തിയും മൂല്യവും വർദ്ധിപ്പിക്കുന്നത്. അതുപോലെ തന്റെ വാണീവിലാസം ഭഗവാന്റെ രമണിയുടെ അനുഗ്രഹത്താൽ ശുദ്ധമാക്കപ്പെടണമെന്നാണ് കവി പ്രാർത്ഥിക്കുന്ന

ത്. ഇവിടെ ശാണി തനോതു എന്നിടത്തുള്ള 'ശാണി' പദം ഉരകല്ല് - എന്ന അർത്ഥത്തിലൂടെ ഉരകല്ലിലുരച്ചത് എന്നുള്ള അർത്ഥത്തെ കുറിക്കുന്നു. 'തനു' ധാതു കരണാർത്ഥകമാണ്. ചുരുക്കത്തിൽ ശാണീകരിക്കട്ടെ എന്നതിന് ഉരകല്ലിൽ ഉരയ്ക്കപ്പെടട്ടെ എന്നുള്ള അർത്ഥം സിദ്ധിക്കുന്നു). വിപഞ്ചിമൃദുവാണി എന്നുള്ള വിശേഷണം ആ ദേവിക്ക് തന്റെ വാണീ വിലാസത്തെ കുറ്റവും കുറവും തീർത്ത് സംസ്ക്കരിക്കുവാനുള്ള പ്രാഭവം വേണ്ടുവോളമുണ്ടെന്ന് സൂചിപ്പിക്കുന്നതാണല്ലോ.

എന്നിൽ പ്രസന്നനായ അല്ലയോ ഭഗവാനേ! അവിടുത്തെ രമണി, ബ്രഹ്മാദികളായ ദേവന്മാർക്കു മുഴുവൻ ചൈതന്യമരുളിയവളും ആവനാഴിപോലെ ആകാരസൗന്ദര്യം തികഞ്ഞ കണങ്കാലുകളോട് കൂടിയവളും കൃഷ്ണ വർണ്ണമായ ചൂചകത്തോട് കൂടിയവളും, വണ്ടിൻ നിര പോലെയുള്ള കൂന്തലോടു കൂടിയവളും, വീണാധ്വനിക്കുതുല്യം മൃദുവായ വാണിയോട് കൂടിയവളും കനത്ത അരക്കെട്ടോടു കൂടിയവളും മാൻപേടയുടേതുപോലെ നീണ്ടിടപെട്ട തിരുമിഴികളോട് കൂടിയവളും ആണ്. അങ്ങനെയുള്ള ആ ഭഗവതി ഈയുള്ളവന്റെ വാണീവിലാസത്തെ ചാണയ്ക്കു വച്ച രത്നം പോലെ ശോഭനമാക്കി തീർക്കട്ടേ!

4

രാഗാഭിഷിക്ത നിജകേശാദിപാദ വപു-
രാശാപിശാചദഹനാ
ശ്രീശാതകുംഭനിഭ പാശാങ്കുശാഭരണ-
നാശാന്തകാനുചര ! ഭോഃ
ഭീശാദ്വലാഹരണഗോശാബകാവനത-
കോശാധിപാശു ഭഗവൻ
പാശാടവീ ഭവ ഹുതാശാശയാവപിശി-
താശാ ഹി ഭോഗഭുഗമും.

*രാഗാഭിഷിക്ത നിജകേശാദി പാദവപുരാശാപിശാച ദഹനാ!* - രാഗത്താൽ അഭിഷിക്തനായ നിജകേശാദി പാദവപുസ്സോടു കൂടിയ ആശാപിശാചിന്റെ ദഹനനായുള്ളോവേ! (ആശയാകുന്ന പിശാചൻ എന്ന അർത്ഥത്തിൽ ആശാപിശാചൻ എന്ന് സമസ്തപദം ഇവിടെ ആശയെ പിശാചായി രൂപണം ചെയ്തിരിക്കുന്നു. എത്ര ഭക്ഷിച്ചാലും മതിയാകാത്ത കൂട്ടരാണ് പിശാചന്മാരെന്ന് പ്രസിദ്ധി. ആശാപിശാചിന്റെ വപുസ്സ് കേശം മുതൽ പാദം വരെ അതായത് മുഴുവനായി തന്നെ രാഗത്താൽ ഭോഗേച്ഛയാൽ അഭിഷിക്തമാണെന്ന് വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നു. അങ്ങനെയുള്ള ആശാപിശാചിന്റെ ദഹനൻ (അഗ്നി) അതായത് ഭഗവാനെ ആശാപിശാചിന്റെ സംഹർത്താവായി സങ്കൽപ്പിച്ചിരിക്കുന്നു. ദഹനന്റെ സ്വഭാവം ഭസ്മീകരിക്കുകയാണല്ലോ. ഭഗവാന്റെ അ

നുഗ്രഹം കൊണ്ട് ആശയെല്ലാം വിട്ടുമാറി പരമമായ നിർവൃതി ലഭിക്കുമെന്ന് ഈ സംബോധനത്താൽ സാധകൻ ആശംസിക്കുന്നു).

*ശ്രീശാത കുംഭനിഭ!* = ശ്രീയാർന്ന ശാതകുംഭത്തിന് (സുവർണ്ണത്തിന്) സദൃശനും (ഭഗവാന് ശ്രീ ശാതകുംഭത്തോട് സാദൃശ്യം നിറത്തിലാണ്. പൊൻനിറത്തിനു സദൃശമായ നിറത്തോട് കൂടിയ തിരുവുടലാണ് ഭഗവാനുള്ളത്).

*പാശാങ്കുശാഭരണനാശാന്തകാനുചര!* = പാശം അങ്കുശം എന്നിവ ആഭരണങ്ങളായുള്ളവനും ആയ നാശാന്തകന്റെ (നാശത്തിന്റെ അന്തകൻ = നാശാന്തകൻ. ഇവിടെ നാശപദം വിഘ്നാർത്ഥകമാണ്. വിഘ്നങ്ങളുടെ അന്തകൻ മഹാഗണപതിയാണല്ലോ). അനുചരനായുള്ളോവേ! (മഹാഗണപതിയുടെ നിറം സുവർണ്ണ സദൃശമാണ്. വിനായകാഷ്ടകത്തിൽ രണ്ടാമത്തെ പദ്യത്തിൽ "കനദ്ധേമഗാത്ര" നെന്നും, 'സ്വർണ്ണവർണ്ണ'നെന്നും വിശേഷിപ്പിച്ചിട്ടുണ്ടല്ലോ. മഹാഗണപതിയുടെ തൃക്കൈകളിൽ പാശവും അങ്കുശവും ധരിക്കുന്നതായുള്ള ധ്യാനശ്ലോകങ്ങളുണ്ട്. പാശാങ്കുരധരൻ എന്നത് ഗണപതിയുടെ പര്യായമായിത്തന്നെയുണ്ട്. പാശവും അങ്കുശവും ആയുധങ്ങളാണെങ്കിലും അവയെ ആഭരണങ്ങളായി പ്രതിപാദിച്ചിട്ടുണ്ട്. അവ ഭഗവാന്റെ ചാരുത്വം വർദ്ധിപ്പിക്കുന്നതുകൊണ്ടാണ്. അനുജനായ സുബ്രഹ്മണ്യനെ തത്താദൃശനായ മഹാഗണപതിയുടെ അനുചരനായും സംബോധന ചെയ്തിട്ടുള്ളത് ഉപപന്നം തന്നെ).

*ഭീശാഡ്വലാഹരണഗോശാബകാ!* = ഭീശാഡ്വലത്തിൽ ആഹരണം നടത്തുന്ന ഗോശാബകങ്ങളോട് കൂടിയവനേ! (ഭീശാഡ്വലം = ഭീയ്ക്ക് - ഭയത്തിന് കാരണമായ ശാദ്വലം - ഇളം പുല്ലു നിറഞ്ഞ പ്രദേശം. ആഹരണം നടത്തുക = മേയുക. ഗോശാബകങ്ങൾ = ഗോക്കളാകുന്ന - പശുക്കളാകുന്ന, ഗോക്കളുടെ - ഇന്ദ്രിയങ്ങളുടെ ശാബകങ്ങൾ - കുഞ്ഞുങ്ങൾ. ഇവിടെ ശ്രോത്രാദികളായ ഇന്ദ്രിയങ്ങളെ ഇളം കന്നുകുട്ടികളായി രൂപണം ചെയ്തിരിക്കുന്നു. ശിഷ്ടരൂപകം. ഇന്ദ്രിയങ്ങൾ മേയുന്നത് വിഷയ പ്രദേശങ്ങളിലാണല്ലോ. കന്നുകുട്ടികൾ ആഹരിക്കുന്നത് ഇളംപുല്ല് പൊടിപൊടിച്ചിരിക്കുന്ന പ്രദേശങ്ങളിലാണ്. ആ മേച്ചിൽ സ്ഥലം കടുവയും മറ്റും പതിയിരിക്കുന്നതുകൊണ്ട് ഭയകാരണമാണല്ലോ. എന്നാൽ പശുക്കിടാങ്ങൾ അതറിയാതെ സോത്സാഹം മേയുകയാണ്. ഇതുപോലെയാണ് വിഷയാസ്വാദത്തിനിടയ്ക്ക് വേണ്ടുവോളം വിവേകം സിദ്ധിച്ചിട്ടില്ലാത്ത ഇന്ദ്രിയങ്ങൾക്കും അവിചാരിതമായ ആപത്തു വരുന്നത്. വിഷയങ്ങൾ മൃഗതൃഷ്ണസമാനങ്ങളാണല്ലോ. ജന്മജരാവ്യാധിജമായ ഭയം തന്നെയാണ് വിഷയലോലുപങ്ങളായ ഇന്ദ്രിയങ്ങൾക്ക് - അവിവേകികളായ ജനങ്ങൾക്ക് (ഇത് ഉപലക്ഷണമാണ്;) സംഭവിക്കാവുന്നത്. ചുരുക്കത്തിൽ അങ്ങനെയുള്ള ഗോശാബകങ്ങളെ,

വാത്സല്യത്തോടെ പരിരക്ഷിക്കുന്നവനായി ഭഗവാനെ സംബോധന ചെയ്തിരിക്കുന്നു. ഭഗവത്ഗീതയിൽ ശ്രീകൃഷ്ണനെ ഹൃഷികേശനായി - ഹൃഷികളുടെ അതായത് ഇന്ദ്രിയങ്ങളുടെ ഈശനായി - നിയാമകനായി വ്യപദേശിച്ചിട്ടുണ്ടല്ലോ).

*നതകോശാധിപാ!* = നതനായ (നല്ലപോലെ വണങ്ങി നിൽക്കുന്നവനായ) കോശാധിപനോട് (കോശങ്ങളുടെ - നിധികളുടെ അധിപനോട്) അതായത് കുബേരനോട് കൂടിയവനേ! (കുബേരൻ ഒരു ദിഗ്പാലകനാണല്ലോ. അതുപോലെ മറ്റു ദിഗ്പാലകന്മാരും ഭഗവാനെ വണങ്ങി നിൽക്കുന്നുണ്ടാകണം).

*പാശാടവീ ഭവ ഹുതാശാ!* =പാശാടവിയ്ക്ക് (പാശമാകുന്ന അടവിയ്ക്ക്. ഇവിടെ പാശപദം കയറ് എന്ന അർത്ഥത്തിലൂടെ മായികങ്ങളായ പലതരം ബന്ധങ്ങളടങ്ങുന്ന സംസാരത്തെ കുറിക്കുന്നു. അങ്ങനെയുള്ള പാശത്തെ അടവിയായി - കൊടുങ്കാറ്റായി രൂപണം ചെയ്തിരിക്കുന്നു. ഭവഹുതാശൻ = കാട്ടുതീ. "ദാവസ്തുഭവോ വനഹുതാശനഃ" എന്ന് അമരം.

*ആശയാവപിശിതാശാഹി ഭോഗഭുക്* = ആശയമാകുന്ന ഭോഗഭുക്കായവനേ! (ഭോഗഭുക്ക് = ഭോഗത്തെ - സർപ്പ ശരീരത്തെ ഭജിക്കുന്നവൻ. അതായത് ഗരുഡൻ. 'നാഗാന്തകോവിഷ്ണു രഥ സുവർണ്ണപ്പന്നഗാശനഃ - എന്ന ഗരുഡപര്യായത്തിൽ അമരം. ആശയം = സംസ്ക്കാരം യാതൊന്നാണോ ജന്മാന്തരത്തിലെ അനുഭവത്താൽ ചിത്തത്തിൽ സംസ്കാര രൂപേണ ലീനമായിരിക്കുന്നത് അതാണ് ആശയം. അവപിശിതം = കെട്ട മാംസം. അശിക്കുക = ഭക്ഷിക്കുക. അഹി = പാമ്പ്. ഇവിടെ അഹിയായി - പെരുമ്പാമ്പായി അധ്യവസായം ചെയ്തിരിക്കുന്നത് ദേഹികളുടെ അജ്ഞാനത്തെ തന്നെയാണ്. ആശയമാണ് - രാഗത്തിനും ദ്വേഷത്തിനും ആസ്പദമായ വാസനയാണ് അജ്ഞാനമാകുന്ന പെരുമ്പാമ്പിന്റെ നിലനിൽപ്പിനു കാരണമായ ആഹാരമെന്നപോലെ അവപിശിതമായി - കെട്ട മാംസമായി ഭവിക്കുന്നത്. അങ്ങനെ വർത്തിക്കുന്ന അജ്ഞാനമാകുന്ന അഹിക്ക് ഗരുഡനെന്നുള്ള നിലയിലാണ് ഭഗവാനെ സംബോധന ചെയ്തിരിക്കുന്നത്. ഗരുഡൻ എങ്ങനെ അഹിയെ നിശ്ശേഷം ഒടുക്കുന്നുവോ അതുപോലെ ഭഗവാൻ ആശ്രിതന്മാരുടെ അജ്ഞാനത്തെ നശിപ്പിക്കുന്നവനായി ഭവിക്കുന്നുവെന്ന് വാഴ്ത്തിയിരിക്കുന്നു.

*ഭോഃ ഭഗവൻ! അമും അവ* = അല്ലയോ ഭഗവാനേ! (ഐശ്വര്യം, വീര്യം, ജ്ഞാനം, യശസ്സ്, ശ്രീ, വൈരാഗ്യം എന്നീ ആറുഗുണങ്ങൾ തികഞ്ഞ നിലയിലുള്ളവനേ!) ഈയുള്ളവനെ അവിടുന്ന് അവനം ചെയ്താലും (പരിപാലിച്ചാലും).

അടിമുതൽ മുടിവരെ രാഗത്താൽ അഭിഷേകിക്കപ്പെട്ട ഉടലോട്

കൂടിയ ആശാപിശാചിനെ ഭസ്മീകരിക്കുന്നവനേ! സുവർണ്ണവർണ്ണനും പാശാങ്കുശധരനും ആയ വിനായകന്റെ അനുചരനായുള്ളോവെ! ആപത്തുകൾ പതിയിരിക്കുന്ന പച്ചപ്പുൽത്തകിടികളിൽ മേയുന്ന കന്നിൻകുട്ടികളെപ്പോലെ വിഷയങ്ങളിൽ വ്യാപരിക്കുന്ന ഇന്ദ്രിയങ്ങൾക്ക് നിയാമകനായുള്ളോവേ! കുബേരാദികളായ ദിഗ്പാലകന്മാരാൽ വന്ദിക്കപ്പെടുന്നവനേ! സംസാരബന്ധമാകുന്ന കൊടുങ്കാടിന് കാട്ടുതീയായുള്ളോവേ! എത്രയോ ജന്മങ്ങളായി ഹൃദയത്തിൽ അടിഞ്ഞു കൂടിയ വാസനകളാകുന്ന പാമ്പുകൾക്ക് ഗരുഡനായുള്ളോവേ! അല്ലയോ ഭഗവാനേ! അവിടുന്ന് ഈയുള്ളവനെ പരിപാലിക്കേണമേ!

5

സന്താപസന്തതിനിശാന്താവസന്തമയി
കാന്തായുഗാന്തരരതേ,
കിന്താവകേ ഹൃദി നിതാന്താകുലാശയമ -
ഹന്താനപേതമവിതും
കിന്താമസം ഭവസി, ചിന്താമണീരുചിര
സന്താനപാദപ ഭവ -
ശ്ചിന്താധുതാന്തരുജമന്താദിഹീന കുരു
മാന്താവകീന ഭജനം.

*അയി! കാന്തായുഗാന്തരരതേ!* = (ആയി എന്നത് സംബോധനദ്യോതകമായ ഒരു നിപാതമാകുന്നു). അല്ലയോ! കാന്തായുഗത്തെക്കുറിച്ച് (കാന്തമാരുടെ യുഗം - ദ്വന്ദ്വം അതായത് രണ്ടു കാന്തമാർ ശ്രീ വല്ലീദേവിയും ദേവസേനയുമാണ് ഭഗവാന്റെ രണ്ട് കാന്തമാർ. അവരെ കുറിച്ച് അന്തരത്തിൽ (ഉള്ളിൽ) രതിയോടുകൂടിയവനേ! (കാന്താവിഷയകമായ പ്രീതിയാണ് രതി). *സന്താപസന്തതി നിശാന്താവസന്തം* = (തകാരാന്തം പുല്ലിംഗം ദ്വിതീയയെകവചനം. നാലാം പാദത്തിലുള്ള 'മാമ്' എന്ന പദത്തെ പൂർവ്വ വാക്യത്തിലും ഗ്രഹിക്കേണ്ടതാണ്. അങ്ങനെ 'മാമ്' എന്നതിന്റെ വിശേഷണമാണ് ഈ പദം) സന്താപസന്തതിയോട് കൂടിയ നിശാന്തത്തിൽ ആവസിക്കുന്നവനും (നിശാന്തം = ഗൃഹം) 'നിശാന്തവസ്ത്യ സദന ഭവനാഗാരമന്ദിരം' - എന്ന് അമരം. ഒരു ഗൃഹമാകുമ്പോൾ അവിടെ സന്തതികൾ ഉണ്ടായിരിക്കുമല്ലോ. ഇവിടെ സന്താപങ്ങളുടെ - ദുഃഖങ്ങളുടെ സന്തതിയെ തുടർച്ചയെത്തന്നെയാണ് സന്തതിയായി കണക്കാക്കിയിരിക്കുന്നത്. സന്താപസന്തതിയോട് കൂടിയ നിശാന്തം - ഗൃഹം ശരീരമാണല്ലോ. ജന്മാന്തരങ്ങളിലെ കർമ്മങ്ങൾകൊണ്ട് ദുഃഖഭൂയിഷ്ടമായ ശരീരം ധരിച്ചിരിക്കുന്നവനാണ് താനെന്ന് നിർദ്ദേശിക്കുകയാണ് ഈ വിശേഷണത്താൽ സാധകൻ ചെയ്തിരിക്കുന്നത്.

*നിതാന്താകുലാശയം* = (അകാരാന്തം പുല്ലിംഗം ദ്വിതീയൈകവചനം. ഇതും മാം എന്നതിന്റെ വിശേഷണം തന്നെ). നിതാന്തം (ഏകവും) ആകുലമായ ആശയത്തോട് കൂടിയവനും (വാസനകൾ കട്ടിപിടിച്ചു കിടക്കുന്ന മനസ്സു തന്നെയാണ് ആശയം. ആശയത്തിന്റെ ആകുലത - വ്യഗ്രത - വിക്ഷിപ്തത, വിഷയങ്ങളാൽ സംഭവിക്കുന്നതത്രേ. ആ നില മാറിയാലേ ധ്യേയമായ തത്ത്വത്തിൽ ഏകാഗ്രത ഉണ്ടാവുകയുള്ളൂ. യോഗസാധനയുടെ പരിപാകത്തിൽ നിർവാസനമായ ചിത്തം സമ്പൂർണ്ണമായി നിരുദ്ധമാകുന്നു. അതുതന്നെയാണ് യോഗം.

*അഹന്താനപേതം* = (അകാരാന്തം പുല്ലിംഗം ദ്വിതീയൈകവചനം. ഇതും മാം എന്നതിന്റെ വിശേഷണം തന്നെ). അഹന്തയാൽ അനുചേതനും (അവിദ്യ, അസ്മിതാ, രാഗം, ദ്വേഷം, അഭിനിവേശം എന്നിവയാണ്. യോഗശാസ്ത്ര പ്രസിദ്ധങ്ങളായ ക്ലേശങ്ങൾ. അവിദ്യയാണ് അസ്മിതാദികളുടെ മൂലം. അസ്മിത എന്നാൽ അഹന്തതന്നെയാണ്. ശരീരാദികളിൽ ഞാനെന്നുള്ള ബുദ്ധിയാണ് അഹന്ത. അഹന്തയാണ് നീങ്ങേണ്ടത്. അനപേതം = അപേതനല്ലാത്തവൻ. അപേതൻ = അവഗതൻ. യാതൊരുവനിൽ നിന്നാണോ അഹന്ത നീങ്ങാത്തത് അവനാണ് അഹന്താനപേതൻ) *ആയ മാം*= എന്നെ, *അവിതും* = അവനം ചെയ്യുന്നതിനു - പരിപാലിക്കുന്നതിന്. *താവേകേ ഹൃദി* = താവകമായ ഹൃദയത്തിൽ - അവിടുത്തെ തിരുവുള്ളത്തിൽ *കിം?* = (ഇവിടെ അപേക്ഷ്യതേ എന്നുള്ള ക്രിയ അധ്യാഹരിക്കപ്പെടുന്നു) എന്താണ് അപേക്ഷിക്കപ്പെടുന്നത്. അതായത് വേണ്ടതായിട്ടുള്ളത്? (സാധകൻ തന്റെ ദൈന്യം വെളിപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. കാന്തായുഗാന്തരരതേ! എന്ന സംബുദ്ധിയാൽ ഭഗവാന്റെ പ്രസന്നതയാണ് സൂചിപ്പിച്ചത്. അങ്ങനെ ഇരിക്കവേ തന്റെ അവനത്തിന് ഇനിയും വേണ്ടതായിട്ടെന്തെങ്കിലുമുണ്ടോ. എന്നാണ് സാധകന്റെ ആശങ്ക)

*കിം താമസം ഭവസി?*= (താമസം എന്ന വാക്കിന്ന തമസ്സിനെ - തമോഗുണത്തെ സംബന്ധിച്ചത് എന്നർത്ഥം. പ്രമാദം ആലസ്യം, നിദ്ര എന്നിവയ്ക്കു കാരണമാണ് തമസ്സ്. ഭഗവാന് വാസ്തവത്തിൽ തമോഗുണത്തോട് ബന്ധമില്ലതന്നെ. ശുദ്ധ സത്ത്വമൂർത്തിയായിട്ടാണ് ഭക്തന്മാർ ഭഗവാനെ ഭാവനം ചെയ്യുന്നത്. ഭഗവാനിൽ അനാവൃതവും സ്വയം പ്രകാശജന്യവുമായ ജ്ഞാനമാണ് വർത്തിക്കുന്നത്. ഇപ്പോൾ തന്റെ വിഷയത്തിൽ ഭഗവാൻ താമസനായത്തീർന്നുവോ എന്നാണ് സാധകൻ ആശങ്കിക്കുന്നത്. ഒരിക്കലും അങ്ങനെയാകുവാൻ തരമില്ലെന്നു തന്നെയാണ് സാധകൻ ദൃഢമായി വിശ്വസിക്കുന്നത്.) നീ താമസീ ഭവിക്കുന്നുവോ? (അതാമസഃ താമസഃ സമ്പദ്യമാനോ ഭവസി - താമസനല്ലാത്ത നീ താമസനായി തീർന്നിരിക്കുന്നു എന്ന അർത്ഥത്തിലാണ് താമസീ ഭവസി എന്നുള്ള രൂപം വരുന്നത്).

*ചിന്താമരുചിര* = ചിന്താമണിയെന്നപോലെ രുചിരമായവനേ! ചിന്താമണി എന്നത് സ്വർഗ്ഗലോകത്തിലുള്ള ഒരു രത്നമാകുന്നു. ചിന്തിക്കുന്നതെല്ലാം - അർത്ഥികൾ ആഗ്രഹിക്കുന്നതെല്ലാം നൽകുവാൻ കഴിവുള്ളതുകൊണ്ടാണ് ചിന്താമണിയെന്ന് പറയപ്പെടുന്നത്. *രുചിരൻ* = ഹൃദയത്തിന് പ്രിയൻ. *സന്താനപാദപ!* = സന്താനം എന്ന് പേരായ പാദപമായുള്ളോവേ! (സന്താനം എന്നത് അഞ്ചു ദേവവൃക്ഷങ്ങളിൽ ഒന്നാണ്. ഇതും അർത്ഥികളുടെ ഏതഭീഷ്ടവും സാധിച്ചുകൊടുക്കുന്നതിന്. *അന്താദിഹീന*= അന്തവും ആദിയും ഇല്ലാത്തവനേ! ജായതേ അസ്തി വർദ്ധതേ വിപരിണമതേ അപേക്ഷീയതേ നശ്യതി എന്നിവയാണ് ആറ് ഭാവവികാരങ്ങൾ. ഇവിടെ ഒടുവിലത്തേതും ആദ്യത്തേതുമായ ഭാവവികാരങ്ങൾ നിഷേധിച്ചതുകൊണ്ടുതന്നെ മറ്റുള്ളവയും നിഷേധിക്കപ്പെട്ടിരിക്കുന്നു. നിത്യസദ്വസ്തുവായ ബ്രഹ്മമായിട്ടാണ് ഇവിടെ ഭഗവാനെ കീർത്തിച്ചിരിക്കുന്നത്. (ത്വം) *മാം ഭവച്ചിന്താധുതാന്തരുജ താവകീ ന ഭജനം കുരു* - അവിടുന്ന് എന്നെ ഭവാനെക്കുറിച്ചുള്ള ചിന്തയാൽ (അവിടുത്തേക്കുറിച്ചുള്ള നിരന്തരമായ സ്മരണത്താൽ ധൃതമായ (കമ്പിതമായ - ഇളക്കപ്പെട്ട - ഇല്ലാതാക്കപ്പെട്ട) അന്തരുക്കോടു കൂടിയവനായി (അന്തത്തിലുള്ള - ഉള്ളിലുള്ള - മനസ്സിലുള്ള) രുക്കോട് - രോഗത്തോട്, കൂടിയവനും (ഇവിടെ മനസ്സിലുള്ള *രുക്ക്* രാഗാദിരോഗങ്ങൾ തന്നെ. അതിന്റെ ശമനം ഭഗവാനെക്കുറിച്ചുള്ള ധ്യാനത്താൽ ഉണ്ടാകുമെന്നാണ് സാധകൻ ആശംസിക്കുന്നത്.

അങ്ങനെ ധ്യാനിക്കുന്നതിനും ഭഗവാന്റെ കരുണയുണ്ടായാലേ സാധ്യമാകുകയുള്ളൂ). താവകീന ഭജനനും (താവകീനമായ - അവിടുത്തെ കുറിച്ചുള്ളതായ ഭജനത്തോട് കൂടിയവനും, ആക്കിചെയ്താലും (ഇവിടെ ഭജനം എന്നതുകൊണ്ട് ശ്രവണം, കീർത്തനം, സ്മരണം, പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം എന്നിങ്ങനെ ഒമ്പതു ലക്ഷണങ്ങളോട് കൂടിയ അപരാഭക്തിയും പരമപ്രേമരൂപമായ പരാഭക്തിയും സംഗ്രഹിക്കപ്പെട്ടിരിക്കുന്നു. ഭക്തന് താൻ തന്നെ ജ്ഞാനപ്രദനായ ഗുരുവായി ഭവിക്കുന്നുവെന്ന് ഭഗവാൻ അരുളിച്ചെയ്തിട്ടുണ്ടല്ലോ.

ശ്രീ വല്ലീദേവിയുടെ ദേവസേനയിലും ആസക്തനായ അല്ലയോ ഭഗവാനേ! ദുഃഖിതനും വിക്ഷിപ്ത ചിത്തനും അഹന്ത നീങ്ങാത്തവനും ആയ ഈയുള്ളവനെ രക്ഷിക്കുവാൻ അവിടത്തെ ഹൃദയത്തിൽ എന്തുകൊണ്ടാണ് അനുകൂലമായ ഭാവമുണ്ടാകാത്തത്. സർവജ്ഞനായ അവിടുന്ന് ഒന്നും അറിയാത്തവനെന്നപോലെ എന്റെ വിഷയത്തിൽ ഭവിക്കുന്നത് ഉചിതാമാണോ. അവിടുന്ന് ചിന്താമണിയും സന്താന വൃക്ഷവും തന്നെയല്ലയോ. അവിടുന്ന് അനാദ്യന്തമായ ബ്രഹ്മം തന്നെയല്ലയോ. അങ്ങനെയെല്ലാമുള്ള അവിടുന്ന് എന്റെ രാഗാദി രോഗങ്ങള

കറ്റി അവിടുത്തെ തന്നെ സർവ്വാത്മനാ ഭജിക്കുമാറ് അനുഗ്രഹിക്കേണമേ!

6

സീമാവിഹീനഗുണ സോമാവചൂഡ ജിത -
കാമാഭിമാന സുമതേ!
ഭൂമാധവാദിനുത ഭൂമാസമാന,പുര-
കാമാന്ധകാന്തക ഗുരോ
നാമാളിജാപിജന കാമാവസാനഫല,
ദാമാശമാതനു വിഭോ,
ഹേമാരുണാ,ഹിതനികാമാതിഭീമ, ഗുഹ
സാമാദി വേദവിദയം.

*സീമാ വിഹീന ഗുണ!* = സീമാവിഹീനങ്ങളായ ഗുണങ്ങളോട് കൂടിയവനേ! (സീമാ വിഹീനങ്ങൾ = സീമയില്ലത്തവ - അതിരറ്റവ. ഗുണങ്ങൾ ഐശ്വര്യാദികളാകുന്നു. *സോമാവചൂഡ* = സോമനാകുന്ന അവചൂഢത്തോട് (ശിരോലങ്കാരത്തോട്) കൂടിയവനേ! (സുബ്രഹ്മണ്യനും ശിരസ്സിൽ ചന്ദ്രക്കലയെ ധരിക്കുന്നുണ്ട്). *ജിതകാമാഭിമാന!* = ജിതമായ (ജയിക്കപ്പെട്ട) കാമാഭിമാനത്തോട് കൂടിയവനേ (കാമാഭിമാനം = കാമന്റെ അഭിമാനം - ഗർവ്വം. താനാണ് ഏറ്റവും സുന്ദരൻ എന്നുള്ള അഭിമാനം കാമദേവന് ഉണ്ടായിരുന്നു. ഭഗവാന്റെ സൗന്ദര്യം കണ്ടതോട് കൂടി ആ അഭിമാനം കാമദേവന് നീങ്ങിയിരിക്കണം) *സുമതേ!* = ശോഭനമായ മതിയോട് കൂടിയവനേ! (സ്വഭക്തന്മാർക്ക് എല്ലായ്പ്പോഴും നന്മ നേരുന്നവനേ!) *ഭൂമാധവിദിനുത!* = ഭൂദേവിയുടേയും മാദേവിയുടേയും ലക്ഷ്മീദേവിയുടേയും (ഭർത്താവ്) വിഷ്ണുവാണല്ലോ. ആദിയായുള്ളവരാൽ (വിഷ്ണു തുടങ്ങിയവരാൽ) നുതനായവനേ! (സ്തുതിക്കപ്പെട്ടവനേ) ഭഗവാൻ താരകാസുരനെ നിഗ്രഹിച്ചപ്പോൾ വിഷ്ണു പ്രമുഖരായ ദേവന്മാരാൽ സ്തുതിക്കപ്പെട്ടുവല്ലോ). *ഭൂമാസമാന!* = ഭൂമാവുകൊണ്ട് അസ്ഥാനനായുള്ളോവേ. (ഭൂമാവ് = പ്രാഭവം. 'ബഹോർഭാവഃ' എന്ന അർത്ഥത്തിൽ ഇമനിച്ച് പ്രത്യയവും 'ബഹു' എന്നതിന് 'ഭൂ' എന്ന ആദേശവും ഇകാരലോപവും വന്ന് നരകാന്തമായ ഭൂമൻ എന്ന് പ്രാതിപതികം സിദ്ധിക്കുന്നു. അസമാനൻ = യാതൊരുവന് സമാനനായ മറ്റൊരുവനില്ലയോ അവൻ. പ്രഭാവംകൊണ്ട് ഭഗവാനു തുല്യനായി മറ്റാരുമില്ലെന്നർത്ഥം). *പുരകാമാന്ധകാന്തക ഗുരോ* = പുരകാമാന്ധകാന്തകന്റെ ഗുരുവായുള്ളോവേ! (പുരകാമാന്ധകാന്തകൻ = പുരകാമാന്ധകന്മാരുടെ അന്തകൻ. ഇവിടെ 'പുര' പദം ത്രിപുരന്മാരെ കുറിക്കുന്നു. താരകാക്ഷൻ, കമലാക്ഷൻ, വിദ്യുന്മാലി ഇവരാണ് ത്രിപുരന്മാർ. ഇവർ താരകാസുരന്റെ മക്കളത്രേ. സ്വർഗ്ഗത്തിൽ സ്വർണ്ണമയവും

ഭൂമിയിൽ രജതമയവും പാതാളത്തിൽ അയോമയവും ആയ ഓരോ പുരം ഉണ്ട്. യഥാക്രമം അവയുടെ അധിപൻമാരാണ് താരകാസുരന്മാർ. ആദിയിൽ ശിവഭക്തരായിരുന്നുവെങ്കിലും ശിവദ്വേഷികളായി തീർന്നതുകൊണ്ട് അവർ ശിവനാൽ സംഹരിക്കപ്പെട്ട കഥ സുപ്രസിദ്ധമാണ്. കാമൻ ഭഗവാന്റെ നേത്രാഗ്നിയിൽ ഭസ്മീഭൂതനായ കഥ പുരാണങ്ങളിൽ വസ്തരിക്കപ്പെട്ടിട്ടുണ്ട്. അന്ധകൻ ഒരു അസുരനാണ്. അവനേയും ശിവൻ നിഗ്രഹിക്കുകയുണ്ടായിട്ടുണ്ട്. അങ്ങനെ ത്രിപുരന്മാരുടേയും കാമദേവന്റേയും അന്ധകാസുരന്റേയും അന്തകൻ - സംഹർത്താവ് ശിവനത്രേ. ആ ശിവനുപോലും ഗുരുവായിട്ടുള്ളവനാണ് സുബ്രഹ്മണ്യനെന്ന് വാഴ്ത്തിയിരിക്കുന്നു. ശിവന് സുബ്രഹ്മണ്യൻ പ്രണവാർത്ഥം ഉപദേശിച്ച കഥയാണ് ഇവിടെ സൂചിതമായിരിക്കുന്നത്. *നാമാളി (ലി) ജാപി ജനകാമാവസാന ഫലദാം!*= നാമാളിയെ (ഭഗവാന്റെ തിരുനാമങ്ങളുടെ കൂട്ടത്തെ. സുബ്രഹ്മണ്യ സഹസ്രനാമവും മറ്റും പ്രസിദ്ധമാണ്.) ജപിക്കുക ശീലമുള്ളവരായ ജനങ്ങളുടെ കാമങ്ങൾക്ക് (വിഷയകാമനകൾക്ക്) അവസാനം (അറുതി) ആകുന്ന ഫലം നൽകുന്നവനേ! (ഐഹികവും, ആമുഷ്മികവുമായ വിഷയ സുഖങ്ങളിൽ തീവ്രമായ വൈരാഗ്യം ഭഗവാന്റെ തിരുനാമങ്ങൾ ജപിക്കുന്നവർക്ക് ഉണ്ടാകുമെന്ന് ആശംസിക്കപ്പെട്ടിരിക്കുന്നു). *വിഭോ!* = വിഭുവായുള്ളോവേ! (വിശേഷേണ ഭവിക്കുന്നവനേ! ഇക്കാണുന്നതെല്ലാം ഭഗവാൻ തന്നെയാണെന്ന ഭാവം). *ഹേമാരുണ* = ഹേമം പോലെ അരുണയായുള്ളോവേ! (ഹേമം = സ്വർണ്ണം, അരുണൻ = അരുണ വർണ്ണൻ. ഭഗവാന്റെ നിറം സ്വർണ്ണത്തിന്റേതുപോലത്രേ). *അഹിതനികാമാതിഭീമ* = അഹിതന്മാർക്ക് (ശത്രുക്കൾക്ക്) നികാമം - (ഇത് ക്രിയാവിശേഷണമാണ്). ഏറ്റവും അതിഭീമനായുള്ളോവേ! (അതിഭീമൻ = അതിശയേന ഭീമൻ. യാതൊരുവനിൽ നിന്ന് മറ്റുള്ളവർ ഭയപ്പെടുന്നുവോ അവനാണ് ഭീമൻ. താരകാദികളായി അസുരന്മാർ മറ്റാരെക്കാളും കൂടുതലായി അങ്ങേയറ്റം സുബ്രഹ്മണ്യനെ ഭയപ്പെടുകയുണ്ടായല്ലോ. *ഗുഹാ* = സ്വകീയയായ മായയാൽ ആത്മതത്ത്വത്തെ ആവരണം ചെയ്തവനേ! (ഈ പദം ബ്രഹ്മം തന്നെയാണ് ഭഗവാനെന്ന് നിർദ്ദേശിക്കുന്നു). *സാമാദി വേദവിത്!* = സാമാദി വേദങ്ങളെ അറിയുന്നോനെ (വേദങ്ങളിൽ സാമവേദത്തിന് പ്രാധാന്യമുണ്ടെന്നുള്ളത്. "വേദാനം സാമവേദോസ്മി!, വേദങ്ങളിൽ വച്ച് ഞാൻ സാമവേദമാകുന്നു എന്നുള്ള ഗീതാവചനത്തിൽ സ്പഷ്ടമാണല്ലോ. എന്നുമാത്രമല്ല സാമവേദം തികച്ചും ഗാനരൂപമാണ്. സുബ്രഹ്മണ്യൻ എന്നുള്ള തിരുനാമം തന്നെ അവിടുത്തെ വൈദികമായുള്ള സൗഷ്ടവത്തെ ദ്യോതിപ്പിക്കുന്നു. വേദത്തിന്റെ അറിവുകൊണ്ടാണ് സൃഷ്ടി സ്ഥിതി സംഹാരങ്ങൾപോലും നടത്തപ്പെടുന്നത്. തന്റെ നാലുമുഖങ്ങളിൽ വേദങ്ങളെ ധരിക്കുന്ന ബ്രഹ്മാവിനെ ബന്ധനത്തിലാക്കിയിട്ട് സുബ്രഹ്മണ്യൻ തന്നെ നേരിട്ട് സൃഷ്ടി കർമ്മം ചെയ്യുകയുണ്ടായിട്ടു

ണ്ട്). ഈ പദ്യത്തിന്റെ ഒടുവിൽ കാണുന്ന 'അയം' എന്ന പദം വ്യാഖ്യാനത്തിന് വഴങ്ങുന്നില്ല. 'അയേ' എന്നായിരിക്കാം ശുദ്ധമായ പാഠം എന്ന് തോന്നുന്നു. 'അയേ' എന്നത് സംബോധനാർത്ഥകമായ ഒരു നിപാതമാകുന്നു. വാക്യാരംഭത്തിൽ ഇതിനെ അന്വയിക്കാം. അനന്തങ്ങളായ ഗുണങ്ങളോട് കൂടിയവനേ! ചന്ദ്രക്കലാധരാ! സൗന്ദര്യത്തിൽ കാമദേവനെപ്പോലും ജയിച്ചവനേ! ഭക്തന്മാർക്ക് നന്മ നേരുന്നവനേ! മഹാവിഷ്ണു പ്രഭൃതികളാൽ വാഴ്ത്തപ്പെട്ടവനേ! അതുല്യമായ പ്രാഭവം ഉള്ളോവേ! ശിവനുപോലും ഗുരുവായുള്ളോവേ! തിരുനാമം ജപിക്കുന്നവർക്ക് തീവ്രമായി വൈരാഗ്യം നൽകുന്നവനേ! സ്വേച്ഛയാ ഇക്കാണാവുന്നവയെല്ലാമായവനേ! പൊൻനിറമിയന്നവനേ! ശത്രുക്കളെല്ലാം പേടിച്ചോടുമാറുള്ളവനേ! ഏറ്റവും രഹസ്യമായുള്ളോവേ! സർവ്വജ്ഞനായുള്ളോവേ! അവിടുന്ന് ഈയുള്ളവനെ ധനാദികളിൽ ആശയില്ലാത്തവനാക്കി ചെയ്താലും!

7

വേദാനുഗീതനുത പാദാരവിന്ദയുഗ-
മാധായ സേവനവിധേ-
രാദാവമും സരസമാദാതുകാമ, ശുഭ-
കേദാരകേളിനിലയേ,
താദാത്മ്യലീനമതിസാദാപനോദ,സക-
ലാദാനദൈവതതരോ
ഭൂദാസകൽപലതികോദാരദാമ, കുരു
മോദാംബുരാശിവസതിം.

*വേദാനുഗീത!* = വേദങ്ങളാൽ അനുഗീതനായുള്ളോവേ! (അനുഗീതൻ = അനുഗാനം ചെയ്യപ്പെട്ടവൻ. ഒന്നിനെത്തുടർന്ന് ഗാനം ചെയ്യുന്നതിനാണ് അനുഗാനം ചെയ്യുക എന്ന് പറയുന്നത്. യാഗങ്ങളിൽ അദ്ധ്വര്യു ഏതൊരു ദേവതയെ ഉദ്ദേശിച്ചാണോ ഹവിർഭാഗം നൽകേണ്ടത് ആ ദേവതയുടെ പേര് നിർദ്ദേശിക്കുന്നു. അതുകേട്ട് ഹോതാവ് ആ ദേവതയെ കുറിച്ചുള്ള ഋക്ക് ചൊല്ലുന്നു. അതിനെത്തുടർന്നാണ് ഉദ്ഗാതാവ് അതേ ഋക്കിനെ ഗാനരൂപത്തിൽ ആലപിക്കുന്നത്. ഗാനപ്രധാനമായ സാമവേദത്തിന്റെ പ്രയോക്താവത്രേ ഉദ്ഗാതാവ്. മുൻപദത്തിൽ സാമാദിവേദാവിന് എന്നിടത്ത് സാമവേദത്തിന്റെ പരാമർശം ഉണ്ടല്ലോ. ഷാൺമാതുരനായ ഭഗവാനെയാണ് സാമഗാനത്താൽ വിഷയീകരിക്കുന്നതെന്ന് ധരിക്കേണ്ടതാണ്.

*സേവന വിധേഃ ആദൗ നുതപാദാരവിന്ദയുഗം ആധായ* (പ്രവൃ ത്തം) *അമും ശുഭകേദാര കേളിനിലയേ! അദാതുകാമ!* = സേവന വിധിയുടെ ആദിയിൽ (ഇവിടെ സേവന വിധി എന്നതുകൊണ്ട് നിർദ്ദേശിച്ചിരിക്കു

ന്നത് യോഗ പരിശീലനമായിരിക്കണം. ധാരണ, ധ്യാനം, സമാധി എന്നിവ മൂന്നും ചേർന്നതാണ് സംയമം. തുടക്കത്തിൽ ഇഷ്ടദേവത യുടെ ഏതെങ്കിലും ഒരംഗത്തിൽ ശ്രദ്ധയെ കേന്ദ്രീകരിച്ച് ധ്യാനിക്കുക യാണ് ചെയ്യുന്നത്). നുതമായ പാദാരവിന്ദയുഗത്തോട് കൂടിയവനായ അവിടുത്തെ ആധാനം ചെയ്തിട്ട് പ്രവൃത്തനായ ഈയുള്ളവനെ ശുഭ കേദാര കേളീനിലയത്തിൽ അദാതുകാമനായുള്ളോവേ! (നുതം = സ്തുതിക്കപ്പെട്ടത്. പാദാരവിന്ദയുഗം = പാദാരവിന്ദങ്ങളുടെ യുഗം. പാദാ രവിന്ദങ്ങൾ = അരവിന്ദ സദൃശങ്ങളായ പാദങ്ങൾ. യുഗം=ദ്വന്ദം. തൃക്കാൽ താമരയിയെന്നർത്ഥം. ബ്രഹ്മാദികളായ ദേവന്മാർ. ഷാൺമാതുരനായ ഭഗവാന്റെ തൃക്കാൽ താമരയിണയെ വാഴ്ത്തുമാറുണ്ടെന്ന് സൂചിപ്പി ക്കപ്പെട്ടിരിക്കുന്നു. ഇവിടെ *ആധായ* എന്നുള്ള വിശേഷ്യം അധ്യാഹരി ക്കണം. 'ആദയ' എന്നാണ് മുദ്രിതമായ പാഠം. ആദനം ചെയ്തിട്ട് - എടുത്തിട്ട് എന്നുള്ള അർത്ഥം. ഇവിടെ യോജിപ്പിക്കുവാൻ പ്രയാസമാ ണ്. അതുകൊണ്ടാണ് ശുദ്ധമായ പാഠം 'ആധായ' എന്നായിരിക്കണ മെന്ന് കരുതേണ്ടിവന്നത്. ആധാരം ചെയ്തിട്ട് - നല്ലപോലെ ഉറപ്പിച്ചിട്ട് സാധകന്റെ ഹൃദയത്തിലാണ് ഭഗവത്സ്വരൂപം ആധാനം ചെയ്യപ്പെട്ടി രിക്കുന്നതെന്ന് സമന്വയിപ്പിക്കുവാൻ കഴിയുമല്ലോ. ഭഗവത്സ്വരൂപത്തിൽ തന്നെ കേശാദിപാദാന്തമായ അനുധ്യാനത്തിൽ അഭീഷ്ടപ്രദവവും മുക്തിസ്ഥാനവുമായ തൃപ്പാദത്തിന് പരമമായ പ്രാധാന്യം ഉണ്ട്. അമും എന്നു സർവ്വനാമം സാധകനെയാണ് പരാമർശിക്കുന്നത്. അതിനു വിശേഷണമായി പ്രവൃത്തം എന്ന പദം അധ്യാഹരിക്കേണ്ടതായിരി ക്കുന്നു. പ്രവൃത്തനായ ഈയുള്ളവനെ - ഭഗവാന്റെ സ്വരൂപ ധ്യാന ത്തിൽ ഏർപ്പെട്ടവനായ ഈയുള്ളവനെ എന്നർത്ഥം. *ശുഭകേദാര കേളീ നിലയം* = ശുഭകേദാരമായ കേളീ നിലയം, ശുഭകേദാരം = ശുഭത്തിന്റെ കേദാരം = വിളനിലം. കേളീനിലയം = ലീലാഗൃഹം. അതായത് ഭഗ വാന്റെ വിഹാര സ്ഥാനം. അതാകട്ടെ എല്ലാനന്മകൾക്കും വിളനിലമ ത്രേ. അങ്ങനെയുള്ള തന്റെ കേളീനിലയത്തിലേക്കാണ് ഭഗവാൻ സാധ കനെ ആദാനം ചെയ്യുവാൻ ആഗ്രഹിക്കുമെന്ന് ഇവിടെ ആശംസിക്ക പ്പെട്ടിരിക്കുന്നു. *ആദാതുകാമൻ* = ആദാനം ചെയ്യുന്നതിന് കാമന ഉള്ള വൻ - സ്വീകരിക്കുവാൻ ആഗ്രഹിക്കുന്നവൻ. യോഗ സാധനയുടെ സാഫല്യം ഭഗവാന്റെ തിരുവുള്ളത്താൽ നിറവേറുമെന്ന് ഇവിടെ സൂചി തമായിരിക്കുന്നു. *താദാത്മ്യ ലീനമതി സാദാപനോദ* = താദാത്മ്യത്തിൽ ലീനയായ മതിയുടെ സാദത്തെ അപനോദനം ചെയ്യുന്നവനേ! (ധ്യാ താവ് ആരെയാണോ ധ്യാനിക്കുന്നത് ആ ഇഷ്ടദേവതയുടെ അതേ ആകാരം പ്രാപിച്ച് ധ്യാനിക്കുന്നവനെന്ന നില നീങ്ങി തന്മയീഭവിക്കുക എന്നുള്ള ധ്യാനഘട്ടമാണ് താദാത്മ്യം എന്നതുകൊണ്ട് ഇവിടെ വിവ ക്ഷിച്ചിരിക്കുന്നത്. താദാത്മ്യത്തിൽ ലയിച്ച മതി സാധകന്റെ താൻധ്യാ താവാണെന്നുള്ള ബുദ്ധിയാണ് ആ മതിക്ക് ഉണ്ടാകാവുന്ന സാദം -

തളർച്ച തുടർന്നുള്ള സമാധിയിലേയ്ക്ക് വിഘ്നമാകാവുന്നതാണ്. നിദ്ര, ലയം, കഷായം, വിക്ഷേപം എന്നിങ്ങനെയുള്ളതാണ് ആ വിഘ്നം. അതൊക്കെയും സാധകനെ കുറിച്ചുള്ള വാത്സല്യാതിരേകത്താൽ ഭഗവാൻ അപനോദനം ചെയ്യുമെന്ന് ഈ സംബുദ്ധിയിലൂടെ സാധകൻ ആശംസിക്കുന്നു).

*സകലാദാനദൈവതതരോ!* = സകലത്തിന്റേയും ആദാനത്തിൽ ദൈവത തരുവായുള്ളോവേ! (ദൈവതതരു = ദേവവൃക്ഷം. മന്ദാരം, പാരിജാതം, സന്താനം, കൽപ്പവൃക്ഷം, ഹരിചന്ദനം എന്നിവയാണ് അഞ്ച് ദേവവൃക്ഷങ്ങൾ. അർത്ഥികളുടെ അഭീഷ്ടം നൽകുന്നവയാണ് ഇവയുടെ പൊതു സ്വഭാവം. ആദാനം പൂർണ്ണമായി നൽകുക. ഇവിടെ ഭഗവാനെ എല്ലാം പൂർണ്ണമായി നൽകുന്ന വിഷയത്തിൽ ദേവദാരുവായി അധ്യവസായം ചെയ്തിരിക്കുന്നു.

*ഭൂദാസ കൽപ്പലതി കോദാരദാര!* ഭൂദാസ = കൽപ ലതികപോലെ ഉദാരങ്ങളായ ദാരങ്ങളോട് കൂടിയവനേ! (ദാരശബ്ദം പുല്ലിംഗത്തിലും നിത്യബഹുവചനത്തിലും ആണ് വരുന്നത്. അർത്ഥം ഭാര്യയെന്നാണ്. ഭഗവാന്റെ ദാരസ്ഥാനം വഹിക്കുന്നവർ ശ്രീ വള്ളിയും ദേവസേനയുമാണല്ലോ. സ്വയം അറിഞ്ഞു നൽകുന്ന സ്വഭാവമുള്ളവരത്രേ ഉദാരന്മാർ. ഭഗവാന്റെ ദാരങ്ങളുടെ ഉദാരത കൽപ്പലതികകളുടേതിനോട് തുല്യമത്രേ. കൽപ്പവൃക്ഷത്തിൽ പടർന്നു നിൽക്കുന്ന ലതികയാണ് കൽപ്പലതിക. ലത തന്നെയാണ് ലതിക. സ്വാർത്ഥത്തിൽ ക പ്രത്യയം. ഭഗവാനെ കൽപ്പവൃക്ഷമായും അവിടുത്തെ ഇരുവശവും അലങ്കരിക്കുന്ന ഭാര്യമാരെ കൽപ്പലതകളായും ഭാവനം ചെയ്യുമ്പോൾ ഔദാര്യ വിഷയത്തിൽ ആ ദമ്പതികളുടെ ആനുരൂപ്യം വ്യക്തമാകുമല്ലോ. ഭൂദാസന്മാരെ സംബന്ധിച്ചുള്ള കൽപ്പലതികയാണ് ഭൂദാസ കൽപ്പലത. ദാസപദം ഭക്തനെന്നുള്ള അർത്ഥത്തെ തന്നെയാണ് നിർദ്ദേശിക്കുന്നത്. ഭഗവാനും ഭക്തനും സ്വാമി- ഭൃത്യഭാവം സമുചിതമാണല്ലോ. സാധകൻ ഇപ്പോൾ ഭൂവിലാണല്ലോ വർത്തിക്കുന്നത് അതുകൊണ്ട് ഭൂദാസ പദം സ്വാഗതം തന്നെ. സ്വർഗ്ഗലോകത്തിലും ഭഗവാന് ദാസന്മാരുണ്ടാകും അവരിൽ നിന്ന് വേർതിരിക്കുവാനാണ് ഭൂദാസപദം പ്രയുക്തമായിരിക്കുന്നത്. ഭഗവാന്റെ ഭാര്യമാരും ഭഗവാനിൽ ഭക്തിയോട് കൂടിയവരുടെ നേർക്ക് അഭീഷ്ട പ്രദാനവിഷയത്തിൽ അതിശയിതമായ ഔദാര്യം പുലർത്തുന്നു എന്നുള്ളതാണ് ഈ സംബുദ്ധിയിലൂടെ പ്രതിപാദിച്ചിരിക്കുന്നത്. (ത്വം) *മോദാംബുരാശി വസതിം കുരു* = (ഇവിടെ പൂർവ്വാർദ്ധത്തിലെ 'അമും' എന്നുള്ള കർമ്മപദം ചേർക്കേണ്ടതാണ്). – അവിടുന്ന് ഈയുള്ളവനെ മോദാംബുരാശി വസതിയാക്കി ചെയ്താലും (മോദാംബുരാശി വസതി = മോദാംബുരാശിയ്ക്ക് – സന്തോഷ സമുദ്രത്തിന് വസതി – പാർപ്പിടം. സാധകൻ ഭഗവാനോട്

തന്നെ സന്തോഷ സമുദ്രത്തിന്റെ പാർപ്പിടമാക്കണമെന്നാണ് പ്രാർത്ഥിച്ചിരിക്കുന്നത്).

സാമവേദികളുടെ ഗാനാലാപത്താൽ സന്തോഷിക്കുന്നവനേ! ബ്രഹ്മാദികൾ പോലും വാഴ്ത്തുന്ന തൃപ്പാദപദ്മങ്ങളോട് കൂടിയ അവിടുത്തെ ഹൃദയത്തിൽ ഉറപ്പിച്ച് ധ്യാനിക്കുവാനൊരുങ്ങുന്ന ഈയുള്ളവനെ നന്മകൾക്കെല്ലാം വിളനിലമായ അവിടുത്തെ വിഹാര സ്ഥാനത്തിൽ സ്വീകരിക്കുന്നതിന് തിരുവുള്ളം ഉള്ളവനേ! ധ്യേയമായ നിന്തിരുവടിയുടെ സ്വരൂപത്തിൽ ലയിച്ചുപോയ ഈയുള്ളവന്റെ ബുദ്ധിയുടെ തളർച്ചയെല്ലാം തീർത്ത് നിരന്തരം മുന്നോട്ടു നയിക്കുന്നവനേ! എല്ലാം നൽകുന്ന ദേവവൃക്ഷമായുള്ളോവേ! ഭൂമിയിൽ അവിടുത്തെ ഭക്തരോട് കൽപ്പവല്ലീ സമാനമായ ഔദാര്യം പുലർത്തുന്ന ഭാര്യമാരോട് കൂടി വിളങ്ങുന്നവനേ! അവിടുന്ന് ഈയുള്ളവനെ പരമാനന്ദത്തിന് നിത്യവാസമാക്കേണമേ!

8

കിഞ്ചാസുരദ്വിരദപഞ്ചാനന പ്രണവ-
സഞ്ചാരിഹംസസമനേ
കിഞ്ചാപലന്നമന, തുഞ്ചാനുജീവി മമ
സിഞ്ചാമൃതാഭ കൃപയാ
പഞ്ചാനനപ്രണയ കഞ്ചാപി ശാസി കതി
മുഞ്ചാശു ബദ്ധകമതിം
പഞ്ചാശുഗാരിസുര പഞ്ചാനനാത്മജ-
മിമഞ്ചാപി പാഹി സതതം.

*കിംച* = (ശാസ്ത്രീയമായ വ്യവഹാരത്തിൽ മുൻപു പറഞ്ഞതിനോട് ചേർത്ത് മറ്റൊന്ന് കൂടി പറയുവാനുള്ളതിന്റെ ദ്യോതകമാണ് ഈ നിപാതസമുദായം) എന്നുമാത്രമല്ല. *അസുരദ്വിരദപഞ്ചാനന* = അസുരന്മാരാകുന്ന ദ്വിരദങ്ങൾക്ക് പഞ്ചാനനായുള്ളോവേ! (ദ്വിരദങ്ങൾ = രണ്ട് ദരങ്ങൾ - ദന്തങ്ങൾ ഉള്ളോവേ. അതായത് കൊമ്പനാനകൾ. പഞ്ചാനനൻ = പഞ്ചമായ - വിസ്തൃതമായ ആനനമുള്ളവൻ. അതായത് സിംഹം. അസുരന്മാരെ ദ്വിരദങ്ങളായി രൂപണം ചെയ്ത് അവർക്ക് പഞ്ചാനനനായി ഭഗവാനേ നിർദ്ദേശിച്ചതുകൊണ്ട് അസുര സംഹാരത്തിലുള്ള അവിടുത്തെ പ്രാഭവം സ്വാഭാവികമാണെന്ന് വ്യഞ്ജിക്കുന്നു). *പ്രണവ സഞ്ചാരി ഹംസ സമനേ!*= പ്രണവത്തിൽ സഞ്ചരിക്കുമാറുള്ള ഹംസന്മാരോട് കൂടിയവനേ (പ്രണവം - അകാരം, ഉകാരം, മകാരം, കലാബിന്ദു എന്നിങ്ങനെ അഞ്ചവയവങ്ങളോട് കൂടിയ ഓങ്കാരം = സഞ്ചരിക്കുക = നല്ലപോലെ ചിരിക്കുക. ഓങ്കാരം ബ്രഹ്മപ്രതീകമാണ്. ഓങ്കാരത്തിന്റെ ഉപാസനയിൽ തന്നെ നല്ലപോലെ അതായത് അവസ്ഥാഭേദ

മില്ലാതെ വർത്തിക്കുന്നവരാണ് ഹംസന്മാരെന്ന യോഗികൾ. ഇവിടെ ഭഗവാനെ ഹംസയോഗികളോട് കൂടിയവൻ എന്ന് പറയുക കൊണ്ട് അവിടുത്തെ യോഗീശ്വര തത്ത്വമാണ് പ്രസ്തുതമായിരിക്കുന്നത്). *കിം ചാപലം?* = എന്തൊരു ചാപല്യമാണ് ഇത്. (ഇവിടെ ചാപലം - ചപലത - അസ്ഥിരത സാധകന്റേതു തന്നെയായിരിക്കണം. എത്രതന്നെ പ്രയത്നിച്ചിട്ടും മനസ്സിന്റെ വിഷയ ചാപല്യം നിയന്ത്രിക്കുവാൻ തനിക്ക് കഴിയാതെ വരുന്നതിൽ സാധകൻ വിഫലനായി തീരുന്നുവെന്നാണ് ഇവിടെ തുറന്നു പറയുന്നത്. *ന മന!* =നമിക്കുന്നവനേ! (എത്ര ഉദ്ധതനായവനെയും തന്റെ നേർക്ക് വണങ്ങുമാറാക്കുന്നവനേ! എന്നുള്ള സംസിദ്ധികൊണ്ട് അങ്ങനെയുള്ള ഭഗവാന്റെ അനുഗ്രഹത്താൽ സാധകൻ തന്റെ മനസ്സിന്റെ ചാപല്യത്തെ കീഴ്പ്പെടുത്തുവാൻ കഴിവുള്ളവനാക്കണമെന്ന് ആശംസിക്കുന്നു). അമൃതാഭ = അമൃതാഭനായുള്ളോവേ! (അമൃതാഭൻ = അമൃതമയിയായ ആഭയോട് - കിരണത്തോട് കൂടിയവൻ. അതായത് ചന്ദ്രൻ. ചന്ദ്രനെപ്പോലെ കുളിപ്പിക്കുന്ന കാന്തിയോട് കൂടിയവനായി ഭഗവാനെ വാഴ്ത്തിയിരിക്കുന്നു). *തുഞ്ചാനുജീവി മമ* = (തുഞ്ചാനുജീവി എന്ന പദം നിർദ്ദേശികാവിഭക്ത്യന്തമാണെങ്കിലും മമ എന്നതിന്റെ വിശേഷണമായി യോജിപ്പിക്കണം). (തുഞ്ചാന ജീവിയായ എന്റെ (തുഞ്ചാന ജീവി എന്ന പദത്തിന് തുഞ്ചത്തിൽ അനുജീവിക്കുന്നവൻ. ഭഗവാനെ ആശ്രയിക്കുന്ന എത്രയോ പേരിൽ ഇങ്ങേയറ്റത്തു കഴിഞ്ഞു കൂടുന്നവൻ എന്നുള്ള അർത്ഥം പറയണം. സാധകൻ തന്നെ ഭഗവാന്റെ എളിയ സേവകനായി നിർദ്ദേശിച്ചിരിക്കുന്നത് വിനയോചിതമാണ്). അങ്ങനെയുള്ള എന്റെ ചിത്ത ചാപല്യത്തെ അടക്കുവാനായി). *(ത്വം) കൃപയാ സിഞ്ച* = അവിടുന്ന് കൃപയോട് കൂടി സേചനം ചെയ്യേണമേ! (ഇവിടെ കരണവും കർമ്മവും അധ്യാഹരിക്കണം. ജലേന വൃക്ഷം സിഞ്ചതി - ജലംകൊണ്ട് വൃക്ഷത്തെ സേചനം ചെയ്യുന്നു. - തളിക്കുന്നു. ഇവിടെ ഭഗവാൻ ജ്ഞാനോപദേശം കൊണ്ട് തന്റെ സന്തപ്തമായ മനസ്സിനെ സേചനം ചെയ്യണമെന്നാണ് സാധകൻ പ്രാർത്ഥിക്കുന്നത്.) *പഞ്ചാനന പ്രണയ!* = പഞ്ചാനനന്റെ പ്രണയമായുള്ളോവേ (പഞ്ചാനനൻ = അഞ്ച് ആനനങ്ങൾ - മുഖങ്ങൾ ഉള്ളവൻ. അതായത് ശിവൻ. ശിവന്റെ അഞ്ചു മുഖങ്ങൾ.

ഷാൺമാതുരനെ പഞ്ചാനനന്റെ - ശിവന്റെ പ്രണയം തന്നെയായി നിർദ്ദേശിച്ചിരിക്കുന്നു. വിനായകാഷ്ടകത്തിൽ വിനായകനെ ശിവപ്രേമപിണ്ഡമായി പ്രകീർത്തിച്ചിട്ടുള്ളത് ഇവിടെ അനുസ്മരിക്കാവുന്നതാണ്. ശിവന്റെ മൂർത്തിമത്തായ പ്രണയമായി ഷാൺമാതുരനെ സങ്കൽപ്പിച്ചിരിക്കുന്നു). *കംച അപി* = ബ്രഹ്മാവിനെപ്പോലും (കം = ബ്രഹ്മാവിനെ പുല്ലിംഗമായ ക ശബ്ദത്തിന് വായുവെന്നും ബ്രഹ്മാവെന്നും ആദിത്യനെന്നും നാനാർത്ഥങ്ങളുണ്ട്.) *ശാസ്സി* = നീ ശാസി

ക്കുന്നു. (പ്രാണവർത്മമറിഞ്ഞു കൂടെന്നുള്ള കാരണത്താൽ ബ്രഹ്മാവിനെ സുബ്രഹ്മണ്യൻ തടങ്കലിൽ വച്ച് ശിക്ഷിച്ച കഥ പ്രസിദ്ധമാണല്ലോ). *കതി* = എത്രപേരെ (ഇതുപോലെ എത്രപേരെയാണ് അവിടുന്ന് ശാസിക്കുന്നത്). (ത്വം) *ബദ്ധകമതിം ആശു മുഞ്ച = നീ* (അവിടുന്ന്) ബദ്ധകമതിയെ വേഗത്തിൽ മോചിപ്പിച്ചാലും. ബദ്ധകമതി = കെട്ടപ്പെട്ട ബുദ്ധി. സാധകന്റെ മതി വിഷയാഭിലാത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. അങ്ങനെ ബന്ധിച്ചത് ഭഗവാൻ തന്നെയാണെന്ന് സാധകൻ വിചാരിക്കുന്നു. ആ ബന്ധനത്തിൽ നിന്നും മോചിപ്പിക്കേണ്ടത് ഭഗവാൻ തന്നെയാണല്ലോ. പണ്ട് അവിടുന്ന് ബ്രഹ്മാവിനെ ബന്ധനത്തിലാക്കി പിന്നീട് മോചിപ്പിക്കുകയുണ്ടായല്ലോ. *പഞ്ചാശു ഗാരിസുര! പഞ്ചാനനാത്മജ ഇമം അവിസതതം പാഹി! നീ* അല്ലയോ പഞ്ചാശുഹാരിസുരാ! (പഞ്ചാശുകന്റെ അഞ്ച് അശുഗങ്ങളോട് (അമ്പുകളോട്) കൂടിയവന്റെ - കാമദേവന്റെ അരിയുടെ - ശത്രുവിന്റെ അതായത് ശ്രീ പരമേശ്വരന്റെ സുരൻ - പുത്രൻ ആയുള്ളോവേ, പഞ്ചാനനാത്മജനായ (പഞ്ചാനനന്റെ - ശിവന്റെ ആത്മജനായ - പുത്രനായ) ഇവനേയും (ഈയുള്ളവനേയും എല്ലായ്പ്പോഴും രക്ഷിക്കേണമേ! (സാധകൻ താനും ശ്രീ പരമേശ്വരന്റെ പുത്രനാണെന്ന് അവകാശപ്പെടുന്നു. ഷാൺമാതുരനാകട്ടെ ശ്രീ പരമേശ്വരന്റെ പ്രണയഭാജനമായ പുത്രൻ തന്നെ. അങ്ങനെ വരുമ്പോൾ അനുജനായ തന്നെ രക്ഷിക്കുവാനുള്ള ചുമതല ഷാൺമാതുരനുണ്ടെന്നാണ് സാധകൻ സുചതുരമായി നിവേദനം ചെയ്യുന്നത്.

അസുരന്മാരാകുന്ന കൊമ്പനാനകൾക്ക് സിംഹമായുള്ളോവേ! പ്രണവോപാസകരായ ഹംസന്മാരോട് കൂടിയവനേ! എന്റെ മനസ്സിന്റെ ചാപല്യം എന്തുകൊണ്ട് നീങ്ങുന്നില്ല. ആരെയും വണങ്ങുമാറാകുന്നോനേ! അവിടുത്തേ എളിയ സേവകനായ എന്റെ നേർക്ക് കൃപയോടെ അനുഗ്രഹം ചൊരിയേണമേ. ശ്രീപരമേശ്വരന്റെ പ്രേമം തന്നെയായുള്ളോവേ അവിടുന്ന് ബ്രഹ്മാവിനെപ്പോലും ശാസിക്കുന്നവനാണല്ലോ. വിഷയങ്ങളിൽ ബന്ധിക്കപ്പെട്ട ഈയുള്ളവന്റെ വിധിയെ വേഗത്തിൽ മോചിപ്പിക്കേണമേ! കാമാദിയുടെ പുത്രനായുള്ളോവേ! ശിവപുത്രൻ എന്ന നിലയ്ക്ക് അവിടുത്തെ അനുജനായ ഈയുള്ളവനേയും സദാ രക്ഷിക്കേണമേ!.

9

കാലായ ശീതരുചിബാലാവചൂഡ, ശുഭ-
ശീലാവധൂതദുരിത
ശ്രീലാഘമീവരദ ലീലാ ഹി വാരിസഖ
ബാലാശയാശയശുചേ !

കാലാനലോപമിത ഫാലാവലോകനക
..................................................
വേലായുധോ മഹതി കോലാഹലാരവ സു-
ലീലാ തനോതു കുശലം.

*കാലായ!* =കാലത്തിൽ അതായത് തിഥിവാരാദികൾ കൊണ്ട് സമുചിതമായ വേളയിൽ ചെയ്യപ്പെടുന്ന അയം - ശുഭാവഹമായ വിധി - എന്ന നിലയിലുള്ളോവേ! (ഇവിടെ ഭഗവാനെ ഉചിതമായ കാലത്തിൽ ചെയ്യപ്പെടുന്ന പുണ്യകർമ്മങ്ങളുടെ ഫലദാതാവെന്ന നിലയിൽ സങ്കൽപ്പിച്ചിരിക്കുന്നു). *ശീതരുചിബാലാവചൂഡ!* = ശീതരുചി ബാലകൻ (ശീതങ്ങളായ രുചികളോട് - കിരണങ്ങളോട് കൂടിയവൻ എന്ന അർത്ഥത്തിൽ ശീതരുചി ശബ്ദം ചന്ദ്രപര്യായമാണ്. പ്രതിപദാചന്ദ്രനെയാണ് ഇവിടെ ശീതരുചി ബാലനായി നിർദ്ദേശിച്ചിരക്കുന്നത്). അവചൂഡം അതായത് ശിരോലങ്കാരം ആയുള്ളവനേ! *ശുഭശീലാവധൂതദുരിത!* = ശുഭശീലന്മാർക്ക് (ശുഭമായ ശീലത്തോട് കൂടിയവർക്ക് അതായത് സുചരിതന്മാർക്ക്. യാതൊരുവനാൽ അവധൂതമായോ (തിരസ്കൃതമായോ) ദുരിതം (പാപം) അങ്ങനെയുള്ളവനേ (സുചരിതന്മാരുടെ പൂർവ്വജന്മപാപങ്ങളെ അകറ്റി അവരെ ജ്ഞാനത്തിന് അധികാരിയാക്കുന്നവനേ!) *ശ്രീലാഘമീവരദ!* ശ്രീലന്മാർക്ക് (പുഷ്ക്കലമായ ശ്രീയുള്ളവർക്ക് പാപമേശാതിരിക്കുന്നതിന് തക്കവണ്ണമുള്ള വരം നൽകുന്നവനേ). *ലീലാഹിവാരിസഖ* = ലീലയാ അഹികളോടും വാരിയോടും കൂടിയവന്റെ ബാലനായുള്ളോവേ! (അഹികൾ = സർപ്പങ്ങൾ. ഇവിടെ വാരി - വെള്ളം എന്നതുകൊണ്ട് ദേവഗംഗയെയാണ് നിർദ്ദേശിച്ചിരിക്കുന്നത്. വാസുകി തുടങ്ങിയ സർപ്പങ്ങൾ ശിവന്റെ അലങ്കാരങ്ങളാണല്ലോ. അവിടുന്ന് ഗംഗാധരനുമാണ്. അതുകൊണ്ടാണ് അഹിവാരിസഖനെന്ന് ശിവനെ നിർദ്ദേശിച്ച് അവിടുത്തെ ബാലനായി - അരുമമകനായി ഷാൺമാതുരനെ സംബോധന ചെയ്തിരിക്കുന്നത്. ലീലയാ അതായത് ലീലയെ കൊണ്ടാണ് അഹിബാലസഖ ബാലഭാവം സ്വീകരിക്കപ്പെട്ടിരിക്കുന്നതെന്നുള്ള സൂചനയിലൂടെ അവിടുത്തെ വാസ്തവികമായ ജന്മാദിരാഹിത്യം ധ്വനിതമായിരിക്കുന്നു). *ആശയാശയശുചേ!*= ആശയത്തിലുള്ള (അന്തഃകരണത്തിലുള്ള ആശയത്തിന്റെ വിഷയത്തിൽ ശുചിയായുള്ളോവേ (ക്ലേശം, കർമ്മവിപാകം, ആശയം എന്നിവയാൽ പരാമർശിക്കപ്പെടാത്തവനെന്നത്രേ ഈശ്വരനെ യോഗദർശനത്തിൽ ലക്ഷിപ്പിച്ചിട്ടുള്ളത്. ആശയമെന്നാൽ രാഗദ്വേഷങ്ങളിലേക്ക് പ്രേരിപ്പിക്കുന്ന വാസനയാണ്. അങ്ങനെയുള്ള വാസന ഉള്ളിലുള്ളതുകൊണ്ട് ശുചിയായി - നിർമ്മലനായി ഭഗവാനേ സംബോധനം ചെയ്തിരിക്കുന്നു). *കാലാനലോപമിത!* = കാലാനലനോട് (പ്രളയകാലത്തിലെ അഗ്നിയോട്) ഉപമിക്കപ്പെട്ടവനെ! (ഭഗവാന്റെ ശത്രുസംഹാര

പ്രഭാവത്തിന്റെ ഉത്ഘടതയാണ് ഇവിടെ വ്യഞ്ജിപ്പിക്കപ്പെട്ടിരിക്കുന്നത്). ഫാലാവലോകനക എന്നതിനെത്തുടർന്ന് എട്ടക്ഷരം നഷ്ടപ്പെട്ടിരിക്കുന്നു. നാലാം പാദത്തിലെ വേലായുധഃ എന്ന പ്രഥമാന്തപദത്തിന്റെ വിശേഷണമായിരിക്കണം പതിനഞ്ചക്ഷരമുള്ള ആ സമസ്തപദം. ഫാലത്തിന്റെ (നെറ്റിയുടെ അതായത് നെറ്റിയിലെ കണ്ണിന്റെ അവലോകനക ലീല കൊണ്ട് - ചെറുതായ നോട്ടമാകുന്ന അനായാസ പ്രവർത്തനം കൊണ്ട് പ്രദഗ്ധനായ മദനനോട് കൂടിയവൻ (പ്രകർഷേണ ദഹിപ്പിക്കപ്പെട്ട കാമദേവനോട് കൂടിയവൻ എന്നുള്ള വിശേഷണം വേലായുധന്റെ (വേലം ആയുധമായുള്ളവന്റെ - സുബ്രഹ്മണ്യന്റെ) ശിവാഭിന്നതയിലേക്ക് നമ്മുടെ ശ്രദ്ധയെ നയിക്കുന്നു. *മഹതി* = എന്നുള്ള സപ്തമ്യന്തം യോജിപ്പിക്കുവാൻ കഴിയുന്നില്ല. *ജയസി* എന്നുള്ള പാഠമായിരുന്നുവെങ്കിൽ അങ്ങനെയുള്ള വേലായുധനായ നീ ജയിക്കുന്നു - സർവ്വോത്കർഷേണ വർത്തിക്കുന്നു എന്ന് വ്യാഖ്യാനിക്കാമായിരുന്നു. *കോലാഹലാരവ സുലീലാ കുശലം തനോതു* = (ഇവിടെ തുടക്കത്തിൽ തവ എന്നുള്ള ഷഷ്ഠ്യന്തം അധ്യാഹിക്കണം) - നിന്റെ (അവിടുത്തെ) കോലാഹലാരവസു ലീല (എനിക്ക്) കുശലത്തെ പരത്തുമാറാകട്ടെ! (ഇവിടെ ആശംസിക്കപ്പെട്ട കുശലം - ക്ഷേമം ഭഗവത്സായൂജ്യത്തിനുവേണ്ടിയുള്ള പ്രവർത്തനത്തിന്റെ പരിഷ്കരണം തന്നെ. ഭഗവാന്റെ കോലാഹലാരവ ലീല. താരകാസുരനുമായുള്ള സമരത്തിലെ ഭഗവാന്റെ സിംഹനാദ ലീല തന്നെയാകണം. അവ്വണ്ണമുള്ള ലീല ഭക്തന്മാർക്ക് എന്നെന്നും സംരക്ഷണം നൽകുവാൻ പര്യാപ്തമാണല്ലോ)

പ്രാണികൾക്ക് കർമ്മഫലം നൽകുന്ന സർവ്വേശ്വരനായുള്ളോവേ!. ചന്ദ്രക്കലാധരാ! ശുഭമതികളുടെ പാപമകറ്റുന്നവനേ! ചിത്തശുദ്ധി നൽകി ജ്ഞാനത്തിന് അധികാരികത ഉളവാക്കുന്നവനേ! സർപ്പങ്ങളെ തിരുവുടലിൽ അലങ്കാരമായി ധരിക്കുന്നവനും ഗംഗാധരനുമായ ഭഗവാന്റെ അരുമ മകനായുള്ളവനേ! ക്ലേശാദികളാൽ പരാമർശിക്കപ്പെടാത്തവനേ! ശത്രുസംഹാരത്തിൽ പ്രളയാഗ്നിയോട് സദൃശ്യനായവനേ! കാമനെ ചുട്ടെരിച്ച വേലായുധനായ നിന്തിരുവടി സർവോത്കർഷേണ വർത്തിക്കുന്നു. അവിടുത്തേ സമരരംഗത്തിലെ ആ സിംഹനാദലീല എനിക്ക് കുശലം നൽകട്ടെ!

അഭംഗമായി ഒറ്റയ്ക്കോ കൂട്ടായോ ഈണത്തിൽ ചൊല്ലുവാൻ ഏറ്റവും പറ്റിയ രീതിയിലാണ് ഷാൺമാതുര സ്തവത്തിന്റെ രചന നിർവ്വഹിക്കപ്പെട്ടിരിക്കുന്നത്. രാഗാഭിഷിക്ത എന്നു തുടങ്ങുന്ന നാലാമത്തെ പദ്യത്തിൽ 'ശ' എന്നുവേണ്ടത് 'ഗ' എന്നായിട്ടുള്ളതൊഴിച്ചാൽ പ്രാസം സാർവത്രികമായി പരിലസിക്കുന്നുണ്ട്. നിഃസംഗനായ മുമുക്ഷുവിന്റെ ഭഗവത്സഹായ പ്രാർത്ഥനയാണ് ഇതിൽ ആവിഷ്ക്കരിക്കപ്പെട്ടിരിക്കുന്നത്. സംബോധനകളെല്ലാം ഭഗവാന്റെ സവിശേഷമായ

ആഭിമുഖ്യത്തിന് പ്രയോജകീഭവിക്കുന്നവയാണ്. ഗുരുവിന്റെ സ്തോത്ര കൃതികളാൽ പൊതുവിലും സുബ്രഹ്മണ്യ സ്തോത്രങ്ങളിൽ വിശേഷിച്ചും ഷാൺമാതുര സ്തവം എന്ന് കവനം പ്രസ്പുഷ്ടമായ വൈശിഷ്ട്യത്തോടെ അവസ്ഥാനം ചെയ്യുന്നുവെന്നുള്ളത് ശ്രദ്ധാലുക്കളായ ഭാവുകന്മാർക്ക് ഗോചരീഭവിക്കുന്നതാണ്!.

# സുബ്രഹ്മണ്യകീർത്തനം

ശ്രീനാരായണഗുരുദേവന്റെ സുബ്രഹ്മണ്യപരങ്ങളായ ഭാഷാകൃതികളിൽ സുബ്രഹ്മണ്യകീർത്തനം പ്രതിപാദ്യഗൗരവം കൊണ്ടും പ്രതിപാദനസൗകുമാര്യം കൊണ്ടും ഭാവനാപ്രകർഷം കൊണ്ടും സമാദരണീയമാണ്. ശരണം പ്രാപിക്കുന്ന ദേവതയുടെ മഹനീയങ്ങളായ ഗുണങ്ങളെ വാഴ്ത്തുകയെന്നുള്ളതാണ് കീർത്തനകൃതികളുടെ സാമാന്യസ്വഭാവം. അതോടൊപ്പം സാധകന്റെ ദയനീയതയും ശ്രേയസ്സിലുള്ള അഭിവാഞ്ഛയും ദ്യോതിപ്പിക്കുന്ന പ്രസ്താവങ്ങളും കീർത്തനത്തിൽ ഉൾപ്പെടുന്നത് സംഗതം തന്നെ. യോഗസാധനയിൽ നിർവിഘ്നം മുന്നോട്ടുപോകുവാൻ ഈശ്വരപ്രണിധാനം അപേക്ഷണീയമാണെന്നുള്ള പക്ഷത്തോട് ആനുകൂല്യം പുലർത്തുന്നതുമാണ് ഇഷ്ടദേവതാ സ്തുതി. പരമപുരുഷാർത്ഥമായ മോക്ഷത്തിന്റെ മുഖ്യോപായമായ തത്ത്വജ്ഞാനം തന്നെയാണ് തീവ്രവൈരാഗ്യമുള്ള സാധകൻ ഭഗവദനുഗ്രഹത്താൽ കൈവരണമെന്ന് ആശംസിക്കുന്നത്. ലോകസംഗ്രഹത്തിനു വേണ്ടി പ്രവർത്തിക്കുവാനുള്ള ഗുരുദേവന്റെ ഹൃദയാലുതയെ സൂചിപ്പിക്കുന്ന ചില പ്രസ്താവനകളും ഈ കൃതിയിൽ കടന്നു കൂടിയിട്ടുള്ളത് ശ്രദ്ധേയമാണ്. പ്രത്യക്ഷത്തിൽ പരിഹാസമാണെന്ന് തോന്നിപ്പോകുന്ന ചില യുക്തികൾ ഉറ്റവേഴ്ചയിൽ നിന്നും ഊറി വന്നിട്ടുള്ള ഫലത്തിലൂടെ സമുന്നതമായ ആശയാവിഷ്ക്കാരമാണെന്ന് അനന്തരവിചിന്തനത്തിൽ ബോദ്ധ്യമാകുമെന്നുള്ളതിന് സംശയമില്ല. ഏറിയ കൂറും ഭാഷാപദങ്ങളെ കൊണ്ടുമാത്രം സുമനോജ്ഞമായ ഈ സ്തോത്രകൃതി പ്രണയനം ചെയ്ത മഹാത്മാവിന്റെ വശ്യവാക്ത്വം അത്ഭുതാവഹമായിരിക്കുന്നു.

1

അന്തിപ്പൂന്തിങ്കളുന്തിത്തിരുമുടിതിരുകി-
ച്ചൂടിയാടും ഫണത്തിൻ-
ചന്തം ചിന്തും നിലാവിന്നൊളിവെളിയിൽ വിയദ്-
ഗംഗ പൊങ്ങിക്കവിഞ്ഞും

ചന്തച്ചെന്തീമിഴിച്ചെങ്കതിർനിര ചൊരിയി-
ച്ചന്ധകാരാനകറ്റി-
ചിന്താസന്താനമേ, നിന്തിരുവടിയടിയൻ-
സങ്കടം പോക്കിടേണം.

*ചിന്താ സന്താനമേ!* = ആശ്രിതന്മാർ ചിന്തിക്കുന്നതെന്തും നൽകി അനുഗ്രഹിക്കുന്ന പ്രഭാവമുള്ള സന്താനം എന്ന ദേവവൃക്ഷമായുള്ളോവേ! (ഭഗവാനെ ചിന്താസന്താനമായി അധ്യവസായം ചെയ്തിരിക്കുന്നതുകൊണ്ട് അവിടുത്തേ സ്വാഭാവികമായ വരദാനശക്തി വ്യഞ്ജിക്കുന്നു. മന്ദാരം, പാരിജാതം, ഹരിചന്ദനം, സന്താനം, കൽപ്പവൃക്ഷം എന്നിവയാണ് അഭീഷ്ടപ്രദങ്ങളായ അഞ്ച് ദേവവൃക്ഷങ്ങൾ). *അന്തിപ്പൂന്തിങ്കളുന്തിത്തിരുമുടി തിരുകിച്ചൂടി* = അന്തിപ്പൂന്തിങ്കളിനെ (വെളുത്ത പക്ഷത്തിൽ സന്ധ്യാകാലത്ത് പശ്ചിമാംബരത്തിൽ പ്രത്യക്ഷമാകുന്ന പ്രതിപദാചന്ദ്രനെയാണ് ഇവിടെ അന്തിപ്പൂന്തിങ്കളെന്ന് നിർദ്ദേശിച്ചിരിക്കുന്നത്. അമൃതകല എന്ന കല മാത്രമാണ് അപ്പോൾ ദൃശ്യമാകുന്നത്. കലാമാത്രകനായ ചന്ദ്രനെ ബാലചന്ദ്രനെന്നും പറയും. തിങ്കളിന് 'പൂമ്' എന്നുള്ള വിശേഷണം കോമളതയെ ദ്യോതിപ്പിക്കുന്നു. ഉന്തി നിൽക്കുമാറ് തിരുമുടിയിൽ തിരുകിച്ചൂടിക്കൊണ്ട് (ഇവിടെ ഭഗവാനെ ചന്ദ്രക്കലാശേഖരനായി വാഴ്ത്തിയിരിക്കുന്നു) *ആടും ഫണത്തിൻ ചന്തംചിന്തും നിലാവിന്നൊളി വെളിയിൽ* = ആടുന്ന ഫണത്തിന്റെ ചന്തം ചിന്തുന്നതായ നിലാവിന്റെ ഒളികൊണ്ടു തിളങ്ങുന്ന അന്തരീക്ഷത്തിൽ ഭഗവാന്റെ തിരുമുടിയിൽ പാമ്പും കുടിപാർക്കുന്നുണ്ട്. അത് പത്തിവിരിച്ച് ആടുകയുമാണ്. അങ്ങനെ ആടുന്ന പത്തിയുടെ ശോഭ ചുറ്റും പരക്കുമാറ് നിലാവ് പ്രകാശിക്കുന്ന ആ അന്തരീക്ഷത്തിൽ ഇവിടെ നിർദ്ദേശിച്ചിരിക്കുന്ന നിലാവ് ഭഗവാന്റെ ശിരോഭൂഷണമായ ബാലചന്ദ്രനിൽ നിന്നും സദാ പ്രസരിക്കുന്നത് തന്നെയാകണം). *വിയദ്ഗംഗ പൊങ്ങിക്കവിഞ്ഞും* = വിയദ്ഗംഗ പൊങ്ങിക്കവിഞ്ഞുള്ള നിലയിൽ പ്രശോഭിച്ചും (സ്വർഗ്ഗത്തിൽ നിന്നും ഭഗീരഥപ്രാർത്ഥനയാൽ ആകാശമർഗ്ഗേ ശിവശിരസ്സിലേക്ക് പതിച്ച ഗംഗയാണ് വിയദ്ഗംഗ ഭഗവാന്റെ ജടാജൂടത്തിനുള്ളിൽ ഒട്ടുനേരം കുടുങ്ങിപ്പോയ ഗംഗ അവിടെ നിന്നും പൊങ്ങി നാലുപാടും കവിഞ്ഞൊഴുകുന്നു. അങ്ങനെ ഗംഗാധരനായുള്ള ഭഗവാന്റെ ഭാവമാണ് ഇവിടെ പ്രതിപാദിച്ചിരിക്കുന്നത്). *ചന്തച്ചെന്തീമിഴിച്ചെങ്കതിർ നിരചൊരിയിച്ച്* = ചന്തമുള്ള ചെന്തീമിഴിയുടെ ചെങ്കതിർ നിരചൊരിയിച്ചിട്ട് (ചെന്തീമിഴി = നല്ലപോലെ ജ്വലിക്കുന്ന അഗ്നിയുടെ സ്വരൂപത്തിലുള്ള കണ്ണ്. ഭഗവാന്റെ നെറ്റിയിലുള്ള കണ്ണ് അഗ്നിയാണെന്ന് പ്രസിദ്ധമാണല്ലോ. അതിൽ നിന്നും അരുണവർണ്ണങ്ങളായ രശ്മികളുടെ നിരചൊരിയുമാറ് ഭഗവാൻ പ്രേരിപ്പിക്കുന്നു. അങ്ങനെ ചെങ്കതിർ നിരയെ ചൊരിയുമാറാക്കി) *അന്ധകാരാൻ അകറ്റി*

= അന്ധകാരങ്ങളെ അകലത്താക്കി. (ഇവിടെ അന്ധകാരങ്ങളായി - ഇരുട്ടുകളായി അധ്യവസായം ചെയ്തിരിക്കുന്നത് നാനാപ്രകാരങ്ങളായ അജ്ഞതകളെയാണ്. ഭഗവാന്റെ മൂന്നാം തൃക്കണ്ണ് ജ്ഞാനപ്രതീകമായ അഗ്നിയാണല്ലോ. ഭഗവാന്റെ അനുഗ്രഹത്താൽ ലഭിക്കുന്ന ആത്മജ്ഞാനം അജ്ഞാനങ്ങളെ മുഴുവൻ അപാകരിക്കുവാൻ പര്യാപ്തങ്ങളാകുമെന്ന് സാധകൻ ആശംസിക്കുന്നു). *നിന്തിരുവടി* = അവിടുന്ന്, *അടിയൻ സങ്കടം പോക്കിടേണം* = അടിയന്റെ (തൃപ്പാദാശ്രിതനായ ഈയുള്ളവന്റെ) സങ്കടം - എന്നന്നേക്കും നീങ്ങുമാറാകണം. (സാധകന്റെ സങ്കടം അവിദ്യാകാര്യമായ സംസാരത്തിലെ പ്രതികൂലാനുഭവത്താൽ ഉണ്ടാകുന്നതാണെന്ന് വ്യക്തമാണല്ലോ. ഭഗവാന്റെ അനുഗ്രഹത്താൽ ദുഃഖശാന്തി നിശ്ചയമായും ഉണ്ടാകുമെന്ന് സാധകൻ വിശ്വസിക്കുകയും അതിലേക്കായി ഉള്ളഴിഞ്ഞ് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ഭക്തന്മാർക്ക് എല്ലാ അഭീഷ്ടങ്ങളും നിറവേറ്റിക്കൊടുക്കുന്നതുകൊണ്ട് സന്താനം എന്ന ദേവതരുവായി സമാദരിക്കപ്പെടുന്ന ഭഗവാനേ! അവിടുന്ന് തിരുമുടിയിൽ ബാലചന്ദ്രനെ അണിഞ്ഞിരിക്കുന്നു. അവിടെ (തിരുമുടിയിൽ) പ്രസരിക്കുന്ന നിലാവിൽ ആടുന്ന പാമ്പിന്റെ പത്തി സവിശേഷം തിളങ്ങുന്നു. അതേ അരങ്ങിൽ തന്നെ ആകാശഗംഗ കുതിച്ചുചാടുന്നു. അവിടുത്തെ അഗ്നിരൂപമായ മൂന്നാം തൃക്കണ്ണിൽ നിന്നും പ്രസരിക്കുന്ന അരുണകിരണങ്ങൾ കൊണ്ട് എന്റെ അജ്ഞാനാന്ധകാരങ്ങളെല്ലാം ദൂരീകരിച്ച് സാംസാരിക ദുഃഖം ശമിപ്പിക്കേണമേ!.

2

പച്ചക്കള്ളം വിതറ്റിപ്പഴവിന കുടികെ-
        ട്ടിക്കിടക്കുന്നൊരിമ്മെ-
യ്യെച്ചിൽച്ചോറുണ്ടിരപ്പോടൊരു വടിയുമെടു-
        ത്തോടി മൂടറ്റിടും മുൻ
പച്ചപ്പൊൻമൈലിലേറിപ്പരിചിനൊടെഴുന്ന-
        ള്ളിപ്പടിക്കൽ കിടക്കും
പിച്ചക്കാരന്നു വല്ലോമൊരു ഗതി തരണേ
        മറ്റെനിക്കാരുമില്ലേ !

*പച്ചക്കള്ളം വിതറ്റി* = അതിശയിതമായ കാപട്യം പ്രസരിപ്പിച്ച് (മായാപ്രയോഗമാണ് ഇവിടെ സൂചിതമായിരിക്കുന്നത്. ഉള്ളതിനെ ഇല്ലാത്തതും, ഇല്ലാത്തതിനെ ഉള്ളതുമായി തോന്നിക്കുന്നതാണല്ലോ മായയുടെ സ്വഭാവം. മായാവിയായ ഈശ്വരൻ തന്നെയാണ് മായയെ പ്രസരിക്കുമാറാക്കിയതെന്ന് പറയേണ്ടതില്ലല്ലോ. അതുകൊണ്ടുണ്ടായതാണ് ശരീരാഭിമാനിയായ ജീവന്റെ സുഖപ്രാപ്തിക്കും ദുഃഖനിവൃത്തിക്കും

വേണ്ടിയുള്ള കർമ്മങ്ങളെന്നും ഗ്രഹിക്കേണ്ടതാണ്. അങ്ങനെ ഉണ്ടായിട്ടുള്ള). *പഴവിന*= എത്രയോ കാലമായി ശീലിച്ചുപോരുന്ന കർമ്മം. (എത്രയോ ജന്മങ്ങൾക്കു കാരണമായിട്ടുണ്ടായിരിക്കണം.) ജന്മത്തിന് കാരണം കർമ്മമാണ്. കർമ്മമാകട്ടെ രാഗവും ദ്വേഷവുമാകുന്ന ദോഷത്താൽ സംഭവിക്കുന്നതാണ്. മിഥ്യാജ്ഞാനമത്രേ ദോഷത്തിന് ഹേതു. മിഥ്യാജ്ഞാനം അതായത് അനാത്മാവായ ശരീരാദിയിലും ആത്മത്വബുദ്ധി അനാദിയത്രേ. കർമ്മം കൊണ്ട് ജന്മം, വീണ്ടും കർമ്മം പിന്നെയും ജന്മം എന്നുള്ളതാണ് സംസാരഭ്രമണം. ഏതായാലും ജന്മാന്തരങ്ങളിലുള്ള കർമ്മം അതായത് പുണ്യപാപങ്ങൾ, സുഖദുഃഖങ്ങളാകുന്ന ഫലങ്ങൾ നൽകുവാൻ സമർത്ഥമാകുമാറ്). *കുടികെട്ടിക്കിടക്കുന്നൊരിമ്മെയ്യെച്ചിൽ* = കുടിപാർക്കുന്നതായുള്ള ഈ ശരീരം (പ്രാരബ്ധം സഞ്ചിതം, ആഗാമി എന്നിങ്ങനെ കർമ്മം മൂന്നു പ്രകാരത്തിലുണ്ട്. അവയിൽ പ്രാരബ്ധമാണ് ഇപ്പോഴത്തെ ശരീരത്തിന് കാരണമായിട്ടുള്ളത്. പരിപാകം വന്ന് ഫലം നൽകുവാൻ തുടങ്ങിയിട്ടുള്ളതെന്നാണ് പ്രാരബ്ധത്തിന്റെ അന്വർത്ഥത. അങ്ങനെയുള്ള ഈ ശരീരം) *എച്ചിൽച്ചോറുണ്ട് ഇരപ്പോട്* (ഇരപ്പോടും എന്ന സമുച്ചയം ചേർത്തുകൊള്ളണം) *ഒരു വടിയും എടുത്ത് ഓടി മൂടറ്റിടും മുൻ* = എച്ചിൽച്ചോറ് ഭക്ഷിച്ചിട്ട് (ഇവിടെ ശരീരത്തിന്റെ നിലനിൽപ്പിനുവേണ്ടി ഉണ്ണുന്നത് എച്ചിൽച്ചോറാണെന്ന് പറഞ്ഞത് വെറുപ്പിനെ ദ്യോതിപ്പിക്കുവാനാണ്. പ്രകൃതത്തിൽ സാധകൻ ഭിക്ഷുവാണല്ലോ ഭിക്ഷയായി ലഭിക്കുന്നത് ഗൃഹസ്ഥന്മാരുടെ അനുഭവത്തിന്റെ പരിശിഷ്ടമായിരിക്കുമല്ലോ. അങ്ങനെയുള്ള ആഹാരത്തിൽ വിരക്തിവന്നുള്ള പ്രസ്താവമാണ് എച്ചിൽ ച്ചോറുണ്ട് എന്നിടത്ത് ചെയ്യപ്പെട്ടിരിക്കുന്നത്. വീണ്ടും അടുത്ത ഭക്ഷണത്തിനായി ഇരപ്പോടും (ഇരന്നു കിട്ടുന്ന ഭക്ഷണം വാങ്ങുന്നതിനുള്ള പാത്രമാണ് ഇരപ്പോട്). ഒരു വടിയും- വടി - ദണ്ഡം അല്ലാതെ മറ്റൊന്നും ഭിക്ഷുവിന് സഹായകമായിട്ടില്ല. കാൽനടയായി സഞ്ചരിക്കുന്ന തനിക്ക് താങ്ങായി ഒരു വടി മാത്രമേയുള്ളൂ. അത് എടുത്ത് ഓടി - അങ്ങുമിങ്ങും വേഗത്തിൽ അലഞ്ഞു തിരിഞ്ഞു നടന്ന്, മൂട് അറ്റിടുന്നതിനു മുൻപ് (വൃക്ഷം താഴെ വീഴുന്നത് അതിന്റെ അടി വശത്ത് വെട്ടേറ്റ് അറ്റുപോകുമ്പോഴാണല്ലോ. അതുപോലെ തന്റെ ശരീരവും ജീവിതക്ലേശങ്ങളുടെ ആഘാതമേറ്റ് നിലംപതിക്കുന്നുതിന് മുൻപ് അതായത് മനുഷ്യജന്മം കൊണ്ടുണ്ടാകേണ്ട പരമപുരുഷാർത്ഥം ലഭിക്കുന്നതിനിടയാകാതെ താൻ മരിച്ചുപോകുന്നതിന് മുൻപ്) അല്ലയോ ഭഗവാനേ! അവിടുന്ന്, *പച്ചപ്പൊൻ മൈലിലേറി* = ഇവിടെ മൈൽ എന്നുള്ളത് മയിൽ എന്നുള്ളതിന്റെ സങ്കുചിതരൂപമാണ് പച്ചനിറവും പൊൻനിറവും ഇടകലർന്നുള്ള മയിലാകുന്ന വാഹനത്തിൽ കയറി, *പരിചിനൊട്* - വഴിപോലെ. *എഴുന്നള്ളി* = എഴുന്നരുളി എന്നതിന്റെ സങ്കുചിതരൂപമാണ് എഴുന്നള്ളി എന്നത്. ഇവിടെ എഴുന്നള്ളി എന്ന് പ്രയോഗിച്ചിട്ടുള്ളത്.

വൃത്തരക്ഷണത്തിനുവേണ്ടിയാണ്. സ്വസ്ഥാനത്തിൽ നിന്നും പുറപ്പെട്ട് യാത്ര ചെയ്ത് എന്റെ അടുക്കൽ കിടന്ന്, *പടിക്കൽ കിടക്കും പിച്ചക്കാരൻ* = അവിടുത്തെ സന്നിധാനമുള്ള ക്ഷേത്രത്തിന്റെ പ്രവേശനദ്വാരത്തിൽ തൃപ്പടിമേൽ കാത്തുകിടക്കുന്ന ഈ പിച്ചക്കാരന് (ഇവിടെ സാധകൻ തന്നെ പിച്ചക്കാരനെന്ന് പറഞ്ഞിരിക്കുന്നത് വീടും കൂടും വെടിഞ്ഞുള്ള തന്റെ പരിവ്രാജകവൃത്തിയെ ദ്യോതിപ്പിക്കുന്നതിനാണ്. ലൗകികബന്ധം അറ്റുള്ള സാധകന് ഭഗവാൻ മാത്രമേ രക്ഷയുള്ളൂ എന്നുള്ള നിലയും ഇവിടെ സൂചിതമാകുന്നുണ്ട്. *വല്ലോമൊരുഗതിതരണേ* = (യാചകന്മാർ സാധാരണയായി ഏതെങ്കിലും വീട്ടിന്റെ പടിക്കൽ കിടന്നുകൊണ്ട് "വല്ലോം തരണേ!" എന്നു പറയുമാറുള്ളതിനെ ഇവിടെ അനുകരിച്ചിരിക്കുകയാണ്. എന്റെ ദയനീയത അറിഞ്ഞ് ഞാനർഹിക്കുന്ന നിലയിൽ ഏതെങ്കിലും ഒരു രക്ഷോപായം അവിടുന്ന് നൽകുമാറാകണമെന്ന് എത്രയും താഴ്മയോടെ പ്രാർത്ഥിച്ചുകൊള്ളുന്നു. ഇവിടെ പ്രാർത്ഥിക്കപ്പെടുന്നത് സംസാരദുഃഖത്തിൽ നിന്നുള്ള നിത്യമോചനമല്ലാതെ മറ്റൊന്നും ആകുവാൻ തരമില്ല. സർവ്വവും സംത്യജിച്ച തനിക്ക് ഭഗവദനുഗ്രഹത്താൽ (പ്രാപിക്കേണ്ടതായുള്ളത് ഭഗവദ്സായുജ്യം തന്നെയാണെന്നും നിശ്ചയിക്കാം). എനിക്ക് മറ്റാരുമില്ലേ! – ഈയുള്ളവന് ആശ്രയിക്കപ്പെടത്തക്കവനായി അവിടുന്നല്ലാതെ മറ്റാരുമില്ലെന്നുള്ളത് തീർച്ചയാണ്. ഇവിടെ സാധകന്റെ അനന്യശരണതയാണ് തുറന്ന് പറയുന്നത്. അങ്ങനെയുള്ള സാധകനെ രക്ഷിക്കേണ്ടത് ഭഗവാന് ഒഴിച്ചുവയ്ക്കാവുന്നതല്ലെന്ന് ഭാവം.

3

ജ്യോതിശ്ചക്രം കണക്കെൻ മനമിളകിമറി-
ഞ്ഞായുരന്തം വരും മുൻ
ബോധക്കേടൊക്കെ നീക്കിത്തരികയമൃതരുൾ-
ത്തേൻ തുളുമ്പും പദം തേ;
പാതിപ്പെൺമെയ്മകൻ നിന്തിരുവടിയുടെ മേ-
ലേറിയാടുന്ന നേരം
മോദിച്ചേതും മടിക്കാതവനെയിവിടെ നീ
കൊണ്ടുവാ തങ്കമൈലേ!

*ജ്യോതിശ്ചക്രം കണക്ക്* = യാതൊരു പ്രകാരത്തിലാണോ ജ്യോതിശ്ചക്രം ഇളകി മറിയുന്നത് അതേ പ്രകാരത്തിൽ (സൂര്യാദികളായ ഗ്രഹങ്ങളും അശ്വിന്യാദികളായ താരകളും മറ്റുമാണ് ജ്യോതിസ്സുകൾ. അവ ഒരിക്കലും നിലയ്ക്കാതെ ഭ്രമിച്ചുകൊണ്ടിരിക്കുന്നതായാണ് പ്രസിദ്ധി. സൂര്യൻ മേടം തുടങ്ങിയ രാശികളിൽ സഞ്ചരിച്ച് ഒരു കറക്കം പൂർത്തിയാക്കുമ്പോഴാണല്ലോ ഒരു സംവത്സരം എന്നുള്ള കാലം പരി

ഛേദിക്കപ്പെടുന്നത്. രഥത്തിന്റെയും മറ്റും ചക്രം ഉരുളുന്നതുപോലെ ജ്യോതിസ്സുകൾ ഭ്രമിക്കുന്നതായിട്ടാണ് പറയപ്പെടുന്നത്). *എൻമനമിള കിമറിഞ്ഞ്* = എന്റെ മനസ്സ് ഒരിക്കലും സ്ഥിരമായിരിക്കാതെ ആത്മാവിൽ നിന്നും തെറ്റിമാറി ഇന്ദ്രിയങ്ങളോട് ചേർന്നോ അല്ലാതെയോ ഒരു വിഷയത്തിൽ നിന്നും മറ്റൊരു വിഷയത്തിലേയ്ക്ക് അതിൽ നിന്നും മറ്റൊരു വിഷയത്തിലേക്ക് അതിൽ നിന്നും വേറൊരു വിഷയത്തിലേക്ക് എന്ന മട്ടിൽ ചുറ്റിക്കറങ്ങി വിരസമായ ആവർത്തനം തുടർന്ന്, *ആയുരന്തം വരും മുൻ* = എന്റെ ആയുസ്സ് ഒടുങ്ങുന്നതിന് മുൻപ് (മനസ്സിന്റെ വ്യാപരം വ്യർത്ഥമായി ജീവിതകാലം കടന്നുപോകുന്നതിനു മാത്രമേ ഉതകുന്നുള്ളൂവെന്ന് സാധകൻ നിശ്ചയിച്ചു കഴിഞ്ഞിരിക്കുന്നു. അങ്ങനെ ഒടുങ്ങിപ്പോകുവാനിടവരാതെ ഇതേ ജീവിതകാലത്തു തന്നെ.) *ബോധക്കേടൊക്കെ നീക്കി* = എന്തെല്ലാം മിഥ്യാബോധങ്ങളുണ്ടോ അവയെ മുഴുവൻ പാരമാർത്ഥികമായ ജ്ഞാനത്തിന്റെ ഉപദേശത്താൽ നിശ്ശേഷം മാറ്റിയിട്ട്. ശരീരാദികളിലുള്ള അഹന്തയും അവയോട് ബന്ധപ്പെട്ടതിലുള്ള മമതയും ആണല്ലോ ആത്മവിദ്യയാൽ പരിഹരിക്കപ്പെടേണ്ടത്). *തേ അമൃതരുൾതേൻ തുളുമ്പും പദം തരുക!* = നിന്റെ (അവിടുത്തെ അമൃതസ്വരൂപമായ അനുഗ്രഹമാകുന്ന തേൻ തുളുമ്പുന്ന പരമമായ ആ പദം നൽകിയാലും! (ഇവിടെ നിർദ്ദിഷ്ടമായിരിക്കുന്ന ഭഗവാന്റെ ആ പദം പരമപുരുഷാർത്ഥമായ മോക്ഷം തന്നെയാണ്. ആ പദത്തിന്റെ അനശ്വരതയും ആനന്ദസ്വരൂപതയും കൂടി വിശേഷണത്തിൽ സൂചിതങ്ങളായിരിക്കുന്നു. എന്നു മാത്രമല്ല ഭഗവാന്റെ അനുഗ്രഹം കൊണ്ടാണ് ആ മധുരാസ്വാദം ഉണ്ടാകുന്നതെന്നും സാധകൻ വിശ്വസിക്കുന്നു). തുടർന്ന് ഭഗവാന്റെ വാഹനമായ മയിലിനോട് സാധകൻ ഒരു അഭ്യർത്ഥന സാദരം അവതരിപ്പിക്കുന്നു. *അല്ലയോ തങ്കമൈലേ* =(തങ്കമയിലേ എന്നതിന്റെ സങ്കുചിത രൂപമാണ് തങ്കമൈലേ എന്നത്. മയിലിനെ തങ്കം എന്ന് വിശേഷിപ്പിച്ചതുകൊണ്ട് ശോഭാതിശയം വ്യക്തമാകുന്നു) *പാതിപ്പെൺമെയ് മകൻ* = മെയ്യിന്റെ (ശരീരത്തിന്റെ) പകുതി (അർദ്ധഭാഗം) പെണ്ണായുള്ളവന്റെ (ശ്രീ പരമേശ്വരന്റെ) ഭഗവാന്റെ വാമാർദ്ധം പാർവ്വതീദേവിയാണെന്നുള്ള അർദ്ധനാരീശ്വരസങ്കൽപ്പമാണ് ഈ നിർദ്ദേശത്തിന് ആധാരം). മകൻ അതായത് ഭഗവാൻ സുബ്രഹ്മണ്യൻ, *നിന്തിരുവടിയുടെ മേലേറിയാടുന്ന നേരം* = അവിടുത്തെ പുറത്തുകയറി ആടുന്ന സമയത്ത് (ഇവിടെ ആട്ടം നൃത്തമാണല്ലോ. നൃത്തം മയിലിന്റേതാകുവാനാണ് കൂടുതൽ ഉപപത്തിയുള്ളത്. ഭഗവാനേ പുറത്തു കയറ്റിക്കൊണ്ട് മയിൽ തന്റെ സ്വാമിയുടെ സന്തോഷത്തിനു വേണ്ടി നൃത്തമാടുന്ന വേളയിൽ) *മോദിച്ച്* = സന്തോഷിച്ച് (ഇവിടെ സാധകനോടുള്ള പ്രീതിതന്നെയാണ് ഉദ്ദേശിച്ചിരിക്കുന്നത്. എന്റെ നേർക്ക് പ്രീതിയുള്ളവനായി) *ഏതും മടിക്കാതെ* = എന്റെ അപേക്ഷ നിറവേറ്റുന്നതിന് ഇപ്പോൾ വേണ്ടാ പിന്നെ പിന്നെയാകട്ടെ എന്നും മറ്റും

ഒട്ടും ഉപേക്ഷ കാണിക്കാതെ, *നീ അവനെ ഇവിടെ കൊണ്ടുവാ* = അവിടുന്ന് അവിടുത്തെ സ്വാമിയും എന്റെ ആരാധ്യമൂർത്തിയും ആയ ആ ഭഗവാനെ എന്റെ അടുക്കലേക്ക് തഞ്ചത്തിൽ കൊണ്ടു വന്നാലും!). (ഇവിടെ സാധകൻ ഭഗവാന്റെ അടുത്ത ആശ്രിതനോട് തന്റെ ആദരം വെളുപ്പെടുത്തി താൻ ആഗ്രഹിക്കുന്ന ഭഗവാന്റെ സമാഗമം സാധിപ്പിക്കുവാൻ കനിയണമെന്ന് പ്രാർത്ഥിക്കുന്നത് ഭാവനാരുചിരമായിരിക്കുന്നു).

4

എൺചാൺ റോട്ടൂടെയുള്ളശ്ശകടമതു വലി-
ച്ചോണ്ടു മേലീഴ്ത്തുകീഴും
സഞ്ചാരം താവി മേവും തുരഗമിണയൊടേ
പൂട്ടിയോടിച്ചിറങ്ങി
അഞ്ചാറെട്ടും കടന്നായരമനയകമേ-
റിസ്സുഖിച്ചങ്ങിരുന്നെൻ-
നെഞ്ചാറിപ്പാൽകുടിപ്പാനൊരുവരമരുളീ-
ടേണമേ തമ്പുരാനേ!

*എൻചാൺറോട്ടൂടെയുള്ളശ്ശകടമതു വലിച്ചോണ്ട്*= എട്ട്ചാൺ ദൈർഘ്യമുള്ള റോഡിലൂടെ കടന്നുപോകുന്നതായി പറയപ്പെട്ടിരിക്കുന്ന ആ ശകടത്തെ വലിച്ചുകൊണ്ട് (ഇവിടെ കടന്നുപോകേണ്ട മാർഗ്ഗമായി നിർദ്ദേശിച്ചിരിക്കുന്ന എൺചാൺ റോഡ് മൂലാധാരം മുതൽ മൂർദ്ധാവോളം വ്യാപിച്ചിരിക്കുന്ന സുഷുമ്നന എന്ന നാഡിയാകുന്നു. ഇഡയും പിങ്ഗലയുമാകുന്ന നാഡികൾ സുഷുമ്നയുടെ ഇടതും വലതുമായി വർത്തിക്കുന്നു. അതിലൂടെ (സുഷുമ്നയിലൂടെ) വലിയ്ക്കപ്പെടുന്ന ശകടമാകട്ടെ കുണ്ഡലിനീശക്തി തന്നെയാണ്. കുണ്ഡലിനീശക്തി മൂലാധാരത്തിനു ചുവട്ടിലായി ചുറ്റിപ്പിണഞ്ഞ് സുഷുമ്നയുടെ ദ്വാരത്തെ നിരോധിച്ചുകൊണ്ട് കിടക്കുകയാണ്. അതിനെ ഉണർത്തി ചുറ്റുകൾ വിടർത്തി മുകളിലേയ്ക്ക് നയിയ്ക്കലാണ് പ്രാണായാമം കൊണ്ട് സാധിക്കപ്പെടുന്നത്). *മേലീഴ്ത്തുകീഴും സഞ്ചാരം താവിമേവും തുരഗമിണയൊടേ പൂട്ടിയോടിച്ചിറങ്ങി* = മേലീഴ്ത്ത് (മേലോട്ട് ഇഴുന്ന് വായുവിനെ നാസാദ്വാരത്തിലൂടെ ഉള്ളിലേയ്ക്ക് എടുക്കുന്ന പ്രവർത്തനമാണ് ഇവിടെ ഉദ്ദേശിച്ചിരിക്കുന്നത്. ഇത് പ്രാണൻ എന്ന വായുവിന്റെ ഗതിയാണ്). കീഴും (ഇവിടെ ഈഴ്ത്തു എന്ന അപൂർണ്ണക്രിയ അധ്യാഹരിക്കണം. കീഴോട്ടും ഈഴ്ത്ത് - കീഴോട്ടും ഇഴുത്ത്, അകത്ത് നാഡികളിലൂടെ സഞ്ചരിച്ച് വായുവിനെ ഇതരനാസാദ്വാരത്തിലൂടെ അനുക്രമമായി വെളിയിലേക്ക് വിടുന്ന പ്രവർത്തനമാണ് ഇവിടെ നിർദ്ദേശിച്ചിരിക്കുന്നത്. ഇത് അപാനൻ എന്ന വായുവിന്റെ ഗതിയാണ്. ഇങ്ങനെ പ്രാണപ്രവർത്തനമാകുന്ന പൂരകവും അപാന പ്രവർത്തനമാകുന്ന രേ

ചകവും ആകുന്ന രണ്ട് പ്രാണായാമപ്രകാരങ്ങൾ പറയുകകൊണ്ട് പ്രാണായാമങ്ങളുടെ രണ്ടിന്റേയും ഗതിയെ രോധിച്ചുകൊണ്ടുള്ള കുംഭകം എന്ന പ്രാണായാമപ്രകാരവും നിർവ്വഹിക്കപ്പെടുന്നതായി ഗ്രഹിക്കേണ്ടതാണ്). സഞ്ചാരം താവിമേവുന്ന (വഴിപോലെ ചരിക്കുമാറുള്ള, പ്രാണായാമം എന്ന യോഗാംഗത്തിൽ ശ്വസിക്കുന്നതിനും ഉള്ളിൽ നിർത്തുന്നതിനും ഉച്ഛ്വസിക്കുന്നതിനും അവശ്യം അനുഷ്ഠിക്കേണ്ട ചില ക്രമങ്ങൾ വിധിക്കപ്പെട്ടിട്ടുണ്ട്. അതിനെ അനുസരിക്കുകയെന്നതാണ് വഴിപോലെ ചരിക്കുക എന്നതുകൊണ്ട് സൂചിപ്പിച്ചിരിക്കുന്നത്). തുരഗമിണയോടെ പൂട്ടി -വലതും ഇടതുമായി ആനുരൂപ്യം തികഞ്ഞ രണ്ടു കുതിരകളെ ഘടിപ്പിച്ച്, അവയെ ഓടിച്ചുകൊണ്ട് നിശ്ചിതമായ ലക്ഷ്യത്തിലേക്ക് യാത്രപുറപ്പെട്ട് (പ്രാണനും അപാനനും തന്നെയാണ് ശകടത്തെ വലിക്കുവാനായി ഘടിപ്പിക്കപ്പെട്ടിരിക്കുന്ന കുതിരകൾ. അവയെ ഓടിക്കേണ്ടതാകട്ടെ സുഷുമ്നാനാഡിയാകുന്ന റോഡിലൂടെയാണ്. കുംഭകം എന്ന പ്രാണായാമ പ്രകാരത്തിലാണ് ഈ സഞ്ചാരം സാധിക്കേണ്ടത്. ഇതെല്ലാം നിർവ്വഹിക്കുന്നത് സാധകൻ തന്നെയാണ്. വലിക്കപ്പെടേണ്ട വണ്ടിഎന്നതിലൂടെ കുണ്ഡലിനീശക്തിയാണെന്ന് മുകളിൽ പറഞ്ഞിട്ടുണ്ടല്ലോ). *അഞ്ചാറെട്ടും കടന്ന്* = ആദ്യമായി അഞ്ച് അതിനോട് ഒന്നുകൂടി ചേർത്ത് ആറ് അതിനുമേൽ രണ്ടുകൂടി ചേർത്ത് എട്ട് എന്നിങ്ങനെ എല്ലാ അംഗങ്ങളിലും അതിവർത്തിച്ച് (ഇവിടെ കടക്കപ്പെടുന്നതായി പറഞ്ഞ അഞ്ച് എന്നത് യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം എന്നീ ആദ്യത്തെ അഞ്ച് യോ ഗാംഗങ്ങളാകണം. പൂർവ്വാർദ്ധത്തിൽ കുണ്ഡലിനിയുടെ മേലോട്ടുള്ള ആകർഷണം പറഞ്ഞതിൽ പ്രാണായാമത്തിന്റെ സൂചനയുണ്ടല്ലോ. പ്രാണായാമത്തിന്റെ അടുത്തപടി പ്രത്യാഹാരമാണ്. ഇന്ദ്രിയങ്ങളെ അ താതിന്റെ വിഷയങ്ങളിൽ നിന്നും തിരിച്ചെടുക്കുക എന്നതാണ് പ്രാത്യാഹാരം. അതു സാധിച്ചാൽ ബാഹ്യവിഷയങ്ങളെ ഇന്ദ്രിയങ്ങൾ ഗ്രഹിക്കുകയില്ല. ഇന്ദ്രിയ പ്രവർത്തനം നിരുദ്ധമായെന്നർത്ഥം. അത്രയുമായാൽ സാധകൻ യോഗാംഗങ്ങളിൽ അഞ്ചെണ്ണം കടന്നു കഴിഞ്ഞു. ഈ നിലയിൽ കുംഭകം എന്ന പ്രാണായാമപ്രകാരം തുടർന്നുകൊണ്ടിരിക്കുന്ന പ്രത്യാഹാരത്തിന്റെ അടുത്തപടിയാണ് ധാരണ. അത് ആറാമത്തെ യോഗാംഗമാണ്. ചിത്തത്തെ നിർദിഷ്ടമായ സ്ഥാനത്തിൽ ബന്ധിക്കുക എന്നതാണ് ധാരണയുടെ സാമാന്യസ്വഭാവം. കുണ്ഡലിനീ യോഗത്തിൽ ധാരണയെന്നു പറയപ്പെടാവുന്നത് പ്രാണശക്തിയാൽ ഉണർത്തപ്പെട്ട കുണ്ഡലിനിയും മൂലാധാരം മുതലുള്ള ഓരോ ആധാരത്തിലും അനുക്രമം തടഞ്ഞുനിർത്തി അടുത്തടുത്ത പടികളിലേയ്ക്ക് കടക്കുവാനുള്ള കഴിവുണ്ടാക്കുകയെന്നതാണ്. ധാരണയെ കടക്കുന്നതോടുകൂടി സാധകൻ ആറ് യോഗാംഗങ്ങൾ സ്വാധീനങ്ങളാക്കിയിരിക്കുന്നു. പിന്നീടാണ് ധ്യാനവും സമാധിയുമാകുന്ന ഏഴും എട്ടും യോഗാംഗങ്ങൾ. എട്ടും കട

ന്നാൽ മാത്രമേ യോഗി നേടേണ്ടത് നേടിയവനാകുകയുള്ളൂ. അതാണ് പദ്യത്തിൽ തുടർന്നു പറയുന്നത്). *അരമന അകമേറി* = യോഗശാസ്ത്ര പ്രസിദ്ധമായ അരമനയുടെ ഉള്ളിൽ പ്രവേശം സിദ്ധിച്ച് (അരമന രാജ സദനമാണല്ലോ. ഇവിടെ അരമനയായി സങ്കൽപ്പിച്ചിരിക്കുന്നത് ഷഡാ ധാരങ്ങൾക്കപ്പുറമുള്ള സഹസ്രാരപത്മത്തിന്റെ അന്തർഭാഗമാകുന്നു. അവിടെയാണ് ശക്തി പതിയോടുകൂടി ഏകാന്തത്തിൽ നിത്യവിഹാരം ചെയ്യുന്നത്. അവിടെ കയറുന്നതായി നിർദ്ദേശിച്ചത് സാധകൻ സമാധി വിജയത്താൽ സാധിച്ച കുണ്ഡലിനിയുടെ സർവ്വോന്നത സ്ഥാനപ്രാപ്തി തന്നെയാണ്. സാധകനും കുണ്ഡലിനിയും ആ നിലയിൽ അഭേദം വന്നു കഴിഞ്ഞു. *സുഖിച്ച് അങ്ങ് ഇരുന്ന് എൻ നെഞ്ചാറി പാൽ കുടിപ്പാൻ അല്ലയോ തമ്പുരാനേ! ഒരു വരം അരുളീടേണമേ!* = സ്വസ്വരൂപമായ സുഖം ആസ്വദിച്ചുകൊണ്ട് അവിടെ തന്നെ യാതൊരു വ്യാപാരവുമി ല്ലാത്തവനായി വർത്തിച്ച് നേരത്തേ ആധ്യാത്മികാദി ദുഃഖത്രയം കൊണ്ട് തപിച്ചിരുന്ന ഹൃദയം നിശ്ശേഷം ശാന്തമായി സ്വസ്വരൂപമായ പരമാന ന്ദമാകുന്ന പാൽ നുകരുന്നതിന് അല്ലയോ ഭഗവാനേ അവിടുന്ന് എനിക്ക് തക്കതായ വരം നൽകി അനുഗ്രഹിക്കേണമേ! (കുണ്ഡലിനീയോ ഗത്തിന്റെ സംസിദ്ധിതന്നെയാണ് സാധകൻ വരിക്കുന്ന വരം. അതു നൽകി അനുഗ്രഹിക്കുവാൻ തനിക്കു താൻ പോന്നവനായ ഭഗവാനു മാത്രമേ കഴിയുകയുള്ളു. യോഗസാധനയിലും കേവലമായ പൗരുഷം പോര, ഈശ്വരാനുഗ്രഹം കൂടി ഉണ്ടായാലേ മതിയാകൂ എന്നുള്ള സിദ്ധാന്തമാണ് ഇവിടെ സമാദരിക്കപ്പെട്ടിരിക്കുന്നത്).

5

അങ്കുങ്കും നാഡിയോടും ദിനമണി മതിയും
പോയണഞ്ഞീടുമപ്പോൾ
തങ്കക്കോയിക്കലുള്ളിൽ തരളമണിവിള-
ക്കുംകൊളുത്തിക്കരേറ്റി
നങ്കും മങ്കും നടിച്ചും നടനമിടുവതി-
ന്നായെഴുന്നള്ളിവായീ-
യങ്കം വെട്ടുന്ന വേടപ്പരിഷയെ നിരവേ
ചുട്ടു നിർധൂളിയാക്കാൻ.

*അങ്കുങ്കും നാഡിയോടും ദിനമണി മതിയും പോയണഞ്ഞീടുമപ്പോൾ* – (അങ്കും ഇങ്കും എന്നതിന്റെ സങ്കുചിതരൂപമാകണം അങ്കുങ്കും എന്ന ത്. അങ്കുമിങ്കും എന്നത് തമിഴ് രൂപമാണ്. മലയാളത്തിൽ അനുനാസി കാദി പ്രസരം വന്ന് അങ്ങുമിങ്ങും എന്നാകും). അവിടെയും ഇവിടെയും അതായത് കിഴക്കും പടിഞ്ഞാറുമായി ഓടുന്ന ദിനമണിയും മതിയും- സൂര്യനും, ചന്ദ്രനും ദിനമണി എന്നിടത്ത് 'ഉം' എന്ന സമുച്ചയ നിപാ

തം ചേർത്തുകൊള്ളണം, സൂര്യനെ കണ്ടുപിടിക്കുവാനായി ചന്ദ്രനും ചന്ദ്രനെ കണ്ടുപിടിക്കുവാനായി സൂര്യനും അപ്പുറമിപ്പുറം ഓടുന്നതായി സങ്കൽപ്പിക്കണം. പകലും രാവും ഉണ്ടാകുന്നത് അങ്ങനെയാണല്ലോ). പോയണഞ്ഞിടുമപ്പോൾ (പോയി മറയുമ്പോൾ സൂര്യനും ചന്ദ്രനും ഇല്ലാതാകുന്നതായി ഇവിടെ പറഞ്ഞിരിക്കുന്നത് യോഗിയുടെ തുര്യാവസ്ഥയിൽ ആയിരിക്കണം. സൂര്യനോട് കൂടിയ പകൽ ജാഗ്രത്തേയും രാത്രി സുഷുപ്തിയേയും ദ്യോതിപ്പിക്കുന്നതായി കരുതാം. സ്വപ്നത്തെ ഇവിടെ പ്രത്യേകമായി ഗ്രഹിച്ചിട്ടില്ല. യോഗി അവസ്ഥാത്രയത്തിനതീതമായ തുരീയാവസ്ഥയിലാണ് ആത്മസാക്ഷാത്ക്കാരം നേടുന്നത്. അതിന്റെ പൂർവ്വാംഗമായി ഉപാസ്യമൂർത്തിയുടെ ദർശനം ഹൃദയാന്തർഭാഗത്തിലുണ്ടാകുന്നതാണ് പ്രകൃതത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ളത്). *തങ്കക്കോയിക്കലുള്ളിൽ തരളമണി വിളക്കും കൊളുത്തിക്കരേറി* = തങ്കക്കോയിക്കലിന്റെ ഉള്ളിലായി (ഇവിടെ തങ്കക്കോയിക്കലായി - സുവർണ്ണമയമായ ദേവാലയമായി, അധ്യവസായം ചെയ്തിരിക്കുന്നത് ഹൃദയത്തെ തന്നെയാണ്. മുണ്ഡകോപനിഷത്തിൽ "ദിവ്യേ ബ്രഹ്മം പുരേ ഹ്യേഷ വ്യോമന്യാത്മം പ്രതിഷ്ഠതഃ" - ദ്വിതീയമുണ്ഡകത്തിൽ, ദ്വിതീയഖണ്ഡം മന്ത്രം ആറ് (6) എന്നിടത്ത് 'ബ്രഹ്മപുരേ' എന്ന ഭാഗത്തിന് 'ബ്രഹ്മണഃ പുരം ഹൃദയപുണ്ഡരീകം തസ്മിൻ' എന്നുള്ള ശാങ്കരഭാഷ്യം നോക്കുക. തുടർന്ന് ഒമ്പതാം മന്ത്രത്തിൽ 'ഹിരൺമയേ പരേ കോശേ' എന്നിടത്ത് ഹിരൺമയമായിത്തന്നെ ആ സ്ഥാനത്തെ വിശേഷിപ്പിച്ചിരിക്കുന്നു. അതിനെ സംബന്ധിച്ചുള്ള ശാങ്കരഭാഷ്യത്തിൽ 'ഹിരൺമയേ ജ്യോതിർമയേ ബുദ്ധിവിജ്ഞാനപ്രകാശേ പരേ കോശേ' എന്നാണ് വ്യാഖ്യാനിച്ചിരിക്കുന്നത്. "ഒരു പതിനായിരമാദിതേയരൊന്നായ് വരുവതുപോലെ വരും വിവേകവൃത്തി" എന്നിങ്ങനെ ഗുരുദേവനാൽ ത്തന്നെ വർണ്ണിതമായിട്ടുള്ള പ്രകാശരൂപമായ വിവേക വൃത്തിയാലാണ് ഹൃദയം തങ്കക്കോയിക്കലായി കൽപ്പിക്കപ്പെടുമാറ് വിളങ്ങുന്നത്. അതിന്റെ ഉള്ളിലെന്നു പറയുമ്പോൾ ഗർഭഗൃഹമാണെന്ന് വ്യക്തമാകുമല്ലോ). തരളമണി വിളക്കുംകൊളുത്തി കരേറ്റിയിട്ട് (ശ്രീകോവിലിൽ ദീപം ജ്വലിപ്പിച്ചിട്ടാണല്ലോ ബിംബത്തിൽ മന്ത്രതന്ത്രജ്ഞനായ പൂജകൻ ദേവതയുടെ പ്രാണപ്രതിഷ്ഠ നിർവ്വഹിക്കുമാറുള്ളത്. അങ്ങനെയാണ് ബിംബത്തിൽ ചൈതന്യം സംശുദ്ധമാകുന്നത്. ഇവിടെ കൊളുത്തപ്പെടുന്ന തരളമണിവിളക്ക് - വെട്ടിത്തിളങ്ങുന്ന രത്നദീപം മുൻപ് ഉപനിഷദ് വാക്യത്തിൽ പറഞ്ഞ 'ബുദ്ധിവിജ്ഞാന പ്രകാശം' അതായത് പ്രകാശമയിയായ വിവേകവൃത്തിതന്നെയാകണം. ആരെയാണ് കരേറ്റുന്നത് - സംസാരസമുദ്രത്തിൽ നിന്നും കരകയറ്റുന്നത്- സാധകനായ യോഗി തന്റെ ആത്മാവിനെതന്നെയാണ്. സാധകന്റെ ആത്മാവാകട്ടെ ധ്യേയമൂർത്തിയായ സുബ്രഹ്മണ്യനോട് തന്മയീഭാവം പ്രാപിക്കുന്നതായി സംഭാവനം ചെയ്യണം. അങ്ങനെ എന്റെ ഹൃദയത്തിൽ

യോഗസാധനയാൽ ഭഗവാൻ പ്രതിഷ്ഠിക്കപ്പെട്ടവനായിട്ട്) *നങ്കും മങ്കും നടിച്ചും നടനമിടുവതിനായി* = (നങ്കും മങ്കും എന്ന് പറയുന്നത്. കളത്തിൽ അടിച്ചുകൊഴിച്ചിരിക്കുന്ന ധാന്യരാശിയിൽ കലർന്നുകിടക്കുന്ന നെല്ലിനേയും പതിരിനേയുമാണ്. ധ്യാതാവും ധ്യേയനും കലർന്നുള്ള സകളധ്യാനമാണല്ലോ ആദ്യം ഉണ്ടാകുന്നത്. അതിൽ ധ്യാതാവിനെ മങ്കായും ധ്യേയനെ നങ്കായും സങ്കൽപ്പിക്കാം. ധ്യാതൃത്വം അകന്ന് ധ്യേയമാത്രകമായുള്ള ധ്യാനദശയിലേക്ക് കടക്കുന്നതിനുള്ള വ്യാപാരമാണ് പ്രകൃതത്തിൽ നടനമായി വ്യപദേശിക്കപ്പെട്ടിരിക്കുന്നത്).

ഞാൻ വേറെ അവിടുന്ന് വേറെ എന്നുള്ള നിലമാറി ഞാൻ തീരെ അകന്ന് വാസ്തവത്തിൽ അവിടുന്ന് മാത്രമേ ഉള്ളൂ എന്നുള്ള യാഥാർത്ഥ്യം സംസിദ്ധമാകുന്നതിനുവേണ്ടിയുള്ള ധ്യാനസാധനയെ അനുക്രമം പുരോഗമിപ്പിക്കുവാനായി. *ഈ അങ്കംവെട്ടുന്ന വേടപ്പരിഷയെ നിരവേ ചുട്ട് നിർധൂളിയാക്കാൻ* = (അങ്കം വെട്ടുന്നതായി - സാധകനോട് പ്രതികൂലഭാവത്തിൽ പോരടിക്കുന്ന വ്യാധ്യാദികളായ അന്തരായങ്ങളെയാണ് അങ്കം വെട്ടുന്ന വേടപ്പരിഷയായി ലക്ഷീകരിച്ചിരിക്കുന്നത്. ഇവിടെ യോഗസൂത്രത്തിൽ നിന്നും വ്യാധ്യാദികളെ ചെറുതായി വിവരിക്കണം.

*നിരക്കവേചുട്ട്* = (പാടെ ദഹിപ്പിച്ച്) *നിർധൂളിയാക്കാൻ* =(തീരെ പൊടിയാക്കുക. അതായത് സർവ്വനാശം വരുത്തുക എന്ന അർത്ഥത്തിലുള്ളതാണ് നിർധൂളിയാക്കുക എന്ന പ്രയോഗം). നിശേഷം നശിപ്പിക്കുവാൻ (യോഗസിദ്ധിക്ക് അന്തരായങ്ങളായുള്ള വ്യാധ്യാദികളെ ഉപശമിപ്പിക്കുവാനും, ഭഗവാന്റെ സാന്നിദ്ധ്യം തന്നെയാണ് സാധകനാൽ പ്രാർത്ഥിക്കപ്പെടുന്നത്). *എഴുന്നള്ളിവാ* = എഴുന്നള്ളി വന്നാലും (ഭഗവാൻ തന്റെ ഹൃദയത്തിൽ നല്ലപോലെ പ്രകാശിക്കുമാറാകണമെന്നാണ് സാധകൻ പ്രാർത്ഥിക്കുന്നത്. യോഗസാധനയുടെ വിജയവും അന്തരായ നിവൃത്തിയും ഭഗവാന്റെ ആ എഴുന്നള്ളത്തിനാൽ നിശ്ചയമായും ഉണ്ടാകുമെന്ന് സാധകൻ വിശ്വസിക്കുന്നു).

6

കാടും മേടും കഥിച്ചോണ്ടൊരു കമനിമണീ-
കാന്തനായാലുമെന്തേ
പാടും കേടും പറഞ്ഞും പലവഴിയുഴറി-
പ്പാഞ്ഞലഞ്ഞാലുമെന്തേ
കാടും വീടും സമം നിന്തിരുവടിയരുൾപൊ-
ങ്ങീടുവോളം പൊറുപ്പാൻ
നാടുണ്ടോടുണ്ടു ചോറുണ്ടരിയ തിരുവെഴു-
ത്താറുമുണ്ടോതുവാനും.

*കാടും മേടും കഥിച്ചോണ്ടൊരു കമനിമണീ കാന്തനായാലുമെന്തേ* = (കഥിച്ചുകൊണ്ട് എന്നതിന്റെ സങ്കുചിത രൂപമാണ് കഥിച്ചോണ്ട് എന്നത്. ഇത്തരം പ്രയോഗം വായ്മൊഴിയിൽ ദേശ്യമായി കാണപ്പെടുന്നതാണ്. ഇവിടെ പ്രതിപാദ്യത്തിന്റെ ലഘുത്വം കൂടി സൂചിപ്പിക്കുവാൻ ഉതകുന്നതാണ്). കാടും മേടും കഥിച്ചുകൊണ്ട് (കാടും മേടും പറഞ്ഞുകൊണ്ട് (കാട് എന്നത് അറിവില്ലായ്മയേയും തന്നിമിത്തമായ തെറ്റിനേയും ലക്ഷിപ്പിക്കുന്നു. അതുപോലെ മേട് എന്നത് അഹങ്കാരത്തേയും തന്നിമിത്തമായ പൊങ്ങച്ചത്തേയും ലക്ഷിപ്പിക്കുന്നു. ഇങ്ങനെ അതുമിതും തട്ടി മൂളിക്കുന്നതാകട്ടെ തന്റെ സ്ത്രീജിതത്വംകൊണ്ടുമാണ്). ഒരു കമനീമണീകാന്തനായാലും (കമനീമണികാന്തൻ എന്നതാണ് ശരിയായ രൂപം. കമനീ എന്നതിനെ കമനി എന്നു ചുരുക്കിയും മണി എന്നതിനെ മണീ എന്നു നീട്ടിയും പ്രയോഗിച്ചിരിക്കുന്നതാകട്ടെ വൃത്തത്തിനുവേണ്ടി മാത്രമല്ല പ്രതിപാദ്യനായ പുരുഷന്റെ ഉപഹാസ്യത ദ്യോതിപ്പിക്കുവാൻ കൂടിയാണ്. കമനിമണിയുടെ - ബാഹ്യമായ സൗന്ദര്യം കൊണ്ടു മാത്രം മികച്ചവളായ സ്ത്രീയുടെ കാന്തൻ - അവളുടെ ഇഷ്ടത്തിനൊത്ത് പെരുമാറുന്നവൻ എന്ന നിലയിലുള്ള ഒരുവൻ ആയിത്തീർന്നാൽ തന്നെയും). എന്തേ?- എന്തു ഫലമാണുള്ളത്? ആ നിലയിൽ ആശാസ്യമായൊന്നുമില്ലെന്ന് ഭാവം. ഇവിടെ നിന്ദിച്ചിരിക്കുന്നത് മഹനീയമായ ഗൃഹസ്ഥാശ്രമത്തിന്റെ ധർമ്മമോ ലക്ഷ്യമോ അറിയാതെ ഭോഗലാലസത കൊണ്ട് വ്യർത്ഥമാകപ്പെടുന്ന ജീവിതമാണ്).

*പാടും കേടും പറഞ്ഞും പലവഴിയുഴറിപ്പാഞ്ഞലഞ്ഞാലുമെന്തേ* = പാടും കേടും പറഞ്ഞുകൊണ്ട് (പാട് എന്നത് യാതൊരു ഫലവും ഉണ്ടാകാത്ത പ്രയാസത്തേയും തന്നിമിത്തമായി തനിക്കുനേരിടേണ്ടിവരുന്ന ക്ലേശങ്ങളേയും ലക്ഷിപ്പിക്കുന്നു. കേട് എന്നത് താൻ ഇടപെട്ടിട്ടുള്ളവരുടെ നേർക്കുള്ള ദോഷാരോപണമാണ്). തന്റെ കഷ്ടപ്പാടും പരന്മാരെക്കുറിച്ച് പഴി പറഞ്ഞുകൊണ്ട് പലവഴികളിലും എങ്ങും ഉറയ്ക്കാതെ ഓടിയോടി നാടൊട്ടുക്ക് അലഞ്ഞുതിരിഞ്ഞാലും എന്തു ഫലമാണുള്ളത്? യാതൊരു പ്രയോജനവുമില്ലെന്നു ഭാവം. ഇവിടെ നിന്ദിച്ചിരിക്കുന്നത് വീടും നാടും വിട്ട് ലക്ഷ്യബോധമോ ഗുരൂപദേശമോ കൂടാതെ പരിവ്രാജകവേഷം നടിച്ച് ജീവിതം വ്യർത്ഥമാക്കുന്നവരെയാണ്) എന്നാൽ അല്ലയോ ഭഗവാനെ എന്റെ നില സാദരം വ്യക്തമാക്കിക്കൊള്ളട്ടെ!

*കാടും വീടും സമം നിന്തിരുവടിയരുൾപൊങ്ങീടുവോളം പൊറുപ്പാൻനാടുണ്ടോടുണ്ടു ചോറുണ്ടരിയതിരുവെഴുത്താറുമുണ്ടോതുവാനും*= കാടും വീടും സമം എന്ന ഭാവനയോടെ (കാടെന്നോ വീടെന്നോ യാതൊരു ഭേദവും കൂടാതെ. അതായത് തന്റെ ശരീരമിരിക്കുന്ന സ്ഥാനം ഏതായാലും വേണ്ടില്ലാ സാധകന്റെ മനസ്സ് ഭഗവാനിൽ ഉറ

ച്ചിരിക്കണം). നിൻതിരുവടിയുടെ അരുൾ (അവിടുത്തെ അനുഗ്രഹം) പൊങ്ങീടുന്നതുവരെ (എത്രത്തോളമായാൽ എന്റെ അഭീഷ്ടം അവിടുന്ന് സാധിച്ചു തരുമോ അത്രത്തോളം അനുഗ്രഹം എന്റെ ഭജനത്താൽ അവിടുത്തെ ഹൃദയത്തിൽ സമുദയം ചെയ്യുന്നതുവരെ) പൊറുക്കുന്നതിന് (ശരീരസന്ധാരണം ചെയ്യുന്നതിന്) എനിക്ക് നാട് ഉണ്ട്, ഓട് ഉണ്ട്, ചോറ് ഉണ്ട്, ഓതുവാനും തിരുവെഴുത്ത് ആറും ഉണ്ട്. (ആദ്യമായി വേണ്ടത് പാർപ്പിടമാണല്ലോ. ഭൂതലത്തിൽ ഏതൊരു സ്ഥാനവും തന്റെ വാസത്തിന് ചേർന്നതു തന്നെ. സ്വദേശോഭുവനത്രയം എന്ന മട്ടു തന്നെ. കയ്യിൽ ഭിക്ഷ സ്വീകരിക്കുവാനുള്ള പാത്രമുണ്ട്. മറ്റുപകരണങ്ങളൊന്നും എനിക്ക് വേണ്ടതായിട്ടില്ല. വിശപ്പടക്കുവാനുള്ള ഭക്ഷണം ഭിക്ഷയായി കിട്ടുന്നുണ്ട്. എപ്പോഴും ജപിച്ചുകൊണ്ടിരിക്കുന്നവനാകട്ടെ അവിടുത്തെ സംബന്ധിച്ചുള്ള തിരുവെഴുത്തുകൾ ആറ് ചേർന്നു മന്ത്രം തന്നെ എനിക്ക് ഉപദേശിക്കപ്പെട്ടിട്ടുണ്ട്. സ്വാധീനത്തിലുണ്ടല്ലോ. ഇവിടെ സൂചിതമായിരിക്കുന്ന മന്ത്രം ഷഡാക്ഷരിയായ 'ശരവണഭവ' എന്നതാണെന്ന് അഭ്യൂഹിക്കേണ്ടിയിരിക്കുന്നു. സുബ്രഹ്മണ്യ പ്രസാദമാണല്ലോ സാധകൻ അഭിലഷിക്കുന്നത്. രാമനാമംപോലെയോ നാരായണനാമം പോലെയോ 'ശരവണഭവ' എന്നുള്ള സംബുദ്ധ്യന്തമായ നാമം ജപിക്കാവുന്നതു തന്നെ. സാധകന് സുനിശ്ചിതമായ ലക്ഷ്യം വേണം. പ്രകൃതത്തിൽ ആ ലക്ഷ്യം ഭഗവദനുഗ്രഹം തന്നെയാണ്. ഉപായമാകട്ടെ നിരന്തരമായ മന്ത്രജപം തന്നെ. അതും സിദ്ധമാണ്. ജീവസന്ധാരണത്തിന് കൂടിയേ തീരു എന്നുള്ളതും നിഷ്പ്രയാസം സാധ്യമായിരിക്കുന്നു. സാധകന്റെ തൃഷ്ണാജയം ഈ പ്രസ്താവത്തിൽ സുവ്യക്തമാകുന്നു.

7

ഓങ്കാരംകൊണ്ടെഴുപ്പിപ്പെരുവെളിനടുവേ
പള്ളികൊണ്ടുള്ളിലുണ്ടാം
ഝങ്കാരം കേട്ടുണർന്നീടുകഝടിതി മതി-
ത്താമരത്തേൻ കുടിപ്പാൻ
പങ്കാരും പറ്റുവാനില്ലിരവുപകലിരു-
ന്നീച്ചയും തേനുറിഞ്ചും-
ഝങ്കാരംപോലുമില്ലിങ്ങിതിനെയിനിമയോ-
ടാസ്വദിച്ചീടുവാൻ വാ.

(അല്ലയോ ഭഗവാനേ!) *ഓങ്കാരം കൊണ്ട് എഴുപ്പി* = ഓം എന്നുള്ള അക്ഷരം അതിന്റെ അർത്ഥം ഭാവനം ചെയ്യുന്ന രൂപത്തിൽ ഞാൻ ജപിക്കുന്നതുകൊണ്ട് (സംന്യാസിക്കാണ് കേവലമായ ഓങ്കാരം ജപിക്കുകയാകുന്ന പ്രണവോപാസന വിധിക്കപ്പെട്ടിട്ടുള്ളത്). എഴുന്നേൽപ്പിച്ചിട്ട് (ഇവിടെ എഴുന്നേൽക്കുന്നത് സാധകന്റെ അന്തരാത്മാവായ ഭഗവാൻ

തന്നെയാണ്. എഴുന്നേൽക്കുന്നതിനുള്ള പ്രേരണയാണ് സാധകൻ പ്രണവജപം കൊണ്ട് നിർവ്വഹിക്കുന്നത്. അങ്ങനെ - എഴുന്നേൽക്കപ്പെട്ടവനായി). *പെരുവെളിനടുവേ പള്ളികൊണ്ട്* = പെരുവെളിയുടെ നടുവിലായി അവിടുന്ന് പള്ളികൊണ്ട് (ഇവിടെ പെരുവെളിയെന്നു നിർദ്ദേശിച്ചിരിക്കുന്നത് പരമമായ വ്യോമമെന്ന് പറയപ്പെട്ടിട്ടുള്ള ദഹരാകാശമാകുന്നു. ഹൃദയപുണ്ഡരീകത്തിന്റെ അന്തർഭാഗത്തുള്ള ശൂന്യമായ പ്രദേശമാണ് ദഹരാകാശം. അതിന്റെ നടുക്കാണ് പ്രണവോപാസനയാൽ പ്രബോധിതമായ ആത്മചൈതന്യം സ്ഫുരിക്കുന്നത്. ആത്മചൈതന്യമായി ഭഗവാനെത്തന്നെയാണ് ഇവിടെ നിർദ്ദേശിച്ചിരിക്കുന്നത്. അങ്ങനെ അവിടുന്ന് ദഹരാകാശമദ്ധ്യത്തിൽ വർത്തിച്ചുകൊണ്ട് (പള്ളികൊള്ളുക എന്നത് ആചാരവാക്കാണ്. അവസ്ഥാനം ചെയ്യുക എന്നർത്ഥം). ഉള്ളിലുള്ള ഝകാരം കേട്ട് - ഉള്ളിൽ ഉണ്ടാകുന്ന ഝം - എന്നുള്ള ശബ്ദം കേട്ടിട്ട് (പ്രണവോപാസന, മുന്നേറുമ്പോൾ ദഹരാകാശത്തിൽ ചൈതന്യമുണർത്തപ്പെടുന്നതിനെ തുടർന്ന് ഗംഭീരമായ ഒരു നാദം മുഴങ്ങുന്നതായി അനുഭവപ്പെടും. അതിനെയാണ് ഝങ്കാരം കേൾക്കുന്നതായി പറയപ്പെട്ടിരിക്കുന്നത്. അങ്ങനെയുള്ള നാദത്തിന്റെ അനുസന്ധാനം കൊണ്ട്) *മതിത്താമരത്തേൻ കുടിപ്പാൻ ഝടിതി ഉണർന്നീടുക* = മതിയാകുന്ന ഹൃദയമാകുന്ന താമരയുടെ തേൻ കുടിക്കുന്നതിന് വേണ്ടി പെട്ടെന്ന് അവിടുന്ന് ഉണർന്നാലും (ഇവിടെ ഉണരുക എന്നതുകൊണ്ട് തുരീയത്തിലെ പ്രബുദ്ധാവസ്ഥയാണ് സൂചിതമായിരിക്കുന്നത്. ചിത്സ്വരൂപനായ ആത്മാവ് തന്നെയാണ് പ്രകൃതത്തിൽ ഉണരുന്ന ഭഗവാൻ. പൂർണ്ണമായി വികസിച്ച താമരയിലെ തേനായി ഇവിടെ സങ്കൽപ്പിച്ചിരിക്കുന്നത് അഖണ്ഡമായ ആത്മാനന്ദം തന്നെയാണ്. ഹൃദയപുണ്ഡരീകത്തിന്റെ വികാസത്താലാണ് ആത്മാനന്ദമാകുന്ന തേൻ നുകരാറാവുന്നത്. ആനന്ദം ആത്മസ്വരൂപം തന്നെയാണെങ്കിലും അനുഭവരൂപമാണെന്നുള്ളതാണ് ഈദൃശമായ കൽപ്പനയ്ക്ക് ആധാരമായത്). *ആരും പങ്ക് പറ്റുവാനില്ല* = ആ അനുഭവത്തിൽ ഏതെങ്കിലും ഒരു അംശം സ്വീകരിക്കുവാൻ വേറെ ആരും ഇല്ലതന്നെ. അഖണ്ഡമായ അനുഭവം സൂചിതമാകുന്നു. സാധകൻ തന്നെയും, ഭഗവത്താദാത്മ്യം പ്രാപിച്ചു കഴിഞ്ഞു. *ഇരവു പകലിരുന്ന്* = രാപ്പകൽ ഭേദമില്ലാതെ വർത്തിച്ച് (തുരീയാവസ്ഥയിൽ ഇടയ്ക്ക് യാതൊരു ചിത്തവിക്ഷേപവും ഉണ്ടാകുന്നില്ലെങ്കിൽ കാലഭേദം അനുഭവപ്പെടുന്നതല്ല തന്നെ. ഇരവു പകലിരുന്ന് എന്നത് തുടർന്നു വരുന്ന ആസ്വദിച്ചീടുവാൻ എന്ന ക്രിയയോട് ചേർത്ത് അന്വയിക്കണം). *ഈച്ചയും തേനുറിഞ്ചും ഝങ്കാരം പോലുമില്ല* = (ഇതിനെ ഗർഭവാക്യമായി അന്വയിക്കണം) - ഈച്ചയും തേനുറുഞ്ചുമ്പോഴുള്ള ഝങ്കാരം തന്നെയും ഇല്ല. (സാധാരണമായി താമരയുടെ തേൻ നുകരുന്നതിന് തേനീച്ച വന്നെത്തുമല്ലോ. അത് തേൻ നുകരുമ്പോഴുള്ള മുരൾച്ചയും കേൾക്കുമാറാകും. എന്നാൽ തന്റെ മതി

ത്താമരത്തേൻ കുടിക്കുന്നതിന് ഭഗവാന് മറ്റാരുടേയും ഒരുതരത്തിലുമുള്ള ശല്യമുണ്ടാകുവാൻ ഇടയില്ലെന്ന് വ്യക്തമാക്കുന്നു. ത്രിപുടി ഭംഗം വന്നുള്ള ആത്മാവിന്റെ കേവലാനുഭവാനന്ദസ്വരൂപതയാണ് ഈ രീതിയിൽ പ്രതിപാദിച്ചിരിക്കുന്നത്) *ഇങ്ങ് ഇതിനെ ഇനിമയോടെ ആസ്വദിച്ചീടുവാൻ വാ* = ഇവിടെ (മതിത്താമരപ്പൂവിൽ) ഇനിനെ (തേനിനെ) ഇനിമയോടെ (അതിൽ സ്വതസിദ്ധമായ മാധുര്യാതിശയത്തോടു കൂടി) ആസ്വദിക്കുന്നതിനു വേണ്ടി അവിടുന്ന് എഴുന്നള്ളിയാലും (പൂർവ്വാർദ്ധത്തിൽ മതിത്താമരത്തേൻ കുടിക്കുന്നതിനുവേണ്ടി ഭഗവാനോട് ഉണരുവാൻ അപേക്ഷിച്ചു. ഉത്തരാർദ്ധത്തിലാകട്ടെ അതിനെ നിർബാധം ആസ്വദിക്കുവാൻ വേണ്ടി എഴുന്നള്ളുവാൻ പ്രാർത്ഥിക്കുകയാണ്).

8

കണ്ണുണ്ടീരാറു കാതും കരവുമതുകണ-
    ക്കുണ്ടു കാരുണ്യമോയീ-
വണ്ണം മറ്റാർക്കുമില്ലീയടിമയിഹ പെടും
    പാടു കണ്ടീലയോ നീ
കണ്ണിൽക്കണ്ടോർ പഴിക്കുന്നതുമൊരു ചെവികൊ-
    ണ്ടെങ്കിലും കേട്ടതില്ലേ,
ദണ്ണം തീർത്തെന്നെ രക്ഷിച്ചഭയമരുളുവാൻ
    കയ്യുമൊന്നല്ലേ വേണ്ടൂ?

*ഈരാറുകണ്ണുണ്ട്* = അല്ലയോ ഭഗവാനേ അവിടുത്തേയ്ക്ക് പന്ത്രണ്ട് കണ്ണുകൾ ഉണ്ട് (ഭഗവാൻ ഷൺമുഖനാണല്ലോ. ഒരു മുഖത്തിന് രണ്ടെന്ന കണക്കിൽ ആറു മുഖങ്ങളിലുമായി കണ്ണുകൾ പന്ത്രണ്ട് ഉണ്ടല്ലോ. അതാണ് ഈരാറെന്ന് പറഞ്ഞത്) *അതുകണക്ക് കാതും കരവും ഉണ്ട്* = അതേ ഗണനക്രമമനുസരിച്ച് ഈരാറുകാതും ഈരാറു കരവും അവിടുത്തേക്ക് ഉണ്ട്. (പന്ത്രണ്ട് ചെവികളും പന്ത്രണ്ട് കൈകളും ഉണ്ട്). *കാരുണ്യമോ ഈ വണ്ണം മറ്റാർക്കുമില്ല* = കാരുണ്യമാകട്ടെ (ഏതെങ്കിലും തരത്തിൽ ദുഃഖമനുഭവിക്കുന്നവരെ ആ ദുഃഖത്തിൽ നിന്നും രക്ഷിക്കുവാനുള്ള പ്രേരണ നൽകുന്ന ചിത്തവൃത്തിയാണ് കാരുണ്യം). ഇത്രത്തോളം (അവിടുത്തേക്കുള്ളിടത്തോളം) മറ്റൊരുത്തർക്കും ഇല്ലതന്നെ. താരകാസുരന്റെ പീഡയിൽ നിന്നും ത്രൈലോക്യത്തെ സംരക്ഷിച്ച ഭഗവാന്റെ കാരുണ്യം മഹത്തമമാണെന്ന് പ്രസിദ്ധിയുണ്ടല്ലോ. അതുപോലെ അരുണഗിരി തുടങ്ങിയ ഭക്തന്മാരുടെ വിഷയത്തിലും അവിടുത്തെ ദയാവൈഭവം പ്രകടമായിട്ടുണ്ട്). *ഇഹ ഈ അടിമ പെടുംപാട് നീ കണ്ടീലയോ* = ഇവിടെ (അവിടുത്തെ തിരുനടയിൽ) അവിടുത്തെ സർവ്വാത്മനാ ആശ്രയിക്കുന്ന ഈയുള്ളവൻ അനുഭവിക്കുന്ന ദുഃഖം അവിടുന്ന് കണ്ടില്ലെന്ന് വരുമോ? (നേരത്തെ

ഈരാറ് കാതെന്ന് പറഞ്ഞത് ഇതിനോട് യോജിപ്പിച്ച് സ്വാരസ്യം ഗ്രഹിക്കണം). കണ്ണിൽക്കണ്ടോർ പഴിക്കുന്നതും ഒരു ചെവികൊണ്ടെങ്കിലും കേട്ടതില്ലേ.- ചാർച്ചയോ വേഴ്ചയോ യാതൊന്നും ഇല്ലാത്തവർ കൂടി ഈയുള്ളവനെ കുറിച്ച് കുറ്റപ്പെടുത്തി യാതൊരു അടിസ്ഥാനവുമില്ലാതെ പറയുന്നതും അവിടുന്ന് ഏതെങ്കിലും ഒരു ചെവികൊണ്ടുപോലും കേട്ടില്ലെന്ന് വരുമോ. (ഇവിടെയും ഭഗവാന് ഈരാറു കാതുണ്ടെന്ന് പറഞ്ഞിട്ടുള്ളതിനെ യോജിപ്പിക്കുക.) *ദണ്ണം തീർത്ത് എന്നെ രക്ഷിച്ച് അഭയമരുളുവാൻ കയ്യും ഒന്നല്ലെവേണ്ടൂ.* = എന്റെ ദണ്ണം തീർത്തിട്ട് (ദണ്ണം എന്നത് ദൈന്യം എന്നതിന്റെ തദ്ഭവരൂപമാണ്. ദീനന്റെ - എത്രയും ശോചനീയമായ നിലയിൽപ്പെട്ടവന്റെ അവസ്ഥയെന്നർത്ഥം). ഈയുള്ളവനെ കാത്ത് "ഇനി നീ ഭയപ്പെടേണ്ടാ. എല്ലാം ഞാൻ നോക്കിക്കൊള്ളാം" എന്നിങ്ങനെ വേണ്ടുവോളം പ്രതിവിധി അനുഷ്ഠിച്ചനുഗ്രഹിക്കുന്നതിന് അവിടുത്തേയ്ക്ക് ഒരു കയ്യല്ലേ വേണ്ടതായിട്ടുള്ളൂ. (ഇവിടെ ഈരാറു കരമുണ്ടെന്ന് പറഞ്ഞതിനെ യോജിപ്പിക്കുക). ഭഗവാന് എല്ലാം സുകരമാണെന്നു ഭാവം. ഭഗവാന്റെ പ്രഭാവാതിശയത്തെ കീർത്തിച്ച് തന്റെ ദൈന്യം പരിഹരിക്കുന്നതിനുള്ള സാധകന്റെ നിവേദനമായുള്ള ഈ പദ്യത്തിലെ പ്രതിപാദനരീതിയുടെ സാമഞ്ജസ്യം ശ്രദ്ധേയമാണ്.

9

ഓട്ടീലൊട്ടിച്ചു നാളത്തിരുനടുവെളി പാർ-
  ത്തങ്കുശുങ്കെന്നു തട്ടി-
ക്കൂട്ടിപ്പൂട്ടിപ്പിടിച്ചക്കുതിരയെ നടുറോ-
  ട്ടൂടെയോടിച്ചു വേഗം,
ചാട്ടിൻ കൂട്ടിങ്കലുൾച്ചഞ്ചലതരമിളകും
  പഞ്ചരാജാക്കൾ പോം മുൻ
കൂട്ടക്കൊട്ടോടു കോട്ടയ്ക്കകമതു കരയേ-
  റിസ്സുഖിപ്പാൻ വരം താ.

*ഓട്ടീലൊട്ടിച്ച്* = (ഓട് എന്ന നാമത്തിന്റെ ആധാരികാവിഭക്ത്യന്തമാണ് ഓട്ടീൽ എന്നത്, ഓട്ടീൽ എന്നുള്ളത് വൃത്തത്തിനു വേണ്ടി നീട്ടിയ രൂപമാണ്. ഇവിടെ ഓട് എന്നതുകൊണ്ട് ഉദ്ദേശിച്ചിരിക്കുന്നത് ബ്രഹ്മരന്ധ്രം എന്ന സ്ഥാനമാണ്. മൂർദ്ധാവിലുള്ള ദ്വാരപ്രദേശം തന്നെയാണ് ബ്രഹ്മരന്ധ്രമെന്ന് പറഞ്ഞിരിക്കുന്നത്. ശരീരമദ്ധ്യസ്ഥമായ സുഷുമ്നാനാഡിക്ക് ബ്രഹ്മരന്ധ്രത്തിലൂടെ സൂര്യമണ്ഡലത്തോളം വ്യാപ്തിയുള്ളതായി പറയപ്പെട്ടിരിക്കുന്നു). ബ്രഹ്മരന്ധ്രത്തിൽ യോജിപ്പിച്ചിട്ട് (ഇവിടെ ഏതിനെയാണ് ബ്രഹ്മരന്ധ്രത്തിൽ യോജിപ്പിക്കേണ്ടതായി പറഞ്ഞിരിക്കുന്നതെന്നാണെങ്കിൽ മനസ്സിനെയല്ലാതെ മറ്റൊന്നിനേയുമല്ല. യോഗി

മനസ്സിനെ ഇന്ദ്രിയദ്വാരാ വിഷയങ്ങളിലേക്ക് പോകാതെ സമുദ്ദിഷ്ട സ്ഥാനത്തിലേക്ക് നയിക്കുകയാണ് ധാരണ എന്ന യോഗാംഗംകൊണ്ട് സാധിക്കുന്നത്. ചിത്തത്തിന്റെ ദേശബന്ധമാണ് ധാരണയെന്ന് യോഗ സൂത്രത്തിൽ സൂചിപ്പിക്കപ്പെട്ടിട്ടുണ്ടല്ലോ). *നാളത്തിരുനടുവെളിപാർത്ത്* = നാളത്തിന്റെ തിരുനടുവെളിയെ ലക്ഷ്യമാക്കി (ഇവിടെ നാളം എന്ന് പറഞ്ഞിരിക്കുന്നത് സഹസ്രാരപത്മത്തിന്റെ തണ്ടിനെയാണ്. ആയിരം ഇതളുള്ള ഒരു പത്മമായിട്ടാണ് യോഗശാസ്ത്രത്തിൽ മസ്തിഷ്ക്കത്തി ലെ പരമോന്നതമായ ഭാഗത്തെ വ്യപദേശിച്ചിട്ടുള്ളത്. താമരത്തണ്ട് സ്വ ഭാവേന ദ്വാരം ഉള്ളതാണല്ലോ. അതിന്റെ ഒത്തനടുക്കുള്ള വെളി. അതാ യത് ആകാശമാണ് തണ്ട് എന്ന വിശേഷണത്തോട് കൂടി തിരുനടുവെ ളി എന്ന് നിർദ്ദേശിച്ചിരിക്കുന്നത്. തിരു എന്നുള്ള വിശേഷണം ഭഗവാന്റെ ആവാസസ്ഥാനമാണെന്ന് ദ്യോതിപ്പിക്കുന്നു. അവിടെയാണ് സാധകൻ എത്തിച്ചേരുവാൻ ആഗ്രഹിക്കുന്നത്). *അങ്കുശുങ്കെന്നു തട്ടിക്കൂട്ടിപ്പൂട്ടി പ്പിടിച്ച ആ കുതിരയെ നടുറോട്ടൂടെ വേഗം ഓടിച്ചു* = (ഇവിടെ കുതിര യായി അധ്യവസായം ചെയ്തിരിക്കുന്നത് കുണ്ഡലിനീശക്തിയെ തന്നെ യാകണം. തന്റേടം കൊണ്ടും ശീഘ്രഗതികൊണ്ടും കുതിരക്കുള്ള മികവ് സുപ്രസിദ്ധമാണല്ലോ. ഈ വിഷയത്തിൽ കുണ്ഡലിനീശക്തിക്ക് കുതി രയോട് ഔപമ്യം കൽപ്പിക്കാവുന്നതാണ്. ലക്ഷ്യത്തിലേക്ക് ചെല്ലേണ്ട മാർഗ്ഗം നടുറോഡായി നിർദ്ദേശിച്ചിരിക്കുന്നത് സുഷുമ്നാനാഡിയെ തന്നെയാണ്. ഇഡയുടേയും പിംഗളയുടേയും നടുക്കാണല്ലോ സുഷുമ്ന യുടെ സ്ഥിതി. കുതിരയെ ഉണർത്തി അതിന്റെ പുറത്ത് തട്ടിക്കൊടു ത്ത് ഉണർച്ചവരുത്തുമാറുണ്ടല്ലോ. പിന്നീടാണ് കടിഞ്ഞാൺ ഘടിപ്പി ക്കുന്നത്. കടിഞ്ഞാണിൽ പിടിച്ചാണല്ലോ തെല്ലിടപോലും വ്യതിചലി ക്കാതെ നേർമാർഗ്ഗത്തൂടെ നടത്തുന്നത്. അങ്കുശുങ്കെന്നുള്ളത് കുതി രയെ തട്ടിക്കൊടുക്കുന്നതിലുള്ള വിചിത്ര പ്രകാരങ്ങളെയാണ് കുറി ക്കുന്നത്. ഈ പറഞ്ഞതെല്ലാം കുണ്ഡലിനിയുടെ പ്രവർത്തനത്തിൽ വേണ്ടപോലെ യോജിപ്പിച്ചുകൊള്ളണം. ഇവിടെയും പ്രാണായാമത്തി ന്റെ സൂക്ഷ്മമായ പ്രവർത്തനം ആവശ്യമാണ്.) കുണ്ഡലിനീശക്തിയെ സമുചിതമായ പ്രാണായാമ പ്രകാരം കൊണ്ട് ഉണർത്തി അനുക്രമം നിവർത്തി കരുതലോടെ നിയന്ത്രിച്ച് തുറന്ന് കിട്ടിയ സുഷുമ്നാ നാഡി യിൽ പടിപടിയായി ഒട്ടും മാന്ദ്യം വരുവാനിടയാകാതെ പ്രാപ്യസ്ഥാന ത്തേക്ക് സഞ്ചരിപ്പിച്ച്; *ചാട്ടിൻ കൂട്ടിങ്കൽ ഉൾച്ചഞ്ചലതരമിളകും പഞ്ച രാജാക്കൾ പോം മുൻ* = ഇവിടെ ചാട്ടിൻ കൂട്ടിങ്കൽ എന്നിടത്തുള്ള ചാ ട് - ശകടം. ശരീരം തന്നെ. ശരീരത്തെ രഥമായി ഉപനിഷത്തിൽ രൂപ ണം ചെയ്തിട്ടുണ്ടല്ലോ. അതിൽ സദാ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന പഞ്ച രാജാക്കൾ (പ്രാണൻ, അപാനൻ, ഉദാനൻ, സമാനൻ, വ്യാനൻ- എന്നീ വായുഭേദങ്ങളാണ്. പ്രാണാദികളുടെ സ്ഥാനഭേദങ്ങളും പ്രവർത്തന രീതികളും പ്രയോജനങ്ങളും തദ്വിഷയകമായ ശാസ്ത്രത്തിൽ കൂടി

അറിയാവുന്നതാണ്! ജീവിതം തന്നെ പ്രാണാദിപ്രവർത്തനമാകുന്നു. അവയുടെ പ്രവർത്തനം ക്ഷയിക്കുന്നതു തന്നെ മരണം) – എന്റെ ശരീരമാകുന്ന രഥത്തിൽ ഉള്ളറകളിൽ ഒരിക്കലും നിൽക്കാതെ കൂടുതൽ ഇളകിക്കൊണ്ട് ഇന്ദ്രിയങ്ങളെ ചേഷ്ടിപ്പിച്ചുകൊണ്ടിരിക്കുന്ന പ്രാണാദികളാകുന്ന രാജാക്കന്മാരുടെ പഞ്ചകം പോകുന്നതിനു മുൻപ് അതായത് എനിക്ക് മരണം സംഭവിക്കുന്നതിന് മുൻപ്.

*കൂട്ടക്കൊട്ടോടു കോട്ടയ്ക്കകമതു കരയേറിസ്സുഖിപ്പാൻ വരം താ*= കൂട്ടക്കൊട്ടോട് കോട്ടക്കകമതു കരയേറി സുഖിപ്പാൻ വരം താ (ഇവിടെ കൂട്ടക്കൊട്ട് എന്ന് പറഞ്ഞിരിക്കുന്നത് ഒന്നിനോടൊന്നിണങ്ങി പല വാദ്യങ്ങളിൽ നിന്നും പുറപ്പെടുന്നതുപോലുള്ള ധ്വനി വിശേഷമാണ്. കോട്ടയ്ക്കകം എന്ന് നിർദ്ദേശിച്ചിരിക്കുന്നത് സഹസ്രാരപത്മത്തിന്റെ അന്തർഭാഗം തന്നെ. മഹോന്നതമായ ആ രംഗത്തിലാണല്ലോ ഭഗവാൻ വാഴുന്നത്. കുണ്ഡലിനീശക്തി അവിടെയെത്തി ഭഗവാനോട് ഒരിക്കലും വേർപെടാത്തവണ്ണം സംയോജിപ്പിക്കുക എന്നതാണ് യോഗസിദ്ധിയുടെ പരമകാഷ്ഠ). എവിടെ ഭഗവദ്സാന്നിദ്ധ്യം സൂചിപ്പിക്കുന്ന പലതരം കൊട്ടുകൾ മേളിക്കുന്നത് അങ്ങനെയുള്ള സഹസ്രാരപത്മമാകുന്ന കോട്ടയ്ക്കകത്ത് പ്രവേശിച്ച് പടവുകളെല്ലാം കടന്ന് ഏറ്റവും മുകളിലുള്ള അവിടുത്തെ പള്ളിയറയിലെത്തി അവിടുത്തോടൊപ്പം സുഖിക്കുന്നതിന് – ജീവപരൈക്യം സാധിക്കുന്നതിന്, മോക്ഷസുഖം അനുഭവിക്കുന്നതിന്, അല്ലയോ ഭഗവാനേ! അവിടുന്ന് എനിക്ക് വരം നൽകി അനുഗ്രഹിക്കേണമേ.

10

മൗനപ്പൂന്തേനൊഴുക്കേ, മതിയമൃതൊലിയേ,
　　മന്ദനാമെൻ മനക്കൺ-
ജ്ഞാനക്കണ്ണാടിയേ, നിൻതിരുവടിയടിയൻ-
　　തീ പൊറുത്തീടവേണം;
കൂനിത്തന്തേനുമായിക്കുറവർകുടിയതിൽ
　　പെണ്ണെടുത്തുണ്ടതേക്കാൾ
മാനക്കേടോ നിനക്കീയഗതിയെയവനം
　　ചെയ്തു നിന്നോടു ചേർത്താൽ?

*മൗനപ്പൂന്തേനൊഴുക്കേ* = മൗനമാകുന്ന പൂന്തേനിന്റെ ഒഴുക്കായുള്ളവനേ (ഇവിടെ മൗനത്തെ പൂന്തേനായി രൂപണം ചെയ്തിരിക്കുന്നു. മൗനപൂന്തേനിന്റെ ഒഴുക്കായി ഭഗവാനെ അധ്യവസായം ചെയ്തിരിക്കുന്നു. മൗനം എന്നാൽ നിശ്ശബ്ദത തന്നെ. യോഗിക്ക് സമാധി ദശയിൽ മുന്നേറുമ്പോൾ ദൃശ്യമെല്ലാമടങ്ങി കേവലമായ ധ്വനി അനുഭവപ്പെടുന്നു. ആ ധ്വനിയെ നിരന്തരം അനുസന്ധാനം ചെയ്ത് തന്റെ സാധന

തുടരവേ അതും (ധ്വനിയും) വിലയം പ്രാപിക്കുന്നു. ആ നിലയാണ് ഇവിടെ മൗനം എന്നുള്ളതുകൊണ്ട് സൂചിതമായിരിക്കുന്നത്. സ്വരൂപ മായ ആനന്ദമാണ് നിർവ്വികൽപ്പകമായ നിലയിൽ യോഗി ആസ്വദിക്കു ന്നത്. ആ നിലയിൽ ധ്യാതാവ് ധ്യാനിക്കപ്പെടുന്ന ഭഗവാനോട് ഏകീഭ വിക്കുന്നതായി കണക്കാക്കണം. അതാണ് ഭഗവാനെ മൗനപൂന്തേനൊ ഴുക്കായി ഭാവനം ചെയ്തിരിക്കുന്നത്. (മതിയമൃതൊലിയേ!- മതിയിലെ (ചന്ദ്രനിലെ) അമൃതൊലിയായുള്ളവനേ! അമൃതിന്റെ - അമൃതത്തി ന്റെ, ഒലി - ഒലിപ്പ് എന്ന നിലയിലുള്ളവനേ! (ചന്ദ്രമണ്ഡലം അമൃതമ യമാണല്ലോ അതിൽ നിന്നും ഇടതടവില്ലാതെ അമൃതം ഊറിയൂറി വരു ന്നു. ഭഗവാനെയാണ് മതിയമൃതൊലിയായി അധ്യവസായം ചെയ്തി രിക്കുന്നത്. സമാധിയുടെ പരിപാകത്തിൽ മൂർദ്ധാവിൽ നിന്നും ഒരു ശീതളധാരയുണ്ടായി സാധകന്റെ എല്ലാ നാഡികളിലും സ്രവിച്ച് പര മമായ ആനന്ദം അനുഭവപ്പെടുന്നതായി പറയപ്പെട്ടിരിക്കുന്നു. ആ നില യിൽ സാക്ഷാത്ക്കരിക്കപ്പെടുന്നത് ഭഗവദൈക്യം തന്നെയാണെന്നുള്ള സങ്കൽപ്പത്തിലാണ് ഭഗവാനെ മതിയമൃതൊലിയേ! എന്ന് സംബോധന ചെയ്തിരിക്കുന്നത്). *മന്ദനാമെൻ മനക്കൺ ജ്ഞാനക്കണ്ണാടിയേ!* = മന്ദ നായ എന്റെ മനക്കണ്ണിന് ജ്ഞാനക്കണ്ണാടിയായുള്ളവനേ! (നാം ഒരു കണ്ണാടിയിൽ നമ്മുടെ കണ്ണുകൊണ്ട് നമ്മുടെ രൂപം പ്രതിഫലിച്ചിരി ക്കുന്നതായി കാണുമാറുണ്ടല്ലോ. ഇവിടെ ഭഗവാനെ ജ്ഞാനക്കണ്ണാടി യായിട്ടാണല്ലോ അധ്യവസായം ചെയ്തിരിക്കുന്നത്. ഭഗവാനാകുന്ന കണ്ണാടിയിലൂടെ കാണപ്പെടുന്നതാകട്ടെ ആത്മസ്വരൂപമായ ജ്ഞാനം തന്നെയാണ്. അതിനെ കാണുവാനുള്ള കണ്ണ് നിർമ്മലമായ മനസ്സ ത്രേ. എല്ലാ സങ്കൽപ്പങ്ങളും ഒടുങ്ങുന്നതുതന്നെയാണ് മനസ്സിന്റെ നൈർമല്യം. ആ മനസ്സുകൊണ്ട് സാധകൻ ഭഗവാനാകുന്ന കണ്ണാടി യിൽ ജ്ഞാനസ്വരൂപമായ ആത്മാവിനെ ദർശിച്ച് നിർവൃതനാകുന്നു. ഭഗവാനെ കണ്ണാടിയായി ഭാവനം ചെയ്തുകൊണ്ടുള്ള പ്രതിപാദനം ഗുരുദേവന്റെ ആത്മവിലാസം എന്ന കൃതിയിലും കാണപ്പെടുന്നുണ്ട്. നിൻതിരുവടി - അവിടുന്ന്, അടിയൻ തീപൊറത്തീട വേണം - അടി യന്റെ തീ അതായത് തീയെന്നത് അപരാധം, പൊറുക്കുമാറാകണം. (തന്റെ പിഴകളെല്ലാം ക്ഷമിച്ച് ഭഗവാൻ അനുഗ്രഹിക്കണമെന്ന് സാധ കൻ പ്രാർത്ഥിക്കുന്നു.) അങ്ങനെ ഭഗവദനുഗ്രഹത്താൽ ദുരിതം അകന്ന് അന്തഃകരണശുദ്ധി കൈവന്നാൽ ആത്മവിദ്യാഗ്രഹണത്തിന് താൻ അധികാരിയാകുമെന്നാണ് സാധകൻ ആശംസിക്കുന്നത്). കൂനിത്ത ന്തേനുമായി കുറവൻകുടിയതിൽ പെണ്ണെടുത്ത് ഉണ്ടതേക്കാൾ നിനക്ക് ഈ അഗതിയെ അവനം ചെയ്ത് നിന്നോടുചേർത്താൽ മാനക്കേടോ?

കൂനിത്തന്തേൻ പോലുമായിട്ട്. തന്തേൻ എന്നത് തന്തയാൽ എന്ന തിന്റെ സങ്കുചിതരൂപമാണ്. പിതാവ് എന്ന് അർത്ഥത്തിലുള്ള തന്തൈ

എന്ന തമിഴ് വാക്കിനോട് ആൻ എന്ന ആദരദ്യോതകമായ പൂരകപ്രത്യയം ചേർന്ന രൂപമാണ് തന്തേൻ എന്നത്. ഇവിടെ കിഴവൻ എന്ന അർത്ഥത്തിൽ ഗ്രഹിക്കണം. കൂനും കൂടി ഉണ്ടെന്നുള്ളതാണ് കൂനിത്തന്തേൻ എന്ന് വിശേഷിപ്പിക്കുവാൻ കാരണമായത്. വടികൂടാതെ നടക്കുവാൻ കഴിയാത്ത ഒരു പടുകിഴവന്റെ വേഷത്തിൽ സുബ്രഹ്മണ്യൻ വള്ളി എന്ന കന്യകയെ സമീപിച്ച് അവളുടെ അനുകമ്പാപൂർവ്വമായ പെരുമാറ്റത്തിന് പാത്രമായെന്നും മറ്റും കഥകളുണ്ടല്ലോ. വള്ളിയെ പരിണയിക്കുവാൻ വേണ്ടി എത്രയോ ഉപായങ്ങൾ ഭഗവാന് സ്വീകരിക്കേണ്ടതായി വന്നു. കുറവരുടെ കുടിയിൽ നിന്നും ഒരു പെണ്ണിനെ ഭാര്യയായി സ്വീകരിച്ച് അവിടെ നൽകപ്പെട്ട ആഹാരം അവിടുന്ന് ഭക്ഷിക്കുകയുണ്ടായിട്ടുണ്ടല്ലോ. അങ്ങനെയൊക്കെ ചെയ്തതിനെക്കാൾ അവിടുത്തേയ്ക്ക് മറ്റാരും ഗതിയില്ലാത്ത ഈയുള്ളവന്റെ യോഗപ്രതിബന്ധങ്ങളെല്ലാം തീർത്ത് രക്ഷിച്ച് അവിടുത്തോട് ഏകീഭവിക്കുകയാകുന്ന യോഗസാധനയ്ക്ക് ആനുകൂല്യം നൽകി അനുഗ്രഹിച്ചാൽ അവിടുത്തേയ്ക്ക് എന്തെങ്കിലും അഭിമാനക്ഷയം ഉണ്ടാകുമോ? അങ്ങനെ ഉണ്ടാകുവാൻ വഴിയില്ലെന്നർത്ഥം. ശ്രീ വല്ലീദേവിയെ പരിഗ്രഹിക്കുന്നതിൽ ഭഗവാൻ സ്വീകരിച്ച ആർത്തോദ്ധാരണവൈഭവം പരമകാഷ്ഠയിൽ തന്നെ എത്തിയിട്ടുള്ളതാണല്ലോ. അങ്ങനെയുള്ള ഭഗവാൻ തന്നെ തീർച്ചയായും അവിടുത്തോടു ചേർത്തുകൊള്ളുമെന്ന് സാധകൻ ആശംസിക്കുന്നു. ഭഗവാന്റെ നിലപാടിനെക്കുറിച്ച് നേരിയ പരിഭവത്തിന്റെ ഛായയിലുള്ള ഒരു വികൽപ്പം ഇവിടെ അവതരിപ്പിച്ചിരിക്കുന്നത് ഭക്തിയുടെ സീമയിൽ വരുന്ന സ്വാതന്ത്ര്യത്തിന് ചേർന്നതുതന്നെ.

11

വെയ്‌ലും ന്‌ലാവും വിഴുങ്ങിക്കനലൊളി നടുവിൽ
        ക്കാലുമൂന്നിപ്പിടിച്ച -
മ്മയ്‌ലിൻമേലാടുമുണ്ണീ, മറയരുതു മനോ-
        മൗനവീട്ടിൻ വിളക്കേ,
റെയ്‌ലിൻ വേഗം ജയിക്കും ജരനര മുതലാം
        മൂഢരും ഞാനുമായി-
ജ്ജയ്‌ലിൽ പാർപ്പാൻ ഞെരുക്കം ജവമയി! പരമൻ
        ചിത്സുഖം നൽകിടേണം.

*വെയിലും ന്‌ലാവും വിഴുങ്ങി കനലൊളി നടുവിൽ കാലുമൂന്നിപ്പിടിച്ച് ആ മയിലിന്മേലാടുമുണ്ണീ! മനോ മൗനവീട്ടിൽ വിളക്കേ!* (നീ) *മറയരുത്* = (വെയിൽ, നിലാവ്, മയിൽ എന്നിവയിലെ ഇകാരം ലോപിപ്പിച്ച് പ്രയോഗിച്ചിരിക്കുന്നത് വൃത്തത്തിനുവേണ്ടിയാണ്.) - വെയിലും നിലാവും വിഴുങ്ങിയിട്ട് കനലൊളിയുടെ നടുവിൽ കാലൂന്നിപ്പിടിച്ചിട്ട്

മയിലിന്റെ പുറത്ത് കയറി ആടുന്ന അല്ലയോ ഉണ്ണീ! (വെയിലും നിലാവും യഥാക്രമം സൂര്യപ്രഭയേയും ചന്ദ്രപ്രഭയേയും കുറിക്കുന്നവയാണല്ലോ. ഭഗവാന്റെ പ്രഭയിൽ സൂര്യപ്രഭയും ചന്ദ്രപ്രഭയും മങ്ങിപ്പോകുന്നുവെന്നുള്ളതിനെയാണ് അവ വിഴുങ്ങപ്പെട്ടവയായി വർണ്ണിച്ചിരിക്കുന്നത്. അഗ്നിപ്രഭയുടെ മദ്ധ്യത്തിലാണ് ഭഗവാൻ അവസ്ഥാനം ചെയ്യുന്നത്. അതിനെയാണ് കാലുമൂന്നിപ്പിടിച്ച് എന്ന നിലയിൽ പ്രതിപാദിച്ചിരിക്കുന്നത്. ഭഗവാൻ മയൂരാരൂഢനായി ബാലഭാവത്തിലാണ് ഇവിടെ ധ്യാനിക്കപ്പെട്ടിരിക്കുന്നത്. ഉണ്ണീ എന്നുള്ള സംബോധനം സാധകന്റെ വാത്സല്യാതിശയത്തെ പ്രകാശിപ്പിക്കുന്നു. ആദ്യം സൂര്യമണ്ഡലത്തേയും അതിന്റെ മദ്ധ്യത്തിൽ ചന്ദ്രമണ്ഡലത്തേയും അതിന്റെ മദ്ധ്യത്തിൽ അഗ്നിമണ്ഡലത്തേയും അനുക്രമം ധ്യാനവിഷയമാക്കി അഗ്നിമണ്ഡലമദ്ധ്യസ്ഥനായി മയൂരാരൂഢനായി നൃത്തമാടുന്ന നിലയിൽ ബാലസുബ്രഹ്മണ്യനെ ധ്യാനിക്കുന്നവനായുള്ള സമ്പ്രദായമണ് ഈ സംബുദ്ധിയിലൂടെ പരാമർശിക്കപ്പെടുന്നത്). മനസ്സാകുന്ന മൗനവീട്ടിന്റെ വിളക്കായുള്ളവനേ! (മൗനവീട് എന്നാൽ നിശ്ശബ്ദമായ ഗൃഹമെന്നർത്ഥം. മനസ്സിനെയാണ് മൗനവീട് എന്ന് രൂപണം ചെയ്തിരിക്കുന്നത്. അവിടെയുള്ള വിളക്ക് സ്വയം പ്രകാശമായ ആത്മാവുതന്നെയാണ്. ഇവിടെ ഭഗവാനെ സാധകൻ തന്റെ ഹൃദയപുണ്ഡരീകമാകുന്ന പുരത്തിലെ ദഹരാകാശത്തിൽ നിയമേന വിരാജിക്കുന്ന ജ്യോതിർമാത്രമായ വിളക്കായി അധ്യവസായം ചെയ്തിരിക്കുന്നു). *റെയ്ലിൻ വേഗം ജയിക്കും ജരനരമുതലാം മൂഢരും ഞാനുമായ് ഈ ജയിലിൽ പാർപ്പാൻ ഞെരുക്കം*= (റെയിൽ, ജെയിൽ എന്നിവയിലെ ഇകാരം ലോപിപ്പിച്ചത് വൃത്തത്തിനുവേണ്ടിയാണ്). റെയിലിന്റെ വേഗത്തെ ജയിക്കുന്ന വേഗത്തോട് കൂടിയ ജര, നര മുതലായ മൂഢരും ഞാനുമായിട്ട് ഈ ജയിലിൽ പാർക്കുകയെന്നത് ഞെരുക്കമാണ്. ഇവിടെ റയിൽ എന്നു പറഞ്ഞിരിക്കുന്നത് റയിൽ പാളത്തിൽ കൂടി സഞ്ചരിക്കുന്ന വണ്ടിയെയാണ്. വാർദ്ധക്യം കൊണ്ട് ശരീരത്തിലുണ്ടാകുന്ന ചുക്കിചുളിച്ചിലാണ് ജര. മുടിയും മറ്റും വെളുക്കുന്നത് തന്നെ നര. ജരനര മുതലായ വാർദ്ധക്യ ലക്ഷണങ്ങളെ മൂഢരായി പറഞ്ഞിരിക്കുന്നത് അവ ജഡധർമ്മങ്ങളാകയാലാണ്. ശരീരേന്ദ്രിയാദി വ്യതിരിക്തനാണല്ലോ ആത്മാവായ താനെന്ന് സാധകൻ അറിഞ്ഞു കഴിഞ്ഞിരിക്കുന്നു. അതാണ് അവരും താനുമായി ഒന്നിച്ചു കഴിയുന്നത് പ്രയാസമാണെന്ന് പ്രസ്താവിക്കപ്പെടുന്നത്. ഈ ജയിൽ എന്ന് അധ്യവസായം ചെയ്തിരിക്കുന്നത് തന്റെ ശരീരത്തെ തന്നെയാണ്. ശരീരത്തെ ജയിലായി - തടവറയായി പരിഗണിച്ചിരിക്കുന്നതിൽ നിന്നും ആ ബന്ധം വേർപ്പെട്ടുള്ള അവസ്ഥയിലേയ്ക്ക് മാറുവാനുള്ള സാധകന്റെ അത്യുത്കടമായ അഭിലാഷം വെളിപ്പെടുന്നു) അയി! പരമൻ (അവിടുന്ന് എനിക്ക്) ജവം ചിത്സുഖം നൽകിടേണം - അല്ലയോ ഭഗവാനേ! സർവ്വോത്കൃഷ്ടനായ അവി

ടുന്ന് എനിക്ക് വേഗത്തിൽ ചിത്സുഖം നൽകി അനുഗ്രഹിക്കുമാറാകണം. ചിത്തും സുഖവും ആത്മാവിന്റെ സ്വരൂപ ലക്ഷണങ്ങളാണ്. ജീവഭാവത്തിൽ അവിദ്യയാൽ ചിത്തും സുഖവും (ആനന്ദവും മറയ്ക്കപ്പെട്ടിരിക്കുകയാണ്. ഭഗവദനുഗ്രഹത്താൽ വിദ്യാലാഭം ഉണ്ടായി സ്വസ്വരൂപം കൈവരുമാറാകണമെന്നാണ് ഇവിടെ പ്രാർത്ഥിക്കപ്പെട്ടിരിക്കുന്നത്.

12

സ്പഷ്ടം ന്ലാവങ്ങുനീങ്ങി ദിനകരനുദയം
ചെയ്തു ചന്ദ്രൻ മറഞ്ഞൂ
തട്ടിത്തട്ടിപ്പെരുക്കിപ്പെരുവെളിയതിലാ-
ക്കീടുവാൻ പിന്നെയാട്ടേ,
കഷ്ടം ദീനം പിടിച്ചോ മദിരയതുകുടി -
ച്ചോ കിടക്കുന്ന ലോകർ-
ക്കുത്തിഷ്ഠോത്തിഷ്ഠ ശീഘ്രം, നദിയിൽ മുഴുകുവാൻ
കാലമായ് വന്നിതിപ്പോൾ.

*അങ്ങ് സ്പഷ്ടം ന്ലാവ് നീങ്ങി* = (നിലാവ് എന്നതിന്റെ സങ്കുചിതരൂപമാണ് ന്ലാവ്) - അവിടെ സ്പഷ്ടമായിരുന്ന നിലാവ് നീങ്ങിക്കഴിഞ്ഞിരിക്കുന്നു. (രാത്രി വേളയിൽ അന്തരീക്ഷമാകെ വ്യാപിച്ചിരുന്ന തെളിവുറ്റ നിലാവ് പ്രഭാതമാകവേ കുറഞ്ഞു കുറഞ്ഞു തീരെ ഇല്ലാതാകുമല്ലോ. അജ്ഞാനവേളയിൽ സത്തിനെ അസത്തെന്നും അസത്തിനെ സത്തെന്നും തെറ്റിദ്ധരിച്ചിരുന്നുവല്ലോ. യോഗസാധനയിൽ മുന്നേറിയതോടുകൂടി ആ തെറ്റിദ്ധാരണ കുറഞ്ഞു കുറഞ്ഞു തീരെ ഇല്ലാതാകുമല്ലോ. പ്രത്യക്ഷാദി പ്രമാണങ്ങളിലൂടെയുള്ള ജ്ഞാനം ശാസ്ത്രജ്ഞാനമുൾപ്പെടെ അവിദ്യാദശയിലാണെന്ന് പറയപ്പെട്ടിരിക്കുന്നു. ലൗകികവും വൈദികവുമായ പ്രവർത്തനമാകെ വ്യാവഹാരികസത്യത്തെ ആസ്പ്പദമാക്കിയാണ്. അതിനുപകരിക്കുന്ന വിജ്ഞാനത്തെ തെളിവുള്ള നിലാവായി സങ്കൽപ്പിക്കാം. അതെല്ലാം ഇപ്പോൾ ബോധമണ്ഡലത്തിൽ നിന്ന് നീങ്ങിപ്പോയിരിക്കുന്നു). *ദിനകരൻ ഉദയം ചെയ്തു=* ചന്ദ്രൻ മറഞ്ഞു - ദിനകരൻ (ദിനത്തെ = പകലിനെ ഉണ്ടാകുന്നവൻ അതായത് സൂര്യൻ) ഉദിച്ചു കഴിഞ്ഞിരിക്കുന്നു. (അതാ കാണുമാറായിരിക്കുന്നു). *ചന്ദ്രൻ മറഞ്ഞു* = അസ്തമിച്ചു. (കിഴക്കേ ദിക്കിൽ സൂര്യന്റെ ഉദയവും പടിഞ്ഞാറേ ദിക്കിൽ ചന്ദ്രന്റെ അസ്തമയവും ഒരേ കാലത്ത് സംഭവിക്കുന്നതാണല്ലോ. സൂര്യൻ ഉദിച്ചതായി പറഞ്ഞത് യോഗാനുഷ്ഠാനത്തിലുള്ള വിവേക ഖ്യാതിതന്നെയാകണം. "ഒരു പതിനായിരമാദിതേയരൊന്നായ് വരുവതു പോലെ വരുംവിവേകവൃത്തി അറിവിനെ മൂടുമനിത്യമായയാമീ യിരുളിനെയീർന്നെഴുമാദി സൂര്യനത്രേ"

(ആത്മോപദേശ ശതകം 35) എന്നിങ്ങനെ ആത്മോപദേശ ശതകത്തിൽ മായയാകുന്ന ഇരുട്ടിനെ നിശ്ശേഷം തകർക്കുന്ന ആദിസൂര്യനായി വിവേക ഖ്യാതിയെ പ്രകീർത്തിച്ചിട്ടുണ്ടല്ലോ. സത്തിനെ സത്തെന്നും അസത്തിനെ അസത്തെന്നും തിരിച്ചറിയുക തന്നെയാണ് വിവേകത്തിന്റെ ഫലമെന്ന് പറയേണ്ടതില്ലല്ലോ. സാംഖ്യദർശനത്തിലെ പ്രകൃതിപുരുഷ വിവേകം പ്രസിദ്ധമാണല്ലോ. സദസദ് വിവേകത്തിന്റെ ഉദയത്തോട് കൂടി അതേവരെ ലൗകികവും വൈദികവുമായ പ്രവർത്തനത്തിന് പ്രേരകമായിരുന്ന പ്രമാണജ്ഞാനമാകെ നിഷ്പ്രയോജനമെന്ന നിലയിൽ ബോധമണ്ഡലത്തിൽ നിന്നും നീങ്ങിയതായി പരിഗണിക്കാം). *തട്ടിത്തട്ടി പെരുക്കിപെരുവെളിയതിലാക്കീടുവാൻ പിന്നെയാട്ടെ* = അല്ലയോ ഭഗവാനേ! തട്ടിത്തട്ടി (എന്റെ മനസ്സിനെ പിന്നെയും പിന്നെയും പ്രോത്സാഹിപ്പിച്ച് പെരുക്കി നിരന്തരമായ അഭ്യാസം കൊണ്ട് യോഗസിദ്ധിയ്ക്ക് വേണ്ടുവോളം കരുത്തുള്ളതാക്കി) പെരുവെളിയതിലാക്കീടുവാൻ (പെരുവെളിയിൽ അതായത് ഹൃദയപുണ്ഡരീകത്തിനകത്തുള്ള ദഹരാകാശത്തിൽ പ്രവേശിച്ച് അവിടെ സച്ചിദാനന്ദ സ്വരൂപമായ ആത്മാവിനോട് ആത്യന്തികമായ യോഗം പ്രാപിക്കുകയാകുന്ന നിർവ്വികൽപ്പക സമാധി പ്രാപിപ്പിക്കുവാൻ) പിന്നെയാട്ടെ (അതിനിടയിൽ അവിടുത്തെ അനുഗ്രഹത്താൽ മറ്റൊരു കാര്യം നിർവ്വഹിക്കേണ്ടതായിരിക്കുന്നതു കൊണ്ട് അതു കഴിഞ്ഞിട്ട് മതിയാകുമെന്ന് സാദരം അറിയിച്ചുകൊള്ളട്ടെ). പിന്നെയാകട്ടെ എന്നിടത്ത് സൂചിതമായ കാര്യമാണ് ഉത്തരാർദ്ധത്തിൽ പ്രതിപാദിക്കുന്നത്. കഷ്ടം! ഇന്ന് ചുറ്റും കാണുന്ന ലോകരുടെ സ്ഥിതി എത്രയും ശോചനീയമായിരിക്കുന്നു. *ദീനം പിടിച്ചോമദിരയതു കുടിച്ചോകിടക്കുന്ന ലോകർക്ക്* = വേണ്ടപോലെ ആഹാരമോ പാർപ്പിടമോ മറ്റ് ജീവിത സൗകര്യമോ ലഭിക്കാതെ കടുത്ത രോഗം പിടിപെട്ടതുകൊണ്ടോ, വിദ്യകൊണ്ടോ സജ്ജനസമ്പർക്കം കൊണ്ടോ വിവേകം സിദ്ധിക്കാത്തതിനാൽ കള്ളുകുടി ശീലിച്ചതുകൊണ്ടോ യാതൊരു മേൽഗതിക്കും വഴിയില്ലാതെ നാൾക്കുനാൾ അധഃപതിച്ചുകൊണ്ടിരിക്കുന്നു. അവശരായ ജനങ്ങൾക്കുവേണ്ടി, *ശീഘ്രം ഉത്തിഷ്ഠ! ഉത്തിഷ്ഠ!* = അല്ലയോ ഭഗവാനേ! അവിടുന്ന് എഴുന്നേറ്റാലും! എഴുന്നേറ്റാലും (ഇവിടെ പ്രഭാതത്തിൽ ഇഷ്ടദേവനെ പള്ളിയുണർത്തുന്നതിന്റെ ഒരു ഛായ കാണപ്പെടുന്നത് ശ്രദ്ധേയമാണ്. ഒന്നാം പാദത്തിൽ വാച്യമായി പ്രഭാതമായതിന്റെ പ്രസ്താവം ഉണ്ടല്ലോ. ആത്മാവിൽ ആത്മാവിനെ കണ്ടുകൊണ്ടുള്ള യോഗനിദ്രയിൽ നിന്നും ഭഗവാനെ ഉണർത്തുവാൻ പ്രേരിപ്പിക്കുകയാണ് ഇവിടെ സാധകൻ ചെയ്യുന്നത്. സ്ഥാനം കൊണ്ടോ സ്വത്തുകൊണ്ടോ മറ്റോ പ്രബലരായി തീർന്നവരുടെ ഉപദ്രവം കൊണ്ടും രാജാധികാരത്തിന്റെ ദാസിത്വം കൊണ്ടും ദുരിതമനുഭവിക്കുന്ന ഭൂരിപക്ഷം ജനങ്ങളുടെ ഉദ്ധാരണം ഉടനടി ചെയ്യേണ്ടതായിട്ടിരിക്കണം ആ കൃത്യത്തിൽ സാധകൻ കാരുണികനും സർവ്വശക്തനുമായ ഭഗവാ

നോട് സഹായമഭ്യർത്ഥിക്കുന്ന നിലപാടിലാണ് അവിടുത്തോട് വേഗത്തിൽ എഴുന്നേൽക്കുവാൻ പ്രാർത്ഥിക്കുന്നതെന്ന് യോജിപ്പിക്കാവുന്നതാണ്). *ഇപ്പോൾ നദിയിൽ മുഴുകുവാൻ കാലമായ് വന്നിതു* = അല്ലയോ ഭഗവാനേ! ഇതാ അവിടുത്തേയ്ക്ക് പുഴയിൽ നീരാടുന്നതിനുള്ള സമയമായിരിക്കുന്നു. (ഇതും ഭഗവാനെ പള്ളി നീരാട്ടിന് സമയമായെന്ന് ഉണർത്തുന്ന സമുദയപരമായി യോജിപ്പിക്കണം. തുടർന്ന് പ്രാതഃ സന്ധ്യോപാസനയും മറ്റും നിർവ്വഹിച്ച് ലോകരുടെ യോഗക്ഷേമത്തിനായി പ്രവർത്തിക്കുമാറാകണമെന്ന് പ്രാർത്ഥിക്കുന്നതായി സമന്വയിപ്പിക്കണം).

13

ഉൾത്തീമാറ്റാനുപായത്തുനിവിനിയ മന-
ക്കൺമണേ, നീ തരാഞ്ഞാ-
ലുൾത്തീവ്രം പൊങ്ങിവിങ്ങും ദഹനശിഖയിൽ ഞാൻ
വെന്തുപോട്ടെന്നുറച്ചോ?
പിച്ചും ഭ്രാന്തും പിടിച്ചപ്പിണിയറുതി വരാ -
നായ് വിതറ്റുന്നൊരിപ്പേ -
പ്പട്ടിക്കുണ്ടോ സുബോധം; പിഴകളഖിലവും
നീ പൊറുത്താളുമല്ലോ!

*ഇനിയ മനക്കൺമണേ!* = (മനസ്സ് എന്ന അർത്ഥത്തിൽ മനം എന്ന് ഭാഷയിൽ പ്രയോഗമുണ്ടല്ലോ? മത്തിന് കൺമണി = മനക്കൺമണി, ഇനിയ എന്നത് മനക്കൺ മണിയുടെ വിശേഷണമാണ്. കണ്ണിലെ മണി എന്ന് അർത്ഥമുള്ള കൺമണി വാത്സല്യാതിശയത്തെ ദ്യോതിപ്പിക്കുന്നു. എല്ലാവരും തങ്ങളുടെ കൺമണിയെ എത്രയും അൻപോടുകൂടി പരിരക്ഷിക്കുമാറുണ്ടല്ലോ) - എന്റെ മനസ്സിന് ഏറ്റവും പ്രിയപ്പെട്ട കൺമണിയായുള്ളവനേ! നീ - അവിടുന്ന് ഉൾത്തീയ് മാറ്റാൻ ഉപായത്തുനിവ് തരാഞ്ഞാൽ (ഉള്ളിലെ ദുഃഖത്തെ തീയായി അധ്യവസായം ചെയ്തിരിക്കുന്നു). - എന്റെ ഉള്ളത്തിലുള്ള തീയിനെ മാറ്റുവാൻ സമർത്ഥമായുള്ള ഉപായത്തുനിവിനെ (യാതൊന്നു കൊണ്ടാണോ സാധ്യം നേടാവുന്നത് ആ സാധനത്തെയാണല്ലോ ഉപായം എന്ന് പറയുന്നത്. ഉദ്യമിക്കുക - ഒരുമ്പെടുക എന്നുള്ള അർത്ഥത്തിലുള്ള നാമമാണ് തുനിവ്. ഉപായത്തുനിവ് എന്നതിന് ഉപായപ്രയോഗപാടവം എന്നുള്ള അർത്ഥം പറയാം. ഇവിടെ ഉൾത്തീ മാറ്റുന്നതിനുള്ള ഉപായം ചിത്തവൃത്തി നിരോധമായ യോഗം തന്നെ. അതിൽ ഫലസിദ്ധിപര്യന്തം ഏർപ്പെടുന്നതിനുള്ള തന്റേടമാണ് തനിക്ക് ഭഗവാനിൽ നിന്നും ലഭിക്കേണ്ടതായിരിക്കുന്നതെന്ന് സാധകൻ കരുതുന്നു). തരാഞ്ഞാൽ (അവിടുന്ന് ഈയുള്ളവനു തരാതിരിക്കുന്ന പക്ഷം) *ഞാൻ ഉൾത്തീവ്രം*

*പൊങ്ങിവീണ്ടും ദഹന ശിഖയിൽ വെന്തുപോട്ടെന്ന് ഉറച്ചോ?* =(വെന്തുപോകട്ടെ എന്ന് എന്നുള്ളതിന്റെ സങ്കുചിതരൂപമാണ് വെന്തുപോട്ടെന്ന് എന്നുള്ളത്. അതുപോലെ ഉറച്ചുവോ. എന്നതിന്റെ സങ്കുചിത രൂപമാണ് ഉറച്ചോ എന്നത്). ഉള്ളിൽ തീവ്രമായി പൊങ്ങി വിങ്ങുന്ന ദഹന ശിഖയിൽ (ദഹനന്റെ - അഗ്നിയുടെ ശിഖയിൽ - ജ്വാലയിൽ. ഇവിടെയും ഉള്ളിലെ ദുഃഖത്തെയാണ് ദഹനനായി അധ്യവസായം ചെയ്തിരിക്കുന്നത്. ഏറ്റവും പൊങ്ങി, ഇതിനപ്പുറം സഹിക്കാനാവുകയില്ലെന്നുള്ള നിലയെയാണ് തീവ്രം പൊങ്ങിവിങ്ങുന്ന എന്നുള്ള വിശേഷണം കൊണ്ട് ദ്യോതിപ്പിക്കുന്നത്). യാതൊരു പോംവഴിയുമില്ലാതെ വെന്തുപൊയ്ക്കൊള്ളട്ടെ എന്ന് അവിടുന്ന് തീരുമാനിച്ചു കഴിഞ്ഞുവോ എന്നു ഞാൻ ആശംസിച്ചുപോകുന്നു. അത് ഭഗവാന് ഒട്ടും യോജിച്ചതല്ലെന്ന് ഇനിയ മനക്കൺമണേ! എന്നുള്ള സംബുദ്ധിയാൽ സാധകൻ ഉദ്ദേശിച്ചിട്ടുള്ളതായി കരുതണം. *പിച്ചും ഭ്രാന്തും പിടിച്ച് ആ പിണി അറുതിവരാനായി വിതറ്റുന്നൊരിപ്പേപ്പട്ടിക്ക് സുബോധം ഉണ്ടോ?*= (ഇവിടെ സാധകൻ തന്റെ അവശതയും അറിവില്ലായ്മയും തെറ്റും എത്രയോ കൂടുതലാണെന്ന് ദ്യോതിപ്പിക്കുവാനാണ് തന്നെ പേപ്പട്ടിയായി അധ്യവസായം ചെയ്തിരിക്കുന്നത്). പിച്ചും, ഭ്രാന്തും പിടിച്ച് (ആയുർവേദത്തിൽ സുപ്രസിദ്ധമായ ത്രിദോഷങ്ങളിൽ ഒന്നാണ് പിത്തം. പിത്തത്തിന്റെ ആധിക്യത്തെയാണ് പിച്ച് എന്ന പദം ദ്യോതിപ്പിക്കുന്നത്. ആഗമികമായും പിച്ച് എന്നതിന് പിത്തത്തോട് സംബന്ധമുണ്ട്. പിച്ച് ക്രമാതീതമാകുമ്പോഴാണ് ഭ്രാന്ത്. അതായത് ചിത്തഭ്രമം ഉണ്ടാകുന്നത്. അങ്ങനെ ആദ്യമായി പിത്തം കോപിച്ച് ആ നിലയും കടന്ന് ഭ്രാന്ത് തന്നെയും പിടിപെട്ട്) ആ പിണിപിശാചിന്റേയോ മറ്റോ ബാധയെയാണ്, പിത്തം എന്നു പറയുന്നത്. പ്രകൃതത്തിൽ പിച്ചും ഭ്രാന്തും പിടിപെട്ടതുകൊണ്ടുള്ള ദുർദശയെയാണ് പിണിയെന്ന് പറഞ്ഞിരിക്കുന്നത്). അറുതി വരുത്തുന്നതിന് വേണ്ടി (തന്നെ വിട്ടുമാറുന്നതിനു വേണ്ടി- ബാധയും മറ്റും ഒഴിച്ചുമാറ്റുന്നതിനാണ് അറുതി വരുത്തുകയെന്നും മറ്റും പറയാറുള്ളത്). വിതറ്റുന്നവനായ ഈ പേപ്പട്ടിയ്ക്ക് (വിതറുക എന്നുള്ളതിന്റെ പ്രയോജകരൂപമാണ് വിതറ്റുക എന്നത്. പേപ്പട്ടി മറ്റ് പട്ടികളേയും മാടിനേയും ആളുകളേയും മറ്റും ആക്രമിച്ച് കടിപറ്റിക്കുന്നത് തന്റെ ക്ലേശം മാറുമെന്ന് കരുതിയായിരിക്കാം. പക്ഷേ അതിന്റെ ഫലം മറ്റുള്ളവർക്കുകൂടി രോഗം പകർത്തുകയെന്നതാണല്ലോ. അതുകൊണ്ടാണ് പേപ്പട്ടിയെ പിച്ചും ഭ്രാന്തും വിതറ്റുന്നതായി വിശേഷിപ്പിച്ചിരിക്കുന്നത്. അങ്ങനെയൊരു പേപ്പട്ടിയായിട്ടാണ് സാധകൻ തന്നെ പരാമർശിച്ചിരിക്കുന്നത്). സുബോധം ഉണ്ടോ? (തെളിഞ്ഞ ബോധം അതായത് സുവ്യക്തമായ കാര്യാകാര്യവിവേകം ഉണ്ടായെന്നു വരുമോ? ഒരിക്കലും ഉണ്ടാകുവാൻ തരമില്ലെന്നു ഭാവം) അതുകൊണ്ട് *നീ ഈയുള്ളവന്റെ പിഴകളഖിലവും പൊറുത്ത് ആളുമല്ലോ?* = അതു

കൊണ്ട് ഭഗവാനേ! എന്റെ അറിവില്ലായ്മകൊണ്ടുള്ള പിഴകൾ മുഴുവനും അവിടുന്ന് സദയം ക്ഷമിച്ച് എന്നെ മേലിൽ വരാവുന്ന ആപത്തുകളിൽ നിന്നെല്ലാം രക്ഷിച്ച് യോഗസാധനയിൽ പരിപൂർണ്ണമായ വിജയം കൈവരുമാറ് അനുഗ്രഹിക്കുമെന്ന് നിശ്ചയിച്ച് ഞാൻ ധൈര്യപ്പെട്ടുകൊള്ളട്ടെയോ.

14

എച്ചിൽച്ചോറുണ്ട പുള്ളിക്കിനിയൊരു മകനാം
നീയിരപ്പാളി ഞാനോ
പിച്ചക്കാരൻ, പിഴയ്ക്കും പിഴകളഖിലവും
നീ പൊറുക്കെന്നു ഞായം;
അച്ഛൻ പൈതങ്ങൾതൻ കാലടിയിണയടിപെ-
ട്ടാലുമൊക്കെപ്പൊറുത്ത-
ക്കൊച്ചുങ്ങൾക്കുള്ളഭീഷ്ടം കനിവൊടു നിറവേ-
റ്റിക്കൊടുക്കുന്നുവല്ലോ !

*എച്ചിൽ ചോറുണ്ട പുള്ളിയ്ക്ക് ഇനിയൊരു മകനാം നീ ഇരപ്പാളി ആകുന്നു*= എച്ചിൽ ചോറ് ഉണ്ട പുള്ളിയ്ക്ക് (ഇവിടെ ശിവനെയാണ് ഭംഗ്യന്തരേണ പരാമർശിച്ചിരിക്കുന്നത്. ഒരിക്കൽ പ്രജാപതികളുടെ യാഗത്തിൽ പങ്കെടുക്കുവാൻ ദക്ഷൻ വന്നപ്പോൾ എല്ലാവരും എഴുന്നേറ്റ് ബഹുമാനിച്ചു. ബ്രഹ്മാവും ശിവനും എഴുന്നേൽക്കുകയുണ്ടായില്ല. ബ്രഹ്മാവ് ദക്ഷന്റെ പിതാവാകക്കൊണ്ട് അതിൽ ദോഷമില്ലെന്ന് ദക്ഷൻ കരുതി. എന്നാൽ ശ്വശുരനായ തന്നെ ശിവൻ അവഗണിച്ചതിൽ കുപിതനായി ദക്ഷൻ ശിവന് യാഗത്തിൽ ഹവിർഭാഗം നൽകരുതെന്ന് വിധിക്കുകയുണ്ടായി. പിൽക്കാലത്ത് ദക്ഷൻ നടത്തിയ യാഗത്തിൽ ശിവന് ഹവിർഭാഗം നൽകുകയുണ്ടായില്ല. തുടർന്ന് പലതും നടന്നു. ശിവന്റെ അംശമായ വീരഭദ്രൻ ദക്ഷന്റെ ശിരസ്സ് അഗ്നിക്കിരയാക്കി. ഒടുവിൽ ബ്രഹ്മാദികളുടെ പ്രാർത്ഥനയാൽ ശിവൻ സന്നിഹിതനായി എല്ലാം മംഗളമായി കലാശിപ്പിച്ചു. യാഗത്തിൽ ശേഷിച്ചതു മുഴുവൻ ശിവന് അവകാശപ്പെട്ടതാണെന്നുള്ള നിശ്ചയം അന്നാണ് ഉണ്ടായത്. ആ പതിവ് എല്ലാ യാഗങ്ങളിലും അനുവർത്തിക്കപ്പെട്ടുപോരുന്നു. അത്തരത്തിലുള്ള പുരാണ കഥയെ ആസ്പദമാക്കിയുള്ള ഒരു പ്രസ്താവമാണ് എച്ചിൽ ചോറുണ്ട പുള്ളി എന്നത്. സ്തുതിപര്യവസായിനിയായ നിന്ദയാണ് ഇതെന്നു ധരിക്കേണ്ടതുണ്ട്). ഇനിയൊരു മകനാം നീ ഇരപ്പാളിയാകുന്നു. (ഇനിയ + ഒരു = ഇനിയൊരു ഇവിടെ പേരച്ചത്തിലെ അകാരം ലോപിച്ചിരിക്കുന്നു. പ്രിയപ്പെട്ട (അരുമയായ) ഒരു മകനായ അവിടുന്ന് ഇരപ്പാളിയാകുന്നു. ശ്രീ പരമേശ്വരന്റെ മക്കളാണല്ലോ ഗണപതിയും സുബ്രഹ്മണ്യനും അവരിൽ ഇളയവൻ എന്നതുകൊണ്ടും ത്രൈലോ

കൃഖണ്ഡകനായ താരകാസുരനെ നിഗ്രഹിച്ചതുകൊണ്ടും മറ്റും സുബ്രഹ്മണ്യൻ ഇനിയവനായിരിക്കുമല്ലോ. സുബ്രഹ്മണ്യനെയാണ് ഇവിടെ ഇരപ്പാളിയെന്ന് ഭംഗ്യന്തരേണ നിർദ്ദേശിച്ചിരിക്കുന്നത്. നാരദൻ കാഴ്ച വച്ച ഒരു ഫലം തനിക്കു ലഭിക്കാത്തതിൽ അസഹിഷ്ണുവായി സർവ്വ സംഗപതിത്യാഗം ചെയ്ത് ഭഗവാൻ കൗപീനമാത്രധാരനായി ഭിക്ഷു ഭാവം സ്വീകരിച്ച കഥ പ്രസിദ്ധമാണല്ലോ. അതിനെ ആസ്പദമാക്കിയാണ് ഭഗവാനെ ഇരപ്പാളിയെന്ന് പരാമർശിച്ചിരിക്കുന്നത്. ഇതും സ്തുതിപര്യവസായിനിയായ നിന്ദയത്രേ). *ഞാനോ പിച്ചക്കാരൻ* - ഞാനാകട്ടെ പിച്ചക്കാരനാണ്. (ലൗകിക സുഖത്തിൽ ആസക്തനായി സംന്യാസം വരിച്ച തന്റെ നിലയാണ് സാധകൻ ഇവിടെ പരാമർശിക്കുന്നത്. ഭിക്ഷാടനം കൊണ്ടാണല്ലോ സംന്യാസി ശരീരസന്ധാരണം ചെയ്യേണ്ടത്. ഇവിടെ തന്നേക്കുറിച്ച് പിച്ചക്കാരനെന്ന് പറഞ്ഞിരിക്കുന്നത് വസ്തുകഥനമായിട്ടെടുത്താൽ മതി. ആശ്രയണീയനായ ഭഗവാന്റേയും ആശ്രിതനായ സാധകന്റേയും സ്ഥാനപ്പൊരുത്തവും പ്രകൃതത്തിൽ അനുസന്ധേയമാണ്). *പിഴക്കും പിഴകളഖിലവും നീപൊറുക്കെന്ന് ഞായം* = (പൊറുക്കുക എന്നതിന്റെ സങ്കുചിത രൂപമാണ് പൊറുക്ക എന്ന്. പൊറുക്ക + എന്ന് = പൊറുക്കെന്ന്. അങ്ങനെയുള്ള ഞാൻ പിഴയ്ക്കുന്ന പിഴകളെല്ലാം - എനിക്ക് വന്നു ചേരുന്ന അപരാധങ്ങളൊക്കെയും അവിടുന്ന് പൊറുക്കുകയെന്നുള്ളത് ഉചിതമത്രേ. ഞായം എന്നത് ന്യായം എന്നതിന്റെ തദ്ഭാവമായുള്ള പ്രാചീനമലയാള രൂപമാണ്. ഞായം എന്നതു ചേരുമ്പോൾ ക്രിയയുടെ ഭൂതകാലരൂപം ശീല ഭാവിയെ കുറിക്കുമെന്ന് വ്യാകരണനിയമമുണ്ട്. ഇവിടെ ആ നിയമത്തിന് പ്രസക്തി കാണുന്നില്ല. ഇവിടെയും സാധകൻ തന്റെ പിഴകളായി നിർദ്ദേശിച്ചിട്ടുള്ളത് യോഗ സാധനയിൽ ഈശ്വര പ്രണിധാനപരമായുള്ള ഏതെങ്കിലും ദോഷങ്ങൾ തന്നെയാകാം. മന്ത്രപ്രയോഗത്തിൽ അക്ഷര ഭ്രംശമോ പദഭ്രംശമോ മാത്രാഹാനിയോ അറിയാതെ വന്നുപോയത് വൈകല്യമാകാവുന്നതാണല്ലോ.) ഇവിടെ വിശേഷരൂപത്തിൽ ഒരു അർത്ഥാന്തരന്യാസം നിബന്ധിച്ചിരിക്കുന്നു. *അച്ഛൻ പൈതങ്ങൾതൻ കാലടിയിണയടിപെട്ടാലും ഒക്കെ പൊറുത്ത് ആ കൊച്ചുങ്ങൾക്കുള്ള അഭീഷ്ടം കനിവൊട് നിറവേറ്റിക്കൊടുക്കുന്നു വല്ലോ!* = (ആര്യൻ എന്നതിന്റെ പ്രാകൃതമായ 'അജ്ജ' എന്നതിന്റെ പരിണതമായ ദ്രാവിഡ ഭാഷാരൂപമാണ് 'അച്ചൻ' എന്നത്. അതിനെ അപ്പൻ അപ്ഫനായതുപോലെ അച്ഛനെന്ന് മഹാപ്രാണഘടിതമാക്കിയതാണ്. ഒരു പക്ഷേ ഗുരുദേവന്റെ പ്രയോഗം തന്നെ 'അച്ചൻ പൈതങ്ങൾ തൻ' എന്നുതന്നെ ആയിരുന്നിരിക്കുമെന്ന് കരുതുന്നതിലും വിരോധമില്ല. മറ്റു മൂന്നു പാദങ്ങളിലും 'ച്ച' എന്നു തന്നെയാണല്ലോ കാണുന്നത്. അച്ഛൻ പൈതങ്ങളുടെ - കുഞ്ഞുങ്ങളുടെ കാലടിയിണയുടെ അടി തന്റെ മേലിൽ ഏറ്റാലും (ചിലപ്പോൾ കുഞ്ഞുങ്ങൾ അറിയാതെ

കാൽ വീശുമ്പോൾ അച്ഛന്റെ പുറത്ത് തട്ടുവാൻ ഇടവരുന്നതിനെയാണ് ഇവിടെ പരാമർശിച്ചിരിക്കുന്നത്. നമ്മുടെ കാലടി ഗുരുജനങ്ങളുടെ എന്നല്ല ആരുടെ മേലും പതിയ്ക്കുന്നത് അക്ഷന്തവ്യമായ അപരാധ മായി കരുതപ്പെടുമല്ലോ. എന്നാൽ അപത്യവത്സലനായ പിതാവ് സ്വന്തം കുഞ്ഞുങ്ങളുടെ ആ അപരാധങ്ങൾപോലും) ഒക്കവേ പൊറുത്തിട്ട് (പാടേ ക്ഷമിച്ചിട്ട്) ആ കൊച്ചുങ്ങൾക്ക് (യാതൊരുവനാണോ ആ മഹാ പരാധം പ്രവർത്തിച്ചത് അതേ കൊച്ചുങ്ങൾക്കു തന്നെ) അഭീഷ്ടമായി എന്തൊക്കെയുണ്ടോ അതെല്ലാം തനിയേ അറിഞ്ഞ് ദയവോട് കൂടി സാധിച്ചുകൊടുക്കുന്നുവെന്നുള്ളത് സുപ്രസിദ്ധമാണല്ലോ (ഇവിടെ പിതൃഹൃദയത്തിന്റെ ക്ഷമാവൈഭവവും കാരുണ്യാർദ്രതയും മനോജ്ഞ മായി ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. സാധകൻ ഭഗവാനെ പിതൃതുല്യ മായ ഭാവനയോടെ തത്താദൃശമായ പെരുമാറ്റമാണ് തന്റെ നേർക്ക് നിശ്ചയമായും ഉണ്ടാകുമെന്ന് പ്രതീക്ഷിക്കുന്നത്. തന്റെ സമസ്താപ രാധങ്ങളും ക്ഷമിച്ച് ഭഗവാനോട് ഏകീഭവിക്കുകയാകുന്ന അഭീഷ്ടം കൈവരുത്തുമാറാകണമെന്ന് സാധകൻ പ്രാർത്ഥിക്കുന്നുവെന്നു ഭാവം).

15

ഉൺമാനില്ലാഞ്ഞിരപ്പോട്ടിയുമൊരുവടിയും-
കൊണ്ടു നീളേ നടക്കും-
പെൺമെയ്പങ്കൻ കുടത്തിൻ കവിളു കവിയുമാ-
റുള്ള കള്ളും ചുമന്നും
നിർമ്മാണംപോൽ ചിലപ്പോളരയിലൊരു കരി-
ത്തോലുടുത്തും നടക്കും
വൻമായം നിൻതകപ്പൻവികൃതികൾ പറവാ-
നാദിശേഷന്നുമാമോ?

*ഉൺമാനില്ലാഞ്ഞ്* - ഉണ്ണുന്നതിന് യാതൊന്നും ഇല്ലാത്തതുകൊണ്ട്. *ഇരപ്പോട്ടിയും ഒരു വടിയുംകൊണ്ട് നീളേ നടക്കും* = ഭിക്ഷവാ ങ്ങുന്നതിനുള്ള പാത്രമെന്ന നിലയിൽ തലയോടും, ഒരു വടിയും എടു ത്തുകൊണ്ട് പെരുവഴിയിൽ കൂടി എത്രയും ദൂരത്തിൽ സഞ്ചരിക്കും. (ശിവന്റെ ഭിക്ഷുഭാവമാണ് ഇവിടെ പ്രസ്താവിച്ചിരിക്കുന്നത് ഇരപ്പോട്ടി എന്ന് പറഞ്ഞത് വ്യാജകഥനത്താൽ കുപിതനായി ബ്രഹ്മാവിന്റെ ഒരു ശിരസ്സ് ഛേദിച്ചെടുത്ത വൃത്താന്തത്തെ അനുസ്മരിപ്പിക്കുന്നു). *പെൺ മെയ്പങ്കൻ* - പെണ്ണിന്റെ മെയ് പങ്കായുള്ളവൻ (ശരീരത്തിന്റെ ഇട ത്തേപ്പകുതി സ്ത്രീയായുള്ളവൻ - ഇവിടെ ശിവൻ തപസിനാൽ പ്രീത നായി പാർവ്വതീ ദേവിയെ തന്റെ വാമാർദ്ധമാക്കിയ കഥ സൂചിതമായി രിക്കുന്നു). ആണ് *കുടത്തിൽ കവിളുകവിയുമാറുള്ള കള്ളും ചുമന്നും* - കുടത്തിന്റെ കവിള് കവിയത്തക്കവണ്ണമുള്ള കള്ളുപോലും ചുമന്നു

കൊണ്ടും കാണാം. (തുളുമ്പെത്തുളുമ്പെ കള്ളു നിറച്ചുള്ള കുടം ചുമന്നുകൊണ്ടുള്ള ശിവന്റെ ഒരു ലീലയാണ് ഇവിടെ സൂചിതമായിരിക്കുന്നത്. *നിർമ്മാണംപോൽ* = സൃഷ്ടിച്ചവടുവിൽ അതായത് നഗ്നത പോലും മറയ്ക്കാതെയാണ് ഏറിയകൂറും നടക്കാറുള്ളത്. *ചിലപ്പോൾ അരയിൽ ഒരു കരിത്തോലുടുത്തും നടക്കും* = ചുരുക്കം സമയത്തിൽ അരയിലായി ഒരു ആനത്തോൽ ധരിച്ചുകൊണ്ടു നടന്നുവെന്നും വരും. (ഇവിടെ ദിഗംബരനും കൃത്തിവാസസുമായ ശിവനെയാണ് യഥാക്രമം പരാമർശിച്ചിരിക്കുന്നത്. സതീദേവിയുടെ ദേഹത്യാഗത്തെ തുടർന്ന് വിരഹതാപത്താൽ ശിവൻ കുറേക്കാലം വസ്ത്രധാരണത്തിൽ പോലും ശ്രദ്ധയില്ലാതെ പർവ്വതപ്രാന്തങ്ങളിൽ അലഞ്ഞു നടന്നതായി പുരാണകഥകളുണ്ട്. ഗജരൂപം ധരിച്ച ഒരു അസുരനെ ശിവൻ ഗജരൂപധാരിയായി ഏറ്റുമുട്ടി വധിക്കുകയുണ്ടായി. ഗജാസുരന്റെ തോല് ഉരിച്ചെടുത്ത് ശിവൻ ജയസൂചകമായി ധരിച്ചുവത്രേ. അങ്ങനെയാണ് ഭഗവാൻ ആനത്തോലുടുക്കുന്നവനായി പ്രസ്താവം ഉണ്ടായത്). *വൻമായം*- ഇതെല്ലാം വലിയ മായാപ്രയോഗം തന്നെ. *നിൻ തകപ്പൻ വികൃതികൾ പറവാൻ ആദിശേഷന്നും ആമോ?* =(ആകുമോ എന്നതിന്റെ സങ്കുചിത രൂപമാണ് ആമോ എന്നത്). - നിന്റെ തകപ്പന്റെ വികൃതികൾ പറയുന്നതിന് ആദിശേഷനു തന്നെയും കഴിയുമോ - കഴിയുകയില്ലെന്ന ഭാവം (തകപ്പൻ എന്നത് പിതാവെന്ന അർത്ഥത്തിൽ നാടോടിയായുള്ള ഒരു തമിഴ് പദമാണ്. വികൃതികൾ എന്നതിന് ശിഷ്ടാചാരവിരുദ്ധങ്ങളായ ചേഷ്ടകൾ എന്നുള്ള അർത്ഥം പറയണം. രണ്ടായിരം നാക്കുകൾ ഉള്ളതുകൊണ്ട് ആദിശേഷന് ഏതിനെക്കുറിച്ചും വർണ്ണിക്കുവാൻ വളരെയേറെ സാമർത്ഥ്യം ഉണ്ടായിരിക്കുമല്ലോ. എന്നാൽ ആ വികൃതികൾ പറയുന്നതിന് ആദിശേഷന് കൂടി സാധ്യമാകുമോ എന്ന് സംശയിക്കുന്നതിൽ നിന്നും അവയുടെ വലുപ്പവും ബാഹുല്യവും എത്രയോ കൂടുതലാണെന്ന് സൂചിതമായിരിക്കുന്നു. ഇവിടെയും ഭഗവാന്റെ പിതാവിനെക്കുറിച്ചുള്ള പ്രസ്താവങ്ങളിലൂടെ ഒറ്റ നോട്ടത്തിൽ നിന്ദാദ്യോതകങ്ങളെന്ന് തോന്നുന്നതും താത്ത്വികമായി സ്തുതിയിൽ കലാശിക്കുന്നതുമായ പ്രതിപാദനങ്ങളാണ് അവതരിപ്പിക്കപ്പെട്ടിരിക്കുന്നത്).

ഈ കൃതിയിലെ രചനാസൗകുമാര്യം ഭാഷാസാഹിത്യം മുഴുവൻ തിരഞ്ഞാലും കണ്ടെത്തുവാൻ പ്രയാസമാണ്. അർത്ഥഗർഭമായ ഓരോ പ്രസ്താവവും സങ്കീർത്തനവിഷയമായ ദേവതയുടെ മഹിമാതിരേകത്തെ ആവിഷ്ക്കരിച്ച് സാധകന്റെ ഉത്തുംഗമായ ഭക്തിഭാവത്തെ വ്യഞ്ജിപ്പിക്കുവാൻ സമർത്ഥങ്ങളാണ്. അനുവാചകരുടെ ചിത്തത്തെ ഏകാഗ്രമാക്കി അവരവരുടെ അധികാരികതക്കനുസരിച്ച് ജന്മം സഫലമാക്കുവാനുള്ള സാധനമെന്ന നിലയിൽ ഭക്തിയോ യോഗമോ ജ്ഞാനമോ തിരഞ്ഞെടുക്കുവാനുള്ള ആന്തരമായ ചോദന ഈ കൃതിയിലൂടെ

ലഭിക്കുമെന്നുള്ളത് നിസ്സന്ദേഹമാണ്. ആത്മാനുഭൂതിയുടെ പരമോന്നതങ്ങളായ നിമിഷങ്ങളിൽ കാവ്യത്മമായി ഉല്ലേഖനം ചെയ്യപ്പെടുന്ന ചില പ്രസ്താവങ്ങളുടെ അർത്ഥ നിർണ്ണയം അസാധ്യമെന്നു തന്നെ തോന്നിപോകുന്ന ഘട്ടങ്ങൾ ഗുരുകൃതിയിലുണ്ടെന്ന് സമ്മതിച്ചേ തീരൂ. എന്നാൽ അവയും നിരന്തരമായ അഭ്യാസത്താൽ ഏറ്റവും ആസ്വാദ്യമായി ഭവിക്കുമെന്ന് തന്നെ പറയേണ്ടിയിരിക്കുന്നു.

# ഗുഹാഷ്ടകം

താളമേളങ്ങളോടു കൂടി ഭക്തിമയമായ അന്തരീക്ഷത്തിൽ ഗാനം ചെയ്ത് ആനന്ദിക്കുന്നതിന് അനുഗുണമായ ഛന്ദസ്സിൽ ഗുംഫനം ചെയ്യപ്പെട്ട ഒരു സ്തോത്രകൃതിയാണ് 'ഗുഹാഷ്ടകം' ഗുഹനെ സംബന്ധിക്കുന്ന എട്ടു പദ്യങ്ങൾ ഇതിൽ അടങ്ങിയിരിക്കുന്നു. ഗുഹൻ എന്ന പദത്തിന് ഗൂഹനം ചെയ്യുന്നവൻ - സംവരണം ചെയ്യുന്നവൻ - മായയാൽ സ്വരൂപത്തെ മറയ്ക്കുന്നവൻ എന്നാണർത്ഥം. ബ്രഹ്മവാചകമായ ഗുഹപദം സുബ്രഹ്മണ്യന്റെ പര്യായമെന്ന നിലയിലും പ്രസിദ്ധമാണ്. വിചിത്രങ്ങളായ വിശേഷണങ്ങൾകൊണ്ട് ഗുഹനെ വിശേഷിച്ച് അവ്വണ്ണമെല്ലാമുള്ള ഭഗവാനെ പ്രണമിക്കുവാൻ എല്ലാവരോടും ഉദ്ബോധനം ചെയ്യുന്ന രൂപത്തിലാണ് ഈ കൃതി പ്രണയനം ചെയ്തിട്ടുള്ളത്. നിരന്തരമായ അനുപ്രാസവും ഇടയ്ക്കും മുറയ്ക്കും യമകവും താളമൊപ്പിച്ചുള്ള പദഘടനയും ഇണക്കത്തോടെ ഒപ്പിച്ചിരിക്കുന്നതുകൊണ്ട് ചിലയിടത്ത് അർത്ഥനിർണ്ണയത്തിന് അൽപ്പം ക്ലേശം നേരിടുന്നുണ്ട്. എങ്കിലും ആദ്യന്തം ഭാവസ്ഫൂർത്തി നിറഞ്ഞു നിൽക്കുന്ന ഗുഹാഷ്ടകത്തിന്റെ ആസ്വാദ്യത പരിശീലിക്കുംതോറും ഏറിവരുമെന്നുള്ളത് നിസ്സന്ദേഹമാണ്. 'പ്രണമത ദേവേശം ഗുഹമാവേശം' എന്നുള്ള ഭാഗം എല്ലാ പദ്യങ്ങളിലും അവസാനഭാഗമായി ആവർത്തിച്ചിരിക്കുന്നു. എല്ലാവരും ചേർന്ന് പാടുമ്പോൾ ആ ഭാഗം മാത്രം പൊതുവേ ഏറ്റുപാടുന്നതിനും ഈ ആവർത്തനം സമുദ്ദിഷ്ടമായിരിക്കുന്നു.

1

ശാന്തം ശംഭുതനൂജം സത്യമനാധാരം ജഗദാധാരം
ജ്ഞാതൃജ്ഞാനനിരന്തരലോകഗുണാതീതം ഗുരുണാതീതം
വല്ലീവത്സലഭൃങ്ഗാരണ്യകതാരുണ്യം വരകാരുണ്യം
സേനാസാരമുദാരം പ്രണമത ദേവേശം ഗുഹമാവേശം.

*പ്രണമത* =(നിങ്ങൾ പ്രണമിക്കുവിൻ! - നമസ്ക്കരിക്കുവിൻ!) എന്നാണ് ക്രിയാപദം. മറ്റെല്ലാപദങ്ങളും അകാരാന്തം പുല്ലിംഗം ദ്വിതീയൈകവചനാന്തങ്ങളാകുന്നു. അവയിൽ 'ഗുഹം' എന്നത് വിശേ

ഷ്യവും മറ്റെല്ലാം വിശേഷണങ്ങളും ആയി യോജിപ്പിക്കണം.

അല്ലയോ ഭാവുകന്മാരേ! *ശാന്തം* = ശാന്തനും (എല്ലാവികാരങ്ങളും അടങ്ങിയവനും - ഈ വിശേഷണം ഭഗവാന്റെ മാനസികമായ സത്ത്വോത്കർഷണത്തെ സൂചിപ്പിക്കുന്നു). *ശംഭുതനൂജം* = (ശംഭുവിന്റെ തനൂജനും - പുത്രനും) *സത്യം* = (സത്യസ്വരൂപനും - ഈ വിശേഷണം ഭഗവാന്റെ ബ്രഹ്മാഭിന്നതയെ പ്രതിപാദിക്കുന്നു). *അനാധാരം* = അനാധാരനും (തനിക്ക് ആധാരമായി മറ്റൊന്ന് ഇല്ലാത്തവനും - ഈ വിശേഷണം 'ബ്രഹ്മഭാവത്തിനു മാത്രം യോജിച്ചതാണ്). *ജഗദാധാരം* = ജഗദാധാരവും (ജഗത്തിന് ആധാരമായുള്ളവനും - രജ്ജുവിൽ സർപ്പാധ്യാസമെന്നപോലെ ബ്രഹ്മത്തിൽ അധ്യസ്തമാണല്ലോ ജഗത്ത്). അധിഷ്ഠാനം എന്ന അർത്ഥത്തിലാണ് ഇവിടെ ആധാരപദം പ്രയുക്തമായിരിക്കുന്നത്). *ജ്ഞാതൃജ്ഞാന നിരന്തര ലോക ഗുണാതീതം* = (ഈ പദത്തെ ജ്ഞാതൃജ്ഞാനനിരന്തരം - എന്നും ലോകഗുണാതീതം എന്നും കർമ്മധാരയനായി ഗ്രഹിക്കണം. *ജ്ഞാതൃജ്ഞാനനിരന്തരൻ* = ജ്ഞാതാവിലും ജ്ഞാനത്തിലും തുടർന്ന് വർത്തിക്കുന്നവൻ. ജ്ഞാതാവിനേയും ജ്ഞാനത്തേയും പറയുകകൊണ്ട് ജ്ഞേയത്തേ കൂടി ഗ്രഹിക്കേണ്ടതാണ്. അങ്ങനെ അറിയുന്നവൻ, അറിവ്, അറിയപ്പെടുന്നത് എന്നീ ത്രിപുടിയിൽ നിരന്തരം പ്രകാശിക്കുന്ന ആത്മതത്ത്വമായി ഭഗവാനെ ഗ്രഹിക്കണം. *ലോകഗുണാതീതൻ* = ലോകഗുണങ്ങൾക്ക് അതീതനായവൻ - സത്ത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളാണല്ലോ ലോകമായി - ജഗത്തായി പരിണമിച്ചിട്ടുള്ളത്. അവയ്ക്കതീതനെന്നു പറയുകകൊണ്ട് ഭഗവാന്റെ നിർഗുണത്വം സൂചിതമായിരിക്കുന്നു). *ഗുരുണാതീതം*= ഗുരുണാതീതനും (ഈ പദം അലുക് സമാസമായി ഗ്രഹിക്കണം. 'ഗുരുണാ അതീതഃ- ഗുരുണാതീതഃ -തം ഗുരുണാതീതം' ഗുരുണാ എന്നതിലെ ഗുരുപദം ഗുരുത്വം എന്ന അർത്ഥത്തിൽ ഭാവപ്രധാനമായി യോജിപ്പിക്കണം. ഗുരുത്വംകൊണ്ട് എല്ലാവരേയും അതീതനെ - അതിക്രമിച്ചവനെ. എല്ലാവർക്കും ഗുരുവായ ശിവനുകൂടിയും പ്രണവാർത്ഥം ഉപദേശിച്ചതുകൊണ്ട് ഗുരുവായിത്തീർന്നു. ഭഗവാന്റെ ഗുരുത്വം സർവ്വാതിശായിയാണല്ലോ). *വല്ലീവത്സല ഭൃംഗാരണ്യകതാരുണ്യം* = വല്ലീവത്സല ഭൃംഗാരണ്യകതാരുണ്യനും - വല്ലിയാകുന്ന (ഭഗവാന്റെ പ്രിയതമയായ വല്ലീദേവിയെ ആണ് ഇവിടെ നിർദ്ദേശിച്ചിട്ടുള്ളത്). വത്സല ഭൃംഗത്തിന് (പ്രിയപ്പെട്ട വണ്ടിന്) ആരണ്യകമായുള്ള (ആരണ്യ സമൂഹമായുള്ള - പൂങ്കാവിൻ കൂട്ടമായുള്ള) താരുണ്യത്തോട് കൂടിയവനേ! ഇവിടെ വല്ലീദേവിയെ വത്സലഭൃംഗമായും ഭഗവാന്റെ താരുണ്യത്തെ ആ ഭൃംഗത്തിന് സസുഖം വിഹരിക്കുവാനുള്ള പൂങ്കാവനമായും രൂപണം ചെയ്തിരിക്കുന്നു) വരകാരുണ്യം വരകാരുണ്യനും, വരമായ കാരുണ്യത്തോടു കൂടിയവനും (മികച്ച ദയയോട് കൂടിയവനും) *സേനാസാരം* = സേനാസാരനും (സേനയ്ക്ക് സാര

ഭൂതനും, സേനാനായകനാണല്ലോ സേനയ്ക്ക് സാരഭൂതനായവൻ. ഇവിടെ ഭഗവാൻ താരകാസുര നിഗ്രഹത്തിനുവേണ്ടി ദേവസേനാപതിത്വം സ്വീകരിച്ച വൃത്താന്തം സൂചിതമായിരിക്കുന്നു). *ഉദാരം* = ഉദാരനും – അർത്ഥികളുടെ അഭിലാഷം താനേ അറിഞ്ഞ് നിറവേറ്റുന്നവനും, *ദേവേശം* = ദേവേശനും (ബ്രഹ്മാദി ദേവന്മാർക്കും ഈശനും – നാഥനും) *ആവേശം* = ആവേശനും (ആവേശിക്കുന്നവനും (ഈശ്വരൻ ജഗത്തിനെ സൃഷ്ടിച്ചിട്ട് അതിൽ ആത്മരൂപേണ അനുപ്രവേശിച്ചുവെന്നുള്ള ഉപനിഷദ്വചനം ഇവിടെ ഓർമ്മിക്കത്തക്കതാണ്. സർവ്വാന്തര്യാമിയെന്ന് അർത്ഥം). ആയ ഗുഹം – ഗുഹനെ നിങ്ങൾ. *പ്രണമത* = പ്രണമിക്കുവിൻ! (സാഷ്ടാംഗം നമസ്ക്കരിച്ച് സർവ്വാത്മനാ ശരണം പ്രാപിക്കുവിൻ!)

വിശേഷണങ്ങളിൽ ചിലത് നിർഗുണ ബ്രഹ്മഭാവത്തിനും കൂടുതലും സഗുണ ബ്രഹ്മഭാവത്തിനും ചേർന്നിരിക്കുന്നത് ശ്രദ്ധേയമാണ്. ഉപാസനയുടെ പാരമ്യത്തിലെത്തുവോളവും ഭേദാഭേദങ്ങൾ രണ്ടും കലർത്തിയുള്ള ഭാവന പരിഹരിക്കാവുന്നതല്ല.

2

വിഷ്ണുബ്രഹ്മസമർച്യം ഭക്തജനാദിത്യം വരുണാതിഥ്യം
ഭാവാഭാവജഗത്ത്രയരൂപമഥാരൂപം ജിതസാരൂപം
നാനാഭുവനസമാധേയം വിനുതാധേയം വരരാധേയം
കേയൂരാങ്ഗനിഷങ്ഗം പ്രണമത ദേവേശം ഗുഹമാവേശം.

*വിഷ്ണു ബ്രഹ്മസമർച്യം* = വിഷ്ണുവിനാലും ബ്രഹ്മാവിനാലും സമർച്യനും (നല്ലപോലെ അർച്ചിക്കപ്പെടത്തക്കവനും – പൂജിക്കപ്പെടത്തക്കവനും). *ഭക്തജനാദിത്യം* = ഭക്തജനങ്ങൾക്ക് (തന്നെ ഭജിക്കുന്നവരായ എല്ലാവർക്കും) ആദിത്യനായുള്ളവനും (സൂര്യനായുള്ളവനും – അജ്ഞാനാന്ധകാരം നീക്കി നേർവഴിയിൽ പ്രകാശമരുളുന്നതുകൊണ്ട് ഭഗവാനെ ആദിത്യനായി രൂപണം ചെയ്തിരിക്കുന്നു). *വരുണാതിഥ്യം*= വരുണന്റെ ആതിഥ്യത്തിനു തുല്യമായ ആതിഥ്യത്തോട് കൂടിയവനും (ആദിത്യം = ആതിഥിക്ക് വേണ്ടതായുള്ളത്. അതായത് അതിഥയ്ക്കായി ചെയ്യപ്പെടുന്ന സത്ക്കാരം വരുണൻ നിരന്തരം യാഗദീക്ഷയിൽ വർത്തിക്കുന്നവനായി പുരാണങ്ങളിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു. രത്നാകരമായ സമുദ്രത്തിന്റെ അധീശനുമാണല്ലോ വരുണൻ. അതിഥി സത്കാരത്തിൽ സുപ്രസിദ്ധനായ വരുണനോട് ഭഗവാന് സാദൃശ്യം നിർദ്ദേശിച്ചിരിക്കുന്നതുകൊണ്ട് അവിടുത്തെ ഔദാര്യതിശയം സൂചിതമായിരിക്കുന്നു). *ഭാവാഭാവജഗത് ത്രയ രൂപം* = ഭാവാഭാവരൂപമായ ജഗത്ത്രയമാകുന്ന രൂപത്തോട് കൂടിയവനും (ഭാവാഭാവരൂപം = ഭാവവും അഭാവവുമാകുന്ന രൂപത്തോട് കൂടിയത്). വ്യവഹാരദശയിൽ

അനുഭവപ്പെടുന്നതുകൊണ്ട് ഭാവരൂപവും പാരമാർത്ഥികദശയിൽ ഇല്ലാത്തതുകൊണ്ട് അഭാവ രൂപവും ആണ് ജഗത്തെന്ന് പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. അനിർവചനീയ ഖ്യാതി എന്നാണ് അദ്വൈതദശയിൽ ഈ ഉഭയ രൂപതയെ സമന്വയിപ്പിച്ചിട്ടുള്ളത്. *ജഗത് ത്രയം* = ജഗത്തുകളുടെ ത്രയം – മൂന്നു ലോകങ്ങൾ. ഭാവാഭാവരൂപമായ ജഗത് ത്രയത്തെ ഭഗവാന്റെ രൂപമായി ഉപാസനത്തിനുവേണ്ടി സംഭാവന ചെയ്തിരിക്കുന്നു). *അഥ അരൂപം* = വസ്തുസ്ഥിതിയെ വിചിന്തനം ചെയ്യുന്ന പക്ഷം അരൂപനായുള്ളവനും (യാതൊരു രൂപവും ഇല്ലാത്തവനും – ഇവിടെ ഭഗവാനെ ഇന്ദ്രിയങ്ങൾക്ക് ഗോചരീഭവിക്കാത്ത ബ്രഹ്മം തന്നെയായി നിർദ്ദേശിച്ചിരിക്കുന്നു). *ജിതസാരൂപം* = ജിതമായ (ജയിക്കപ്പെട്ട) സാരൂപത്തോടു കൂടിയവനും (സാരൂപം എന്നതിന് സാരൂപ്യം എന്നുള്ള അർത്ഥം പറയണം. സാരൂപ്യത്തെ ജയിക്കുക എന്നാൽ സാദൃശ്യമില്ലാതിരിക്കുകയെന്നർത്ഥം. ഭഗവാനോട് ആർക്കും തുല്യതയില്ല – അനുപമനും). *നാനാഭുവനസമാധേയം* = നാനഭുവനങ്ങൾ സമാധേയങ്ങളാണ് യാതൊരുവനിലോ അങ്ങനെയുള്ളവനും (നാനാഭുവനങ്ങൾ = പല പ്രകാരത്തിലുള്ള ഭുവനങ്ങൾ സമാധേയങ്ങൾ = വേണ്ടപോലെ ആധാനം ചെയ്യപ്പെടത്തക്കവ. ഘടശരാവാദികൾ കാര്യങ്ങളെന്ന നിലയിൽ വിചിത്രങ്ങളാണല്ലോ. അവയെല്ലാം കാരണമായുള്ള മൃത്തികയിൽ യാതൊരു വിരോധവും കൂടാതെ വർത്തിക്കുന്നു. അതുപോലെയാണ് അധിഷ്ഠാനരൂപനായ ഭഗവാനിൽ നാനാഭുവനങ്ങൾ യാതൊരു പൊരുത്തക്കേടുമില്ലാതെ വർത്തിക്കുന്നത്. പ്രപഞ്ചത്തിന്റെ വിവർത്തോപാദനകാരണമായ ബ്രഹ്മം തന്നെയാണ് ഭഗവാനെന്ന ഭാവം). *വിനുതാധേയം* = വിനുതന്മാർ ആധേയരാണ് യാതൊരുവനോ അങ്ങനെയുള്ളവനും (വിനുതന്മാർ = വിശേഷമായി സ്തുതിക്കുന്നവർ ഭഗവാനെ ആധാരവും വിനുതന്മാരെ ആധേയവും ആയി കൽപ്പിച്ചിരിക്കുന്നു). വിശേഷമായി സ്തുതിക്കുന്നവർക്ക് ആശ്രയ ഭൂതനാണ് ഭഗവാനെന്നർത്ഥം). *വരരാധേയം* = വരരാധേയനും (വരൻ = ശ്രേഷ്ഠൻ. രാധേയൻ = രാധയിൽ – വിശാഖ നക്ഷത്രത്തിൽ ജനിച്ചവൻ. വൈശാഖമാസത്തിൽ വിശാഖ നക്ഷത്രത്തോട് കൂടി ചേർന്നു വരുന്ന പൗർണ്ണമാസത്തിലാണ് സുബ്രഹ്മണ്യന്റെ തിരുവവതാരം. 'രാധാവിശാഖാ' എന്ന് അമരം). *കേയൂരാംഗനിഷങ്ഗം* = കേയൂരം അണിഞ്ഞിരിക്കുന്ന അംഗത്തിൽ നിഷങ്ഗത്തോട് കൂടിയവനും (കേയൂരം = തോൾ വള, നിഷങ്ഗം = ആവനാഴി. കേയൂരം അണിഞ്ഞിരിക്കുന്നത് തോളിലാണല്ലോ. തോളിൽ തന്നെ നിഷങ്ഗവും – ആവനാഴിയും ധരിച്ചിട്ടുണ്ട്. ഈ വിശേഷണം കൊണ്ട് ഭഗവാന്റെ ദേവസേനാപതിയായുള്ള സ്വരൂപം പരാമർശിക്കപ്പെട്ടിരിക്കുന്നു). *ദേവേശം ആവേശം ഗുഹം പ്രണമത* = ദേവേശനും ആവേശനും ആയുള്ള ഗുഹനെ നിങ്ങൾ പ്രണമിക്കുവിൻ! (ഈ പദ്യത്തിലും സഗുണഭാവവും നിർഗുണഭാവവും ഇടകലർത്തി വിശേഷി

പ്പിക്കപ്പെടുന്നത് ശ്രദ്ധേയമാണ്).

3

സ്കന്ദം കുങ്കുമവർണ്ണം സ്പന്ദമുദാനന്ദം പരമാനന്ദം
ജ്യോതിഃസ്തോമനിരന്തരരമ്യമഹസ്സാമ്യം മനസായാമ്യം
മായാശൃങ്ഖലബന്ധവിഹീനമനാദീനം പരമാദീനം
ശോകാപേതമുദാന്തം പ്രണമത ദേവേശം ഗുഹമാവേശം.

*സ്കന്ദം* = സ്കന്ദനും (ശത്രുസൈന്യത്തെ ആക്രമിക്കുന്നവനും) *കുങ്കുമവർണ്ണം* = കുങ്കുമത്തിന്റെ വർണ്ണംപോലുള്ള വർണ്ണമുള്ളവനും, *സ്പന്ദം* = സ്പന്ദിക്കുന്നവനും (ചിത്സ്വരൂപനും) *ഉദാനന്ദം* = ഉദ്ഗതമായ ആനന്ദത്തോട് കൂടിയവനും (ഉദ്ഗതം = പൊങ്ങിയത്). *പരമാനന്ദം* = പരമാനന്ദസ്വരൂപനും (സാർവഭൗമന്റെ ആനന്ദം മുതൽ ഉത്തരോത്തരം വർദ്ധിച്ചതായുള്ള ബ്രഹ്മാവിന്റെ ആനന്ദം വരെ ഉള്ളതെല്ലാം യാതൊന്നിന്റെ ലേശം മാത്രമാണോ അങ്ങനെയുള്ള പരമമായ ആനന്ദം ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണമത്രേ).

*ജ്യോതിഃസ്തോമനിരന്തരരമ്യമഹസ്സാമ്യം* = ജ്യോതിഃസ്തോമത്തിന്റെ (ജ്യോതിസ്സുകളുടെ - സൂര്യദിജ്യോതിസ്സുകളുടെ, സ്തോമത്തിന്റെ - സമൂഹത്തിന്റെ) നിരന്തരവും, രമ്യവുമായുള്ള മഹസ്സിനോടു സാമ്യം കൽപ്പിക്കാവുന്നവനും (നിരന്തരം = ഇടവിടാതുള്ളത്. രമ്യം = ആഹ്ളാദിക്കത്തക്കത്. മഹസ്സ് = തേജസ്സ്. ഇവിടെ സാമ്യം എന്നുള്ള ഭാവപ്രത്യയാന്തം പ്രയോഗിച്ചിരിക്കുന്നത് സമം എന്നുള്ള അർത്ഥത്തിലാണ്. എല്ലാ ജ്യോതിസ്സുകളും ഒരേ കാലത്തിൽ ഉദിച്ചുപൊങ്ങി എങ്ങും ഇടതൂർന്ന് വിളങ്ങിയാൽ എന്തൊരു പ്രകാശമായിരിക്കുമോ അതിനൊപ്പമായ പ്രകാശത്തോട് കൂടിയവനും)

*മനസാ ആയാമ്യം* = മനസ്സുകൊണ്ട് ആയമനം ചെയ്യപ്പെടത്തക്കവനും (ആയമനം ചെയ്യുക = എല്ലാ പ്രകാരത്തിലും ബന്ധിക്കുക. ചിത്തവൃത്തികളെ നിരോധിക്കുവാൻ കഴിവുള്ള യോഗിമാർക്ക് ധ്യാനം ചെയ്യപ്പെടത്തക്കവൻ എന്നർത്ഥം). *മായാശൃംഖല ബന്ധവിഹീനം* = മായയാകുന്ന ശൃംഖലത്തിന്റെ ബന്ധമില്ലാത്തവനും. (മായയെ ശൃംഖലമായി രൂപണം ചെയ്തിരിക്കുന്നു. ശൃംഖലം = ചങ്ങല. ജീവനെ ബുദ്ധ്യാദികളോടു ബന്ധിപ്പിക്കുന്നതിനുള്ള ഉപകരണമെന്ന നിലയിൽ മായയെ ശൃംഖലമായി സങ്കൽപ്പിച്ചിരിക്കുകയാണ്. ഭഗവാനാകട്ടെ മായാബന്ധത്തിൽ കുടുങ്ങാത്ത ബ്രഹ്മം തന്നെയാണ്). *അനാദീനം* = അനാദിയായുള്ളവനും (അനാദി = ആദിയില്ലാത്തവൻ. ഇനൻ = സൂര്യൻ. ദഹരാകാശത്തിൽ സദാ ഉദിച്ചുപൊങ്ങി നിൽക്കുന്ന സൂര്യനായി ആത്മാവിനെ രൂപണം ചെയ്തിരിക്കുന്നു).

4

വ്യാളവ്യാവൃതഭൂഷം ഭസ്മസമാലേപം ഭുവനാലേപം
ജ്യോതിശ്ചക്രസമർപ്പിതകായമനാകായവ്യയമാകായം
ഭക്തത്രാണനശക്ത്യായുക്തമനുദ്യുക്തം പ്രണയാസക്തം
സുബ്രഹ്മണ്യമരണ്യം പ്രണമത ദേവേശം ഗുഹമാവേശം.

*വ്യാളവ്യാവൃതഭൂഷം* = വ്യാളങ്ങളുടെ - സർപ്പങ്ങളുടെ, വ്യാവൃതം - വ്യാവരണം - ചുറ്റിപ്പടർപ്പ്, ആകുന്ന ഭൂഷയോട് കൂടിയവനും - അലങ്കാരത്തോട് കൂടിയവനും (ശിരസ്സിലും കണ്ഠത്തിലും കൈയ്കളിലും സർപ്പങ്ങൾ ചുറ്റിപ്പിണഞ്ഞ് അതുതന്നെ അലങ്കാരമായുള്ളവനും) *ഭുവനാലേപം* = ഭുവനത്തിൽ ലേപം ഇല്ലാത്തവനും (ലോകത്തിൽ കർത്തൃത്വമോ ഭോക്തൃത്വമോ കൊണ്ടുള്ള സംഗമില്ലാത്തവനും). *ജ്യോതിശ്ചക്രസമർപ്പിതകായം* = ജ്യോതിശ്ചക്രത്തിൽ സമർപ്പിതമായ കായത്തോട് കൂടിയവനും (ധ്രുവ നക്ഷത്രം മുതൽ എല്ലാ ജ്യോതിസ്സുകളേയും ശിരസ്സു മുതൽ പുച്ഛം വരെയുള്ള സ്ഥാനങ്ങളിൽ കൽപ്പിച്ച ശിംശുവാരം എന്ന ജലജന്തുവിന്റെ ആകാരത്തോട് സദൃശമായി ഒരു രൂപം സങ്കൽപ്പിതമായിട്ടുണ്ട്. എല്ലാ കർമ്മങ്ങളുടേയും അവസാനത്തിൽ ആ ഭഗവദ്‌രൂപം ധ്യാനം ചെയ്യേണ്ടതാണെന്ന് ഭാഗവതത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഇവിടെ ഗുഹന്റെ തിരുവുടലായി ആ ജ്യോതിശ്ചക്രത്തെ നിർദ്ദേശിച്ചിരിക്കുകയാണ്). *അനാകായവ്യയം* = ആകായത്തിന് വ്യയം ഇല്ലാത്തവനും (ആകായം = പാർപ്പിടം. വ്യയം = നാശം. പ്രളയത്തിൽ ബ്രഹ്മാവിന്റെ പാർപ്പിടം പോലും തകർന്നുപോകും. എന്നാൽ ഭഗവാന്റെ പാർപ്പിടത്തിന് ഒരിക്കലും ഭംഗം വരുന്നതല്ല. ബ്രഹ്മത്തിൽ നിന്നുമുള്ള അഭേദം ധ്വനിക്കുന്നു). *ആകായം* = ആകായമായുള്ളവനും (സമസ്ത ലോകത്തിനും പാർപ്പിടമായുള്ളവനും) *ഭക്തത്രാണനശക്ത്യായുക്തം* = ഭക്തന്മാരെ രക്ഷിക്കുന്നതിൽ സമർത്ഥമായ ശക്തിയോട് കൂടിയവനും. (ത്രാണം എന്നതിന്റെ സ്ഥാനത്തിൽ ത്രാണനം എന്നു പ്രയോഗിച്ചിരിക്കുകയാണ്. പരിത്രാണനം ചെയ്തയാൾ എന്ന് എഴുത്തച്ഛൻ പ്രയോഗിച്ചിട്ടുണ്ട്. ശക്തി എന്നതിന് വേല് എന്നും ബലം എന്നും അർത്ഥം പറയാം. ഭഗവാൻ ശക്തിധരനാണല്ലോ). *അനുദ്യുക്തം* = യാതൊരു കർമ്മത്തിലും ഏർപ്പെടാത്തവനും (അകർത്തൃത്വം എന്ന ബ്രഹ്മലക്ഷണം സൂചിതമായിരിക്കുന്നു). *പ്രണയാസക്തം* = പ്രണയത്തിൽ അസക്തനും (തന്നിലോ തന്നോട് ബന്ധപ്പെട്ടവരിലോ ഉള്ള വേഴ്ച കൊണ്ട് സക്തനല്ലാത്തവൻ. ഇതും ബ്രഹ്മലക്ഷണം തന്നെ). *സുബ്രഹ്മണ്യം* = സുബ്രഹ്മണ്യനും (ബ്രഹ്മണി സാധുഃ - ബ്രഹ്മത്തിൽ സാധുവായവൻ എന്നാണ് ബ്രഹ്മണ്യപദത്തിനർത്ഥം. വേദത്തിലും വേദം അറിയുന്നവരിലും കൂറുള്ളവൻ എന്നാണ് ബ്രഹ്മണ്യപദത്തിനർത്ഥം. ശോഭനനായ ബ്രഹ്മണ്യൻ - സുബ്ര - മണ്യൻ.

ഗുഹന്റെ പര്യായവുമാണ് സുബ്രഹ്മണ്യ പദം). *അരണ്യം* = ആരണ്യനും (അരണത്തിൽ - അഭയം നൽകുന്നതിൽ സമർത്ഥനും) *ദേവേശം ആവേശം ഗുഹം പ്രണമത* = ദേവേശനും ആവേശനും ആയ ഗുഹനെ നിങ്ങൾ പ്രണമിക്കുവിൻ!

5

ശ്രീമത്സുന്ദരകായം ശിഷ്ടജനാസേവ്യം സുജടാസേവ്യം
സേവാതുഷ്ടസമർപ്പിതസൂത്രമഹാസത്രം നിജ ഷഡ്വക്ത്രം
പ്രത്യർത്ഥ്യാനതപാദസരോരുഹമാവാഹം ഭവഭീദാഹം
നാനായോനിമയോനിം പ്രണമത ദേവേശം ഗുഹമാവേശം.

*ശ്രീമത് സുന്ദര കായം* = ശ്രീമത്തും സുന്ദരവും ആയ കായത്തോട് കൂടിയവനും (ശ്രീമത് എന്നതുകൊണ്ട് മാംഗല്യവും സുന്ദരം എന്നതു കൊണ്ട് ചാരുതയും ഭഗവാന്റെ തിരുവുടലിനുണ്ടെന്ന് സൂചിപ്പിച്ചിരിക്കുന്നു). *ശിഷ്ടജനാ സേവ്യം* = ശിഷ്ടജനത്താൽ ആസേവ്യനും (ശിഷ്ട ജനം ശാസ്ത്രത്താൽ വിധിക്കപ്പെട്ടതിനെ ആചരിക്കുന്നവരും ആയ വർ. *ആസേവ്യൻ* = എല്ലാ പ്രകാരത്തിലും സേവിക്കപ്പെടത്തക്കവൻ) *സുജടാസേവ്യം* = സുജടാസേവ്യനും (സുജടകളാൽ സേവ്യനും. ഭഗ വാന്റെ മൂർദ്ധാവ് ശോഭനമായ ജടാ ജൂടത്താൽ അലങ്കൃതമാണല്ലോ). *സേവാതുഷ്ട സമർപ്പിത സൂത്രമഹാസത്രം* = സേവയിൽ തുഷ്ടരാൽ സമർപ്പിക്കപ്പെട്ട സൂത്രത്തോടും മഹാസത്രത്തോടും കൂടിയവനും ഭഗ വാന്റെ സേവയിൽ സന്തുഷ്ടരായ ഭക്തന്മാർ ഭഗവാനെ ഉദ്ദേശിച്ച് സൂത്ര ങ്ങളും മഹാസത്രങ്ങളും അടിയറ വയ്ക്കുന്നതായി സങ്കൽപ്പിക്കണം. സൂത്രം എന്നതുകൊണ്ട് ലഘ്വക്ഷരവും ഗംഭീരാർത്ഥവും ആയ സ്തു തിവചനം പരാമർശിക്കപ്പെട്ടിരിക്കുന്നു. അരുണഗിരിയുടേയും മറ്റും സുബ്രഹ്മണ്യ സ്തോത്രങ്ങൾ - തിരുപ്പുകൾ പ്രസിദ്ധമാണല്ലോ. സത്ര മെന്നാൽ തത്ത്വവിചാരണത്തിന് പ്രാധാന്യം നൽകുന്നതും ദീർഘ കാലം വ്യാപിക്കുന്നതും ആയ യാഗവിശേഷമാണ്. അതേ സത്രത്തെ മഹാസത്രമെന്ന് സവിശേഷം നിർദ്ദേശിച്ചിരിക്കുന്നു). *നിജഷഡ്വക്ത്രം* = നിജങ്ങളായ ആറ് വക്ത്രങ്ങളോട് കൂടിയവനും; *പ്രത്യർത്ഥ്യാനത പാദ സരോരുഹം* = പ്രത്യർത്ഥ്യകളാൽ (ശത്രുക്കളാൽ) ആനമിക്കപ്പെട്ട പാദ സരോരുഹങ്ങളോട് കൂടിയവനും (ഭഗവാന്റെ തൃപ്പാദപത്മങ്ങളിൽ എതി രാളികൾപോലും നിരഹങ്കാരികളായി താണുവണങ്ങി നിൽക്കുന്നതായി സങ്കൽപ്പിക്കണം). *ആവാഹം* = ആവഹിക്കുന്നവനും (ഭക്തന്മാരുടെ അഭീഷ്ടത്തെ പ്രാപിപ്പിക്കുന്നവനും) *ഭവഭീദാഹം* = ഭവഭീയെ (സം സാര ഭയത്തെ) ദഹിപ്പിക്കുന്നവനും (ജ്ഞാന പ്രദാന ഗുരുവായി ഭവിച്ച് ഭക്തന്മാരെ ജനന മരണാത്മകമായ സംസാരത്തിൽ നിന്നും എന്നെ ന്നേക്കുമായി രക്ഷിക്കുന്നവനും) *നാനായോനിം* = നാനായോനിയും

(നാനാരൂപമായ പ്രപഞ്ചത്തിന് ഉത്പത്തി സ്ഥാനമായുള്ളവനും) *അയോനിം* = തനിക്ക് ഉത്പത്തി സ്ഥാനമായി മറ്റൊന്നില്ലാത്തവനും (ഈ രണ്ട് വിശേഷണങ്ങളും ഭഗവാന്റെ ജഗത്കാരണത്വവും അജത്വവും ആകുന്ന ബ്രഹ്മഭാവങ്ങളെ പരാമർശിക്കുന്നു). *ദേവേശം ആവേശം ഗുഹം പ്രണമത* = ദേവേശനും ആവേശനും ആയുള്ള ഗുഹനെ നിങ്ങൾ പ്രണമിക്കുവിൻ!

6

മാന്യം മുനിഭിരമാന്യം മഞ്ജുജടാസർപ്പം ജിതകന്ദർപ്പം
ആകൽപാമൃതതരളതരങ്ഗമനാസങ്ഗം സകലാസങ്ഗം
ഭാസാ ഹ്യധരിതഭാസ്വന്തം ഭവികസ്വാന്തം ജിതഭീസ്വാന്തം
കാമം കാമനികാമം പ്രണമത ദേവേശം ഗുഹമാവേശം.

*മുനിഭിഃമാന്യം* = മുനിമാരാൽ മാനിക്കപ്പെടത്തക്കവനും (പൂജിക്കപ്പെടത്തക്കവനും – നാരദൻ കാഴ്ചവച്ച ഫലം ശ്രീപരമേശ്വരൻ ഗണപതിക്കു നൽകിയതുകൊണ്ട് സർവ്വസംഗപരിത്യാഗിയായി സുബ്രഹ്മണ്യൻ ഭിക്ഷു വേഷം ധരിച്ച കഥ സുപ്രസിദ്ധമാണല്ലോ. ആ നിലയ്ക്ക് മുനിമാർക്ക് ആരാധ്യനായി തീർന്നുവെന്ന ഈ വിശേഷണത്തെ സമന്വയിപ്പിക്കണം). *അമാന്യം*= തനിക്ക് മാന്യനായി മറ്റൊരാളില്ലാത്തവനും (ഇവിടെ ഭഗവാന്റെ സർവ്വേശ്വരത്വം സൂചിതമായിരിക്കുന്നു). *മഞ്ജുജടാസർപ്പം*= മഞ്ജുവായ (ചാരുവായ) ജഡയിൽ സർപ്പങ്ങളോട് കൂടിയവനും, *ജിതകന്ദർപ്പം* = ജിതനായ (ജയിക്കപ്പെട്ട) കന്ദർപ്പനോട് (കാമദേവനോട്) കൂടിയവനും (കാമദേവനെ അതിശയിക്കുന്ന സൗന്ദര്യമുള്ളവനും) *ആ കൽപ്പാമൃത തരളതരംഗം* = കൽപ്പം മുഴുവൻ വ്യപിക്കുന്ന അമൃതമാകുന്ന തരളതരംഗമായുള്ളവനും (തരളതരംഗം – തരളങ്ങളായ – ചഞ്ചലങ്ങളായ, തരംഗങ്ങളോട്) തിരകളോട്, കൂടിയത്. സമുദ്രമെന്നർത്ഥം. ഭഗവാനെ അമൃതസമുദ്രമായി രൂപണം ചെയ്തിരിക്കുന്നു. കൽപ്പമെന്നാൽ ബ്രഹ്മാവിന്റെ ഒരു ദിനം. പ്രപഞ്ചത്തിന്റെ സൃഷ്ടി മുതൽ പ്രളയം വരെയുള്ള കാലം. കൽപ്പാന്തരത്തിൽപ്പോലും നാശമില്ലാത്ത അമൃത തരളതരംഗമാണ് ഭഗവാനെന്ന് ഇവിടെ പ്രതിപാദിച്ചിരിക്കുന്നു. ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണമായ ആനന്ദമാണ് ഈ വിശേഷണത്താൽ പരാമർശിക്കപ്പെട്ടിരിക്കുന്നത്). *അനാസംഗം*= വിഷയങ്ങളിൽ ആസംഗം (അഭിനിവേശം) ഇല്ലാത്തവനും (ഭഗവാന്റെ യോഗാരൂഢതയാണ് ഈ വിശേഷണത്താൽ തെളിയുന്നത്). *സകലാസംഗം* = സകലത്തിലും ആസംഗം (വ്യാപ്തി) ഉള്ളവനും (എള്ളിൽ എണ്ണ പോലെയും പൂവിൽ മണം പോലെയും നിഖില ചരാചരങ്ങളിലും വ്യാപിച്ചിരിക്കുന്നതായുള്ള ബ്രഹ്മലക്ഷണമാണ് ഇവിടെ പ്രസ്താവിച്ചിരിക്കുന്നത്). *ഭാസാ ഹി അധരിത ഭാസ്വന്തം*= ഭാസ്സകൊണ്ട് (ശോഭ

കൊണ്ട്) അധരിതനായി (കീഴ്പ്പെടുത്തപ്പെട്ടവനായി) ഭാസ്വാൻ (സൂര്യൻ) യാതൊരുവനാലോ അങ്ങനെയുള്ളവനും (സൂര്യനെ അതിശയിക്കുന്ന തേജസ്സുള്ളവനും - ബ്രഹ്മം പ്രകാശിക്കുമ്പോൾ സൂര്യാദിജ്യോതിസ്സുകൾ പ്രകാശിക്കുന്നില്ലെന്നുള്ള ഉപനിഷദ് വചനം ഇവിടെ സ്മരിക്കത്തക്കതാണ്). *ഭവികസ്വാന്തം*= ഭവികമായ (മംഗലമായ) സ്വാന്തത്തോട് (മനസ്സോട്) കൂടിയവനും ആശ്രിതന്മാർക്ക് നന്മയണയ്ക്കുന്നതിൽ അത്യന്തം താൽപ്പര്യമുള്ളവനും. *ജിതഭീസ്വാന്തം* = ജിതഭീകൾക്ക് (ഭയത്തെ കീഴ്പ്പെടുത്തിയവർക്ക് - സംസാരഭയം നീങ്ങിയവർക്ക്) സ്വാന്തമായുള്ളവനും (അന്തരംഗമായുള്ളവനും - ഇവിടെ ഭഗവാനെ ജ്ഞാനികളുടെ പരമാശ്രയമായി കീർത്തിച്ചിരിക്കുന്നു). *കാമം*= എല്ലാവരാലും കാമിക്കപ്പെടത്തക്കവനും (ആത്മാവാണല്ലോ എല്ലാവർക്കും പ്രിയമായുള്ളത്. വാസ്തവത്തിൽ നമ്മുടെ അഭികാമ്യമായ ആത്മാവായുള്ളവൻ). *ദേവേശം ആവേശം ഗുഹം കാമനികാമം പ്രണമത* = ദേവേശനും ആവേശനുമായ ഗുഹനെ മതിവരുവോളം നിങ്ങൾ പ്രണമിക്കുവിൻ! (കാമനികാമം എന്ന പദത്തെ ക്രിയാവിശേഷണമായി യോജിപ്പിക്കണം. കാമത്തിന് - ആഗ്രഹത്തിന്, നികാമം - തൃപ്തിവരുവോളം എന്നർത്ഥം).

7

ശിഷ്ടം ശിവജനതുഷ്ടം ബുധഹൃദയാകൃഷ്ടം ഹൃതപാപിഷ്ഠം
നാദാന്തദ്യുതിമേകമനേകമനാസങ്ഗം സകലാസങ്ഗം
ദാനവിനിർജ്ജിതനിർജ്ജരദാരുമഹാഭീരും തിമിരാഭീരും
കാലാകാലമകാലം പ്രണമത ദേവേശം ഗുഹമാവേശം.

*ശിഷ്ടം*= ശിഷ്ടനും (ലോകസംഗ്രഹത്തിനുവേണ്ടി ധാർമ്മികമായ മാർഗ്ഗത്തിൽ ചരിക്കുന്നവനും) *ശിവജനതുഷ്ടം* = ശിവജനങ്ങളിൽ (മംഗല ശീലരായ ജനങ്ങളിൽ) തുഷ്ടനും (പ്രീതിയുള്ളവനും) *ബുധഹൃദയാവിഷ്ടം* = ബുധന്മാരുടെ (ജ്ഞാനികളുടെ) ഹൃദയത്താൽ ആകർഷിക്കപ്പെട്ടവനും (ഭഗവാൻ ജ്ഞാനികളുടെ ഹൃദയശുദ്ധിക്ക് മാത്രമേ വഴങ്ങുകയുള്ളൂ എന്നർത്ഥം). *ഹൃതപാപിഷ്ടം* - ഹൃതരായ (സംഹരിക്കപ്പെട്ട) പാപിഷ്ടർ (ഏറ്റവും പാപികളായവർ) യാതൊരുവനാലോ അങ്ങനെയുള്ളവനും (ത്രൈലോക്യകണ്ടകന്മാരായ അസുരന്മാരെ ഭഗവാൻ സംഹരിച്ചിട്ടുണ്ടല്ലോ). *നാദാന്തദ്യുതിം* = നാദാന്തത്തിൽ തെളിയുന്ന ദ്യുതിയായുള്ളവനും (യോഗശാസ്ത്രമനുസരിച്ച് ധ്യാനം പുരോഗമിക്കവേ രൂപഭാവന നീങ്ങി ധ്വനിമാത്രമായുള്ള തത്ത്വത്തിൽ ചിത്തം ലയിക്കുന്നതായി പറയപ്പെട്ടിരിക്കുന്നു. അതിനുമപ്പുറമാണ് തേജഃസ്വരൂപമായ ആത്മാവ് നിഷ്കലമായ നിലയിൽ പ്രകാശിക്കുന്നത്. അങ്ങനെ നാദമടങ്ങുമ്പോഴുള്ള ദ്യുതിയായി ഭഗവാനെ നിർദ്ദേശി

ച്ചിരിക്കുന്നത് ബ്രഹ്മസ്വരൂപത്തിന് ചേർന്നതാണ്. ആത്മോപദേശ ശതകത്തിലെ-

ധ്വനിമയമായ്ഗ്ഗഗനം ജ്വലിക്കുമന്നാ -
ളണയുമതിങ്കലശേഷദൃശ്യജാലം;
പുനരവിടെ ത്രിപുടിക്ക് പൂർത്തിനൽകും -
സ്വനവുമടങ്ങുമിടം സ്വയംപ്രകാശം (52)

എന്ന പദ്യത്തിലെ ആശയം നാതാന്തദ്യുതിം എന്ന വിശേഷണത്തോട് പൊരുത്തപ്പെടുന്നതാണ്). *ഏകം* = ഏകനായുള്ളവനും (സജാതീയ വിജാതീയ സ്വഗതഭേദശൂന്യമെന്നുള്ള ബ്രഹ്മലക്ഷണമാണ് ഈ വിശേഷണത്താൽ പരാമർശിക്കപ്പെട്ടിരിക്കുന്നത്. *അനേകം* = അനേകനും (മായയാൽ അനേക രൂപമായ പ്രപഞ്ചമായി ഭാസിക്കുന്നവനും). *അനാസംഗം സകലാസംഗം* = (ഈ വിശേഷണങ്ങൾ കഴിഞ്ഞ പദ്യത്തിലും ഉള്ളവയാണ്. അനാസംഗനും, സകലാസംഗനും. *ദാനവിനിർജിത നിർജ്ജരദാരുമഹാഭീരും* = ദാനം കൊണ്ട് (അർത്ഥികൾക്ക് ശ്രേയസ്സും പ്രേയസ്സും നൽകുന്നതുകൊണ്ട്) നിർജ്ജിതരായി (ഏറ്റവും കീഴ്പ്പെടുത്തപ്പെട്ട) നിർജ്ജരദാരുക്കളാകുന്ന മഹാഭീരുക്കൾ യാതൊരുവനാലോ അങ്ങനെയുള്ളവനും (നിർജ്ജരദാരുക്കൾ = ദേവവൃക്ഷങ്ങൾ, മന്ദാരം, പാരിജാതം, ഹരിചന്ദനം, സന്താനം, കൽപ്പവൃക്ഷം എന്നിവ അഞ്ചുമാണ്. ദാനവിഷയത്തിൽ പ്രസിദ്ധങ്ങളായ ദേവവൃക്ഷങ്ങൾ. അവയെ ഭഗവാൻ കീഴ്പ്പെടുത്തിയതുകൊണ്ടാണ് അവ മഹാഭീരുക്കളായി തീർന്നത് എന്ന് യോജിപ്പിക്കണം). *തിമിരാഭീരും*= തിമിരത്തിൽ അഭീരുവും (ഇരുട്ട് എന്ന അർത്ഥത്തിലുള്ള തിമിരം എന്നതുകൊണ്ട് മായാകൃതമായ അജ്ഞാനം വിവക്ഷിക്കപ്പെട്ടിരിക്കുന്നു. പ്രപഞ്ചത്തിന്റെ മാറ്റങ്ങളിൽ ഭീരുത്വം ഉളവാകുന്നത് താൻ നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായ ആത്മാവാണെന്നുള്ള ജ്ഞാനം തിരോഭവിക്കയാലാണല്ലോ. നിത്യപ്രബുദ്ധനായ ഭഗവാന് അജ്ഞാനജന്യമായ ഭയം പ്രസക്തമല്ലല്ലോ). *കാലാകാലം*= കാലാകാലനെ (കാലത്താൽ കലനം ചെയ്യപ്പെടാത്തവനെ കൂട്ടുകയും കുറയ്ക്കുകയും ചെയ്യുന്നതുകൊണ്ട് പ്രപഞ്ചത്തെ മുഴുവൻ ബാധിക്കുന്ന ശക്തിയാണ് കാലം. അങ്ങനെയുള്ള കാലത്തിന്റെ പ്രവർത്തനത്തിന് വിധേയനല്ലാത്ത ഭഗവാനെ കാലാകാലനായി വിശേഷിപ്പിച്ചിരിക്കുന്നു). *ദേവേശം ആവേശം ഗുഹം അകാലം പ്രണമത* = ദേവേശനും ആവേശനുമായ ഗുഹനെ കാലഭേദമില്ലാതെ (എല്ലായ്പ്പോഴും) നിങ്ങൾ പ്രണമിക്കുവിൻ!

8

നിത്യം നിയമിഹൃദിസ്ഥം സത്യമനാഗാരം ഭുവനാഗാരം
ബന്ധൂകാരുണലളിതശരീരമുരോഹാരം മഹിമാഹാരം

കൗമാരീകരപീഡിതപാദപയോജാതം ദിവി ഭൂജാതം
കണ്ഠേകാലമകാലം പ്രണമത ദേവേശം ഗുഹമാവേശം.

*നിത്യം* = നിത്യനും (ഒരിക്കലും നാശമില്ലാത്തവനും) *നിയമിഹൃദിസ്ഥം* = നിയമികളുടെ (യോഗികളുടെ) ഹൃദയത്തിൽ വർത്തിക്കുന്നവനും. തപസ്സും സ്വാധ്യായം, ശൗചം, സന്തോഷം, ഈശ്വരപ്രണിധാനം ഇവയഞ്ചും ചേർന്നതാണ് നിയമം. എട്ടു യോഗാംഗങ്ങളിൽ രണ്ടാമത്തേതാണ് നിയമം.) *സത്യം* = സത്യനും (ഈ വിശേഷണം ഒന്നാമത്തെ പദ്യത്തിലും കാണപ്പെടുന്നുണ്ട്). *അനാഗാരം* = ആഗാരം (ഗൃഹം) ഇല്ലാത്തവനും (ഭഗവാന്റെ സർവ്വവ്യാപത്വം വ്യഞ്ജിപ്പിക്കുന്നു). *ഭുവനാഗാരം* = ഭുവനത്തിന് (സമസ്തലോകത്തിനും) ആഗാരം (വാസസ്ഥാനം) ആയുള്ളവനും, *ബന്ധൂകാരുണലളിതശരീരം* = ബന്ധൂകം പോലെ (ചെമ്പകപ്പൂവുപോലെ) അരുണവും (ചുവന്നതും) ലളിതവും (മൃദുവും) ആയ ശരീരത്തോട് കൂടിയവനും. *ഉരോഹാരം* = ഉരസ്സിൽ (മാർവിടത്തിൽ) ഹാരം (മുത്തുമാല) അണിഞ്ഞുള്ളവനും, *മഹിമാഹാരം* = മഹിമാഹാരനും (മഹിമാവിനെ ആഹരിക്കുന്നവരും ആയത് മഹിതന്മാരുടെ മഹത്ത്വത്തെ വർദ്ധിപ്പിക്കുന്നവനും) *ദിവി* = ദ്യോവിൽ (സ്വർഗ്ഗത്തിൽ) *കൗമാരീകരപീഡിതപാദപയോജാതം* = കൗമാരിയുടെ കരങ്ങളാൽ പീഡിതങ്ങളായ പാദപയോജാതങ്ങളോട് കൂടിയവനും (കൗമാരി - കുമാരനെ - സുബ്രഹ്മണ്യനെ സംബന്ധിക്കുന്ന ദേവിയാണ്.) പീഡിതങ്ങൾ - തലോടപ്പെട്ടവ. പാദപയോജാതങ്ങൾ - പാദപത്മങ്ങൾ. കൗമാരി എപ്പോഴും ഭഗവാന്റെ തൃപ്പാദങ്ങളെ കൈകളാൽ തലോടിക്കൊണ്ടിരിക്കുന്നതായി സങ്കൽപ്പിക്കണം). *ഭൂജാതം* = ഭൂവിൽ ജാതനായവനും (ഗംഗാതീരത്തിൽ ശരവണത്തിൽ തിരുവവതാരം ചെയ്തവനും) *കണ്ഠേകാലം* = (ഇത് സമസ്തപദമാണ്). കണ്ഠത്തിൽ (കഴുത്തിൽ) കാലം (കറുത്ത നിറം) ഉള്ളവനും (കാളകൂടപാനത്താൽ ശിവന്റെ കണ്ഠം കാലവർണ്ണമായി തീർന്നുവല്ലോ. ഗുഹന് ശിവാഭിന്നത കൽപ്പിക്കപ്പെട്ടിരിക്കുന്നു). *ദേവേശം ആവേശം ഗുഹം അകാലം പ്രണമത* = ദേവേശനും ആവേശനുമായ ഗുഹനെ കാലഭേദമില്ലാത്ത നിങ്ങൾ പ്രണമിക്കുവിൻ! (അകാലമെന്നതിന് തമിഴിൽ പഞ്ചകാലം എന്നാണർത്ഥം. അഞ്ച് നേരവും ദേവാരാധന നടത്തുമാറുണ്ടല്ലോ).

രചനാസൗകുമാര്യം കൊണ്ട് വിശിഷ്മായ ഈ അഷ്ടകം ഉപാസകന്മാരുടെ പരമലക്ഷ്യമായുള്ള ഭഗവത്പദപ്രാപ്തിക്ക് സഹായകമായ ഗുണഭാവനയാൽ പരിപൂർണ്ണമാണ്. അടുത്തടുത്ത് ഒറ്റ നോട്ടത്തിൽ വിരോധം തോന്നുമാറുള്ള വിശേഷണങ്ങൾ പ്രയോഗിച്ചിരിക്കുന്നത് ഉക്തിവൈചിത്ര്യം കൊണ്ടുള്ള ഭാസുരതയ്ക്ക് മോടി കൂട്ടുന്നു. ഉപാസ്യദേവതയിലുള്ള ഭക്തിഭാവത്താൽ ഭരിതമായ ഈ സ്തോത്രം ഉത്തമകാവ്യകോടിയിൽ പരിഗണിക്കപ്പെടത്തക്കതാണ്.

# നവമഞ്ജരി

ശ്രീനാരായണഗുരുദേവന്റെ സ്തോത്രരൂപങ്ങളായ ഭാഷാകവനങ്ങളിൽ മുരുകനെ (സുബ്രഹ്മണ്യനെ) വിഷയീകരിക്കുന്നതാണ് നവമഞ്ജരി. മഞ്ജരി എന്ന പദത്തിന് പൂങ്കുല എന്നാണർത്ഥം. ഓരോ പദ്യത്തേയും ഒരു പുഷ്പമായി സങ്കൽപ്പിച്ച് ഒൻപത് പദ്യങ്ങളടങ്ങിയ ഈ കൃതിയ്ക്ക് നവമഞ്ജരി എന്ന് നാമകരണം ചെയ്തിരിക്കുന്നു. 'നാരായണകൃതമഞ്ജരീ' - എന്ന സമസ്തപദത്തിലെ ഒൻപതക്ഷരങ്ങൾ യഥാക്രമം ഓരോ പദ്യത്തിന്റേയും ആദിയിൽ ഘടിപ്പിച്ചാണ് പ്രസ്തുത കൃതിയുടെ വിന്യാസം നിർവ്വഹിച്ചിരിക്കുന്നത്. ഗുരുദേവൻ കൃതിയുടെ നാമകരണത്തിൽ സ്വനാമധേയം മുദ്രാലങ്കാരരീതിയിൽ ചേർത്ത് അനുവാചകരെ അനുഗ്രഹിച്ചിട്ടുള്ള ഒരേ ഒരു കവനമാണ് നവമഞ്ജരിയെന്ന് തോന്നുന്നു. മത്തേഭമെന്ന വൃത്തത്തിൽ എല്ലാവരികളിലും രണ്ടാമത്തെ അക്ഷരമായി 'ടീ' എന്നത് ആവർത്തിച്ചുള്ള അനുപ്രാസംകൊണ്ട് ശാബ്ദികമായ ചമത്ക്കാരം പാഠമാത്രത്തിൽ തന്നെ സ്ഫുരിക്കുന്നുവെന്നുള്ളത് ഈ കൃതിയുടെ സവിശേഷ സ്വഭാവമാണ്. മലയാളവും, തമിഴും, സംസ്കൃതവും നല്ലപോലെ ഇണക്കിക്കൊണ്ടുള്ള പദഘടനയും അത്യന്തം മനോജ്ഞമായിരിക്കുന്നു. അർത്ഥഗൗരവവും ഭാവപൗഷ്കല്യവും ഗുരുദേവന്റെ മറ്റുകൃതികളിലെന്നപോലെ ഇതിലും പ്രശംസനീയങ്ങളായിരിക്കുന്നു. അർത്ഥനിർണ്ണയത്തിൽ എത്രയും സൂക്ഷ്മമായ ശ്രദ്ധയുള്ള അനുവാചകരെ അധികാരികളാക്കിയാണ് ഈദൃശങ്ങളായ പ്രൗഢനിബന്ധങ്ങൾ വശ്യവചസ്സുകളായ മഹാകവികൾ പ്രണയനം ചെയ്യാറുള്ളതെന്ന് തീർത്തു പറഞ്ഞുകൊള്ളട്ടേ. സാരസ്യത്തോടൊപ്പം വ്യുത്പാതകതയും ഉത്തമകാവ്യത്തിന്റെ ധർമ്മമത്രേ.

1

നാടീടുമീവിഷയമോടീദൃശം നടന-
    മാടീടുവാനരുതിനി -
ക്കാടീവയോവിതരതീടീയിടയ്ക്കിവനു
    കൂടീയമായതിയലും

കാടീയുമീകരണമൂടീയെരിപ്പതിനൊ-
രേടീകരിഞ്ഞ നിടില -
ച്ചൂടീദമീയ മയിലോടീടുവാനരുൾക
മോടീയുതം മുരുകനേ!

*മുരുകനേ*! = അല്ലയോ മുരുകനേ! (അഴക് എന്ന അർത്ഥത്തിലുള്ള മുരുക് എന്ന ദ്രാവിഡ പ്രകൃതിയിൽ നിന്നും അതുള്ളവൻ എന്ന അർത്ഥത്തിൽ അൻ എന്ന പ്രത്യയം ചേർന്ന രൂപമാണ് മുരുകൻ എന്നത്. സർവ്വാതിശായിയായ സൗന്ദര്യമാണ് ഭഗവാൻ സുബ്രഹ്മണ്യനുള്ളതെന്ന് പ്രസിദ്ധമാണല്ലോ)

*നാടീടുമീവിഷയമോട് ഈ ദൃശം നടനം ആടീടുവാൻ ഇനിക്ക് അരുത്* = (ഇനിക്ക് എന്നത് എനിക്ക് എന്നതിന്റെ സങ്കുചിത രൂപമാണ്. കാമിക്കുക എന്ന അർത്ഥത്തിലുള്ള നാടുക എന്ന ക്രിയയോട് ആഗമികമായി ബന്ധമുള്ള പേരച്ച രൂപമാണ് നാടീടുന്ന എന്നത്). - നാടീടുന്ന് (ഈടുക എന്നത് ക്രിയയുടെ തുടർച്ചയെ കുറിക്കുന്ന അനുപ്രയോഗമാണ്. കാമിക്കപ്പെടുന്നതായ - സുഖകരമാകുമെന്നുള്ള സങ്കൽപ്പത്തോടെ ഇച്ഛിക്കപ്പെടുന്നതായ) ഈ വിഷയത്തോട് (വിഷയം എന്ന പദത്തിന് വിശേഷേണ ബന്ധിക്കുന്നത് എന്നാണർത്ഥം. ശബ്ദസ്പർശ രൂപ രസ ഗന്ധങ്ങളാണ് അഞ്ചു വിഷയങ്ങൾ, ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, രസനം, ഘ്രാണം എന്നീ പഞ്ചേന്ദ്രിയങ്ങളുടെ യഥാക്രമം വിഷയങ്ങളാണല്ലോ ശബ്ദാദികൾ. സ്യക് ചന്ദനവനിതാദികളെല്ലാം വിഷയങ്ങളത്രേ. ഈ എന്നുള്ള ചുട്ടെഴുത്ത് സാധകന് നേരിട്ടനുഭവപ്പെടുന്ന ഓരോ വിഷയത്തേയും പരാമർശിക്കുന്നതാണ്. ചുരുക്കത്തിൽ ഈവിഷയം എന്നതിന് പ്രപഞ്ചം എന്നർത്ഥം. ഭോക്താവ് ഭോഗ്യം ഭോഗം എന്നീ ത്രിപുടിയിൽ ഭോഗ്യമത്രേ വിഷയം. ഭോക്താവുണ്ടെങ്കിലേ - വിഷയി ഉണ്ടെങ്കിലേ, ഭോഗ്യത്തിന് - വിഷയത്തിന് പ്രസക്തിയുള്ളൂ). ഈദൃശം നടനമാടീടുന്നതിന് (ഇപ്രകാരമുള്ള - ഇതേവരെ ആചരിച്ചതുപോലുള്ള നടനം തുടർന്നും ആടിക്കൊണ്ടിരിക്കുന്നതിന്. നടിക്കുക എന്നത് അഭിനയിക്കുക എന്ന അർത്ഥത്തിലുള്ള ക്രിയയാണല്ലോ. നാടകം നിഖിലവും എന്ന് ഗുരുദേവൻ മറ്റൊരിടത്ത് പറഞ്ഞിട്ടുണ്ടല്ലോ. നാം നടന്മാരത്രേ. ഓരോരുത്തരും മറ്റുള്ളവരോട് പെരുമാറുന്നത് മിത്രമെന്നോ ശത്രുവെന്നോ ഉദാസീനനെന്നോ കരുതിയിട്ടാണല്ലോ. സാധകൻ തന്നോടിടപെടുന്ന ഏതിനോടും അതാതിനൊത്തവണ്ണം അന്നേവരെ പെരുമാറിപ്പോന്നതിനെ നടനമായി കരുതിയിരുന്നു എന്നുള്ളതിൽ നിന്നും വിവേകം കൊണ്ടുള്ള ആന്തരമായ വിരക്തി സൂചിതമായിരിക്കുന്നു). എനിക്ക് അരുത് (എനിക്ക് സാധ്യമല്ല. ഇതേവരെ ഞാൻ ആ നാടകം പ്രായേണ ലോകാനുരഞ്ജകമായിത്തന്നെ നടിക്കുകയായിരുന്നു. ഇനി ആ നിലയും ഉപേക്ഷിക്കുവാൻ നിശ്ചയി

ച്ചിരിക്കുന്നു. "യദഹരേവ വിരജേത് തദഹരേവ പ്രവൃജേത്' - യാതൊരു നാളിൽ വിരക്തനായോ അതേ നാളിൽ തന്നെ പ്രവ്രജിക്കണം എന്നുള്ള ഉപനിഷദ് വചനം ഇവിടെ സ്മരിക്കാവുന്നതാണ്. *ഈ വയഃ ഈയിടയ്ക്ക് ഇവന് കാട് ഈട് വിതരതി* = (വയഃ എന്നതും വിതരതി എന്നതും സംസ്കൃത പദങ്ങളാണ്. വയഃ = വയസ്സ് - യൗവനം. വിതരതി = നൽകുന്നു. വിതരതി എന്ന സംസ്കൃത പദവും ഈട് എന്ന മലയാള പദവും ചേർത്ത് സംസ്കൃതത്തിലെ സന്ധി നിയമമനുസരിച്ച് ദീർഘം ചെയ്തിരിക്കുന്നതായി കരുതണം.) ഈ വയസ്സ് അതായത് യൗവനം തൊട്ടടുത്ത കാലത്തായി ഈയുള്ളവന് അതായത് എനിക്ക്, കാടിനെ (ഇവിടെ സാധകൻ തന്റെ ഇതികർത്തവ്യതാ മൂഢതയെ അതായത് എന്താണ് ചെയ്യേണ്ടതെന്ന് അറിയുവാനുള്ള കഴിവില്ലായ്മയെ കാടായി അദ്ധ്യവസായം ചെയ്തിരിക്കുന്നു. കാട്ടിൽ പെട്ടുപോയാൽ നേർവഴിയറിഞ്ഞ് അതിനെ തരണം ചെയ്യുവാൻ പ്രയാസമാണല്ലോ). ഈടുള്ള നിലയിൽ വിതരണം ചെയ്യുന്നു. (ഇവിടെ ഈട് എന്നതിനെ ഈടുള്ളത് അതായത് ഇടതൂർന്നത് എന്ന അർത്ഥത്തിൽ കാട്ടിന്റെ വിശേഷണമായി ഗ്രഹിച്ചിരിക്കുകയാണ്.) *കൂടീയമായതിയലും കാട് ഇയ്യും* = (ഇയലുന്ന കാട് എന്ന അർത്ഥത്തിൽ സമാസം വന്ന രൂപമാണ് ഇയലും കാട് എന്നത്. പൂർവ്വാർദ്ധത്തിൽ അന്ത്യത്തിലുള്ള പദവും ഉത്തരാർദ്ധത്തിന്റെ ആദിയിലുള്ള പദവും ചേർന്നുള്ള സമാസം- ഭാഷയിൽ ചില പ്രാചീനകൃതികളിലും ഗുരുദേവന്റെ തന്നെ മറ്റു പ്രയോഗങ്ങളിലും ചുരുക്കമായി കാണപ്പെടുന്നുണ്ട്. കൂടം എന്ന പദം വ്യാജപര്യായമാണ്. അസത്യമായതെന്നും അർത്ഥം പറയാം. കൂടത്തെ സംബന്ധിച്ചത് - അസത്യത്തോട് ബന്ധപ്പെട്ടത് എന്ന അർത്ഥത്തിൽ കൂടീയം എന്ന് പ്രയോഗിച്ചതായിരിക്കാം. അത്തരം പദനിഷ്പത്തി സംസ്കൃതത്തിലെ വ്യാകരണനിയമം അനുവർത്തിക്കുന്നില്ല). പാരമാർത്ഥികമായ സത്ത ഇല്ലാത്തതായ കാട് അതായത് അജ്ഞാനവും അജ്ഞാനജന്യമായ ജഗത്തും ജ്ഞാനലാഭത്തോട് കൂടി നശിക്കും. ഈയുക അതായത് പെട്ടെന്ന് നശിക്കുക എന്ന അർത്ഥത്തിലുള്ള ക്രിയയുടെ ശീലഭാവി രൂപമാണ് ഈയും എന്നത്). *ഈ കരുണ മൂടിയെരിപ്പതിന് ഒരു ഏടീ കരിഞ്ഞ ഈനിടിലച്ചൂട് മതിയാകും* = (ഏടീ എന്നൊരു പദം സംസ്കൃതത്തിലില്ല. പുഷ്പം എന്ന അർത്ഥത്തിൽ ഏട് എന്നൊരു പദം ഭാഷയിൽ കാണുന്നുണ്ട്. ഏടലർ ബാണൻ - താമരപ്പൂവ് അമ്പായുള്ളവൻ - കാമദേവൻ. ഏട് അതായത് താമരപ്പൂവ് അമ്പായുള്ളവൻ എന്ന അർത്ഥത്തിൽ ഏടീ എന്ന് പ്രയോഗിച്ചതാകുമോ. തുടർന്നുവരുന്ന ക്രിയാപദം കരിഞ്ഞ എന്നായതുകൊണ്ട് കാമദേവൻ എന്ന അർത്ഥത്തിന് ഇവിടെ പൊരുത്തമുണ്ട്. കരണമൂടി എന്നതാണ് വൃത്തത്തിനു വേണ്ടി കരണമൂടി എന്ന് ദീർഘാന്തമാക്കിയിരിക്കുന്നത്). ഈ കരണമൂടിയെ (കരണത്തിന്റെ മൂടി =കരണ മൂടി.

മൂടി എന്നതിന് ആവരണമെന്നാണർത്ഥം. കരണത്തെ അതായത് തത്ത്വഗ്രഹണസാധകമായ ബുദ്ധിയെ മറയ്ക്കുന്നത് അവിദ്യയാണല്ലോ) എരിക്കുന്നതിന് പ്രസിദ്ധനായ കാമദേവൻ കരിഞ്ഞുപോയത് യാതൊന്നിനാലാണോ അങ്ങനെയുള്ള ഈ നിടിലച്ചൂട് തികച്ചും മതിയാകും (ഭഗവാന്റെ നിടിലത്തിൽ - നെറ്റിയിൽ അഗ്നിമയമായ കണ്ണുണ്ടല്ലോ. അതിന്റെ ചെറിയൊരു പൊരിയാലാണല്ലോ കാമദേവൻ ഭസ്മീഭവിച്ചത്. ഇവിടെ മുരുകന് ശിവാഭിന്നത കൽപ്പിതമായിരിക്കുന്നു. ഭഗവൻ എഴുന്നള്ളുകയേ വേണ്ടൂ. അപ്പോൾ തന്നെ അഗ്നിമയമായ മൂന്നാം തൃക്കണ്ണിലെ ചൂടിനാൻ സാധകന്റെ അവിദ്യയാകുന്ന ആവരണം എരിഞ്ഞുപോകുമെന്ന് ആശംസിക്കപ്പെട്ടിരിക്കുന്നു. അഗ്നി ജ്ഞാനത്തിന്റെ പ്രതീകമാണല്ലോ). *ഇദമീയ മയിൽ മോടീയുതം ഓടീടുവാൻ അരുൾക!* = (നിടിലച്ചൂടി + ഇദമീയമയിൽ = നിടിലച്ചൂടിദമീയമയിൽ എന്നുള്ള സന്ധി. സംസ്കൃത നിയമമനുസരിച്ചുള്ളതാണ്). *ഇദമീയമായ* = ഇവിടുത്തേതായ (ഇവിടെ മുരുകനെയാണ് പരാമർശിച്ചിരിക്കുന്നത്). മയിൽ മോടിയോടുകൂടി ഇവിടുത്തേയും വഹിച്ചുകൊണ്ട് ഓടിപ്പോരുന്നതിന് വേണ്ടി ഇവിടുന്ന് കനിഞ്ഞാലും. (അഴകും വേഗവും ഗതിവൈചിത്ര്യവും ഉയർന്ന മയിൽ ഭഗവാന്റെ വാഹനമാണല്ലോ. മയൂരാരൂഢനായി എത്രയും വേഗത്തിൽ എഴുന്നെള്ളി ഭഗവാൻ തന്നെ അനുഗ്രഹിക്കുമാറാകണമെന്ന് സാധകൻ പ്രാർത്ഥിക്കുന്നു.

ഭഗവാനേ! മുരുകാ! കാമ്യങ്ങളായ വിഷയങ്ങളോട് നിസ്സംഗതയ്ക്ക് ഭംഗംവരാതെ കൂറുനടിച്ചുകൊണ്ട് ഇതുവരെയെന്നപോലെ മേലും പെരുമാറുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഈ യൗവ്വനാവസ്ഥ മുറ്റി വന്നതുകൊണ്ട് അടുത്തകാലത്തായി ലോകാനുവർത്തനത്തിന് പ്രേരകമാകുന്ന അജ്ഞാനം ശക്തിപ്പെടുന്നതുപോലെ തോന്നുന്നു. അസത്യമായുള്ള ഈ അജ്ഞാനം പാടേ നശിക്കേണ്ടതായിരിക്കുന്നു. യഥാർത്ഥമായ ആത്മസ്വരൂപം അറിയുവാൻ കഴിയാതെ എന്റെ ബുദ്ധിയെ ആവരണം ചെയ്തിരിക്കുന്ന അവിദ്യയെ ദഹിപ്പിക്കുവാൻ കാമദേവൻ തന്നെ യാതൊന്നിന്റെ ചൂടിനാൽ ഭസ്മീഭവിച്ചുവോ അങ്ങനെയുള്ള അവിടുത്തെ അഗ്നിമയമായ നെറ്റിക്കണ്ണിലെ ചൂടുമതിയാകും. അതിലേയ്ക്കു വേണ്ടി അവിടുന്ന് സ്വന്തം മയിൽവാഹനത്തിൽ കരേറി എത്രയും അഴകോടുകൂടി വേഗത്തിൽ എത്തിച്ചേരുമാറ് അവിടുത്തേയ്ക്ക് തിരുവുള്ളമുണ്ടാകേണമേ!

2

രാപായിൽ വീണുഴറുമാ പാപമീയരുതി -
രാപായിപോലെ മനമേ
നീ പാർവ്വതീതനയമാപാദചൂഡമണി
മാപാദനായ നിയതം

പാപാടവീചുടുമിടാപായമീ മരുദി -
നോപാസനേന ചുഴിയിൽ
തീപായുമാറുമധുനാപായമുൺമതിനു
നീ പാഹിമാമറുമുഖ!

*മനമേ! ഈരാപായി പോലെ രാപായിൽ വീണുഴറും ആപാപം ഈയരുത്* = അല്ലയോ മനസ്സേ! ഒരു ഇരാപായിയെപ്പോലെ (ഇരാപായി = ഇരയെ അതായത് മദ്യത്തെ പാനം ചെയ്യുക ശീലമുള്ളവൻ. ഒരു കള്ളുകുടിയനെപ്പോലെ പായിൽ വീണ് - കിടക്കയിൽ പതിച്ച് ഒരു എത്തും പിടിയുമില്ലാതെ പരിഭ്രമിക്കാൻ കാരണമാകുന്ന ആ പാപം - ഇവിടെ അജിതേന്ദ്രിയനായ ഒരുവൻ തന്നാൽ പരിഗ്രഹിക്കപ്പെട്ട സ്ത്രീ യോടു കൂടി ശയ്യാഗൃഹത്തിൽ കഴിഞ്ഞു കൂടുന്ന നിലയെ നൈഷ്ഠിക ബ്രഹ്മചര്യം വരിച്ച സാധകൻ പാപകാരണമായി കണക്കാക്കുന്നു. അ ത്തരത്തിലുള്ള വിഷയലോലുപത സംസാരബന്ധത്തിന്റെ ശക്തി കൂട്ടു വാനെ ഉതകുകയുള്ളുവല്ലോ. കള്ളുകുടിച്ച് സ്വന്തം നില മറന്നവൻ ജീവിതം സഫലമാകുവാനുള്ള യത്നം ചെയ്യാതെ എവിടെയെങ്കിലും പിച്ചുംപേയും പറഞ്ഞ് കിടക്കുകയായിരിക്കുമല്ലോ. അവനോടാണ് മിഥു നധർമ്മത്തിൽ ആസക്തനായ വ്യക്തിയെ ഉപമിക്കുന്നത്). ഈയരുത് - പിണയരുത്. (ഈയുക എന്നൊരു ധാതു മലയാളത്തിൽ സാധാര ണമല്ല)

*നീ പാർവ്വതീതനയം ആപാദചൂഡം മാപാദനായ നിയതം അണി* = നീ പാർവ്വതീ തനയനെ (ശ്രീ പാർവ്വതീദേവിയുടെ തനയനായുള്ളവനേ ഭഗവാനെ! - ഭഗവാൻ സുബ്രഹ്മണ്യനേ). ആപാദചൂഡം (തൃക്കാൽ മുതൽ തിരുമുടി വരെ - സമ്പൂർണ്ണമായി) മായയുടെ ആപാദത്തിനു വേണ്ടി. (മാ എന്ന പദം ലക്ഷ്മീപര്യായമാണല്ലോ. മുമുക്ഷുവായ സാധ കന്റെ വൈരാഗ്യലക്ഷ്മി തന്നെയാണ് ഇവിടെ ഗ്രഹിക്കപ്പെട്ടിരിക്കുന്ന തെന്ന് കരുതാം. വൈരാഗ്യ ലക്ഷ്മിയെ നേടുന്നതിനുവേണ്ടി) നീ ക്കുപോക്കില്ലാതെ അണിഞ്ഞാലും (സർവ്വോത്തമമായ അലങ്കാരമായി ധരിച്ചാലും ഭഗവാനെ അനന്യഭാവത്തോടെ ശരണം പ്രാപിക്കണമെന്നു ഭാവം. അവിടുത്തെ ആഗ്രഹത്താൽ അഭീഷ്ട സിദ്ധിയുണ്ടാകുമല്ലോ).

*അറുമുഖ! പാപാടവീചുടുമിടാപായം ഈ മരുദിനോപാസനേന ചുഴി യിൽ നീ പായുമാറ് മധു നാപായം ഉൺമതിന് നീ മാം പാഹി!* = ആറു മുഖങ്ങളുള്ള അല്ലയോ ഭഗവാനേ! പാപാടവിയെ (പാപമാകുന്ന അട വിയെ - കൊടുങ്കാടിനെ) ചുടുന്നതായ (ദഹിപ്പിക്കുന്നതായ) ഇഡയെ പാനം ചെയ്തിട്ട് (ഇഡ എന്നത് യാഗത്തിൽ ഒരു ഭക്ഷ്യദ്രവ്യമെന്ന നിലയ്ക്ക് പരാമർശിക്കപ്പെട്ടിട്ടുണ്ട്. ഇഡാം ഭക്ഷയതി - ഇഡയെ ഭക്ഷി ക്കുന്നു എന്നുള്ള വിനിയോഗം കാണുന്നുണ്ടല്ലോ. അത് ഒരു പാനീയം തന്നെ ആയിരിക്കാം. ഇഡയുടെ പാനം പാപനാശകമത്രേ. 'ഇഡാം

പീത്വാ' എന്ന അർത്ഥത്തിൽ 'നമുലന്ത' മായ പ്രയോഗമാണ് ഇഡാപായമെന്നത്) ഈ മരുദിനോപാസനം കൊണ്ട് (മരുദിനോപാസനം = മരുത്തുകളുടെ - ദേവന്മാരുടെ, ഇനന്റെ - പ്രഭുവിന്റെ ഉപാസന. സുബ്രഹ്മണ്യൻ ദേവന്മാരെ മുഴുവൻ നയിച്ചുകൊണ്ടാണല്ലോ താരകാസുരനോട് യുദ്ധം ചെയ്തത്. അതുകൊണ്ട് ഭഗവാനെ മരുദിനനെന്ന് പ്രകീർത്തിക്കാമല്ലോ. അവിടുത്തെ കുറിച്ചുള്ള ഈ ഉപാസന കൊണ്ട് പൂർവ്വാർദ്ധത്തിൽ പാർവ്വതീതനയനെ ആശ്രയിക്കുവാനായി സാധകൻ തന്റെ മനസ്സിനെ പ്രേരിപ്പിച്ചുവല്ലോ. ചിത്തവൃത്തികളെ അടക്കിയുള്ള ഇഷ്ടദേവതാധ്യാനം തന്നെയാണ് ഇവിടെ ഉപാസനമായി പരാമർശിക്കുന്നത്). ചുഴിയിൽ തീ പായുമാറ് (ഇവിടെ ചുഴിയായി സങ്കൽപ്പിച്ചിരിക്കുന്നത് ജനനമരണാത്മകമായ സംസാരത്തെ തന്നെയാകണം. ബാഡവൻ എന്ന അഗ്നി സമുദ്രത്തിന്റെ ഹ്രദത്തിൽ വർത്തിച്ചുകൊണ്ട് വെള്ളം വറ്റിക്കുന്നതായി പ്രസിദ്ധിയുണ്ട്. അതുപോലെ ഭഗവദുപാസനം തന്റെ ഹൃദയത്തിലെ വാസനകളെ പാടേ ദഹിപ്പിക്കുമെന്ന് സാധകൻ ആശംസിക്കുന്നു). മധുവിനെ നാപായം ഉൺമതിന് (നിഷേധാർത്ഥകമായ 'ന' എന്ന നിപാതം അപായം എന്നതിനോട് ചേർന്ന് സമസിച്ചാണ് നാപായം എന്നുള്ള രൂപം ഉണ്ടായിരിക്കുന്നത്. അപായം കൂടാതെ അതായത് ഒരിക്കലും അവസാനിക്കാത്തവണ്ണം എന്നർത്ഥം. ഭഗവത്സായുജ്യം പ്രാപിച്ചുള്ള പരമാനന്ദം തന്നെയായിരിക്കണം അതിനെ അനശ്വരമയി തന്റെ മനസ്സാകുന്ന വണ്ട് ആസ്വദിക്കുവാൻ തക്കവണ്ണം). നീ മാംപാഹി - അവിടുന്ന് എന്നെ രക്ഷിച്ചാലും!

അല്ലയോ മനസ്സേ! ഒരു കള്ളുകുടിയനെപ്പോലെ ബോധഹീനനായി മിഥുനധർമ്മത്തിൽ മുഴുകി മേൽക്കുമേൽ പാപമാർജ്ജിക്കരുത്. നീ ഐഹികവും ആമുഷ്മികവുമായ ഭോഗത്തിൽ തീവ്രമായ വൈരാഗ്യം ഉണ്ടാക്കുന്നതിനുവേണ്ടി ബാലഭാവത്തിൽ തന്നെ എല്ലാ സംഗങ്ങളും വെടിഞ്ഞുപോയ ഭഗവാൻ സുബ്രഹ്മണ്യനെ സർവ്വാത്മനാ ആശ്രയിച്ചാലും!

ജന്മാന്തരങ്ങളിൽ ആർജ്ജിക്കപ്പെട്ട ദുരന്തത്തിന്റെ ഉപശാന്തിക്കായി വിഹിതങ്ങളായ കർമ്മങ്ങൾ ആചരിച്ച് ഹുതശേഷമായതിനെ മാത്രം ഭക്ഷിച്ചുകൊണ്ട് ദേവസേനാപതിയായ ഭഗവാന്റെ നിരന്തര ധ്യാനത്താൽ ദഹിപ്പിക്കപ്പെട്ട വാസനയോട് കൂടിയവനായി ജീവ ബ്രഹ്മൈക്യമാകുന്ന നിത്യാനന്ദം ആസ്വദിക്കുന്നതിന് അല്ലയോ ഷൺമുഖ! അവിടുന്ന് ഈയുള്ളവനെ അനുഗ്രഹിച്ചാലും.

3

യന്നായി വന്നരികിൽ നിന്നായിരം കതിർ പ -
രന്നാഭയുള്ള വടിവേൽ -

തന്നാലിവന്നരുൾ തരുന്നാകിലൊന്നു കുറ -
യുന്നാമമൊന്നരുളു നീ
പുന്നാമതോയതിനി വന്നാകിലും മുരുക
നിന്നാമമൊന്നു പിടിവി -
ട്ടെന്നാകിലില്ല ഗതിയെന്നാലുമൊന്നുരുകി
നിന്നാലവന്നതു മതി.

*യന്നായി വന്ന്* = (നാരായണ കൃതിമഞ്ജരി - എന്നതിലെ മൂന്നാമത്തെ അക്ഷരം 'യ' എന്നാണല്ലോ. അതാണ് ഈ പദ്യത്തിന്റെ ആദ്യാക്ഷരമായി ചേർത്തിരിക്കുന്നത്. 'യ' എന്നതിനും 'എ' എന്നതിനും ഉച്ചാരണസാദൃശ്യമുണ്ടല്ലോ. അതുകൊണ്ട് യന്നായി എന്നതിനു പകരം എന്നായി എന്നുള്ള നിലയിൽ കണക്കാക്കാവുന്നതാണ്). എന്നെ കരുതി (കഴിഞ്ഞ പദ്യത്തിൽ ഞാൻ പ്രാർത്ഥിച്ചതുപോലെ എന്നെ രക്ഷിക്കുവാൻ തിരുവുള്ളമുണ്ടായിട്ട്) *വന്ന്* = എഴുന്നള്ളിയിട്ട്, *അരികിൽ നിന്ന്* = എന്റെ സമീപത്തിൽ വർത്തിച്ചുകൊണ്ട്. *ആയിരം കതിർ പരന്നാഭയുള്ള വടിവേൽ തന്നാൽ* = ആയിരം കതിരുകൾ പരന്ന് (പരക്കുമാറ്) ആഭയുള്ളതായ (ശോഭിക്കുന്നതായ) വടിവേൽ കൊണ്ട് (വേൽ സുബ്രഹ്മണ്യന്റെ ആയുധങ്ങളിൽ സുപ്രധാനമാണല്ലോ. ഭഗവാന്റെ തൃക്കയ്യിലുള്ള വേലിനെ വടിവേൽ എന്ന് നിർദ്ദേശിക്കാറുണ്ട്. കയ്യിൽ പിടിക്കുന്നതുകൊണ്ട് വടിയുടെ സാധർമ്മ്യം ഉള്ളതാവാം വടിവേൽ എന്ന പ്രയോഗത്തിന് ആസ്പദമായത്. സൂര്യനാണല്ലോ ആയിരം കതിരുകൾ ഉള്ളത്. ഭഗവാന്റെ വടിവേലും തത്തുല്യമായ ശോഭയുള്ളതത്രേ. അജ്ഞാനവിനാശകത്വവും സൂചിതമായിരിക്കാം). *ഇവന് അരുൾ തരുന്നാകിൽ* = ഈയുള്ളവന് അനുഗ്രഹം നൽകുവാൻ അവിടുന്ന് കരുതുകയാണെങ്കിൽ. *നീ ഒന്നു കുറയും നാമമൊന്ന് അരുത്* = (ഞാൻ വരിക്കുന്ന വരം ഇതാണ്). അവിടുത്തേയ്ക്ക് എത്രയോ തിരുനാമങ്ങളുണ്ടല്ലോ. അതിൽ വച്ച് എത്രയും കുറഞ്ഞതായുള്ള ഒരു തിരുനാമമാണ് ഈയുള്ളവന് അവിടുന്ന് നൽകി അനുഗ്രഹിക്കേണ്ടത് (സാധകന്റെ വിനയമാണ് ഇവിടെ പ്രകടമായിരിക്കുന്നത്. മികച്ച നാമമൊന്നും ഞാൻ കൊതിക്കുന്നില്ല. എത്രയും കുറഞ്ഞ അർഹതയല്ലേ എനിക്കുള്ളൂ. അതിനൊപ്പിച്ചുള്ള ഒരു തിരുനാമമേ എനിക്ക് ജപിക്കുവാനായി ഉപദേശിക്കേണ്ടതായുള്ളൂ). *പുന്നാമതോയത് ഇനി വന്നാകിലും* =(ഇവിടെ പുന്നാമതേ എന്നുള്ളത് ഒരു പ്രതീകമത്രേ. പുന്നാമതഃ എന്നുള്ള സംസ്കൃത പദത്തിന് 'പുത്' എന്നുള്ള പേരോടു കൂടി (നാമത്തോടു കൂടിയതിൽ നിന്നും എന്നാണർത്ഥം. 'പുത്രൻ' എന്നുള്ളത് പദത്തെ പുന്നാമ്തോ നരകാത്ത്രായത ഇതിപുത്രഃ- 'പുത്' എന്നു പേരോടു കൂടിയ നരകത്തിൽ നിന്നും ത്രാണം ചെയ്യുന്നു എന്നതുകൊണ്ട് പുത്രൻ എന്നിങ്ങനെ വ്യുദ്പാതിപ്പിക്കാറുണ്ട്. ആർക്ക് പുത്രനില്ലയോ

അവൻ പുത്നരകത്തിൽ പതിക്കുമെന്ന് സ്മൃതികളിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. അതിനെ പരാമർശിച്ചുകൊണ്ടാണ് ഇവിടെ പുന്നാമതോയത് എന്ന് പ്രയോഗിക്കപ്പെട്ടിരിക്കുന്നത്). ഞാൻ പുത്രനില്ലാത്തവനായതുകൊണ്ട് പുത് എന്നു പേരായ യാതൊരു നരകം അനുഭവിക്കേണ്ടതായിട്ടുണ്ടോ അത് ഇനിമേൽ അനുഭവിക്കേണ്ടതായി വന്നാൽ തന്നെയും; *മുരുകാ=* അല്ലയോ മുരുകാ! *നിൻ നാമമൊന്ന് പിടിവിട്ടെന്നാകിൽ ഗതിയില്ല =* ഞാനവിടുത്തോട് ഒരു തിരുനാമം ഉപദേശിച്ചു തരണമെന്ന് പ്രാർത്ഥിച്ചുവല്ലോ. അങ്ങനെ അവിടുന്ന് ഉപദേശിക്കുന്ന അവിടുത്തെ ഒരു തിരുനാമം അശ്രദ്ധയാലോ മറ്റോ ഓർമ്മയിൽ നിന്ന് വിട്ടുപോകുന്ന പക്ഷം എനിക്ക് രക്ഷാമാർഗ്ഗം വേറെ ഇല്ല. (പുന്നാമതമായ നരകത്തിൽ വീണുപോയാലും അവിടെ നിന്നും കരകേറുവാൻ ഭഗവാനാലുപദേശിക്കപ്പെട്ടതും തന്നാൽ നിരന്തരം ജപിക്കപ്പെട്ടതുമായ അവിടുത്തേ തിരുനാമം നിശ്ചയമായും മതിയാകും. പക്ഷേ ആ ദിവ്യനാമം മറന്നുപോയാലാകട്ടേ യാതൊരു രക്ഷയുമില്ല). *എന്നാലും ഒന്നുരുകി നിന്നാൽ അവന്ന് അത് മതി =* എന്നുവരികിലും കരുണാമൂർത്തിയായ അവിടുത്തേ സ്മരിച്ച് എന്റെ ഹൃദയം ഒന്നുരുകി നിന്നാൽ - എനിക്ക് അവിടുന്നല്ലാതെ മറ്റൊരുനാഥനില്ല എന്നുള്ള തീവ്രമായ ചിന്തയാൽ എന്റെ ഹൃദയം സന്തപ്തമായി (ആർദ്രമായി) ഉരുകുവാൻ ഇട വരുന്ന പക്ഷം, ആ നിലയിലുള്ള എനിക്ക് അതുതന്നെ എല്ലാ ദുഃഖങ്ങളിൽ നിന്നും കരകയറുവാൻ പര്യാപ്തമാകുന്നതാണ്. (പുത്രനെക്കൊണ്ട് യാതൊന്നാണോ സാധ്യമായത് അത് ഭഗവന്നാമ ജപം കൊണ്ട് തനിക്ക് സിദ്ധിക്കുമെന്ന് സാധകൻ വിശ്വസിക്കുന്നു. ഏതെങ്കിലും കാരണവശാൽ ഭഗവന്നാമം വിസ്മൃതമാകുന്ന പക്ഷം വേറെ ഗതിയില്ലെന്നിരിക്കട്ടെ! എന്നാൽപ്പോലും ഭഗവാനെ ഓർത്ത് സാധകന്റെ ഹൃദയം ഉരുകുന്ന പക്ഷം അതുതന്നെ എല്ലാറ്റിനും മതിയെന്ന് തനിക്കുറപ്പുള്ളതായി പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. ഇതിൽ നിന്നും മഹത്തമമായ സാധനം ഭഗവദ്ഭക്തിയാലുള്ള ഹൃദയാർദ്രതയാണെന്നാണ് സമർത്ഥിതമായിരിക്കുന്നത്.

ഭഗവാനേ! എന്റെ പ്രാർത്ഥനയാൽ അവിടുന്ന് എന്റെ മുമ്പിൽ ആവിർഭവിച്ച് തൃക്കയ്യിൽ ധരിച്ചിരിക്കുന്ന അത്യന്തം ഭാസുരമായ വടിവേൽകൊണ്ട് ഈയുള്ളവനെ അനുഗ്രഹിക്കുമാറ് വരം നൽകുവാൻ കനിയുന്ന പക്ഷം ഞാൻ അപേക്ഷിക്കുന്നത് അവിടുത്തെ ഏതെങ്കിലും ഒരു തിരുനാമം ഉപദേശിച്ചുകിട്ടുവാനായിരിക്കും. പുത്രനില്ലാത്തതുകൊണ്ട് പുത് എന്ന നരകം അനുഭവിക്കുവാൻ ഇടയാകുന്ന പക്ഷം അവിടുത്തെ തിരുനാമം എന്റെ രക്ഷയ്ക്കുണ്ടാകുമെന്ന് എനിയ്ക്കുറപ്പുണ്ട്. ഒരു പക്ഷേ ആ തിരുനാമം പോലും വിസ്മരിച്ചുപോകത്തക്ക അവശതയിൽപ്പെട്ടുപോയാൽ തന്നെയും ഭഗവാനേ! അവിടുന്നല്ലാതെ

എനിക്ക് ആരും ശരണമില്ല. അവിടുന്ന് ഈയുള്ളവനെ കൈവിടരുതേ! എന്നു പ്രാർത്ഥിച്ച് എന്റെ ഹൃദയം ഉരുകിയാൽ തന്നെ എല്ലാ ക്ലേശങ്ങളുമകന്ന് പരമാനന്ദപദം പ്രാപിക്കുവാൻ ഈയുള്ളവന് അർഹതയുണ്ടാകുമല്ലോ.

4

ഞത്താരിൽമാതണിയുമത്താമരക്കുസുമ -
മൊത്താഭയുള്ളടികളെ -
ന്നുൾത്താരിനുള്ളിലരികത്തായി വന്നമര-
വിത്തായ മൂലമുരുകാ,
മത്താപമൊക്കെയുമറുത്താശു മാമയിലി -
ലൊത്താടി വല്ലിയൊടുമി -
മ്മത്താളടിച്ചു നിലയെത്താതെ നീന്തുമിവ -
നെ സ്ഥായിയോടുമവ നീ .

*അമരവിത്തായ മൂല മുരുകാ!* =അമരന്മാരുടെ (ദേവന്മാരുടെ) വിത്തായുള്ള (അമരന്മാരെ ബ്രഹ്മാദികളായ ദേവന്മാരെ മുഴുവൻ ഒരു വൃക്ഷമാക്കി സങ്കൽപ്പിച്ചാൽ അവർക്കെല്ലാം കാരണമെന്ന നിലയിൽ ഭഗവാൻ സുബ്രഹ്മണ്യനെ വിത്തായി അധ്യവസാനം ചെയ്യാമല്ലോ). അല്ലയോ മൂലമുരുകാ (മുരുകന് - സുബ്രഹ്മണ്യന് ഉപാസകന്റെ അധികാരികതയ്ക്കനുസരിച്ച് മൂർത്തീഭേദങ്ങൾ കൽപ്പിതങ്ങളായിരിക്കുന്നു. പ്രകൃതത്തിൽ മൂലഭൂതനായ മുരുകനെയാണ് അഭിസംബോധനം ചെയ്തിരിക്കുന്നത്. ജഗത്തിന്റെ മുഴുവൻ ഉത്പത്തി സ്ഥിതിലയങ്ങൾക്ക് കാരണമായുള്ള ബ്രഹ്മത്തിൽ നിന്നും മുരുകനുള്ള അഭിന്നതയും മൂലമുരുകാ എന്ന സംബോധനത്തിന് അധിഷ്ഠാനമായിരിക്കാം). *ഞത്താരിൽ മാതണിയുമത്താമരക്കുസുമമൊത്താഭയുള്ളടികൾ=* ഞത്താരിൽ മാത് (ഞത്താര് എന്നത് നല്ത്താര് എന്നതിന്റെ പരിണതരൂപമായി ചിലർ കരുതുന്നു. താമരപ്പൂവെന്നർത്ഥം. താരുകളിൽ - പുഷ്പങ്ങളിൽ, താമരയ്ക്കുള്ള പ്രാശസ്ത്യം പ്രസിദ്ധമാണല്ലോ. ഞത്താരിൽ ഇരുന്നുകൊണ്ടാണല്ലോ ലക്ഷ്മീദേവി പാലാഴിയിൽ നിന്നും ആവിർഭവിച്ചത്. മാത് എന്ന പദം സംസ്കൃതത്തിലെ മാതൃശബ്ദത്തോട് ആഗമികമായി ബന്ധമുള്ളതും മാതൃഭാവം മികച്ചു നിൽക്കുന്ന സ്ത്രീ എന്ന അർത്ഥത്തിന്റെ വാചകവും ആകുന്നു). ലക്ഷ്മീദേവി അണിയുന്ന (അലങ്കാരമായി ധരിക്കുന്ന ലക്ഷ്മീദേവിയുടെ തൃക്കൈയിൽ താമരപ്പൂവ് ധരിച്ചിരിക്കുന്നതായുള്ള സ്തുതികളും ഉപാസകന്മാർക്ക് അറുവുള്ളതാണല്ലോ. പദ്മാലയാം പദ്മഹസ്താം എന്നത് ധ്യാനത്തിൽ ദേവിയെ പദ്മഹസ്തയായി നിർദ്ദേശിച്ചിരിക്കുന്നു). *ആ താമരകുസുമമൊത്ത്* = സുപ്രസിദ്ധമായ താമരപ്പൂവിനു തുല്യമായി, ആഭയുള്ള - ശോഭയുള്ള, അടി

കൾ – അവിടുത്തെ തൃപ്പാദതലങ്ങൾ, *എന്നുൾത്താരിനുള്ളിൽ* = എന്റെ ഉൾത്താരിന്റെ (ഉള്ള്, താരു പോലെ എന്ന് വിഗ്രഹം. പൂവുപോലെ മൃദുലമായ ഹൃദയമെന്നർത്ഥം. ധ്യാനസ്ഥാനമായ ഹൃദയം തന്നെ പുണ്ഡരികാകാരമാണെന്ന് പ്രതിപാദിക്കപ്പെട്ടിരിക്കുന്നു). സദാ കുടി കൊള്ളുന്നു എന്ന് അധ്യാഹരിക്കണം. അങ്ങനെയുള്ള നീ - അവി ടുന്ന് *മാമയിലിൽ*= മഹത്തായ മയിലിൽ (ഇവിടെ മയിലിന്റെ പൂജനീ യതയാണ് മഹത്വത്താൽ സൂചിതമായിരിക്കുന്നത്. ഭഗവാൻ മയിൽ വാഹനനാണല്ലോ). *വല്ലിയൊടും ഒത്ത് ആടി ആശു അരികത്തായി വന്ന്* = അവിടുത്തേ പ്രാണവല്ലഭയായ വല്ലീദേവിയോടും കൂടി സവി ലാസം എത്രയും വേഗത്തിൽ എന്റെ അടുക്കൽ എഴുന്നള്ളി. *ഈ മത്താ ളടിച്ച് നിലയെത്താതെ നീന്തുമിവനെ* = (താൾ എന്നതിന് തമിഴിൽ കാൽ (ല്) എന്ന അർത്ഥമുണ്ട്. മത്താൾ എന്നതിന് എന്റെ കാല് എന്ന് അർത്ഥം ഗ്രഹിക്കണം. ഈ എന്നുള്ള വിശേഷണം എത്രയും കുഴ ഞ്ഞതായുള്ള ദശയെ സൂചിപ്പിക്കുന്നതാണ്). എത്രയും കുഴഞ്ഞുള്ള തായ ഈയുള്ളവന്റെ കാലിട്ടടിച്ച് ജനനമരണാത്മകമായ സമുദ്രത്തിൽ എങ്ങും അടിത്തട്ടുകാണാതെ എങ്ങെന്നില്ലാതെ നീന്തിത്തുടിക്കുന്ന ഈയുള്ളവനെ, *മത്താപമൊക്കെയുമറുത്ത്* = എന്റെ താപങ്ങളെല്ലാം അറുത്തിട്ട്, (ആധ്യാത്മികം ആധി ഭൗതികം, ആധിദൈവികം എന്നിവ യാണ് താപത്രയം. താപങ്ങൾക്കെല്ലാം മൂലം മിഥ്യാജ്ഞാനം തന്നെ യാണ്. ഗുരുവിനാൽ ഉപദേശിക്കപ്പെടുന്ന ആത്മജ്ഞാനംകൊണ്ടു മാത്രമേ നിശ്ശേഷം അറ്റുപോകുകയുള്ളൂ. ഇവിടെ ദുഃഖധ്വംസത്തിലൂടെ സാധകനാൽ ആശംസിക്കപ്പെടുന്നത് ഗുരുക്കന്മാർക്കും ഗുരുവായ ഭഗ വങ്കൽ നിന്നുള്ള ജ്ഞാനലാഭമത്രേ. *സ്ഥായിയോടും അവ നീ* = സ്ഥായി യോടു കൂടി അവനം ചെയ്താലും (ഭഗവാന് ഭജിക്കുന്നവനായ തന്നോട് സ്ഥായിയായുള്ള ഭാവം – ആദ്യന്തം നിലനിൽക്കുമാറുള്ള ഭാവം വാത്സ ല്യം തന്നെയാണല്ലോ. അവ പ്രീണനേ എന്ന്. ധാതു പാഠത്തിൽ പ്രീണനം എന്ന അർത്ഥമാണ് 'അവ്' എന്ന ധാതുവിന് നിർദ്ദേശിച്ചിട്ടു ള്ളത്. പ്രീണനം എന്നാൽ തൃപ്തിപ്പെടുത്തുകയെന്നർത്ഥം. പരമാന ന്ദരൂപമായ മോക്ഷം കൊണ്ട് മാത്രമേ സമ്പൂർണ്ണമായ തൃപ്തി വരുക യുള്ളൂ. അതുകൊണ്ട് ബ്രഹ്മാത്മൈക്യം തന്നെയാണ് ഇവിടെ ആശം സിക്കപ്പെടുന്നത്.

ഭാവം : ബ്രഹ്മാദികൾക്കും കാരണമായുള്ള അല്ലയോ മൂലമുരുകാ, ലക്ഷ്മീദേവിയുടെ തൃക്കയ്യിൽ പരിലസിക്കുന്ന ചെന്താമരപ്പൂവിന്റെ ശോഭപോലുള്ള ശോഭയോട് കൂടിയ അവിടുത്തെ തൃപ്പാദങ്ങൾ എന്റെ ഉൾപ്പൂവിൽ വച്ച് സദാ ധ്യാനിക്കപ്പെടുന്നു. അവിടുന്ന് പ്രാണ വല്ലഭ യായ വല്ലീ ദേവിയോട് കൂടി മയൂരാരൂഢനായി സവിലാസം എത്രയും വേഗത്തിൽ ഈയുള്ളവന്റെ അടുക്കൽ എഴുന്നള്ളിവന്ന് സംസാരസ

മുദ്രത്തിൽ അവശനായി എങ്ങനെയോ കഴിഞ്ഞു കൂടുന്ന ഈയുള്ള വനെ കരുണയോടുകൂടി കാത്ത് അവിടുത്തോട് ചേർത്തുകൊള്ളേ ണമേ!

5

കൃട്ടായി വന്ന നില വിട്ടോടി വന്നൊരു കു-
രുട്ടാവിയിങ്കലൊരു ക -
ണ്ണിട്ടാലുമപ്പൊഴുതിരുട്ടാറുമെന്തൊരു മി -
രട്ടാണിതൊക്കെ മുരുകാ,
വിട്ടാലിവന്നൊരു വരട്ടാശു നീയതിനി -
രുട്ടാവി വന്നു മുടിവിൽ
പൊട്ടായി നിന്ന മലമുട്ടായ നീയവന-
മിട്ടാലുമിങ്ങു കൃപയാ.

*മുരുകാ* = ആകാരസൗന്ദര്യം കൊണ്ട് മുരുകൻ എന്നുള്ള അന്വർത്ഥ നാമാവായുള്ള അല്ലയോ ഭഗവാനേ! *കൃട്ടായി വന്ന നിലവിട്ട്* = ('കൃഷ വിലേഘനേ' – എന്ന ധാതുവിൽ നിന്നും കർത്ത്രർത്ഥത്തിൽ നിഷ്പ ന്നമായ ഒരു നാമമത്രേ 'കൃട്' എന്നത്. കർഷണം ചെയ്യുന്നവൻ എന്നർത്ഥം. ധാന്യം വിതയ്ക്കുന്നതിന് വേണ്ടി പലവുരു നിലം ഉഴാറു ണ്ടല്ലോ. അതാണ് കർഷണം. പ്രകൃതത്തിൽ സാധകന് ജ്ഞാനോപ ദേശം നൽകുന്നതിനു വേണ്ടി പരിപാകം വരുത്തുമാറ് പ്രലോഭനങ്ങ ളായേക്കാവുന്ന പലതരം അനുഭവങ്ങളിലൂടെ കടത്തിക്കൊണ്ടു പോകു ന്നതിനുവേണ്ടി കാലവിളംബം വരുത്തുന്ന നിലപാട് ഭഗവാൻ കൈയ് ക്കൊണ്ടിരിക്കുന്നുവെന്ന് ആശങ്കിച്ചുകൊണ്ടാണ് ഇവിടെ കൃട്ടായി വന്ന നിലവിട്ട് എന്ന് ദൈന്യത്തോടെ പ്രാർത്ഥിച്ചിരിക്കുന്നതെന്ന് തോന്നു ന്നു). – അവിടുന്ന് കർഷണം ചെയ്യുന്നവൻ എന്ന നിലയിൽ പലപ്പോഴും എന്റെ അടുക്കൽ വന്നിട്ടുണ്ട്. എന്നാൽ ആ നില എന്റെ അവശത യുടെ തീവ്രതയോർത്ത് വെടിഞ്ഞിട്ട്, *ഓടിവന്ന്* = എത്രയുംവേഗത്തിൽ എഴുന്നള്ളി, *ഒരു കുരുട്ടാവിയിങ്കൽ ഒരു കണ്ണ് ഇട്ടാലും!* = (സാധകൻ തന്നെ ഒരു കുരുട്ടാവിയായി പരാമർശിച്ചിരിക്കുന്നു. ആവി എന്ന പദ ത്തിന് തമിഴിൽ ജീവനെന്നർത്ഥമുണ്ട്. കുരുടായുള്ള ആവി എന്ന അർത്ഥത്തിൽ സമാസംവന്നാൽ കുരുട്ടാവി എന്നാകും. സാധകൻ തന്നെ കുരുട്ടാവിയായി നിർദ്ദേശിക്കുന്നത് എളിമയേയോ കർമ്മ പ്രധാ നമായ ജീവിതം നയിക്കുവാനുള്ള അപ്രഗത്ഭതയേയോ സൂചിപ്പിക്കു വാനാകണം. എന്തായാലും തന്റെ ദൈന്യമാണ് സാധകൻ ഈ നിർദ്ദേ ശത്തിലൂടെ ബോധിപ്പിക്കുന്നത്). എത്രയും ദീനനായ ഇവന്റെ നേർക്ക് അവിടുത്തേ തൃക്കണ്ണ് – നോട്ടം പതിപ്പിക്കേണമേ! *അപ്പൊഴുത് ഇരുട്ട് ആറും* = അപ്പോൾ തന്നെ ഇരുട്ട് ശമിക്കും (ഇവിടെ അജ്ഞാനത്തെ

ഇരുട്ടായി അധ്യവസായം ചെയ്തിരിയ്ക്കുന്നു. ഉള്ളതിനെ മറയ്ക്കുന്ന താണല്ലോ ഇരുട്ട്. അതോടു കൂടി ഇല്ലാത്ത പിശാച് ഉണ്ടെന്നും തോന്നി ക്കും. മായയുടെ ആവരണ ശക്തിയും വിക്ഷേപശക്തിയും യഥാക്രമം സത്തിനെ അസത്തെന്നും അസത്തിനെ സത്തെന്നും തോന്നിപ്പിക്ക യാണല്ലോ. ഭഗവാന്റെ കടാക്ഷലേശം തന്നിൽ പതിച്ചാൽ ബുദ്ധ്യാദിക ളിലുള്ള അഹംബുദ്ധി നീങ്ങുമെന്നാണ് സാധകൻ ആശംസിക്കുന്ന ത്). *ഇതൊക്കെ എന്തൊരു മിരട്ടാണ്* = എന്റെ അവശത അറിഞ്ഞിട്ടും അതൊക്കെ പരിഹരിക്കാൻ എത്രയോ എളുപ്പമായിട്ടും അവിടുന്ന് എന്നോട് പ്രയോഗിക്കുന്ന ഈ പ്രലോഭനങ്ങളൊക്കെ എന്തുമാതിരി യുള്ള ജാലവിദ്യയാണെന്ന് അറിയാൻ കഴിയാത്തവണ്ണം അത്ഭുതമാ യിരിക്കുന്നു. *നീ വിട്ടാൽ ഇവന്ന് ആശു ഒരു വരട്ട്* = അവിടുന്ന് ഉപേ ക്ഷാബുദ്ധിയോടെ കൈവെടിയുകയാണെങ്കിൽ ഈയുള്ളവന് അത്യ ന്തം അസഹ്യമായ വിരട്ടൽ ഉടൻ അനുഭവപ്പെടുമാറാകും. (കടുത്ത വേനൽ കൊണ്ട് ജലാശയങ്ങൾ വറ്റുകയും നിലങ്ങളും തോട്ടങ്ങളും നീരുവറ്റി കട്ടപിടിച്ചുപോകുകയും ചെയ്താൽ മേഘം കനിഞ്ഞ് വർഷി ക്കാത്ത പക്ഷം അനുഭവപ്പെടുന്നതാണല്ലോ വരൾച്ച. അതിനു തുല്യ മായ ആന്തരതാപമാണ് ഭഗവാൻ കൈവിട്ടാൽ സാധകന് ആപതിക്കു ന്നതെന്ന് പ്രകടമാകുന്നു). അതിന്- അതുകൊണ്ട് അങ്ങനെ ഉപേക്ഷ കൊണ്ട് എനിക്കു വരാവുന്ന ദോഷം എങ്ങനെയായാൽ വരാതിരി ക്കുമോ അതിലേയ്ക്കുവേണ്ടി). *ഇരുട്ടാവി മുടിവിൽ വന്ന് പൊട്ടായി നിന്ന മലമുട്ടായ നീ ഇങ്ങ് കൃപയാ അവനം ഇട്ടാലും* = (ഇരുട്ടാവി മുടിവിൽ വരുക എന്നതിന് ഇരുട്ടിൽതന്നെ ഇരിക്കുന്ന ആവി അതാ യത് അജ്ഞനായ ജീവൻ മുടിവിൽ അതായത് ഈ ശരീരം എടുക്കു ന്നതിനു കാരണമായ പ്രാരബ്ധം അവസാനിക്കുന്ന നിലയിലെത്തി ചേരവേ അതായത് മരണകാലത്തിൽ, പൊട്ടായി നിന്ന (അണോരണീ യാൻ മഹതോ മഹീയാൻ) അണുവിനേക്കാൾ കൂടുതൽ അണുവായ വനും മഹത്തിനേക്കാൾ കൂടുതൽ മഹാനായവനും എന്നിങ്ങനെ പര മാത്മാവിനെ നിർദ്ദേശിക്കാറുണ്ടല്ലോ. പൊട്ട് എന്ന പദം സൂക്ഷ്മത്തെ ക്കാൾ സൂക്ഷ്മം എന്നുള്ള അർത്ഥത്തെ ദ്യോതിപ്പിക്കുന്നതാണ്. ഭഗ വാനാണ് അങ്ങനെ നിലകൊള്ളണമെന്നാശംസിക്കുന്നത്). മലമുട്ട് = മലങ്ങളെ മോഷണം ചെയ്യുന്നവൻ - നിശേഷം ഹരിക്കുന്നവൻ. ചിത്ത ത്തിലുള്ള സംസ്കാരമാണ് മലം. വാസനയും അതു തന്നെ. യോ ഗശാസ്ത്രത്തിൽ ദുർവ്വാസനയെ സദ് വാസന കൊണ്ട കീഴ്പ്പെടുത്ത ണം. തുടർന്ന് സദ് വാസനയും നീങ്ങേണ്ടതുണ്ട്. ധാരണ, ധ്യാനം, സ മാധി എന്നിവ മൂന്നും ചേർന്ന് സംയമം കൊണ്ട് ചിത്തത്തെ നിർവ്വാസ നമാക്കാമെന്ന് പറയപ്പെട്ടിട്ടുണ്ടത്. എന്നാൽ ഇവിടെ ഭഗവാനെയാണ് മലമുട്ടായി - പുനർജ്ജന്മത്തിനു കാരണമായേക്കാവുന്ന വാസനകളെ നിശ്ശേഷം ഹരിക്കുന്നവനായിട്ട് വാഴ്ത്തിയിരിക്കുന്നത്. അങ്ങനെ അ

ത്യന്തം സൂക്ഷ്മമായ രൂപത്തിൽ ആവിർഭവിച്ചുകൊണ്ട് എന്റെ ചിത്തദോഷങ്ങളെ മുഴുവൻ അപഹരിക്കുന്നവനായ അവിടുന്ന് ഈയുള്ളവന്റെ നേർക്ക് കൃപകൊണ്ട് അവിടുത്തെ അവനത്തെ - പ്രീണനരൂപമായ അനുഗ്രഹത്തെ അരുളുമാറാകണമെന്ന് പ്രാർത്ഥിച്ചുകൊള്ളട്ടേ!

6

തണ്ടാരിൽമാനിനിയിലുണ്ടായ മാരനുമു -
രുണ്ടായിരം ചുവടിനു -
ള്ളുണ്ടാതിരിപ്പതിനു കണ്ടാലെവന്നു മന-
മുണ്ടാകയില്ല തവ മെയ്
തെണ്ടാതിരിപ്പവനിലുണ്ടാകയില്ല ശിതി -
കണ്ഠാദി ദേവകൃപയും
വിണ്ടാവി നിന്നടിയനുണ്ടാകുമാറു കൃപ -
യുണ്ടാകണം മുരുകനേ.

*മുരുകനേ!=* അല്ലയോ മുരുകാ (മുരുകൻ എന്ന പദത്തിന് ലോകോത്തരമായ സൗന്ദര്യമുള്ളവൻ എന്നുള്ള അവയവാർത്ഥം മുൻപ് പറഞ്ഞിട്ടുള്ളത് ഇവിടേയും ഓർത്തിരിക്കേണ്ടതാണ്). *തവമെയ് കണ്ടാൽ* = അവിടുത്തെ തിരുവുടൽ ഒരുനോക്കു കാണുകയാണെങ്കിൽ, *തണ്ടായ മാനിനിയിൽ ഉണ്ടായ മാരനും =*(തൺ + താർ = തണ്ടാർ താമരപ്പൂവെന്നർത്ഥം. തണ്ടാരിലിരിക്കുന്ന നിലയിൽ ആവിർഭവിച്ച മാനിനി - ഉത്തമസ്ത്രീ ലക്ഷ്മീഭഗവതിയാണല്ലോ). ലക്ഷ്മീദേവിയിൽ ഉണ്ടായ (ജനിച്ച) മാരനും (കാമദേവൻ പോലും ) മഹാവിഷ്ണുവിന് ലക്ഷ്മീദേവിയിൽ ജനിച്ച പുത്രനത്രേ കാമദേവൻ. കാമദേവന്റെ സൗന്ദര്യാതിശയം സുപ്രസിദ്ധമത്രേ). *ഉരുണ്ട് =* പരിഭ്രമിച്ച് (ഭഗവാന്റെ ശരീരകാന്തി തന്റേതിനെ സുതരാം അതിശയിപ്പിക്കുന്നതായി കണ്ട് പരിഭ്രാന്തനായിട്ട്) *എവന് =* യാതൊരുവന് ഈ വ്യക്ഷേപകസർവ്വനാമം മാരനെത്തന്നെയാണ് പരാമർശിക്കുന്നത്). *ആയിരം ചുവടിനുള്ളുണ്ടാതിരുപ്പതിന് മനം ഉണ്ടാകയില്ല =* അവിടുത്തെ സന്നിധാനത്തിൽ നിന്നും ആയിരം ചുവടിനകത്ത് ഒരിടത്തും താൻ ഉണ്ടായിരിക്കുക എന്നുള്ള നിലയ്ക്ക് ആഗ്രഹം ഉണ്ടാകുകയില്ല തന്നെ (ഭഗവാന്റെ സൗന്ദര്യം അനുപമമാണെന്ന് ഇതിൽ നിന്നും വ്യക്തമാകുമല്ലോ). *തെണ്ടാതിരിപ്പവനിൽ ശിതി കണ്ഠാദി ദേവകൃപയും ഉണ്ടാകയില്ല =* യാതൊരുവനാണോ തനിക്ക് ഇന്നതാണ് വേണ്ടതെന്ന് സ്വയം നിർദ്ദേശിച്ചു യാചിക്കാതിരിക്കുന്നത് അങ്ങനെയുള്ളവരിൽ, *ശിതികണ്ഠൻ* = (ശിതി - കറുപ്പ്, കണ്ഠത്തിലുള്ളവൻ. അതായത് ശിവൻ . പാലാഴിയിൽ നിന്നും പൊങ്ങിവന്ന കാളകൂടം എന്ന വിഷത്തിന്റെ താപം സഹിക്കാത്തവരായി ദേവന്മാർ

അർത്ഥിക്കുകയാലാണല്ലോ ശിവൻ അവരിലുള്ള കൃപയാൽ കാളകൂടം അശിക്കുമാറായത്. തന്നിമിത്തമാണ് ശിവൻ ശിതികണ്ഠനായത്.) തുടങ്ങിയ ദേവന്മാരുടെ കൃപപോലും ഉണ്ടാകുകയില്ല തന്നെ. (അങ്ങോട്ട് അപേക്ഷിക്കാതെ തന്നെ ആശ്രിതരുടെ അഭീഷ്ടം നിറവേറ്റുക എന്നുള്ള ഔദാര്യം എന്ന മനോഗുണം വളരെ കൃപാലുക്കളെന്ന് പ്രസിദ്ധരായ ശിതികണ്ഠാദി ദേവന്മാർക്കുപോലും കണ്ടിട്ടില്ലെന്ന് സൂചിപ്പിക്കപ്പെടുന്നു. മുരുകനാകട്ടേ ആ ഔദാര്യം ഉണ്ടെന്നുള്ളതിലേയ്ക്കാണ് സാധകന്റെ ഹൃദയം ആകൃഷ്ടമാകുന്നത് .*അടിയൻ വിണ്ടാവി നിന്ന് ഉണ്ടാകുമാറ് കൃപ ഉണ്ടാകണം* = തൃപ്പാദാശ്രിതനായ ഈയുള്ളവൻ (വിൺ+താവി = വിണ്ടാവി. വിണ്ണ് = സ്വർഗ്ഗം. പ്രകരണം കൊണ്ട് ഭഗവാൻ സുബ്രഹ്മണ്യന്റെ നിത്യനിവാസസ്ഥാനമായ ദിവ്യലോകം; താവുക എന്ന ക്രിയയ്ക്ക് കുതിച്ചെത്തുക എന്നർത്ഥം.) ഒറ്റകുതിയ്ക്ക് നിന്തിരുവടി വാഴുന്ന ദിവ്യലോകത്തിലെത്തിച്ചേർന്ന് ആ പരമാനന്ദം അനുഭവിക്കുവാൻ ഇടയാകുമാറ് കൃപ അവിടുത്തേയ്ക്ക് തനിയേ ഉണ്ടാകുമെന്ന് ഈയുള്ളവൻ വിശ്വസിക്കുന്നു. അല്ലയോ മുരുകാ! അവിടുന്ന് സൗന്ദര്യത്തിൽ കാമദേവനെപ്പോലും അതിശയിപ്പിക്കുന്നു. യാചിക്കുന്നവർക്കു മാത്രം എന്തെങ്കിലും കൊടുക്കുവാൻ കനിയുന്നവരാണ് ദേവന്മാർ. അടിയന് അവിടുത്തേ പരമപദത്തിലെത്തി അവിടുത്തോട് ഏകീഭവിക്കുന്ന നില സിദ്ധിക്കുമാറ് ഉദാരനായ അവിടുത്തേയ്ക്ക്, കൃപ സമുദയം ചെയ്യുമെന്ന് ഈയുള്ളവൻ സവിനയം വിശ്വസിക്കുന്നു.

7

മഞ്ഞാവിതൻ കമനികുഞ്ഞായ നിൻചരണ-
കഞ്ജായ വീണുപ്പണിയു-
ന്നിഞ്ഞാനുമങ്ങുമൊരു കുഞ്ഞാണിതെന്നറിവു
കിം ഞായമീശതനയ,
കിഞ്ജാതകം ബത! തിരിഞ്ഞാകിലൊന്നിഹ ക -
നിഞ്ഞാലുമൊന്നടിയനിൽ
പിൻ ഞാനുമങ്ങുമൊരു കുഞ്ഞാണിതെന്ന പദ -
വുഞ്ജായതേ സഫലമായ്.

*ഈശതനയ!* = ഈശന്റെ (ശ്രീ പരമേശ്വരന്റെ) തനയനായുള്ളോവേ! (സുബ്രഹ്മണ്യൻ ശ്രീ പരമേശ്വരന്റെ ബീജത്തിൽ നിന്നുമാണല്ലോ സമുദ്ഭവിച്ചത്. ഭഗവാന് പൈതൃകമായ മഹത്ത്വമുണ്ടെന്നു സൂചിതമായിരിക്കുന്നു). *മഞ്ഞാവിതൻ കമനി കുഞ്ഞായ നിൻ ചരണകഞ്ജായ* =(മഞ്ഞ് ആവിയുള്ളവൻ എന്ന അർത്ഥത്തിൽ മഞ്ഞാവി എന്ന പദം ഹിമവാനെക്കുറിക്കുന്നു. ഹിമവാന്റെ ആവി – ജീവൻ ഹിമം തന്നെയായണല്ലോ. യാതൊന്നിനെ ആശ്രയിച്ചാണോ ഒരുവന്റെ നിലനിൽപ്പ്

അതിനെ ആവിയായി പറയാം). ഹിമവാന്റെ കമനിയുടെ (കമനി എന്ന പദം ഇവിടെ മകൾ എന്ന അർത്ഥത്തിൽ പ്രയോഗിക്കപ്പെട്ടിരിക്കുന്നു). കുഞ്ഞായുള്ള അവിടുത്തെ ചരണകഞ്ജത്തിനായിക്കൊണ്ട് (കഞ്ജം = ജലത്തിൽ ഉണ്ടാകുന്നത് (കം= ജലം) അതായത് താമരപ്പൂവ്. ചരണം കഞ്ജത്തെപ്പോലെ - താമരപ്പൂവുപോലുള്ള തൃക്കാലിനായിക്കൊണ്ട്). *വീണുപണിയുന്നിഞ്ഞാനും അങ്ങും ഒരു കുഞ്ഞാണ്* = വീണുപണിയുന്നവനായ (സാഷ്ടാംഗം നമസ്ക്കരിക്കുന്നവനായ ഈ ഞാനും അവിടുന്നും ഒരു കുഞ്ഞാണ് (ഒരു കുഞ്ഞ് എന്നുള്ള നില ഭഗവാനും തനിക്കും ഉണ്ട്. പക്ഷേ ഭഗവാനെവിടെ താനെവിടെ. അതുകൊണ്ട് സാമാന്യധർമ്മമനുസരിച്ച് അതായത് വിശേഷ ധർമ്മങ്ങളെ പരിഗണിക്കാതെ ഇരുവരും ഒപ്പത്തിനൊപ്പമാണ് എന്ന് കരുതുന്നത് യുക്തമല്ലല്ലോ). *ഇത് എന്ന അറിവ് കിം ഞായം?* = (ഞായം എന്നത് ന്യായം എന്നതിന്റെ തദ്ഭവ രൂപമാണ്. ന്യായത്തിൽ നിന്നും പിഴയ്ക്കാത്തത് എന്ന അർത്ഥത്തിൽ ന്യായം എന്നുള്ള രൂപമുണ്ടാകും. ന്യായം എന്ന അർത്ഥത്തിലാണ് ഇത് അറിവ് - ഈ അറിവ് എന്ന് യോജിപ്പിക്കുന്നു. എന്ന് - എന്നുള്ള ഇത് അറിവ് ഈ അറിവ് എന്ന് പാഠക്രമം മാറ്റി അർത്ഥക്രമത്തിനൊത്ത് യോജിപ്പിക്കണം). എന്നുള്ള ഈ അറിവ് - ഭാവന അവിടുത്തേയ്ക്ക് യുക്തമാണോ? (സാധകനെ രക്ഷിക്കേണ്ടവനാണ് താനെന്നും സാധകൻ തന്നാൽ രക്ഷിക്കപ്പെടേണ്ടവനാണെന്നും അറിയുന്നതാണ് യുക്തമായുള്ളതെന്ന് ധ്വനിക്കുന്നു). *ജാതകം ഒന്നു തിരിഞ്ഞാകിൽ കിം? ബത!* = ജാതകം ഒന്നു തിരിഞ്ഞുപോയാൽ എന്ത് ചെയ്യുവാനാകും? കഷ്ടം തന്നെ! (ജാതകം എന്നാൽ ജനനകാലത്തിലെ ഗ്രഹനിലയനുസരിച്ച് ജ്യൗതിഷികനാൽ ഗണിക്കപ്പെടുന്നതാണല്ലോ. ജന്മാന്തരീയമായ കർമ്മമനുസരിച്ചാണ് വർത്തമാനമായ ജന്മത്തിൽ സുഖവും ദുഃഖവും അനുഭവപ്പെടുന്നത്. അങ്ങനെ എന്റെ കർമ്മദോഷംകൊണ്ട് ഇന്നത്തെ നില വന്നുപോയതാണെങ്കിൽ യാതൊന്നും ചെയ്യുവാൻ കഴിയുകയില്ലല്ലോ. അങ്ങനെ എന്റെ നില എത്രയും ശോചനീയമത്രേ). *ഇഹ അടിയനിൽ ഒന്ന് കനിഞ്ഞാലും*= ഇവിടെ ഈ നിലയിൽ) അവിടുന്ന് തൃപ്പാദാശ്രിതനായ ഈയുള്ളവന്റെ നേർക്ക് തെല്ലൊന്ന് കനിയേണമേ. (ഭഗവാന്റെ കാരുണ്യം ലേശം ഉണ്ടെങ്കിൽ ദുഃഖകാരണമായ പാപമെല്ലാം ശമിച്ച് തനിക്ക് സദ്ഗതി വരുമെന്ന് സാധകൻ ആശംസിക്കുന്നു). *പിൻ* = പിൻപ്. അതായത് അവിടുത്തെ കാരുണ്യമുണ്ടായി കഴിഞ്ഞാൽ അതിനപ്പുറം. *ഞാനും അങ്ങും ഒരു കുഞ്ഞാണ്* =ഈയുള്ളവനും അവിടുന്നും ഒരു കുഞ്ഞാണ്. (ഒരേ നിലയിലുള്ള കുഞ്ഞുങ്ങളാണ് - ഭഗവാൻ സാധകനെ തന്റെ അനുഗ്രഹത്താൽ ജന്മകൃതമായ യാതൊരു ഭേദവുമില്ലാത്തവണ്ണം ഒപ്പത്തിനൊപ്പമായുള്ള ശ്രേയസ്സിന് അർഹത കൈവരുത്തിയിരിക്കുകയാണല്ലോ). *ഇത് എന്ന പദവും സഫലമായ് ജയാതേ* = (ഇത് എന്ന പദവും എന്ന

തിനെ എന്ന ഇത് പദവും എന്നന്വയിക്കണം. എന്നുള്ള ഈ പദവും - ചൊല്ലും - വാക്കും, സഫലമായിത്തിരുന്നു. പാർവ്വതീപരമേശ്വരന്മാരുടെ കുഞ്ഞാണല്ലോ ഭഗവാൻ. അവിടുത്തേ അനുഗ്രഹത്താൽ താനും തുല്യനിലയിലുള്ള ഒരു കുഞ്ഞായി തീരുമെന്ന് സാധകൻ വിശ്വസിക്കുന്നു. അതോടുകൂടി കുഞ്ഞ് എന്നുള്ള ഇതിന്റെ പദം എങ്ങനെ സഫലമാകുമെന്നാണ് തുടർന്നുള്ള പദ്യങ്ങളിൽ വിശദീകരിക്കപ്പെടുന്നത്.

ശ്രീപരമേശ്വരന്റെ പുത്രനായുള്ളോവേ! ഹിമവാന്റെ മകളുടെ കുഞ്ഞായ അവിടുന്ന് തൃപ്പാദകമലം വണങ്ങുന്ന ഈയുള്ളവനും അവിടുന്നും ഒരേ നിലയിലുള്ള കുഞ്ഞുങ്ങളാണെന്ന് കരുതുന്നത് ഉചിതമാണോ? പൂർവ്വജന്മത്തിലെ കർമ്മദോഷത്താൽ ഈയുള്ളവന്റെ അനുഭവം പ്രതികൂലമായതാണെങ്കിൽ എന്തുചെയ്യുവാൻ കഴിയും. അവിടുന്ന് ഈ ആശ്രിതനിൽ പ്രസാദിക്കേണമേ. അങ്ങനെയായാൽ ഞാനും അവിടുന്നും ഒരേ നിലയിലുള്ള കുഞ്ഞുങ്ങളാണെന്ന നിലയ്ക്ക് അവിടുത്തോടൊപ്പം എല്ലാ സുഖങ്ങളും അനുഭവിക്കുവാൻ യോഗ്യനായിത്തീരുമെന്ന് സാദരം അറിയിച്ചുകൊള്ളട്ടെ.

8

ജ്ഞപ്തിക്കു വന്നടിയനപ്തിങ്കൾ ചൂഡനൊടു
സപ്തിക്കണഞ്ഞു മുറിയിൽ
ശബ്ദിച്ചിടാതഖിലദിക് തിങ്ങിനിന്നുവരു-
മബ്ധിക്കടുത്ത കൃപയാ
യുക്തിക്കടുക്കുമൊരു ശുക്തിട്ടു മട്ടുകളെ
യുക്തിപ്പറുത്തു പലരും
ധിക്തിഗ്മദീധിതി സുദൃക്തിക്കുമീ വ്യസന-
മുക്തിക്കു പാലയ വിഭോ!

*അടിയൻ* = അവിടുത്തെ തൃപ്പാദാശ്രിതൻ (കഴിഞ്ഞ പദ്യത്തിൽ പ്രസ്താവിച്ചതുപോലെ ഭഗവാന്റെ അനുഗ്രഹത്താൽ തുല്യ നില പ്രാപിച്ച ഈയുള്ളവൻ). *ജ്ഞപ്തിക്ക് വന്ന്* = ഉപദേശഗ്രഹണത്തിനായി അവിടുത്തേ ആവാസസ്ഥാനത്തിലെത്തിയിട്ട് (ഭഗവാൻ കൈലാസത്തിൽ ശ്രീപരമേശ്വരന്റെ വാത്സല്യപാത്രമായ കുഞ്ഞായി കഴിയുകയാണല്ലോ. അതേ നിലയിലുള്ള കുഞ്ഞായിത്തന്നെ താനും അവിടെ എത്തിച്ചേരുമെന്ന് സാധകൻ ആശംസിക്കുന്നു). *അഖില ദിക്തിങ്ങിനിന്നുവരും അബ്ധിക്കടുത്ത കൃപയാ* = എല്ലാ ദിക്കുകളിലും തിക്കിത്തിരക്കി ഉയർന്നു പൊങ്ങുന്ന സമുദ്രത്തിനു തുല്യമായ കൃപകൊണ്ട് (കൽപ്പാന്തകാലത്തിൽ സമുദ്രം സർവ്വത്ര വ്യാപിക്കുമല്ലോ. അങ്ങനെയുള്ള സമുദ്രത്തോടാണ് കൃപ തുല്യപ്പെടുത്തിയിരിക്കുന്നത്. ഇവിടെ

കൃപ മുരുകന്റേതു തന്നെയാണ്. *മുറിയിൽ ശബ്ദിച്ചിടാതെ* = എവിടെയാണോ ശിഷ്യന്മാർക്ക് ജ്ഞാനോപദേശത്തിനായി ശ്രീ പരമേശ്വരൻ ഇരുന്നരുളുന്നത് ഏകാന്തമായ ആ അറയ്ക്കുള്ളിൽ യാതൊരു ഒച്ചയും ഉണ്ടാക്കാതെ എത്രയും വിനയത്തോടെ; *അപ്തിങ്കൾ ചൂഡനൊട് സപ്തിയ്ക്ക് അണഞ്ഞു.* = അപ്പും (ജലവും - ഭഗവാൻ ഗംഗാധരനാണല്ലോ) തിങ്കളും (ചന്ദ്രനും - ഭഗവാന്റെ ചന്ദ്രക്കലാധരനാണല്ലോ) യാതൊരുവന്റെ ചൂഡയിൽ (ശിരസ്സിൽ) ഉണ്ടോ അങ്ങനെയുള്ളവന്റെ സന്നിധിയിൽ (ശ്രീപരമേശ്വരന്റെ സന്നിധിയിൽ) സപ്തിക്കുവേണ്ടി (സപ്തി എന്ന പദത്തിന് ചങ്ങാതി എന്നുള്ള അർത്ഥം ശബ്ദതാരാവലിയിൽ കാണുന്നുണ്ട്. അതിനെ ഭാവപരമായി കണക്കാക്കിയാൽ ചങ്ങാത്തം എന്നുള്ള അർത്ഥം പറയാം. അങ്ങനെയാകയാൽ സപ്തിക്ക് എന്നതിന് വേഴ്ചയ്ക്ക് എന്നുള്ള അർത്ഥം യോജിപ്പിക്കാം. ഗുരുശിഷ്യബന്ധം പാരസ്പര്യത്തിൽ ഉറച്ചതാണല്ലോ). ഇതാ അണഞ്ഞിരിക്കുന്നു. (അടുത്ത ഭാവിയിൽ ഉണ്ടാകാൻ പോകുന്നതിനെ സിദ്ധിച്ചുകഴിഞ്ഞതായി സാധകൻ ആശംസിക്കുന്നു). *പലരും യുക്തിക്ക് അടുക്കുമൊരു ശുക്തിട്ടു മട്ടുകളെ യുക്തിപ്പറുത്തു* = (ആചാര്യവാൻ പുരുഷോ വേദ - ഉത്തമനായ ആചാര്യനോട് കൂടിയവൻ അറിയുന്നു. 'തം തു ഔപനിഷദം പുരുഷം പൃച്ഛാമി' ഉപനിഷന്മാത്ര വേദ്യനായ പുരുഷനെ എനിക്കുപദേശിച്ചു തരുമാറാകണമെന്ന് അവിടുത്തോട് ഞാൻ അർത്ഥിക്കുന്നു എന്നിങ്ങനെയുള്ള ശ്രുതികളാൽ ആത്മജ്ഞാനം ആഗമ പ്രമാണത്തിനല്ലാതെ പ്രത്യക്ഷത്തിനോ അനുമാനത്തിനോ വിഷയമല്ലെന്ന് സൂചിതമായിരിക്കുന്നു. ആഗമത്തെ പ്രമാണമായി കരുതാത്തവരും പ്രമാണമായി കരുതിയാൽ തന്നെ യുക്തിക്കു കീഴിൽ മാത്രം അതിന് സ്ഥാനം നൽകുന്നവരുമായ ദാർശനികന്മാരെയാണ് ഇവിടെ പലരും എന്നുള്ള സർവ്വനാമത്താൽ നിർദ്ദേശിച്ചിരിക്കുന്നത്. സർവ്വവും ദുഃഖമാണെന്നും യുക്തിവിചാരംകൊണ്ട് ദുഃഖധ്വംസത്തിനുള്ള ഉപായം സാധ്യമാണെന്നും അക്കൂട്ടർ സിദ്ധാന്തിക്കുന്നു). യുക്തിക്ക് അടങ്ങുന്ന തരത്തിലുള്ള (ഇവിടെ യുക്തിയെന്ന് പറഞ്ഞിരിക്കുന്നത് കാര്യകാരണ ഭാവത്തെ ആശ്രയിച്ച് കാര്യത്തിലൂടെ കാരണത്തെ അനുമാനിക്കുന്ന വാദരീതിയെയാണ്. തൃഷ്ണയാണ് ദുഃഖത്തിന് കാരണം അതുകൊണ്ട് ദുഃഖമില്ലാതാകണമെങ്കിൽ തൃഷ്ണയെ കൈവെടിയണം. ഇങ്ങനെയാണ് ബൗദ്ധന്മാർ സമർത്ഥിക്കുന്നത്. ഗുണമയിയായ പ്രകൃതിയോടുള്ള പുരുഷന്റെ ബന്ധമാണ് ദുഃഖത്തിന് കാരണം. ചേതനനായ തന്നോട് ജഡമായ പ്രകൃതിക്ക് യാതൊരു ബന്ധവുമില്ല എന്നുള്ള വിവേകത്താൽ എല്ലാദുഃഖങ്ങളും തീരുന്നു. ഇതാണ് സാംഖ്യന്മാരുടെ പ്രതിപാദനം. ഈ രീതിയിലുള്ള യുക്തിവാദങ്ങളുടെ സാമാന്യഗതി). ശുക്തിട്ടുമട്ടുകളെ (ശുക്കിന്റെ -ശോകത്തിന്റെ അതായത് ദുഃഖത്തിന്റെ തിട്ടുമുട്ടുകൾ - തിട്ടപ്പെടുത്തലിന്റെ പ്രകാരങ്ങൾ

അതായത് നിർണ്ണയ രീതികൾ യുക്തിപ്പുറത്ത് (യുക്തിപ്പ് എന്നതിന്റെ യുക്തിവാദം എന്നർത്ഥം യോജിപ്പ്, ആവാഹിച്ച്, ഉച്ചാടിപ്പ് എന്നിങ്ങനെ തൻവിനയച്ചരൂപങ്ങൾ നിഷ്പാദിപ്പിക്കാറുണ്ടല്ലോ. യുക്തിപ്പിനാൽ അറുത്തു - അവരവരുടെ ബുദ്ധിക്കു ചേർന്ന യുക്തി പ്രയോഗങ്ങൾ കൊണ്ട് ഖണ്ഡിച്ച്. അതായത് ദുഃഖങ്ങളെ തിട്ടപ്പെടുത്തുകയും യുക്തി കൊണ്ട് അവയ്ക്കെല്ലാം പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിക്കുകയും ചെയ്തിട്ടുണ്ട്. അതെല്ലാം ബുദ്ധി വിലാസങ്ങളാണെന്നല്ലാതെ നിരാക്ഷേപമായ സമാധാനമാകുന്നില്ലെന്നാണ് ആഗമ പ്രമാണത്തിൽ അടിയുറച്ച് നിൽക്കുന്ന വേദാന്തിയായ സാധകന്റെ ആകൂതം (അഭിപ്രായം). *ധിക്* =(നിന്ദാ സൂചകമായ ഒരു നിപാതമാണ് ധിക് എന്നത്. അതിന്റെ യോഗത്തിൽ ദ്വിതീയാ വിഭക്ത്യന്തമായ പദം പ്രയോഗിക്കേണ്ടതാണ്. 'ധിക്ത്വാം കൃഷ്ണാഭക്തം' - കൃഷ്ണനിൽ ഭക്തിയില്ലാത്ത നീ നിന്ദ്യനാണ്. ഇവിടെ യുക്തിയിലൂടെ ദുഃഖശാന്തിയ്ക്ക് ഉപായം നിർദ്ദേശിക്കുന്ന കൂട്ടരുടെ നിന്ദ്യതയാണ് 'ധിക്' എന്നുള്ള നിപാതത്താൽ ദ്യോതിപ്പിക്കപ്പെട്ടിരിക്കുന്നത്. അത്തരം വാദങ്ങളെ അവഗണിക്കുകയാണ് സാധകൻ ചെയ്യുന്നത്. *തിക്മദീധിതി സുദൃക്തിക്കും* = തിക്മദീധിനിപോലുള്ള (തിക്മങ്ങളായ - തീഷ്ണങ്ങളായ ദീധിനികളോട്- കാരണങ്ങളോട് കൂടിയവൻ. സൂര്യനെന്നർത്ഥം. സൂര്യനെപ്പോലെ - യാതൊരു പ്രകാരത്താൽ സൂര്യൻ എല്ലാറ്റിനേയും പ്രകാശിപ്പിച്ചുകൊണ്ടും സ്വയം പ്രകാശിച്ചുകൊണ്ടും വർത്തിക്കുന്നുവോ അതേ പ്രകാരത്തിൽ . "ഒരു കോടി ദിവാകരരൊത്തുയരും പടി" - എന്നിങ്ങനെ ചിജ്ജഡചിന്തനത്തിൽ ഗുരുദേവൻ ഭഗവാന്റെ വടിവിനെ നിർദ്ദേശിച്ചിട്ടുണ്ടല്ലോ). സുദൃക് = നല്ല ദൃക്ക്. തൃപുടിക്കതീതമായ അറിവ് എന്ന അർത്ഥത്തിലാണ് ഇവിടെ സുദൃക് എന്ന പദം പ്രയോഗിച്ചിരിക്കുന്നത്. ആത്മാവിനെ ആത്മാവിൽ ആത്മാവിനെ കൊണ്ട് ദർശിക്കുകയെന്നുള്ള പാരമാർത്ഥിക ദശയാണ് തിക്മദീധിതി സുദൃക് എന്നതിനാൽ പ്രദർശിതമായിരിക്കുന്നത്. തിക്കും = നിരന്തരമായി - അഖണ്ഡമായി വർത്തിക്കുമാറാകും. സുബ്രഹ്മണ്യനുമൊത്തിരുന്ന് താൻ ശ്രീപരമേശ്വരനിൽ നിന്നും നേടുന്ന ഉപദേശത്താൽ സ്വായത്തമാകുന്ന അഖണ്ഡബോധാനുഭൂതിയാണ് ഇവിടെ കൈവരാൻ പോകുന്നതായി സാധകൻ ആശംസിക്കുന്നത്. വിഭോ! *ഈ വ്യസനമുക്തിക്ക് പാലയ* = വിഭാവായുള്ളോവേ! (വിഭു എന്നതിന് വിശേഷേണ ഭവിക്കുന്നവനെന്നർത്ഥം 'സഃ ഐക്ഷത ബഹുസ്യാം പ്രജായേത' - അവൻ ഈക്ഷിച്ചു - മായയെ പ്രേരിപ്പിച്ചു. ഞാൻ പലതായി പ്രജനിക്കുമാറാകണം. എന്നുള്ള ശ്രുതിയാൽ വിഭുത്വം സ്പഷ്ടമാണല്ലോ. ജഗത്ക്കാരണമായ ബ്രഹ്മമായിത്തന്നെ ഇവിടെ ഭഗവാനെ സംബോധനം ചെയ്തിരിക്കുകയാണ്). *ഈ വ്യസന മുക്തിക്ക്* = വ്യസനത്തിന്റെ മുക്തി. അതായത് വിഷയവിഷയികളുടെ അന്യോന്യാദ്ധ്യാസം കൊണ്ടുള്ള ദുഃഖം യാ

തൊരു അവിദ്യയാലുണ്ടായോ ആ അവിദ്യയെ നീക്കുമാറുള്ള വിദ്യയുടെ ലാഭംകൊണ്ട് പ്രാപ്യമായ നിഖിലദുഃഖമോചനരൂപമായ ആത്മനിഷ്ഠയ്ക്ക്) വേണ്ടതെല്ലാം നൽകി അവിടുന്ന് അനുഗ്രഹിക്കുമാറാകണം.

ഭഗവാനേ! അവിടുത്തെ അതിരില്ലാത്ത കരുണകൊണ്ട് ഈയുള്ളവനെ ശ്രീപരമേശ്വരനിൽ നിന്നും ആത്മജ്ഞാനം ഗ്രഹിക്കുന്നതിന് അർഹതയുള്ളവനാക്കിത്തീർക്കുന്നു. ആഗമപ്രാമാണ്യത്തെ പ്രതിപാദിക്കുന്ന യുക്തിവാദികളെക്കുറിച്ച് അനാദരമാണ് എനിക്കുള്ളത്. സൂര്യതുല്യം തെളിവുള്ള ദർശനം പരമാചാര്യനിൽ നിന്നു മാത്രമേ ലഭിക്കുകയുള്ളൂ. വ്യസനങ്ങൾക്കെല്ലാം അറുതി വരുത്തുന്ന ആത്മജ്ഞാനത്തിനു വേണ്ടതെല്ലാം സംഘടിപ്പിച്ച് അവിടുന്ന് ഈയുള്ളവനെ അനുഗ്രഹിക്കേണമേ!

9

രീണം മനം വിഷയബാണം വലിച്ചുഴറി
നാണംകളഞ്ഞുതകി ന-
ല്ലോണം ഭവത്പദമൊരീണം വരാനരുൾക
വേണം ഷഡാനന, വരം
ഏണം പിടിച്ചവനൊടോണം കളിപ്പതിനു
പോണം ഭവാനൊടുമഹം
കാണംബരത്തു പരിമാണം പിടിപ്പതിനു
നീ നമ്മളോടുമൊരുനാൾ.

*ഷഡാനന!* = ആറ് ആനനങ്ങളോട് (മുഖങ്ങളോട് കൂടിയവനേ!, *വിഷയബാണം വലിച്ച്* = (ശബ്ദസ്പർശ രൂപ രസ ഗന്ധങ്ങളിൽ ഓരോന്നും വിഷയമാണ്. വിഷയം എന്ന പദത്തിന് വിശേഷേണ ബന്ധിക്കുന്നത്. അതായത് കെട്ടുകുറ്റി എന്നർത്ഥം. ശ്രോത്രം, ത്വക്ക്, ചക്ഷുസ്, രസനം, ഘ്രാണം എന്നീ ഇന്ദ്രിയങ്ങളാണ് യഥാക്രമം ശബ്ദാദികളെ ഗ്രഹിക്കുവാനായി പായുന്നത്. വിഷയങ്ങളിലേക്കു പായുന്ന ഇന്ദ്രിയങ്ങളെ പിൻവലിക്കുക എന്നതാണ് അഞ്ചാമത്തെ യോഗാംഗമായ പ്രത്യാഹാരം. വിഷയത്തെ ഉദ്ദേശിച്ച് പായുന്ന ബാണം ഇന്ദ്രിയം തന്നെ. അതിനെയാണ് യോഗസാധനയിൽ ഏർപ്പെടുന്നവൻ പ്രത്യാഹരിക്കേണ്ടത് - പിൻവലിക്കേണ്ടത്). ബാഹ്യവിഷയത്തിലേക്ക് പോകുന്ന ബാണത്തെ (ഇവിടെ ബാണമായി അധ്യവസാനം ചെയ്തിരിക്കുന്നത് ഇന്ദ്രിയത്തെയാണ്). വലിച്ചിട്ട് (പ്രത്യാഹരിച്ചിട്ട് ഇന്ദ്രിയത്തിന്റെ പ്രവർത്തനം നിരോധിച്ചിട്ടുണ്ട്). *രീണം മനം* = രീണമായ മനസ്സ് (രീണം - ക്ഷയിച്ചത്. മനസ്സ് ഇന്ദ്രിയങ്ങളെ അനുവർത്തിക്കുകയില്ലെന്നു വന്നാൽ പുതിയ വിഷയാനുഭവങ്ങൾ കടന്നു വരികയില്ല. എന്നാലും

പൂർവ്വാനുഭവങ്ങളുടെ സംസ്കാരം അതായത് വാസന ഉള്ളിൽ ലീന മായിരിക്കുന്നതുകൂടി ധാരണ ധ്യാനം സമാധി എന്നീ മൂന്നും അടങ്ങിയ സംയമത്തിലൂടെ നീങ്ങേണ്ടതുണ്ട്. അതുംകൂടി സാധിച്ച് നിർവാസന മായ മനസ്സാണ് ഇവിടെ രീണമായത് എന്ന് വിശേഷിപ്പിക്കപ്പെട്ടിരിക്കു ന്നത്). *ഉഴറി* = എത്രയും തിടുക്കം പൂണ്ട്, *നാണം കളഞ്ഞ്* - ഇവിടെ നാണം എന്ന പദം അഭിമാനത്തെ കുറിക്കുന്നു. അഹങ്കാരത്തിന്റെ വൃത്തിയാണ് അഭിമാനം. ഞാൻ ചെയ്യുന്നു. ഇതിന്റെ ഫലം എനിക്ക് അനുഭവിക്കണം - എന്നതിനെയാണ് അഭിമാനം എന്ന് പറയുന്നത്. നിർവാസനമായ ഉള്ളത്തിൽ നിന്നും അഭിമാനം ഒഴിഞ്ഞുപോകും). കർത്തൃത്വവും ഭോക്തൃത്വവുമാകുന്ന അഭിമാനത്തെ പരിത്യജിച്ചിട്ട് *നല്ലോണം ഉതകി ഭവത്പദം ഒരീണം വരാൻ വരം അരുൾകവേണം* = (നല്ലവണ്ണം എന്നതിന്റെ സങ്കുചിതരൂപമാണ് നല്ലോണം എന്നത്. നല്ല തുപോലെ - എന്നർത്ഥം. എങ്ങനെയായാൽ ഭഗവാന്റെ ഉതകൽ അതാ യത് സഹായിക്കൽ സാധകന് അഭീഷ്ടസിദ്ധിയിൽ പര്യാപ്തമാകുമോ അങ്ങനെ എന്നർത്ഥം) . നല്ലവണ്ണം ഉതകുമാറായിട്ട്, അവിടുത്തെ പദം (തൃക്കാൽ) - എന്റെ ഹൃദയത്തിൽ വേണ്ടപോലെ ചേർന്നിരിപ്പാൻ (ധ്യാ നിക്കുന്ന സാധകന്റെ ചിത്തം ധ്യേയാകാരമായിത്തീരുന്ന ലയമാണ് ഒരീണം വരം എന്നതിന്റെ ലക്ഷീകരിക്കപ്പെടുന്ന ഈണത്തിൽ ചൊ ല്ലുക എന്നുള്ള പ്രകാരത്തിൽ സ്വരരാഗലയമാണല്ലോ ഉദ്ദേശിക്കപ്പെടു ന്നത്) അവിടുന്ന് വരം നൽകുമാറാകണം (വരം = ദേവാദികളിൽ നിന്നും വരിക്കപ്പെടുന്നതാണ് വരം. ഭഗവാന്റെ തൃപ്പാദം തന്റെയുള്ളിൽ നിര ന്തരം ഉറച്ചിരിക്കുകയെന്നുള്ള വരമാണല്ലോ ഇവിടെ സാധകൻ നേരു കയുണ്ടായത്). *അഹം ഭവാനൊടു ഏണം പിടിച്ചവനൊട് ഓണം കളി പ്പതിന് പോണം* = ഞാൻ (അവിടുത്തേ തൃപ്പാദം ധ്യാനിച്ചതിന്റെ ഫല മായി അവിടുത്തോട് തുല്യതവഹിക്കുന്ന കുഞ്ഞായ ഞാൻ) അവിടു ത്തോട് ചേർന്ന്, നമുക്കിരുവർക്കും കൂടി യാതൊ രുവനാണോ തൃക്കൈ ഏണത്തെ (മാനിനെ) ഏന്തിയിരിക്കുന്നത് (പിടിച്ചിരിക്കുന്നത്) അങ്ങ നെയുള്ള ശ്രീപരമേശ്വരനോട്, ഓണം കളിക്കുന്നതിനുവേണ്ടി ചെല്ല ണം. (ഓണം കളിക്കുക എന്നാൽ ഓണക്കാലത്ത് മലയാള നാട്ടിൽ സ്വന്തം തറവാട്ടിലെത്തിച്ചേർന്ന് മൂത്തവരെന്നോ ഇളയവരെന്നോ ഭേദം കൂടാതെ പലവിധ വിനോദങ്ങളിൽ ഏർപ്പെടുക എന്നാണർത്ഥം. ഓണം എന്നത് മഹോത്സവത്തിന്റെ ഉപലക്ഷണമാണ്. താനും ഷഡാനനും കൂടി ഒരേ നിലയിൽ കൈലാസത്തിൽ വാണരുളുന്ന, ജഗത്പിതാവായ ശ്രീപരമേശ്വരനെ സമീപിച്ച് അവിടുത്തോട് കൂടി സോത്സാഹം വിനോ ദത്തിൽ ഏർപ്പെടുമാറാകണമെന്നാണ് സാധകൻ ആശംസിക്കുന്നത്. അതിന് ഷഡാനൻ കനിഞ്ഞേ മതിയാകൂ). *ഒരു നാൾ അംബരത്ത് നീ നമ്മളോടും പരിമാണം പിടിപ്പതിൻ കാൺ* = ഭഗവാനേ അവിടുത്തേ അനുഗ്രഹം കൊണ്ട് സമാഗതമാകുന്ന ആ സുദിനത്തിൽ അവിടുന്ന്

നമ്മളോട് കൂടി (ഇവിടെ നമ്മൾ - എന്ന പദം എത്രയും മഹിതമായ നിലയിലെത്തിയ ഞാൻ എന്നുള്ള അർത്ഥത്തിലാണ് പ്രയോഗിക്കപ്പെട്ടിരിക്കുന്നത്). അംബരത്തിൽ ഇവിടെ അംബരമെന്നു പറഞ്ഞിരിക്കുന്നത് ശ്രീ പരമേശ്വരന്റെ ആവാസസ്ഥാനമാണ്. കൈലാസം തന്നെയാകാം. ഭഗവാന്റെ താണ്ഡവത്തിന് പ്രസിദ്ധമായ ചിദംബരം എന്ന മഹാക്ഷേത്രമായും സങ്കൽപ്പിക്കാം. താത്ത്വികമായ ഭാവനയിൽ ഹൃദയപുണ്ഡരീകത്തിലെ ദഹരാകാശവുമാകാം. പരിമാണം പിടിക്കുന്നതിനു വേണ്ടി കാണുമാറാകണം.പരിമാണം പിടിക്കുക എന്നതിന് കുട്ടികൾ മുതിർന്നവരുടെ അടുത്തു ചെന്ന് തങ്ങൾക്കും അവർക്കും തമ്മിൽ പൊക്കം നോക്കുക എന്നുള്ള വിനോദമായി ഗ്രഹിക്കണം. എനിക്ക് അച്ഛന്റെ ഇളിയോളം പൊക്കമുണ്ട്. പീഠത്തിന്മേൽ കയറി നിൽക്കുന്ന എനിക്ക് അച്ഛനെക്കാൾ പൊക്കമുണ്ട്. തോളിൽ കയറിയിരിക്കുന്ന ഞാൻ അച്ഛനെത്താത്തതു കൂടി എത്തിപ്പിടിക്കും. എന്നിങ്ങനെ ബാലഭാവത്തിൽ പല നേരംപോക്കുകളുമുണ്ടാകാമല്ലോ. ഇവിടെ സാധകൻ ഷഡാനനോടു കൂടി അത്തരം ഭാഗധേയങ്ങൾ അനുഭവിക്കാറാകുമെന്ന് പ്രതീക്ഷിച്ചുകൊണ്ട് അതിലേയ്ക്ക് ഷഡാനന്റെ ദർശനം പ്രാർത്ഥിക്കുകയാണ്.

അല്ലയോ ഷൺമുഖനായ ഭഗവാനേ! വിഷയങ്ങളിൽ നിന്നും ഇന്ദ്രിയങ്ങളെ പ്രത്യാഹരിച്ച് കർത്തൃത്വവും ഭോക്തൃത്വവുമാകുന്ന അഹങ്കാരം കൈവെടിഞ്ഞ് വാസനകൾ ക്ഷയിച്ച മനസ്സ് അവിടുത്തേതൃപ്പാദത്തിൽ നല്ലപോലെ ലയിക്കുവാനുള്ള വരമാണ് ഞാനവിടുത്തോട് അഭ്യർത്ഥിക്കുന്നത്. എന്നു മാത്രമല്ല എനിക്ക് അവിടുത്തോടു ചേർന്ന് ജഗത്പിതാവായ ശ്രീ പരമേശ്വരനുമായി സ്വൈരമായി വിഹരിക്കുവാൻ എത്തിച്ചേരണമെന്നും ആഗ്രഹമുണ്ട്. അവിടുന്ന് അവിടുത്തെ അനുഗ്രഹത്തിനു പാത്രമായ എന്നോട് ചേർന്ന് ഒരു സുദിനത്തിൽ ശ്രീപരമേശ്വരൻ വാണരുളുന്നിടത്ത് വലുപ്പം നോക്കി രസിക്കുവാനായി ദർശനം നൽകുമാറാകേണമേ!

നവമഞ്ജരി ഗുരുദേവന്റെ രചനാപ്രൗഢിക്ക് നിദർശനമായ ഒരു കൃതിയാണ്. അവധാനപൂർവ്വം അടുത്താൽ ഇതിലെ ഗ്രന്ഥികളെല്ലാം അഴിഞ്ഞ് അന്തർഗതമായ ആശയമാധുര്യം അനുവാചകന്മാർക്ക് ആസ്വദിക്കുവാൻ കഴിയും. സാധകൻ ബാഹ്യവും ആഭ്യന്തരവുമായ കല്യാണഗുണങ്ങൾ തികഞ്ഞ ശ്രീ മുരുകനെ സർവ്വാത്മനാ ശരണം പ്രാപിക്കുകയും അവിടുത്തെ അനുഗ്രഹത്തിലൂടെ ശ്രീ പരമേശ്വരന്റെ സന്നിധാനത്തിലാണെന്നുള്ള മഹാഭാഗ്യം കൈവരുമെന്ന് സുദൃഢമായി വിശ്വസിക്കുകയും ചെയ്യുന്ന രീതിയിലുള്ള പ്രതിപാദനത്തിന്റെ മഹനീയത അത്യന്തം ഉദാത്തമായിരിക്കുന്നു.

# ബാഹുലേയാഷ്ടകം

ശ്രീനാരായണഗുരുദേവന്റെ സുബ്രഹ്മണ്യകീർത്തനങ്ങളിൽ ബാഹുലേയാഷ്ടകത്തിന് സവിശേഷമായ ഒരു സ്ഥാനമുണ്ട്. ബാഹുലേയനെ സാംഗോപാംഗം സാധകൻ ഭാവനം ചെയ്യുന്ന - ധ്യാനിക്കുന്ന രൂപത്തിലാണ് ഈ സ്തോത്രത്തിന്റെ രചന നിർവഹിക്കപ്പെട്ടിരിക്കുന്നത്. നാല് പാദങ്ങളുടേയും ആരംഭത്തിൽ മൂന്നുരു ബീജാക്ഷരങ്ങൾ ഘടിപ്പിച്ചിട്ടുണ്ട്. തുടർന്ന് വരുന്ന പദം തുടങ്ങുന്നത് ഏറിയകൂറും അതേ ബീജാക്ഷരം കൊണ്ടാണ്. ഓം ഹ്രീം ശരവണ ഭവ എന്നിങ്ങനെ ക്രമാനുഗതമായി എട്ടക്ഷരങ്ങൾ കൊണ്ട് തുടങ്ങുന്നവയാണ് എട്ടു പദ്യങ്ങളുമെന്ന് പൊതുവിൽ പറയാം. എന്നാൽ അഞ്ചാമത്തെ പദ്യം 'വ' എന്നതുകൊണ്ടല്ല 'ഹ' എന്നതുകൊണ്ടാണ് തുടങ്ങിയിരിക്കുന്നത്. 'ഓം ഹ്രീം ശരവണഭവായ നമഃ' എന്നുള്ള മന്ത്രം പ്രകൃതസ്തോത്രത്തിൽ നിന്നും ഉദ്ഭാവനം ചെയ്യപ്പെടാവുന്നതാണ്. ഓജോഗുണത്തിന് അനുസൃതമായി ഘടിപ്പിക്കപ്പെട്ടിരിക്കുന്ന ഘോഷാക്ഷരങ്ങൾ ഉച്ചാരണം കൊണ്ടുതന്നെ ഈ സ്തോത്രത്തിലെ പദ്യങ്ങൾക്ക് ദുഃശക്തികളെ ഉച്ചാടനം ചെയ്യുവാനുള്ള പ്രഭാവമുണ്ടെന്ന് ദ്യോതിപ്പിക്കുന്നു. വിശേഷണങ്ങളും ബാഹുലേയം എന്നുള്ള വിശേഷ്യവും ചതുർത്ഥ്യന്തങ്ങളാക്കി ആദിയിൽ ഓം എന്നും ഒടുവിൽ നമഃ എന്നും ചേർത്താൽ ഓരോന്നും ഭഗവാന്റെ അർച്ചനയ്ക്കായി പ്രയോഗിക്കാവുന്നതാണ്. ചുരുക്കത്തിൽ ആപാദചൂഡം മന്ത്രസ്വഭാവത്തെ ആവഹിക്കുന്നതാണ് ഈ സ്തോത്രം. ബഹുലകളുടെ അപത്യമായ പുമാൻ എന്നാണ് ബാഹുലേയ പദത്തിന്റെ വിഗ്രഹം. ബഹുലകൾ ആറുപേരാണ്. അവർക്ക് കൃത്തികകൾ എന്നും പേരുണ്ട്. സപ്തർഷിമാരുടെ പത്നിമാരിൽ അരുന്ധതി ഒഴികെ ആറുപേരും ചാരിത്രഭ്രംശരൂപമായ അപവാദത്താൽ ശപിക്കപ്പെട്ട് കൃത്തികകളായതാണ്. അവർ അഗ്നിയാൽ സമർപ്പിക്കപ്പെട്ട ശിവബീജത്തെ ധരിക്കുവാനിടവന്നു. ഗംഗാതീരത്തിലുള്ള ശരവണത്തിൽ അവർ പ്രക്ഷേപിക്കുകയും ചെയ്തു. ഷൺമുഖനായ ഭഗവാന്റെ മാതൃസ്ഥാനം ബഹുലകൾ വഹിച്ചുവെന്നു സൂചിപ്പിക്കുന്നതത്രേ ബാഹുലേയനെന്നുള്ള ഭഗവാന്റെ സംജ്ഞ. ശാപമോക്ഷം വന്ന ഋഷിപത്നിമാർ യഥാകാലം സ്വസ്ഥാനം പ്രാപിച്ചു. അവരാൽ ഉപേക്ഷിക്കപ്പെട്ട

ശരീരങ്ങളാണ് കൃത്തിക നക്ഷത്രങ്ങളായി വിളങ്ങുമാറുള്ളത്.

1

ഓം ഓം ഓം ഹോമധൂമപ്രകടതടജടാ-
കോടിഭോഗിപ്രപൂരം
ആം ആം ആം ആദിതേയപ്രണതപദയുഗാമ്-
ഭോരുഹശ്രീവിലാസം
ഊം ഊം ഊം ഉഗ്രനേത്രത്രയലസിതവപുർ-
ജ്യോതിരാനന്ദരൂപം
ശ്രീം ശ്രീം ശ്രീം ശീഘ്രചിത്തഭ്രമഹരമനിശം
ഭാവയേ ബാഹുലേയം.

*ഓം ഓം ഓം ഹോമധൂമപ്രകടതടജടാകോടിഭോഗി പ്രപൂരം*= അകാരവും ഉകാരവും മകാരവും ചേർന്ന ഓമ് എന്നുള്ള പ്രണവം മൂന്നുരു ഒന്നാമത്തെ വിശേഷണത്തിന്റെ ആദിയിൽ ഘടിപ്പിച്ചിരിക്കുന്നു. അകാരം വിഷ്ണുവിനേയും ഉകാരം ശിവനേയും മകാരം ബ്രഹ്മാവിനേയും വ്യപദേശിക്കുന്നതിനാൽ ത്രിമൂർത്തികളുടേയും ഏകീഭാവമായി - പരബ്രഹ്മത്തിന്റെ വാചകമായി ഓം എന്നതിനെ യോജിപ്പിക്കാം. മന്ത്രങ്ങൾ ഓങ്കാരം കൊണ്ടു തുടങ്ങുന്നത് സാധാരണമത്രേ. ഹോമധൂമം പോലെ ദേവതകളെ ഉദ്ദേശിച്ച് ഹവ്യം സമർപ്പിക്കപ്പെട്ട അഗ്നിയിൽ നിന്നും പൊങ്ങുന്ന പുകച്ചുരുളുകൾക്ക് ഹൃദ്യമായ രൂപവും ഗന്ധവും ഉണ്ടായിരിക്കുമല്ലോ. ചുവട്ടിൽ കട്ടികൂടി മേലോട്ട് ചെല്ലുന്തോറും പല തട്ടുകളായി നേർത്ത് നേർത്ത് പൊങ്ങുന്നതാണല്ലോ ഹോമധൂമം. ഹോമധൂമത്തിന്റെ ഉപമാനത്ത്വം സംഗതമാകുമാറ് അതിന്റെ എല്ലാ വിശേഷണങ്ങളും പ്രകൃതത്തിൽ യോജിപ്പിച്ചുകാണുന്നു. പ്രകടങ്ങളായ തടങ്ങളോടുകൂടി (പ്രസ്പഷ്ടങ്ങളായ തട്ടുകളോട് കൂടിയ) ജടാകോടിയിൽ (ജടയുടെ അഗ്രഭാഗത്ത്) = ഭോഗിപ്രപൂരത്തെ (ഭോഗികളുടെ - പത്തിവിരിച്ചിരിക്കുന്ന സർപ്പങ്ങളുടെ) പ്രകൃഷ്ടമായ പൂരത്തോട് - പ്രവാഹത്തോട് കൂടിയവനും. (ഭോഗികൾ സദാ വേഗത്തിൽ ഇഴഞ്ഞുകൊണ്ടിരിക്കുന്നതായി സങ്കൽപ്പിക്കണം). *ആം ആം ആം* = തുടർന്ന് ആകാരം കൊണ്ടാണല്ലോ തുടങ്ങുന്നത്. ആകാരത്തോട് കൂടി അനുസ്വാരം ചേർത്ത് മൂന്നുരു ഘടിപ്പിച്ചിരിക്കുകയാണ്. *ആദിതേയപ്രണത പദയുഗാമ്ഭോരുഹ ശ്രീവിലാസം* = ആദിതേയരാൽ (അതിഥിയുടെ പുത്രന്മാരാൽ - ദേവന്മാരാൽ) പ്രണതമായ (നമസ്ക്കരിക്കപ്പെട്ട) പദയുഗത്തിന്റെ (തൃക്കാലിണയുടെ) *അംഭോരുഹ ശ്രീയാൽ* = (താമരപ്പൂവിന് തുല്യമായ ശോഭയാൽ) വിളങ്ങുന്നവനും. *ഊം ഊം ഊം* = തുടർന്നുവരുന്ന പദം ഗുരുവായ ഉകാരം കൊണ്ട് തുടങ്ങുന്നതാണല്ലോ. അതനുസരിച്ച് ദീർഘമായ ഊകാരത്തോട് അനുസ്വാരം ചേർത്തുള്ള

ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നു. *ഉഗ്രനേത്രത്രയലസിതവപുർജ്യോതിരാനന്ദരൂപം* = (ഉഗ്രനേത്രത്രയലസിതവപുസ്സും ജ്യോതിരാനന്ദരൂപനും എന്ന് രണ്ട് സമസ്തപദങ്ങൾ ചേർന്നുള്ള കർമ്മധാരയനായി ഈ പദത്തെ ഗ്രഹിക്കണം) ഉഗ്രമായ നേത്രത്രയം കൊണ്ട് ലസിതമായ വപുസ്സോടു കൂടിയവനും ജ്യോതിസ്സും ആനന്ദവുമാകുന്ന രൂപത്തോടു കൂടിയവനും (നേത്രത്രയത്തെ ഉഗ്രമെന്ന് വിശേഷിപ്പിച്ചിരിക്കുന്നത് ദുഷ്ടന്മാർക്ക് ഭയങ്കരമാവുകയാലാണ്. *നേത്രത്രയം* = നേത്രങ്ങളുടെ ത്രയം - മൂന്നു കണ്ണുകൾ. *ലസിതം* = വിളങ്ങുന്നത്. *വപുസ്സ്* = തിരുവുടൽ. ഈ വിശേഷണം ഭഗവാന്റെ ശിവാഭിന്നതയെ സൂചിപ്പിക്കുന്നു. പ്രകാശാർത്ഥകമായ ജ്യോതിർപദം ചിദ്വാചകമാണ്. ചിദ്രൂപനും ആനന്ദരൂപനും ആണ് ഭഗവാനെന്നുള്ള പ്രസ്താവം ബ്രഹ്മരൂപതയെ ലക്ഷീകരിക്കുന്നു. *ശ്രീം ശ്രീം ശ്രീം*= തുടർന്നു വരുന്ന പദം ശ്രീ എന്നുള്ളതുകൊണ്ട് തുടങ്ങുന്നതാണല്ലോ. അതിൽ ഇടയ്ക്ക് ഏറ്റവും ഒടുവിൽ അനുസ്വാരവും ചേർത്ത് ബീജാക്ഷരമാക്കി മൂന്നുരു പ്രയോഗിച്ചിരിക്കുന്നു. ശീഘ്രചിത്ത ഭ്രമഹരം = ശീഘ്രമായ വളരെ വേഗത്തിൽ സഞ്ചരിക്കുന്ന ചിത്തത്തിന്റെ (മനസ്സിന്റെ) ഭ്രമണത്തെ (ഭ്രാന്തിയെ) വിപര്യദോഷത്തെ - ഉള്ളതിനെ ഇല്ലാത്തതായും ഇല്ലാത്തതിനെ ഉള്ളതായും ഗ്രഹിക്കുക എന്ന ദോഷത്തെ ഹരിക്കുന്നവനും - ഇല്ലാതാക്കുന്നവനും ആയ, *ബാഹുലേയം* = ശ്രീ ബാഹുലേയനെ, *അഹം, അനിശം, ഭാവയേ* = ഞാൻ എല്ലായ്പ്പോഴും ഭാവനം ചെയ്യുന്നു. - ധ്യാനിക്കുന്നു. ഭാവനം പാരമാർത്ഥിക ദശയിൽ ത്രിപുടി നീങ്ങി ധ്യേയാകാരമായി പരിണമിക്കുമല്ലോ. അങ്ങനെയുള്ള ഭഗവത്സായുജ്യം തന്നെയാണ് പര്യവസിതമായ ഫലമെന്ന് വ്യക്തമത്രേ.

2

ഹ്രീം ഹ്രീം ഹ്രീം ഹൃഷ്ടഷട്കന്ധരമഘമരണാ-
രണ്യസംവർത്തവഹ്നിം
ഐം ഐം ഐം ഐങ്ഗുദീസത്ഫലമൃദുമിളിത-
പ്രാശിയോഗീന്ദ്രവന്ദ്യം
ക്ലീം ക്ലീം ക്ലീം ക്ലിഷ്ടകായക്ലമദവദഹന -
ക്ലേശനിർമ്മൂലനാശം
സൗം സൗം സൗം സൗരകാന്തിഭ്രമഹരമനിശം
ഭാവയേ ബാഹുലേയം.

*ഹ്രീം ഹ്രീം ഹ്രീം* = തുടർന്നു വരുന്ന പദത്തിലെ ആദ്യാക്ഷരം ഗുരുവായ 'ഹൃ' എന്നുള്ളതാണല്ലോ. അതിനോട് ചേരുന്ന നിലയിൽ 'ഹ്രീം' എന്നുള്ള ബീജാക്ഷരം ഉന്നയിച്ച് മൂന്നുരു പ്രയോഗിച്ചിരിക്കയാണ്. *ഹൃഷ്ടഷട്കന്ധരം* = ഹൃഷ്ടകളായ ആറ് കന്ധരകളോട് കൂടി

യവനും (കന്ധര = കഴുത്ത്, ഹൃഷ്ട = വികസിച്ചത്). *അഘമരണാരണ്യസംവർത്തവഹ്നിം* = അഘമരണമാകുന്ന (അഘവും - പാപവും, മരണവുമാകുന്ന) അരണ്യത്തിന് - കൊടുങ്കാടിന് സംവർത്തവഹ്നിയായുള്ളവനും (സംവർത്തവഹ്നി - പ്രളയകാലാഗ്നി- അഘമരണമാകുന്ന അരണ്യത്തെ പാടേ നശിപ്പിക്കുന്നതുകൊണ്ട് ഭഗവാനെ സംവർത്തവഹ്നിയായി രൂപണം ചെയ്തിരിക്കുന്നു. *ഐം ഐം ഐം* = തുടർന്നു വരുന്ന പദം ഐം എന്നു തന്നെ തുടങ്ങുന്നു. ആ ബീജാക്ഷരം മൂന്നുരു പ്രയോഗിച്ചിരിക്കുന്നു. *ഐങ്ഗുദീസത്ഫലമൃദുമിളിതപ്രാശിയോഗീന്ദ്രവന്ദ്യം* = ഐംഗുദീസത്ഫലം (ഇങ്ഗുദീ താപസതരുഃ - എന്നാണ് അമരത്തിൽ കാണുന്നത്. മലയാളത്തിൽ ഓടൽ മരം എന്ന് പറയും. ഇങ്ഗുദിയെ സംബന്ധിച്ചത് എന്ന അർത്ഥത്തിൽ ഐങ്ഗുദം എന്നാണ് രൂപം. ഐങ്ഗുദീ എന്ന ഈകാരാന്തമായുള്ള പാഠം ചിന്ത്യമാണ്). ഇങ്ഗുതിയുടെ സത്ഫലത്തിന്റെ വിളഞ്ഞ കായുടെ മൃദുവായ അംശത്താൽ- ചാറിനാൽ, മിളിതമായതിനെ - കലർന്നുള്ള ആഹാരത്തെ പ്രാശിക്കുന്ന - ഭക്ഷിക്കുന്ന യോഗീന്ദ്രന്മാരാൽ വന്ദിക്കപ്പെടത്തക്കവനും. (ആഹാരത്തിന് സ്നിഗ്ദ്ധതയ്ക്കു വേണ്ടി ഓടൽ പഴച്ചാറു മാത്രമേ യോഗസാധനയിൽ ഏർപ്പെട്ടവർ സ്വീകരിക്കാറുള്ളൂ. അങ്ങനെ ആഹാരാദികളിൽ ചില നിർബന്ധങ്ങളുള്ള യോഗീന്ദ്രന്മാർ വന്ദനീയനായി കരുതുന്നത് ബാഹുലേയനെയാണ്. *ക്ലീം ക്ലീം ക്ലീം* = തുടർന്നു വരുന്ന പദം ക്ലീം എന്ന അക്ഷരം കൊണ്ടാണല്ലോ തുടങ്ങുന്നത്. അതിന് ഇണങ്ങുമാറ് ഉദ്ഭാവനം ചെയ്ത ക്ലീം എന്ന ബീജാക്ഷരം മൂന്നുരു ഉപയോഗിച്ചിരിക്കുന്നു.

*ക്ലിഷ്ടകായ ക്ലമദവദഹനം* = ക്ലിഷ്ടകായന്മാരുടെ - തപസ്സിനു വേണ്ടി ക്ലേശിച്ച കായത്തോടു കൂടിയവരുടെ, ക്ലമമാകുന്ന (തളർച്ചയാകുന്ന) ദവത്തിന് (കൊടും കാടിന്) ദഹനനായുള്ളവനും (അഗ്നിയായുള്ളവനും) ഭഗവാൻ പ്രത്യക്ഷീഭവിച്ച് കടാക്ഷിക്കുന്നതോടുകൂടി സാധകന്മാരുടെ തളർച്ചയെല്ലാം നീങ്ങുന്നതുകൊണ്ട് ഇപ്രകാരം രൂപണം ചെയ്തിരിക്കുന്നു. *ക്ലേശനിർമൂലനാശം* = അവിദ്യ, അസ്മിത, രാഗം, ദ്വേഷം, അഭിനിവേശം എന്നീ ക്ലേശങ്ങളെ നിർമൂലമായി നശിപ്പിക്കുന്നവനും - ഇല്ലാതാക്കുന്നവനും യോഗസിദ്ധികൊണ്ടു മാത്രമേ ക്ലേശം വേരറ്റുപോകുകയുള്ളൂ. യോഗസിദ്ധിയ്ക്കാകട്ടെ ബാഹുലേയന്റെ അനുഗ്രഹം ഉപകാരകമാണ്. *സൗം സൗം സൗം* = തുടർന്നു വരുന്ന പദം സൗം എന്നാണ് തുടങ്ങുന്നത് അതിനോട് അനുസ്വാരം ചേർത്ത് ബീജാക്ഷരം മൂന്നുരു പ്രയോഗിച്ചിരിക്കുന്നു. *സൗരകാന്തിഭ്രമഹരം* = സൗരകാന്തിഭ്രമത്തെ ഹരിക്കുന്നവനും ആയ (സൗരകാന്തിയിൽ - സൂര്യപ്രകാശത്തിൽ ജലമെന്നുള്ള ഭ്രമം പ്രസിദ്ധമാണല്ലോ. ആ ഭ്രമത്തിനോട് സദൃശമായതുകൊണ്ട് പ്രപഞ്ചഭ്രമണത്തെ സൗരകാന്തിഭ്രമമായി അധ്യ

വസായം ചെയ്ത് അവയെ ഹരിക്കുന്നവനായി ഭഗവാനെ കീർത്തിച്ചിരിക്കുന്നു. എല്ലാം ബ്രഹ്മമാണെന്നുള്ള ജ്ഞാനം കൊണ്ടുമാത്രമേ പ്രപഞ്ചവിഭ്രാന്തി നീങ്ങുകയുള്ളൂ. പരമമായ ആ ജ്ഞാനമാണ് ഭഗവദനുഗ്രഹത്താൽ ലഭിക്കുന്നതെന്നർത്ഥം). *ബാഹുലേയം അനിശം ഭാവയേ* = ബാഹുലേയനെ ഞാൻ എല്ലായ്പ്പോഴും ഭാവനം ചെയ്യുന്നു.

3

ശം ശം ശം ശബ്ദരൂപം ശശിധരമമലം
ശങ്കരം സാംബമൂർത്തിം
ശിം ശിം ശിം ശിഷ്ടവന്ദ്യം ശിഖരിനിലയനം
ശിക്ഷിതാനേകലോകം
ശും ശും ശും ശുഭ്രഹാസം ശുഭകരമതിസ-
ന്ദേഹസന്ദോഹനാശം
ശൗം ശൗം ശൗം ശൗക്ലിതാങ്ഗം സിതഭസിതഗണൈർ
ഭാവയേ ബാഹുലേയം.

*ശം ശം ശം* = തുടർന്നുവരുന്ന പദം 'ശ' എന്ന അക്ഷരം കൊണ്ട് തുടങ്ങുന്നതിനാൽ അതിനോടനുബന്ധിച്ച് 'ശം' എന്നുള്ള ബീജാക്ഷരം മൂന്നുരു പ്രയോഗിച്ചിരിക്കുന്നു. *ശബ്ദരൂപം* = ശബ്ദമാകുന്ന രൂപത്തോട് കൂടിയവനും (സ്ഫോടം എന്ന ശബ്ദതത്ത്വത്തിന്റെ വിവർത്തമാണ് ജഗത്തെന്ന് വൈയാകരണന്മാർ സിദ്ധാന്തിച്ചിരിക്കുന്നു. ധ്വനിയാൽ വ്യഞ്ജിപ്പിക്കപ്പെടുന്നതാണ് സ്ഫോടം. ആ ശബ്ദം നിത്യമത്രേ. പരാ, പശ്യന്തി, മദ്ധ്യമാ വൈഖരി - എന്നിങ്ങനെ ശബ്ദത്തിന് നാല് ദശകൾ കല്പിക്കപ്പെട്ടിരിക്കുന്നു. യോഗിമാർക്കുപോലും അഗമ്യമെന്ന് നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതാണ് പരാ. പ്രകൃതത്തിൽ ഭഗവത്സ്വരൂപമായി നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ശബ്ദം പരതന്നെയാണെന്ന് ധരിക്കണം). *ശശിധരം* = ശശിയെ (ചന്ദ്രനെ) ധരിക്കുന്നവനും (ശിരസ്സിൽ ചന്ദ്രക്കലയെ ചൂടുന്നവനും) *അമലം* = അമലനും (ശുദ്ധസത്വമൂർത്തിയും). ശങ്കരം = ശങ്കരനും (മംഗളത്തെ ചെയ്യുന്നവനും) *സാംബമൂർത്തിയും* = സാംബമൂർത്തിയും (സാംബനാകുന്ന മൂർത്തിയോട് കൂടിയവനും, സാംബൻ = അംബയോട് കൂടിയവൻ - പാർവ്വതീസമേതൻ. അർദ്ധനാരീശ്വരനായ ശിവനെന്നർത്ഥം) പ്രകൃതത്തിൽ ബാഹുലേയനെ ശിവസ്വരൂപനായി നിർദ്ദേശിച്ചിരിക്കുന്നു. *ശിം ശിം ശിം* = തുടർന്നു വരുന്ന പദം 'ശി' എന്ന അക്ഷരം കൊണ്ട് തുടങ്ങിയിരിക്കുന്നതിനാൽ അതിനോടൊപ്പിച്ച് ശിം എന്നുള്ള ബീജാക്ഷരം മൂന്നുരു പ്രയോഗിച്ചിരിക്കുന്നു. *ശിഷ്ടവന്ദ്യം* = ശിഷ്ട വന്ദ്യനും (ശിഷ്ടന്മാരാൽ വന്ദിക്കപ്പെടത്തക്കവനും. *ശിഖരി നിലയനം* = ശിഖരി നിലയനനും (ശിഖരി = പർവ്വതം) നില

യനം = വാസസ്ഥാനം ആയുള്ളവനും (പഴനിമല തുടങ്ങി എത്രയോ മലകൾ സുബ്രഹ്മണ്യ പ്രതിഷ്ഠയാൽ പ്രസിദ്ധങ്ങളാണല്ലോ). *ശിക്ഷിതാനേകലോകം*= ശിക്ഷിതാനേകലോകനും ശിക്ഷിതരായ - യോഗവിദ്യ അഭ്യസിപ്പിക്കപ്പെട്ടവരായ അനേകലോകരോടു കൂടിയവനും. ഭഗവാൻ യോഗവിദ്യാ സമ്പ്രദായത്തിന്റെ പ്രവർത്തകനാണെന്ന് സൂചിതമായിരിക്കുന്നു). *ശും ശും ശും*= തുടർന്നു വരുന്ന പദം 'ശു' എന്ന അക്ഷരം കൊണ്ടു തുടങ്ങിയിരിക്കുന്നതിനാൽ അതനുസരിച്ച് 'ശും' എന്ന ബീജാക്ഷരം മൂന്നുരു പ്രയോഗിച്ചിരിക്കുന്നു. ശുഭ്രഹാസം = ശുഭ്രഹാസനും (ശുഭ്രമായ ഹാസത്തോടു കൂടിയവനും ഹാസത്തിന്റെ - ചിരിയുടെ ശുഭ്രത ഭഗവാന്റെ പ്രസന്നമായ ഭാവത്തെ വ്യഞ്ജിപ്പിക്കുന്നു). *ശുഭകരമതിസന്ദേഹ സന്ദോഹനാശം* = ശുഭകരന്മാരുടെ സദാചാരനിഷ്ടന്മാരുടെ മതിയിലുള്ള-ബുദ്ധിയിലുള്ള സന്ദേഹസന്ദോഹത്തെ - സംശയ സമൂഹത്തെ നശിപ്പിക്കുന്നവനും. ഉപദേശം കൊണ്ട് ജീവാത്മൈക്യം സാക്ഷാത്ക്കരിക്കുവാൻ പര്യാപ്തമായ അനുഗ്രഹം നൽകുന്നവനും). *ശൗം ശൗം ശൗം* = തുടർന്നു വരുന്ന പദം 'ശൗ' എന്ന അക്ഷരം കൊണ്ട് തുടങ്ങുന്നതിനാൽ "ശൗം" എന്ന ബീജാക്ഷരം മൂന്നുരു പ്രയോഗിച്ചിരിക്കുന്നു. സിതഭസിതഗണൈഃ ശൗക്ലിതാങ്ഗം = സിതഭസിത ഗണങ്ങളാൽ ശൗക്ലിതാംഗനും ആയ (സിതഭസിതഗണങ്ങൾ =വെളുത്ത ഭസ്മങ്ങളുടെ കൂട്ടങ്ങൾ. ശൗക്ലിതാംഗൻ = വെളുപ്പിക്കപ്പെട്ട അംഗങ്ങളോട് കൂടിയവൻ. ഉടൽ മുഴുവൻ ധാരാളം ഭസ്മം പൂശിയുള്ള ഭഗവദ്രൂപമാണ് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്. ശുക്ലിതം എന്നതിന് വെളുപ്പിക്കപ്പെട്ടത് എന്നർത്ഥം. ശൗക്ലിതം എന്ന രൂപം സ്വാർത്ഥത്തിൽ 'അൺ' ചേർത്ത് നിഷ്പാദിപ്പിക്കണം). *ബാഹുലേയം അഹം ഭാവയേ* = ബാഹുലേയനെ ഞാൻ ഭാവനം ചെയ്യുന്നു.

4

രം രം രം രമ്യദേഹം രജതഗിരിഗൃഹം
    രക്തപദ്മാങ്ഘ്രിയുഗ്മം
രിം രിം രിം രിക്തശോകപ്രകൃതിപരമജം
    ഘാലമാനീലനേത്രം
രും രും രും രൂക്ഷകായപ്രതിഭടഹനനം
    രക്തകൌശേയവസ്ത്രം
രൗം രൗം രൗം രൗരവാദി ദ്രുതഹരകുഹരം
    ഭാവയേ ബാഹുലേയം.

*രം രം രം* = തുടർന്നു വരുന്ന പദം 'ര' എന്നു തുടങ്ങുന്നതിനാൽ അതനുസരിച്ച് 'രം' എന്ന ബീജാക്ഷരം മൂന്നുരു പ്രയോഗിച്ചിരിക്കുന്നു. *രമ്യദേഹം* = രമ്യമായ ദേഹത്തോട് കൂടിയവനും (രമ്യം = രമിക്കപ്പെടത്ത

ക്കത്. ഭഗവാന്റെ തിരുവുടൽ ധ്യാനിച്ച് യോഗിമാർ രമിക്കുന്നുവെന്നർത്ഥം). *രജത ഗിരിഗൃഹം* = രജതഗിരി (വെള്ളിമല - കൈലാസം) ഗൃഹമായുള്ളവനും, *രക്തപദ്മാംഘ്രിയുഗ്മം* = രക്തപദ്മങ്ങൾ പോലുള്ള അംഘ്രിയുഗ്മത്തോട് - തൃക്കാലിണയോട് കൂടിയവനും. *രിം രിം രിം*= തുടർന്നു വരുന്ന പദം 'രി' എന്ന അക്ഷരംകൊണ്ട് തുടങ്ങുന്നതിനാൽ അതനുസരിച്ച് 'രിം' എന്നുള്ള ബീജാക്ഷരം മൂന്നുരു പ്രയോഗിച്ചിരിക്കുന്നു. *രിക്ത ശോകപ്രകൃതിപരമജംഘാലം* = രിക്തശോകമായ (ഒഴിഞ്ഞുപോയ ശോകത്തോട് കൂടിയ) - ശോകം എന്നുള്ളത് ദേഹാത്മ ബുദ്ധികൾക്ക് ഇഷ്ടവിയോഗം കൊണ്ടുണ്ടാകുന്ന മാനസഭാവമാണല്ലോ. അങ്ങനെയുള്ള ശോകം തത്ത്വജ്ഞാനം കൊണ്ട് ഒഴിഞ്ഞുപോയി പ്രകൃതിയോട് കൂടിയവരിൽ പരമന്മാരായവർ - ശ്രേഷ്ഠരായവർ. ജംഘാലന്മാരായി - വളരെവേഗം ചെന്നെത്തുവാൻതക്ക കണങ്കാലിന്റെ കരുത്തോട് കൂടിയവരായി ഭവിക്കുന്ന യാതൊരുവനിലോ അങ്ങനെയുള്ളവനും ശോകമുക്തമായ ചിത്തത്തോട് കൂടിയ യോഗിമാർക്ക് എളുപ്പത്തിൽ പ്രാപിക്കപ്പെടാവുന്നവനും. *ആ നീലനേത്രം* = നല്ലപോലെ കറുത്ത കണ്ണുകളോട് കൂടിയവനും.

*രും രും രും* = തുടർന്ന് വരുന്ന പദം ഗുരുവായ 'രൂ' എന്ന അക്ഷരം കൊണ്ട് തുടങ്ങുന്നതിനാൽ 'രും' എന്നുള്ള ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുകയാണ്. *രൂക്ഷകായ പ്രതിഭടഹനനം* = രൂക്ഷകായരായ (കഠോരശരീരരായ) പ്രതിഭടന്മാരെ -ശത്രുക്കളെ (താരകാദികളായ അസുരന്മാരാണ് ഇവിടെ പരാമർശിക്കപ്പെട്ടിട്ടുള്ളത്) ഹനിക്കുന്നവനും (കൊല്ലുന്നവനും) *രക്തകൗശേയ വസ്ത്രം* = രക്ത കൗശേയം (ചുവന്ന പട്ട്) തിരുവുടയാടയായി ധരിച്ചിട്ടുള്ളവനും. *രൗം രൗം രൗം* = തുടർന്നു വരുന്ന പദം 'രൗ' എന്ന അക്ഷരം കൊണ്ട് തുടങ്ങുന്നതിനാൽ അതനുസരിച്ച് 'രൗം' എന്നുള്ള ബീജാക്ഷരം മൂന്നുരു ചേർത്തിരിക്കുന്നു. *രൗരവാദി ദ്രുതഹരകുഹരം*= രൗരവാദികളെ -രൗരവം തുടങ്ങിയ നരകങ്ങളെ അതായത് അവയ്ക്കു കാരണമായ പാപങ്ങളെ എളുപ്പത്തിൽ ഹരിക്കുന്ന കുഹരത്തോട് (കണ്ഠധ്വനിയോട്) കൂടിയവനും ആയ. *ബാഹുലേയം അഹം ഭാവയേ* = ബാഹുലേയനെ ഞാൻ ഭാവനം ചെയ്യുന്നു.

5

ഹം ഹം ഹം ഹംസയോഗിപ്രവരസുഖകരം
ഹസ്തലക്ഷ്മീസമേതം
ഹിം ഹിം ഹിം ഹീനമാനം ഹിതസുഖവരദം
ഹിംസയാപേതകീലം
ഹും ഹും ഹും ഹുംകൃതിധ്വംസിതരജനിചര-
ക്രൌര്യകൌടില്യമൂർത്തിം

ഹൈം ഹൈം ഹൈം ഹൈമകുംഭായതകരസഹജം
ഭാവയേ ബാഹുലേയം.

*ഹം ഹം ഹം* = തുടർന്നു വരുന്ന പദം 'ഹം' എന്ന അക്ഷരം കൊണ്ടാണല്ലോ തുടങ്ങുന്നത്. അതേ ബീജാക്ഷരത്തെ മൂന്നുരു പ്രയോഗിച്ചിരിക്കുന്നു. *ഹംസയോഗിപ്രവരസുഖകരം* = ഹംസയോഗി പ്രവരന്മാർക്ക് സുഖത്തെ ചെയ്യുന്നവനും (ഹംസയോഗി പ്രവരന്മാർ – ഹംസന്മാർ എന്ന് വ്യപദേശിക്കപ്പെടുന്ന യോഗിമാരിൽ പ്രവരന്മാർ. പ്രവരപദം പാരമ്പര്യമായി വിദ്യാസമ്പ്രദായത്തിന്റെ പ്രവർത്തകത്വത്തെ നിർദ്ദേശിക്കുന്നതാണ്. ഹംസന്മാരെ കുറിച്ച് കൂടുതൽ വിവരണം ചേർക്കണം. *ഹസ്തലക്ഷ്മീസമേതം* = ഹസ്തത്തിൽ ലക്ഷ്മിയോട് കൂടിയവനും (ഐശ്വര്യ ദേവതയായ ലക്ഷ്മി ഭഗവാന്റെ തൃക്കയ്യിൽ നിത്യനിവാസം ചെയ്യുന്നതായി സങ്കൽപ്പിക്കണം).

*ഹിം ഹിം ഹിം* = തുടർന്നു വരുന്ന പദം ഗുരുവായ 'ഹി' എന്ന അക്ഷരമാകയാൽ അതനുസരിച്ച് 'ഹിം' എന്നുള്ള ബീജമന്ത്രം മൂന്നുരു പ്രയോഗിച്ചിരിക്കുന്നു. *ഹീനമാനം* = ഹീനമായ (ത്യജിക്കപ്പെട്ട) മാനത്തോട് (ഗർവത്തോട്) കൂടിയവനും (ഈ വിശേഷണം ഭഗവാന്റെ അഭിഗമ്യതയെ സൂചിപ്പിച്ചിരിക്കുന്നു). *ഹിതസുഖവരദം* = ഹിതവും സുഖവുമായ വരം നൽകുന്നവനും. *ഹിംസയാപേതകീലം* = ഹിംസയാ അപേത കീലം – ഹിംസയോട് കൂടാത്ത കീലം എന്ന ആയുധം ധരിക്കുന്നവനും (ഭഗവാന്റെ ആയുധത്തിൽ നിന്നും ആർക്കും ഹിംസയുണ്ടാകുന്നില്ലെന്നുള്ളതിനാൽ ധാരണമാത്രം കൊണ്ടു തന്നെ ആരെയും തന്നോട് വിധേയനാക്കുവാനുള്ള പ്രാഭവം ഉണ്ടെന്നർത്ഥം). *ഹും ഹും ഹും* = തുടർന്നു വരുന്ന പദം ഹും എന്ന അക്ഷരം കൊണ്ട് തുടങ്ങുന്നതിനാൽ ആ ബീജാക്ഷരം മൂന്നുരു ചേർത്തിരിക്കുന്നു. *ഹും കൃതി ധ്വംസിത രജനിചരക്രൗര്യ കൗടില്യ മൂർത്തിം* = ഹുംകൃതിയാൽ (ഹും എന്നുള്ള വർണ്ണത്തിന്റെ പ്രയോഗത്താൽ) ധ്വംസിതങ്ങളായി (ഇല്ലാതാക്കപ്പെട്ട) രജനിചരന്മാരുടെ (രാക്ഷസന്മാരുടെ) ക്രൗര്യവും കൗടില്യവും യാതൊന്നിനാലോ അങ്ങനെയുള്ള മൂർത്തിയോട് (സ്വരൂപത്തോടു) കൂടിയവനും.

*ഹൈം ഹൈം ഹൈം* = തുടർന്നു വരുന്ന പദം 'ഹൈ' എന്ന അക്ഷരം കൊണ്ട് തുടങ്ങുന്നതിനാൽ അതിനിണങ്ങുമാറ് "ഹൈം" എന്ന ബീജമന്ത്രം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നു. *ഹൈമകുംഭായതകര സഹജം* = ഹൈമകുംഭം (പൊൻകുടം) ആയതു കരത്തിൽ (നീണ്ടകയ്യിൽ അതായത് തുമ്പിക്കൈയ്യിൽ) ഉള്ളവന്റെ അതായത് മഹാഗണപതിയുടെ സഹജനും (സോദരനും). ആയ *ബാഹുലേയം, അഹം ഭാവയേ* = ബാഹുലേയനേ ഞാൻ ഭാവനം ചെയ്യുന്നു.

6

ണം ണം ണം നന്ദികേശപ്രവരഭുജഗനിർ-
വിഘ്നകർമ്മപ്രപഞ്ചം
ണിം ണിം ണിം നീലകണ്ഠപ്രിയസുതമജിതം
നിർമ്മലാങ്ഗം നിരീഹം
ണും ണും ണും ണുത്തനാഭോത്തരനിഭൃതനിരാ-
ലംബകൈവല്യമൂർത്തിം
ണൗം ണൗം ണൗം നാമരൂപാത്മകജഗദഖിലം
ഭാവയേ ബാഹുലേയം.

*ണം ണം ണം* = തുടർന്നു വരുന്ന പദം ഗുരുവായ 'ന' എന്ന അക്ഷരം കൊണ്ട് തുടങ്ങുന്നതിനാൽ 'ണം' എന്ന ബീജാക്ഷരം മൂന്നുരു പ്രയോഗിച്ചിരിക്കുന്നു. ശരവണഭവ എന്നതിലെ നാലാമത്തെ അക്ഷരം 'ണ' എന്നാണല്ലോ. അതിലെ ണ കാരം തന്നെ 'ന' കാരത്തിന്റെ സ്ഥാനത്തിൽ ആദേശമായി വന്നതാണ്. *നന്ദികേശപ്രവരഭുജഗ നിർവിഘ്ന കർമ്മപ്രപഞ്ചം* = നന്ദികേശനാലും (നന്ദികേശ്വരനാലും നന്ദികേശ്വരൻ ശ്രീ പരമേശ്വരന്റെ സേവകന്മാരായ ഭൂതഗണങ്ങളുടെ നായകനാകുന്നു). പ്രവരഭുജഗങ്ങളാലും (പ്രവരരായ - വംശത്തിൽ വച്ച് പൂർവികരായ, ഭുജഗങ്ങളാൽ - സർപ്പങ്ങളാൽ. ഇവിടെ വാസുകീപ്രഭൃതികളായ സർപ്പങ്ങളാണ് പരാമർശിക്കപ്പെട്ടിട്ടുള്ളത്). നിർവഹിക്കപ്പെട്ട നിർവിഘ്നമായ (തടവേതുമില്ലാത്ത) കർമ്മപ്രപഞ്ചത്തോട് -ക്രിയാകലാപത്തോട്- സാധുക്കളുടെ പരിത്രാണവും ദുഷ്ടന്മാരുടെ നിഗ്രഹവും ആണല്ലോ ഭഗവാന് നിർവ്വഹിക്കപ്പെടേണ്ടതായിട്ടുള്ള കർമ്മം. അതാകട്ടെ നന്ദികേശ്വരനും വാസുകീപ്രഭൃതികളായ സർപ്പങ്ങളും സ്വാമിയുടെ ഇംഗിതമനുസരിച്ച് സ്വയമേവ നിർവ്വഹിക്കുന്നുവെന്നാണർത്ഥം). *ണിം ണിം ണിം* = തുടർന്നു വരുന്ന പദം ഗുരുവായ 'നീ' - എന്ന അക്ഷരം കൊണ്ട് തുടങ്ങുന്നതിനാൽ 'ണിം' എന്നുള്ള ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നു. *നീലകണ്ഠപ്രിയസുതം* = നീലകണ്ഠന്റെ - നീലമായ കണ്ഠത്തോട് കൂടിയവന്റെ - ശിവന്റെ പ്രിയസുതനും (പ്രിയനായ സുതനും - പുത്രനും) *അജിതം* = അജിതനും (മായയാൽ ജയിക്കപ്പെടാത്തവനും) *നിർമലാംഗം* - നിർമലമായ അംഗത്തോട് കൂടിയവനും (രജസ്സും തമസ്സും കലരാത്ത ശുദ്ധ സത്ത്വമാണ് ഭഗവത് രൂപം) *നിരീഹം* = നിരീഹനും-ഈഹ-ചേഷ്ട- ഇല്ലാത്തവനും. ഈ വിശേഷണം ഭഗവാന്റെ അകർതൃത്വത്തെ സൂചിപ്പിക്കുന്നു). *ണും ണും ണും* = തുടർന്നു വരുന്ന പദം ഗുരുവായ 'ണു' എന്ന അക്ഷരം കൊണ്ട് തുടങ്ങുന്നതിനാൽ 'ണും' എന്നുള്ള ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നു. *ണുത്തനാഭോത്തരനിഭൃത നിരാലംബകൈവല്യമൂർത്തിം* = നുത്തനാഭോത്തരവും (നുത്തനാഭന്മാരുടേതിനേക്കാൾ മികച്ചതും, നുത്തനാഭ

ന്മാർ = നുത്തമായ - പ്രേരിപ്പിക്കപ്പെട്ട നാഭിയോട് കൂടിയവൻ. ഇവിടെ നാഭി എന്നതുകൊണ്ട് നാഭിമണ്ഡലത്തിലെ വായുവിനെയാണ് നിർദ്ദേശിച്ചിരിക്കുന്നത്. ആ വായുവിന്റെ പേർ സമാനൻ എന്നത്രേ. സമാനന്റെ പ്രേരണയാണ് കുണ്ഡലിനീശക്തിയുടെ സുഷുമ്നാ നാഡിയിലൂടെയുള്ള ഊർദ്ധ്വപ്രസരണത്തെ സഹായിക്കുന്നത്. ചുരുക്കത്തിൽ നുത്താനഭന്മാർ എന്ന പദത്തിന് യോഗികളെന്നർത്ഥം. നിഭൃതവും (നിശബ്ദവും) നിരാലംബവും (നിരാശ്രയവും - ധ്യേയാകാരവും കടന്ന് നിർവ്വികൽപ്പമെന്നുള്ള നിലയിലെത്തിയതും) ആയ കൈവല്യമാകുന്ന (പ്രകൃതിയിൽ നിന്നും നിശ്ശേഷം വേർപ്പെട്ടു ചിന്മാത്രമായ) മൂർത്തിയോട് - സ്വരൂപത്തോട് കൂടിയവനും (നിത്യമുക്തനായ ഈശ്വരൻ യോഗസിദ്ധികൊണ്ട് പ്രകൃതിയെ നിശ്ശേഷം അകറ്റിയ യോഗിമാരിലും മികച്ച സ്ഥാനമാണല്ലോ അർഹിക്കുന്നത്. സ്വസ്വരൂപാവസ്ഥാനം തന്നെയാണ് കൈവല്യം). *ണൗം ണൗം ണൗം* = തുടർന്നുവരുന്ന പദം ഗുരുവായ 'ന' എന്ന അക്ഷരമാകയാൽ 'ണൗം' എന്നുള്ള ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നു. *നാമരൂപാത്മകജഗദഖിലം* = നാമരൂപാത്മകമായ (നാമവും രൂപവും ആകുന്ന സ്വരൂപത്തോട് കൂടിയ) ജഗത്തിലെ അഖിലവും ആകുന്ന സ്വരൂപത്തോട് കൂടിയവനും (നാമം രൂപം സത്ത് ചിത്ത് ആനന്ദം എന്നിവയിൽ ആദ്യത്തേതു രണ്ടും ജഗത് രൂപവും ഒടുവിലത്തേതു മൂന്നും ബ്രഹ്മരൂപവും ആകുന്നു. നാമരൂപാത്മകമായ ജഗത്തു മുഴുവൻ ബ്രഹ്മത്തിൽ അധ്യസ്തമാണെങ്കിലും ഉപാസനയ്ക്കു വേണ്ടി അതിനേയും ഭഗവത്രൂപമായി കൽപ്പിക്കപ്പെട്ടിരിക്കുന്നു). *ആയ, ബാഹുലേയം ഭാവയേ* = ബാഹുലേയനെ ഞാൻ ഭാവനം ചെയ്യുന്നു.

7

ഭം ഭം ഭം ഭാഗധേയം ഭഗവദനുചര-
പ്രാഞ്ജലിസ്തോത്രപൂരം
ഭിം ഭിം ഭിം ഭീമനാദാന്തകമദനഹരം
ഭീഷിതാരാതിവർഗ്ഗം;
ഭും ഭും ഭും ഭൂതിഭൂഷാർച്ചിതമമിതസമ-
സ്താർത്ഥശാസ്ത്രാന്തരങ്ഗം
ഭൗം ഭൗം ഭൗം ഭൗമമുഖ്യം ഗ്രഹഗണനപടും
ഭാവയേ ബാഹുലേയം.

*ഭം ഭം ഭം* =തുടർന്നുവരുന്ന പദം ഗുരുവായ 'ഭ' എന്ന അക്ഷരം കൊണ്ട് തുടങ്ങുന്നതിനാൽ 'ഭം' എന്നുള്ള ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നു. *ഭാഗധേയം* = ഭാഗധേയമായുള്ളവനും (ഭഗവാനെ സാധകന്റെ ഭാഗധേയമായി - പൂർവ്വപുണ്യപരിപാകമായി രൂപണം ചെയ്തി

രിക്കുന്നു). *ഭഗവദനുചരപ്രാഞ്ജലി സ്തോത്രപൂരം* = ഭഗവദനുചരന്മാരുടെ (ഭഗവാന്റെ അനുചരന്മാരുടെ പ്രാഞ്ജലിയായ (കൈകൂപ്പിയുള്ള) സ്തോത്രപൂരത്തോട് കൂടിയവനും (ഭഗവാൻ ദേവസേനാപതിയാണല്ലോ. അവിടുത്തെ അനുചരന്മാർ ദേവന്മാർ തന്നെയാണ്. ഭഗവാന്റെ ജൈത്രയാത്രയിൽ ദേവന്മാർ ഭക്ത്യാദരങ്ങളോടു കൂടി അവിടുത്തേക്കുറിച്ചുള്ള സ്തുതിഗീതങ്ങൾ തുടരെത്തുടരെ മുഴക്കുന്നതായി സങ്കൽപ്പിക്കണം. *ഭിം ഭിം ഭിം* = തുടർന്നുള്ള പദം ഗുരുവായ 'ഭി' എന്ന അക്ഷരമാകകൊണ്ട് തുടങ്ങുന്നതിനാൽ 'ഭിം' എന്നുള്ള ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നു. *ഭീമനാദാന്തക മദനഹരം* = ഭീമനാദാന്തകമദനന്മാരെ (ഭീമനാദൻ എന്ന അസുരനേയും അന്തകനേയും – (കാലനേയും) മദനനേയും (കാമദേവനേയും) സംഹരിച്ചവനും. (സിംഹമുഖൻ എന്നു പേരായ ഒരു അസുരനെ സുബ്രഹ്മണ്യൻ വധിച്ചതായി ഒരു കഥയുണ്ട്. സിംഹമുഖൻ തന്നെയാകണം ഇവിടെ ഭീമനാഥനെന്ന് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്). *ഭീഷിതാരാതിവർഗ്ഗം* = ഭീഷിതമാകുന്ന (ഭയപെട്ടോടുന്ന) അരാതിവർഗ്ഗം (ശത്രു സമൂഹം) യാതൊരുവങ്കൽ നിന്നോ അങ്ങനെയുള്ളവനും. 'ഭീ' എന്ന ധാതുവിന്റെ പ്രയോജകരൂപം 'ഭായയതി' എന്നും 'ഭീഷയതേ' എന്നും അർത്ഥഭേദത്തോടെ കാണുന്നുണ്ട്. ഭയപ്പെടുത്തുന്നു എന്നും ഭയത്തിന് ഹേതുവാകുന്നു എന്നും യഥാക്രമം അർത്ഥം. പ്രകൃതത്തിൽ ഭഗവാൻ പേടിപ്പെടുത്തുന്നില്ല. ഭഗവാനെക്കണ്ട് ശത്രുക്കൾ സ്വയം പേടിച്ചോടുന്നു എന്നിങ്ങനെ യോജിപ്പിക്കണം. *ഭും ഭും ഭും* = തുടർന്നുവരുന്ന പദം ഗുരുവായ 'ഭൂ' എന്ന അക്ഷരം കൊണ്ട് തുടങ്ങുന്നതാകയാൽ 'ഭും' എന്നുള്ള ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നു. *ഭൂതിഭൂഷാർച്ചിതം* = ഭൂതിയാകുന്ന (ഭസ്മമാകുന്ന) ഭൂഷയാൽ (അലങ്കാരത്താൽ) അർച്ചിക്കപ്പെട്ടവനും (ഭഗവാന്റെ അർച്ചനയിൽ ഭസ്മം സുപ്രധാനദ്രവ്യമാണല്ലോ. പഴനിയിലും മറ്റും ഭസ്മാഭിഷേകം പ്രസിദ്ധമാണല്ലോ. *അമിത സമസ്താർത്ഥശാസ്ത്രാന്തരംഗം* = അമിതങ്ങളായി (അപരിച്ഛിന്നങ്ങളായി) സമസ്തങ്ങളായ അർത്ഥങ്ങളോടു കൂടിയ ശാസ്ത്രത്തിന്റെ അന്തരംഗമായവനും (നിഗമശതസഹസ്രേണ നിർഭാസ്യ മാനം – നൂറായിരം നിഗമങ്ങളാൽ, വേദങ്ങളാൽ പ്രകാശിപ്പിക്കപ്പെടുന്നത് എന്ന് വിശേഷിപ്പിക്കപ്പെടുന്നതു പോലെ ഋഗ്വേദാദി ശാസ്ത്രങ്ങളിൽ പ്രതിപാദിക്കപ്പെടുന്ന അപരിമിതങ്ങളായ അർത്ഥങ്ങളുടെ എല്ലാം പരമമായ പൊരുൾ ഭഗവാനാണെന്നർത്ഥം). *ഭൗം ഭൗം ഭൗം* = തുടർന്നു വരുന്ന പദം 'ഭൗം' എന്നുതന്നെ തുടങ്ങുന്നതിനാൽ 'ഭൗം' എന്നുള്ള ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നു. ഭൗമമുഖ്യം = ഭൗമം അതായത് ഭൗമവാസരം (ചൊവ്വാഴ്ച) മുഖ്യമായുള്ളവനും (സുബ്രഹ്മണ്യന്റെ ആരാധനയ്ക്ക് കൂടുതൽ പ്രധാനമാണ് ചൊവ്വാഴ്ചയെന്ന് പ്രസിദ്ധമാണല്ലോ) *ഗ്രഹഗണനപടും* = ഗ്രഹങ്ങളുടെ ഗണനത്തിൽ ജ്യോതിശ്ശാസ്ത്രത്തിൽ വിശേഷിച്ചും ഗണിത

ഭാഗത്തിൽ പടുവായവനും (ഭഗവാനെ ജ്യോതിശാസ്ത്രത്തിന്റെ ഉപ ജ്ഞാതാവായി സമാദരിച്ചു പോരുന്നു). ബാഹുലേയം അഹം ഭാവയേ = ബാഹുലേയനെ ഞാൻ ഭാവനം ചെയ്യുന്നു.

8

വം വം വം വാഹിനീശം വലരിപുനിലയ-
സ്തോത്രസമ്പത്സമൂഹം
വിം വിം വിം വീരബാഹുപ്രഭൃതിസഹചരം
വിഘ്നരാജാനുജാതം;
വും വും വും ഭൂതനാഥം ഭുവനനിലയനം
ഭൂരികല്യാണശീലം
വൗം വൗം വൗം ഭാവിതാരിപ്രതിഭയമനിശം
ഭാവയേ ബാഹുലേയം.

*വം വം വം* = തുടർന്നു വരുന്ന പദം 'വ' എന്നുള്ള അക്ഷരംകൊണ്ടു തുടങ്ങുന്നതിനാൽ 'വം' എന്നുള്ള ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നു. *വാഹിനീശം* = വാഹിനിയുടെ (സേനയുടെ - ദേവസേനയുടെ) ഈശനും (നായകനും) *വലരിപുനിലയസ്തോത്ര സമ്പത്സമൂഹം* = വലരിപുനിലയത്തിൽ (വലരിപുവിന്റെ - ഇന്ദ്രന്റെ നിലയത്തിൽ - ആവാസസ്ഥാനത്തിൽ അതായത് അമരാവതി എന്ന നഗരിയിൽ യാതൊരുവന്റെ, സ്തോത്രസമ്പത് സമൂഹം (സ്തോത്രസമ്പത്തുകളുടെ കൂട്ടം) എപ്പോഴും ആലപിക്കപ്പെടുന്നുവോ അങ്ങനെയുള്ളവനും (ഇന്ദ്രാദികളാൽ സ്തുതിക്കപ്പെടുന്നവനും). *വിം വിം വിം* = തുടർന്നുവരുന്ന പദം 'വി' എന്നു തുടങ്ങുന്നതിനാൽ 'വിം' എന്നുള്ള ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നു. *വീരബാഹു പ്രഭൃതിസഹചരം* = വീരബാഹു പ്രഭൃതികളായ സഹചരന്മാരോട് കൂടിയവനും (യുദ്ധത്തിൽ ഭഗവാനോടൊപ്പം പ്രവർത്തിച്ചവർ വീരബാഹു തുടങ്ങിയവരത്രേ. സുബ്രഹ്മണ്യന്റെ പാർഷദന്മാരിൽ മുഖ്യനാണ് വീരബാഹു) വിഘ്നരാജാനുജാതം വിഘ്നങ്ങളുടെ രാജാവിന്റെ വിഘ്നേശ്വരന്റെ - മഹാഗണപതിയുടെ, അനുജാതനും - അനുജനും. *വും വും വും* = തുടർന്നു വരുന്ന പദം 'ഭു' എന്ന അക്ഷരം കൊണ്ടാണ് തുടങ്ങുന്നത്. ഇവിടെ മൂന്നുരു പ്രയോഗിച്ചിരിക്കുന്നത് വും എന്ന ബീജാക്ഷരമാണ്. 'ഭ' കാരത്തിന്റെ സ്ഥാനം ഓഷ്ഠങ്ങളും, 'വ' കാരത്തിന്റെ സ്ഥാനം ദന്തവും അധരോഷ്ഠവും ആണ്. അങ്ങനെ വകാര ഭകാരങ്ങൾക്ക് ഓഷ്ഠസ്ഥാനം സമാനമാണല്ലോ. *ഭൂതനാഥം* = ഭൂതനാഥനും (പ്രമഥാദികളായ ഭൂതങ്ങളുടെ നായകനും. ഈ വിശേഷണം ശിവാഭിന്നതയെ സൂചിപ്പിക്കുന്നു). ഭുവന നിലയനം = ഭുവനങ്ങൾക്ക് (ലോകങ്ങൾക്ക്) നിലയനവും (പാർപ്പിടവും കൽപ്പാന്തത്തിൽ എല്ലാ ലോകങ്ങളും ആ

രിൽ ലയിക്കുന്നുവോ ആ പരബ്രഹ്മമായി ഭഗവാനെ കീർത്തിച്ചിരിക്കുന്നു). *ഭൂരികല്യാണ ശീലം* = ഭൂരികല്യാണമായ (അത്യന്തം ശുഭമായ) ശീലത്തോടു കൂടിയവനും (ശീലം എന്നാൽ ശുചിയായ ചരിതമാണ്. ഭഗവാന്റെ അവതാരവും, ആശ്രിതസംരക്ഷണവും, ഭക്തവാത്സല്യവും, പിതൃഭക്തിയും, പത്നീപരിപാലനവും ഭഗവാന്റെ ശീലവൈഭവത്തെ തെളിയിക്കുന്നവയാണല്ലോ.) *വൗം വൗം വൗം* = തുടർന്നു വരുന്ന പദം 'ഭ' എന്ന അക്ഷരംകൊണ്ട് തുടങ്ങുന്നതാണല്ലോ. അതിനോട് സ്ഥാന സാമ്യം കൊണ്ട് 'വൗം' എന്നുള്ള ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നു. *ഭാവിതാരിപ്രതിഭയം* = ഭാവിതമായ അരി പ്രതിഭയോടു കൂടിയവനും (ശത്രുക്കളുടെ നേർക്ക് ഭയം ജനിപ്പിക്കുന്നവനും. ഭാവിതം = ഉണ്ടാക്കപ്പെട്ടത്. പ്രതിഭയം എന്നത് തങ്ങളെക്കാൾ കൂടുതൽ ബലമുള്ളവരോട് തോന്നുന്ന മനോഭാവമാണ്. ശത്രുക്കളിൽ ഭയം എന്ന സ്ഥായീഭാവം ജനിപ്പിക്കുന്ന ഭഗവാന്റെ പരാക്രമാതിശയം വ്യഞ്ജിപ്പിക്കുന്നു). *ബാഹുലേയം ഭാവയേ* - ബാഹുലേയനെ ഞാൻ ഭാവനം ചെയ്യുന്നു.

ബാഹുലേയാഷ്ടകത്തിന് ഗുരുദേവകൃതികളിൽ വച്ച് തെളിഞ്ഞു കാണുന്ന സവിശേഷത എട്ടു പദ്യങ്ങളിലും ആരംഭത്തിൽ തുടർന്നു വരുന്ന പദത്തോട് പൊരുത്തപ്പെടുമാറ് ഓരോ ബീജാക്ഷരം മൂന്നുരു ഘടിപ്പിച്ചിരിക്കുന്നുവെന്നതുതന്നെയാണ്. ആ ബീജാക്ഷരങ്ങൾ യഥാക്രമം ഓം ഹ്രീം ശം രം ഹം ണം ഭം വം എന്നിവയാണ്. അഞ്ചാമത്തെ പദ്യത്തിൽ ഹം എന്ന് കാണുന്നത് ശരവണ ഭവ എന്നതിലെ വ എന്നതിന്റെ സ്ഥാനത്തിലാണ്. ആ മാറ്റത്തിനുള്ള കാരണം വ്യക്തമല്ല. എന്നാലും ഓം ഹ്രീം ശരവണ ഭവായ നമഃ എന്നൊരു മന്ത്രം പ്രസ്തുത സ്തോത്രത്തിലൂടെ അഭ്യൂഹിക്കപ്പെടാവുന്നതാണ്. ഷഡാധാരങ്ങളോട് ബന്ധപ്പെടുത്തി ബീജാക്ഷരങ്ങളെ ശരിക്കും സമന്വയിപ്പിക്കുന്നതിന് വഴി കാണുന്നില്ല. അക്ഷരമാലയിലെ എല്ലാ അക്ഷരങ്ങളും ബീജരൂപത്തിൽ പ്രയോഗിക്കപ്പെടാറുണ്ട്. ഓരോ അക്ഷരത്തിനും വേവ്വേറെ ദേവതകളും പറയപ്പെട്ടിട്ടുണ്ട്. ദേവതകളെല്ലാം തന്നെ താത്ത്വികമായി ഒരേ ബ്രഹ്മമാകുന്ന അധിഷ്ഠാനത്തിൽ ഉപാസകരുടെ ഭേദമനുസരിച്ച് മന്ത്രദ്രഷ്ടാക്കളായ ഋഷിമാരാൽ കൽപ്പിതരാകകൊണ്ട് തത്വിഷയകമായ വിവേചനമോ അധരോത്തരഭാവമോ ആവശ്യകമല്ലതന്നെ. ചുരുക്കത്തിൽ ബീജാക്ഷരങ്ങളുടെ ഘടന സ്തോത്രത്തിന് മന്ത്രസ്വരൂപം പ്രദ്യോതിപ്പിക്കുവാൻ പര്യാപ്തമായിട്ടുണ്ട്.

# കുണ്ഡലിനിപ്പാട്ട്

ശ്രീനാരായണഗുരുദേവന്റെ ഭാഷാകൃതികളിൽ കുണ്ഡലിനിപ്പാട്ട് ഗാനരൂപത്തിലുള്ള ഒരേ ഒരു കൃതിയാകുന്നു. 'പന്തുവരാളി' രാഗത്തിൽ തമിഴിൽ ഇതേരീതിയിലുള്ള ഒരുപാട്ട് പ്രസിദ്ധമാണ്. ഇവിടെ പാമ്പായി സങ്കൽപ്പിച്ചിട്ടുള്ളത് കുണ്ഡലിനി എന്ന ശക്തിയെ ആകുന്നു. ഷഡാധാരങ്ങളിൽ ഏറ്റവും ചുവട്ടിലുള്ള മൂലാധാരത്തിൽ തലതാഴ്ത്തി പെണ്ണണലിപ്പാമ്പെന്നെ പോലെ ചുറ്റിക്കിടക്കുന്നതാണ് കുണ്ഡലിനി. വെളുത്തതും ഏറ്റവും നേർത്തതും ആണ് കുണ്ഡലിനി എന്ന് പറയപ്പെട്ടിരിക്കുന്നത്. ചുറ്റിക്കിടക്കുമ്പോൾ കർണ്ണാഭരണമായ കുണ്ഡലത്തിന്റെ ആകൃതിയോട് സാദൃശ്യമുള്ളതുകൊണ്ടാണ് കുണ്ഡലിനി എന്നുള്ള പേരുണ്ടായത്. ഹഠയോഗത്തിലെ ഒരു സാധനയാണ്, പ്രാണായാമം കൊണ്ട് കുണ്ഡലിനിയെ ഉണർത്തി സുഷുമ്നാനാഡിയിൽ കടത്തി ആധാരങ്ങളിലൂടെ അനുക്രമം ഉയർത്തി ബ്രഹ്മരന്ധ്രത്തിൽ എത്തിച്ചുള്ള ശിവശക്ത്യൈക്യം സാധിക്കുക എന്നുള്ളത്. ജീവബ്രഹ്മൈക്യമാകുന്ന അദ്വൈതത്തിൽ ഉറച്ചുനിൽക്കുന്ന ഗുരുദേവൻ, ജീവചൈതന്യ ഉപാധികളെ വർജ്ജിച്ച് ബ്രഹ്മസായുജ്യം അടയുന്നതിനുള്ള ഉദ്ബോധനമാണ് കുണ്ഡലിനിപ്പാട്ടിലൂടെ നിർവഹിച്ചിരിക്കുന്നതെന്ന് കരുതുന്നതാണ് ഉപപന്നമായിട്ടുള്ളത്. പ്രതിപാദനത്തിൽ കുറഞ്ഞതോതിലാണെങ്കിലും സവികല്പകത്വം ഉള്ളതുകൊണ്ട് പരമശിവന്റെ ചില ലക്ഷണങ്ങൾ അവിടവിടെ തെളിഞ്ഞുകാണുന്നു. മായികങ്ങളായ ഭേദങ്ങളെല്ലാം അകന്ന് ആത്മാവിന്റെ സ്വരൂപസാക്ഷാത്കാരം തന്നെയാണ് സാഹിതീകമായ സൗന്ദര്യത്തോടെ ഈ കൃതിയിൽ പാര്യന്തികമായി ഗുരുദേവൻ ലക്ഷീകരിച്ചിട്ടുള്ളത്. ചുരുങ്ങിയ വിവരണത്തിലൂടെ കുണ്ഡലിനിപ്പാട്ടിന്റെ യഥാർത്ഥമായ ഉള്ളടക്കം വെളിപ്പെടുത്തുവാൻ യഥാശക്തി ശ്രമിക്കാം.

ആടു പാമ്പേ, പുനം തേടു പാമ്പേ,യരു-
ളാനന്ദക്കൂത്തു കണ്ടാടു പാമ്പേ.

തിങ്കളും കൊന്നയും ചൂടുമീശൻ പദ-
പങ്കജം ചേർന്നു നിന്നാടു പാമ്പേ.

വെണ്ണീറണിഞ്ഞു വിളങ്ങും തിരുമേനി
കണ്ണീരൊഴുകക്കണ്ടാടു പാമ്പേ.

*പാമ്പേ ആടു=* അല്ലയോ പാമ്പേ! നീ ആടിയാലും (ഇവിടെ പാമ്പായി സങ്കൽപ്പിച്ചിരിക്കുന്നത് കുണ്ഡലിനീശക്തിയെ ആകുന്നു. ലക്ഷ്യവും മാർഗ്ഗവും അറിയാതെ ആലസ്യത്തിലാണ്ടിരിക്കുന്ന ഒരു പാമ്പിനെ ഉത്സാഹത്തോടെ നൃത്തം ചെയ്യുവാൻ പ്രേരിപ്പിച്ചുകൊണ്ട് പാമ്പാട്ടി കുഴലൂതാറുണ്ടല്ലോ. ആ നിലയിൽ ചെയ്യുന്ന ഹിതമായ പ്രചോദനത്തിന്റെ രൂപത്തിൽ ആടുപാമ്പേ! എന്നുള്ള ഭാഗത്തെ സമന്വയിപ്പിക്കണം) *പാമ്പേ! പുനംതേടു* അല്ലയോ പാമ്പേ! നീ പുനത്തെ തേടിയാലും (പുനം പാമ്പിന്റെ വിശ്രാന്തിക്ക് സമർത്ഥമായ വാസസ്ഥാനമാണല്ലോ. പാമ്പിന് പുനത്തിൽ എത്തിച്ചേർന്നാൽ മാത്രമേ സ്വസ്ഥത ഉണ്ടാവുകയുള്ളൂ. ആ പുനത്തെ അന്വേഷിച്ച് കണ്ടെത്തുക തന്നെയാണ് ഇവിടെ വിധിക്കപ്പെട്ടിരിക്കുന്ന തേടൽ. ഞാൻ എവിടെ നിന്നു വന്നോ അവിടെ വീണ്ടും എത്തിച്ചേരുന്നതെങ്ങനെ ഇതാണല്ലോ ആദ്ധ്യാത്മികമായ സാധനയിൽ ഏർപ്പെട്ടിരിക്കുന്ന ഒരുവന്റെ ചിന്തയ്ക്ക് വിഷയമാകുന്നത്. അങ്ങനെയുള്ള സാധകന് ഗുരു നൽകുന്ന അനുശാസനം ഇവിടെ ആരംഭിക്കുന്നു.) *പാമ്പേ! അരുളാനന്ദ കൂത്ത് കണ്ടാടു=* അല്ലയോ പാമ്പേ, നീ അരുളിന്റെ അതായത് കൃപാപൂർവ്വകമായ അനുഗ്രഹത്തിന്റെ രൂപത്തിലുള്ള ആനന്ദക്കൂത്തുകണ്ടിട്ട് ആടിയാലും. (ഇവിടെ അരുൾ ശരണാർത്ഥികളായ ജീവരാശികളോടുള്ള ശ്രീപരമേശ്വരന്റെ അനുകമ്പതന്നെയാണ്. ഭഗവാൻ സദാ സ്വസ്വരൂപമായ ആനന്ദം പ്രകടമാക്കികൊണ്ട് നൃത്തം ചെയ്യുകയാണ്. ആ പരമപദത്തിലെത്തി ഭഗവാന്റെ ആനന്ദനൃത്തം കൺകുളിരെ കണ്ട് താനും ആനന്ദനൃത്തം ചെയ്യണമെന്നാണ് കുണ്ഡലിനീ ശക്തിയാകുന്ന പാമ്പിനേ പ്രേരിപ്പിക്കുന്നത്) *പാമ്പേ! തിങ്കളും കൊന്നയും ചൂടും ഈശൻ പദപങ്കജം ചേർന്നുനിന്ന് ആടൂ=* അല്ലയോ പാമ്പേ! നീ തിങ്കളിനേയും അതായത് ചന്ദ്രക്കലയേയും കൊന്നയേയും അതായത് കൊന്നപ്പൂവിനേയും ചൂടുന്ന അതായത് ശിരസ്സിൽ അലങ്കാരമായി അണിഞ്ഞിരിക്കുന്ന, ഈശന്റെ പദപങ്കജത്തോട് ചേർന്നുനിന്നുകൊണ്ട് ആടിയാലും. (ചന്ദ്രക്കലയും കൊന്നപ്പൂവും ശിവന്റെ ശിരോലങ്കാരങ്ങളാണല്ലോ. നർത്തകൻ അനുരൂപങ്ങളായ ആടയാഭരണങ്ങൾ അണിഞ്ഞിരിക്കുമല്ലോ. താളത്തിനൊത്തവണ്ണം കാലുകൾ പൊക്കിയും താഴ്ത്തിയും പ്രക്ഷേപിക്കുന്നതാണല്ലോ നൃത്തം. അങ്ങനെ നൃത്തം ചെയ്യുന്ന ഭഗവാന്റെ തൃപ്പാദപത്മത്തോട് ഏറ്റവും അടുത്തുനിന്നുകൊണ്ട് ആ നൃത്തത്തിനൊത്തവണ്ണം താനും ആടുമാറാകണമെന്ന് പാമ്പിനെ പ്രേരിപ്പിക്കുന്നു. പാമ്പിന്റെ നൃത്തം ഭഗവാന്റെ നൃത്തത്തോട് ഏകീഭവിച്ച് ലയം പ്രാപിക്കുക എന്നതു തന്നെയാണ് പരമമായ ലക്ഷ്യം.) *പാമ്പേ! വെണ്ണീ*

*റണിഞ്ഞ് വിളങ്ങും തിരുമേനി കണ്ണീരൊഴുകക്കണ്ട് ആടു* = അല്ലയോ പാമ്പേ! നീ വെണ്ണീറിനെ അതായത് ശുദ്ധവും ധവളവർണ്ണവും ആയ ഭസ്മത്തെ തിരുവുടൽ മുഴുവൻ പൂശി നല്ലപോലെ ശോഭിക്കുന്ന ഭഗവാന്റെ ദിവ്യമായ വിഗ്രഹത്തെ ആനന്ദം കൊണ്ട് മേൽക്കുമേൽ തള്ളി തള്ളിവരുന്ന കണ്ണീർ ഒഴുകുമാറ് നേരിട്ട് കണ്ടുകൊണ്ട് ആടിയാലും (ശ്രീപരമേശ്വരന്റെ തിരുവുടൽ മുഴുവൻ വെണ്ണീറണിഞ്ഞുള്ളതാണെന്ന് പ്രസിദ്ധമാണല്ലോ. ത്രിഗുണമയിയായ പ്രകൃതി വികാരങ്ങളടങ്ങി ബ്രഹ്മത്തിൽ ലീനയാകുന്നതിന്റെ പ്രതീകമായിട്ടാണ് തിരുനീറണിഞ്ഞ ഭഗവാനെ ഇവിടെ ചിത്രീകരിച്ചിരിക്കുന്നത്. അങ്ങനെയുള്ള ഭഗവാന്റെ നേരിട്ടുള്ള ദർശനം സാധകന് ആനന്ദാശ്രുക്കളോടെ സാധിക്കുവാനും ഭഗവാന്റെ നൃത്തത്തോട് പൊരുത്തപ്പെടുമാറ് നൃത്തം ചെയ്യുവാനും സംഗതിയാകട്ടെ എന്ന് ഇവിടെ ആശംസിക്കപ്പെട്ടിരിക്കുന്നു.)

ആയിരം കോടിയനന്തൻ നീയാനന-
മായിരവും തുറന്നാടു പാമ്പേ.

ഓമെന്നു തൊട്ടൊരു കോടി മന്ത്രപ്പൊരുൾ
നാമെന്നറിഞ്ഞുകൊണ്ടാടുപാമ്പേ.

പുള്ളിപ്പുലിത്തോൽ പുതയ്ക്കും പൂമേനിയെ-
ന്നുള്ളിൽ കളിക്കുമെന്നാടു പാമ്പേ.

പേയും പിണവും പിറക്കും ചുടുകാടു
മേയും പരംപൊരുളാടു പാമ്പേ.

പൂമണക്കുംകുഴലാളകം പൂകുമാ
കോമളമേനി കണ്ടാടു പാമ്പേ.

*പാമ്പേ! ആയിരം കോടിയനന്തൻ നീ ആനനം ആയിരവും തുറന്ന് ആടു*= അല്ലയോ പാമ്പേ! ആയിരം കോടി അനന്തന്മാർ ഒന്നു ചേർന്നാലെന്നപോലുള്ള ശക്തിയാർന്നു നീ നിന്റെ ആയിരം ആനനങ്ങളും അതായത് ഫണങ്ങളും തുറന്നിട്ട്, അതായത് വിടർത്തിയിട്ട് ആടിയാലും (ഭൂമിയെ താങ്ങുന്നത് അനന്തനെന്ന് പ്രസിദ്ധമല്ലോ. ആ അനന്തന്റെ ശക്തി ആയിരംകോടിമടങ്ങായാൽ കുണ്ഡലിനിയുടെ ശക്തിക്ക് സമാനമാകും, കുണ്ഡലിനിയുടെ ശക്തി അത്ര വലുതാണെന്നർത്ഥം. എന്നാൽ ആ ശക്തി തനിക്കുണ്ടെന്ന് അറിയാതെ മയങ്ങിക്കിടക്കുന്ന കുണ്ഡലിനിക്ക് സ്വപ്രഭാവം അറിയുമാറാക്കി അതുണർന്ന് ചുരുളുകളകറ്റി നേരേ നിവർന്ന് സുഷുമ്നാനാഡിയിലൂടെ സഹസ്രാരപത്മത്തിലെത്തി ആയിരം പത്തികളും വിടർത്തി മുകളിൽ പറഞ്ഞതുപോലെ ഭഗവാന്റെ ആനന്ദനൃത്തത്തോട് ചേർന്ന് നൃത്തം ചെയ്ത് ഉത്ത

രോത്തരം മുന്നേറുവാനാണ് ഇവിടെ പ്രചോദിപ്പിക്കുന്നത്. അനന്തന്റെ സഹസ്രഫണത്വത്തോട് പൊരുത്തപ്പെടുവാനാണ് ഇവിടെ കുണ്ഡലിനിക്കും ആയിരംആനനങ്ങൾ ഉണ്ടെന്ന് ഉദ്ഭാവനം ചെയ്തത്. )

*പാമ്പേ! നാം 'ഓമെന്ന് തൊട്ട് ഒരു കോടി മന്ത്രപ്പൊരുൾ' ആണ് എന്ന് അറിഞ്ഞുകൊണ്ട് ആടു*= അല്ലയോ പാമ്പേ! നാം അതായത് തന്റെ യഥാർത്ഥമായ മഹിമാതിരേകം ഉപദേശത്താൽ അറിഞ്ഞു ഞാൻ ഓങ്കാരം തുടങ്ങിയുള്ള ഒരു കോടിമന്ത്രങ്ങളുടെ പൊരുളാണ് എന്ന് ഉറപ്പായി ധരിച്ചുകൊണ്ട് ആടിയാലും (പ്രണവം എന്ന് പ്രസിദ്ധമായ ഓങ്കാരമാണല്ലോ മന്ത്രങ്ങളിൽ ആദിമമായിട്ടുള്ളത്. എല്ലാ മന്ത്രങ്ങളും ഓങ്കാരപൂർവ്വകമായിട്ടാണ് പ്രയോഗിക്കേണ്ടതെന്നും വ്യവസ്ഥയുണ്ട്. മന്ത്രങ്ങളും ബ്രാഹ്മണങ്ങളും ചേർന്നതാണ് വേദം. വേദത്തിൽ പ്രാധാന്യം മന്ത്രങ്ങൾക്കു തന്നെയാണ്. ഋഷി, ദേവത, ഛന്ദസ് എന്നിവ അറിഞ്ഞുകൊണ്ട് വേണം ഓരോ മന്ത്രവും ജപിക്കുവാൻ. അഗ്നിയാദികളായി എത്രയോ ദേവതകൾ വൈദികസൂക്തങ്ങളിൽ പരാമർശിക്കപ്പെട്ടിരിക്കുന്നു. കോടിക്കണക്കിന് മന്ത്രങ്ങളുണ്ടെങ്കിലും അവയുടെ പാരമാർത്ഥികമായ പൊരുൾ ഏകവും അദ്വിതീയവും ആയ ബ്രഹ്മമാകുന്നു. ആ ബ്രഹ്മം തന്നെയാണ് താനെന്നുള്ള അഭേദഭാവനയോടുകൂടി വേണം സാധകൻ സമാധിപരിശീലനം ചെയ്യുവാൻ. തത്ത്വമസി, 'അഹം ബ്രഹ്മാസ്മി' എന്നീ മഹാവാക്യങ്ങളുടെ പ്രതിപാദനത്തോട് സമാനാർത്ഥകമാണ് ഈ ഈരടിയെന്ന് അനുസന്ധാനം ചെയ്യാവുന്നതാണ്).

*പാമ്പേ! എന്നുള്ളിൽ പുള്ളിപ്പുലിത്തോൽ പുതയ്ക്കും പൂമേനി കളിക്കും എന്ന് ആടു*= അല്ലയോ പാമ്പേ ! നീ 'എന്നുള്ളിൽ' അതായത് എന്റെ ഉള്ളത്തിൽ പുള്ളിപ്പുലിത്തോൽ പുതയ്ക്കുന്ന പൂമേനി അതായത് പുള്ളിപ്പുലിയുടെ തോലിനെ ഉത്തരീയമായി തന്റെ പൂമേനിയിൽ ചാർത്തുന്ന ശ്രീപരമേശ്വരൻ കളിക്കുമാറാകും എന്നുള്ള ഉറച്ച വിശ്വാസത്തോടെ ആടിയാലും. (പുള്ളിപ്പുലിത്തോൽ പുതയ്ക്കുന്ന പൂമേനി എന്നതുകൊണ്ട് പരമശിവന്റെ മൂർത്തിസങ്കൽപ്പമാണ് നിർദ്ദിഷ്ടമായിരിക്കുന്നത്. ദക്ഷിണാമൂർത്തിയായ ഭഗവാനെ വ്യാഘ്രചർമ്മോത്തരീയനായി വർണ്ണിച്ചിട്ടുണ്ട്. പൊൻനിറമാർന്ന ഭഗവാന്റെ തിരുവുടലിന്റെ മൃദുത്വാതിശയമാണ് പൂമേനിയെന്നുള്ള പരാമർശത്താൽ വ്യക്തമാകുന്നത്. ധ്യാനത്തിന്റെ പരിപാകദശയിൽ സാധകന്റെ ഹൃദയപുണ്ഡരീകം വികസിച്ച് ദഹരാകാശത്തിൽ ഉപാസനാമൂർത്തിയോട് താദാത്മ്യം പ്രാപിച്ചുള്ള നില സാക്ഷാത്കരിക്കപ്പെടുകയെന്നുള്ളതാണ് പരമമായ ലക്ഷ്യം. ആ സിദ്ധി നിശ്ചയമായും കൈവരുമെന്നുള്ള വിശ്വാസം സാധനാവേളയിൽ അഭങ്ഗുരമായി തുടരണമെന്നാണ് ഈ ഈരടിയിൽ ഉദ്ബോധിപ്പിച്ചിരിക്കുന്നത്)

*പാമ്പേ! പേയും പിണവും പിറക്കും ചുടുകാടുമേയും പരംപൊരുൾ* (തന്നെയാണ് ഞാനെന്നുള്ള അഭേദഭാവനയോടെ) *ആടു*= അല്ലയോ പാമ്പേ! പേയും പിണവും അതായതു പിശാചങ്ങളും പ്രേതങ്ങളും പിറക്കുന്നതായ, ആവിർഭാവം കൊള്ളുന്നവയായ ചുടുകാടിനെ മേയുന്ന അതായത് വിഹാരരംഗമാകുന്ന പരംപൊരുൾ അതായത് മായാതീതമായ തത്ത്വം അതായത് പരബ്രഹ്മം തന്നെയായ ശ്രീപരമേശ്വരൻ ആണ് ഞാനെന്നുള്ള ദൃഢമായ ഭാവനയോടു കൂടി നീ ആടിയാലും . (ഭൂതപ്രേതപിശാചുക്കൾ ആവിർഭവിക്കുന്ന ശ്മശാനം ശിവന്റെ വിഹാരരംഗമെന്ന് പ്രസിദ്ധമല്ലോ. പേയും പിണവും പിറക്കുന്നത് എന്നതുകൊണ്ട് ശ്മശാനത്തിന്റെ ഭീഷണതയാണ് സൂചിതമായിരിക്കുന്നത്. അങ്ങനെയുള്ള ശ്മശാനത്തെ ആവാസസ്ഥാനമാക്കുന്ന ശിവന്റെ നിർഭയത്വം അവർണ്ണനീയമാണല്ലോ. താനല്ലാതെ മറ്റൊന്നുമില്ലെന്നുള്ള ശിവന്റെ പരബ്രഹ്മഭാവം സുവ്യക്തമാണ്. പ്രപഞ്ചം നിശേഷമടങ്ങിയുള്ള സംഹാരദശയിലും യാതൊരു ഭാവഭേദവും ഇല്ലാതെ സമുല്ലസിക്കുന്ന ശിവമൂർത്തിയായ പരബ്രഹ്മം തന്നെയാണ് ഞാനെന്നുള്ള ഭാവന സാധകന് ഉണ്ടായിരിക്കണമെന്നുള്ളതാണ് ഈ ഈരടിയിലേയും പ്രതിപാദ്യം.

*പാമ്പേ! പൂമണക്കും കുഴലാളകം പൂകുമക്കോമളമേനി കണ്ട് ആടു*= അല്ലയോ പാമ്പേ! പൂവിന്റെ മണത്തിനു തുല്യമായ മണമുള്ള കുഴലോട് അതായത് തിരുമുടിയോടു കൂടിയവൾ - ശ്രീപാർവ്വതീദേവി ഏതൊരു ഭഗവാന്റെ അകം പൂകുന്നുവോ, അതായത് പ്രിയമെന്ന നിലയിൽ ഹൃദയത്തിലേക്ക് പ്രവേശിക്കുന്നുവോ ആ കോമളമേനിയെ അതായത് മൃദുലമായ തിരുവുടലോടുകൂടിയ ഭഗവാൻ ശ്രീപരമേശ്വരനെ, നീ തന്റെ ഉള്ളത്തിൽ തെളിഞ്ഞു വിളങ്ങുന്നതു കണ്ടുകൊണ്ട് ആടിയാലും. (ശ്രീ പാർവ്വതീദേവിയുടെ തിരുമുടി പ്രകൃത്യാതന്നെ പൂമണമുള്ളതാണെന്ന് തമിഴ് സാഹിത്യത്തിൽ പ്രസിദ്ധമത്രെ. ആ സ്ത്രീരത്നം ശ്രീപരമേശ്വരന്റെ ഹൃദയേശ്വരിയത്രെ! ആ നിലയിൽ ശ്രീപാർവതീദേവിയെ സ്വഹൃദയത്തിൽ കുടിയിരുത്തിയിരിക്കുന്നത്, ആ കോമളമൂർത്തിയായ ശ്രീപരമേശ്വരൻ തന്റെ ഹൃദയത്തിൽ തെളിഞ്ഞുകണ്ടുകൊണ്ട് ആട്ടം തുടരുവാനാണ് ഇവിടെ പ്രേരിപ്പിക്കുന്നത്.)

നാദത്തിലുണ്ടാം നമശ്ശിവായപ്പൊരു-
ളാദിയായുള്ളതെന്നാടു പാമ്പേ.

പൂമലരോനും തിരുമാലുമാരും പൊൻ-
പൂമേനി കണ്ടില്ലെന്നാടു പാമ്പേ.

കാമനെച്ചുട്ട കണ്ണുള്ള കാലാരിതൻ-
നാമം നുകർന്നു നിന്നാടു പാമ്പേ.

വെള്ളിമലയിൽ വിളങ്ങും വേദപ്പൊരു-
ളുള്ളിൽ കളിക്കുമെന്നാടു പാമ്പേ.

*പാമ്പേ! നമശ്ശിവായപ്പൊരുളാദിയായുള്ളത് നാദത്തിൽ ഉണ്ടാം എന്ന് ആടു* = അല്ലയോ പാമ്പേ നമശ്ശിവായ എന്ന പഞ്ചാക്ഷരമന്ത്രത്തിന്റെ പൊരുൾ (തത്ത്വം) മന്ത്രം ശബ്ദാത്മകമാണല്ലോ. ഓരോ മന്ത്രത്തിന്റേയും പൊരുൾ ദേവതാസാക്ഷാത്കാരം തന്നെയാകുന്നു. മന്ത്രങ്ങൾക്കും ദേവതകൾക്കും നാനാത്വം പ്രതിഭാസിക്കുന്നുണ്ടെങ്കിലും പാരമാർത്ഥികമായി എല്ലാം ഒന്നു തന്നെ. ജപിക്കുന്നവനും ജപത്തിലൂടെ ധ്യാനിക്കപ്പെടുന്നവനും ജപവും ആകുന്ന ത്രിപുടി അറ്റ് തെളിയുന്നതാണ് മന്ത്രപ്പൊരുൾ. നമശ്ശിവായ എന്നതിൽ അഞ്ച് അക്ഷരങ്ങൾ അടങ്ങിയിരിക്കുന്നു. അതുകൊണ്ടാണ് പഞ്ചാക്ഷരം എന്നു പറയുന്നത്. നമഃ എന്ന പദത്തിന് ത്യാഗം എന്നുള്ള അർത്ഥമാണ് പഞ്ചാക്ഷരമന്ത്രഭാഷ്യത്തിൽ പദ്മപാദാചാര്യർ നൽകിയിട്ടുള്ളത്. ശിവനായിക്കൊണ്ട് ത്യജിക്കുന്നുവെന്നർത്ഥം. ഇന്നതിനെ ത്യജിക്കുന്നുവെന്ന് പറയാത്തതുകൊണ്ട് അഹന്തയേയും മമതയേയും ആണ് സാധകൻ ശിവനായിക്കൊണ്ട് സമർപ്പിക്കുന്നത്. മന്ത്രത്തിന്റെ ആദിയിൽ പ്രണവം ചേർക്കുന്നതും ചേർക്കാതിരിക്കുന്നതും അധികാരഭേദം നിരൂപിച്ചിട്ടാണ്. മന്ത്രത്തിന്റെ ഋഷി, ഛന്ദസ്, ദേവത എന്നിവ അറിഞ്ഞിരിക്കണം. ദേവതയുടെ ധ്യാനം നിർദ്ദേശിക്കുന്ന ശ്ലോകവും ഉണ്ടായിരിക്കും.) ആദിയായുള്ളത് (മുതലായുള്ളത്- ഇവിടെ നമഃശിവായപ്പൊരുളിനെയാണ് ഒന്നാമത്തേതായി നിർദ്ദേശിച്ചിരിക്കുന്നത്. അതുപോലെ എത്രയോ പൊരുളുകൾ ഉണ്ടാവാം.) നാദത്തിൽ ഉണ്ടാകും. നാദത്തിൽ തെളിയുമാറാകും (ഇവിടെ നമശ്ശിവായപ്പൊരുളാദിയായത് ആവിർഭവിക്കുമെന്ന് നിർദ്ദിഷ്ടമായ സ്ഥാനമാകുന്ന നാദം അനുസന്ധാനം ചെയ്യപ്പെടുന്ന മന്ത്രനാദം തന്നെയാകുന്നു. നാദം എന്നതിന് അവ്യക്തമായ ശബ്ദം എന്നാണർത്ഥം. ശാബ്ദികന്മാർ മധ്യമനാദത്തെയാണ് നാദമെന്ന് വ്യവഹരിക്കുന്നത്. മധ്യമയ്ക്ക് അപ്പുറമാണ് പശ്യന്തി. യോഗികൾക്കുമാത്രം ഗമ്യയാണ് പശ്യന്തി. പശ്യന്തിക്കപ്പുറമായുള്ള പരയാകട്ടെ യോഗികൾക്കും അഗമ്യയത്രേ. അതുതന്നെയാണ് പരമമായ തത്ത്വം. നാദത്തിൽ ആവിർഭവിക്കുമെന്ന് പറയപ്പെട്ട പൊരുൾ പശ്യന്തിയാണെന്നെടുത്താൽ മതിയാകും. കുണ്ഡലിനി മുന്നോട്ടു പ്രസരിക്കവേ ഇഷ്ടദേവതാസാക്ഷാത്കാരം സിദ്ധിക്കുമെന്നാണ് ആശംസിക്കപ്പെട്ടിരിക്കുന്നത്) എന്നു വിശ്വസിച്ചുകൊണ്ട് നീ ആടിയാലും.

*പാമ്പേ പൂമലരോനും തിരുമാലും ആരും പൊൻപൂമേനി കണ്ടില്ല എന്ന് ആടു*= അല്ലയോ പാമ്പേ! പൂമലരോൻ, തിരുമാൽ എന്നിവരാരും കണ്ടിട്ടില്ലാത്ത പൊൻപൂമേനിയാണ് നീ കാണാൻ പോകുന്നതെന്ന് വിശ്വസിച്ചുകൊണ്ട് ആടിയാലും (പൂമലരോൻ എന്ന പദം ബ്രഹ്മാ

വിനെയാണ് കുറിക്കുന്നത്. പൂമലരിൽ അതായത് താമരപ്പൂവിൽ ജനിച്ചതുകൊണ്ടാണ് ബ്രഹ്മാവിന് പൂമലരോൻ എന്ന പേരുണ്ടായത്. വിടർന്ന പൂമൊട്ട് മലർ. മലരിൽ പൂവെന്നുള്ള വിശേഷണം മൃദുത്വാതിശയത്തെ ദ്യോതിപ്പിക്കുന്നു. മലരുകളിൽ വച്ച് ഏറ്റവും മൃദുവായത് താമരപ്പൂവ് തന്നെയാണ്. മാൽ വിഷ്ണുവാചകമാണ്. തിരുമാൽ എന്നതിലെ തിരു എന്നുള്ള വിശേഷണം മഹത്വദ്യോതകമാണ്. പെട്ടെന്ന് ആവിർഭവിച്ച ആ തേജസ്സ് എന്താണെന്നറിയാതെ കുഴങ്ങിയ ദേവന്മാർ തങ്ങളിൽ വച്ച് പ്രമുഖരായ ബ്രഹ്മാവിനേയും വിഷ്ണുവിനേയും ശരണം പ്രാപിക്കുകയും ബ്രഹ്മാവ് ഹംസരൂപത്തിൽ മുകളിലോട്ടും മഹാവിഷ്ണു വരാഹരൂപത്തിൽ താഴോട്ടും ചെന്നുവെന്നും അടികാണാതെ മഹാവിഷ്ണു തിരിച്ചുവരികയും മുടികണ്ടില്ലെങ്കിലും കണ്ടതായി കള്ളസാക്ഷ്യത്തോടുകൂടി ബ്രഹ്മാവ് എത്തുകയും ചെയ്തുവെന്നും ഉള്ള പൗരാണിക വൃത്തം ഗുരുദേവന്റെ ശിവശതകത്തിലും മറ്റും പരാമൃഷ്ടമായിട്ടുണ്ടല്ലോ. ചുരുക്കത്തിൽ ബ്രഹ്മാവും വിഷ്ണവും മറ്റു ദേവന്മാരും യാതൊരു ദർശനത്തിന് എത്രതന്നെ പരിശ്രമിച്ചിട്ടും കെല്പില്ലാത്തവരായോ ആ മഹാഭാഗ്യം തനിക്കു കൈവരുമെന്നുള്ള ആശംസ സാധകനു ശരിക്കും പ്രോത്സാഹനമാകുമല്ലോ. ബ്രഹ്മാദികൾ കാണാത്തതും താൻ കാണാൻ പോകുന്നതുമായ നിർദ്ദിഷ്ടമായ പൊൻപൂമേനി, പൊൻനിറവും പൂവിന്റേതുപോലുള്ള മൃദുത്വവും ഉള്ള തിരുവുടലോടുകൂടിയ ശ്രീപരമേശ്വരൻ തന്നെയാണ്.)

*പാമ്പേ! കാമനെ ചുട്ട കണ്ണ് ഉള്ള കാലാരിതൻ നാമം നുകർന്നു നിന്ന് ആടു=* അല്ലയോ പാമ്പേ ! കാമദേവനെ ഭസ്മീകരിച്ച കണ്ണ് യാതൊരുവനുണ്ടോ ആ കാലാരിയുടെ തിരുനാമം ഉച്ചരിച്ചുള്ള മാധുര്യം ആസ്വദിച്ചുകൊണ്ട് നീ ആടിയാലും.

മാർക്കണ്ഡേയനുവേണ്ടി കാലനെ തൃക്കാൽകൊണ്ട് എടുത്തെറിഞ്ഞ കഥ ശിവന്റെ അപദാനങ്ങളിൽ പ്രസിദ്ധമാണല്ലോ. അങ്ങനെയാണ് ശിവൻ കാലാരിയായത്. പരിച്ഛേദകങ്ങളിൽ പരമമായ കാലത്തിനും അപ്പുറമായതുകൊണ്ട് കാലാരിപദം പരബ്രഹ്മത്തിനു ചേരും. ഇന്ദ്രാദികളുടെ പ്രേരണയാൽ കാമദേവൻ ദക്ഷിണാമൂർത്തിയായ ഭഗവാന്റെ തപസ്സിന് ഭംഗം വരുത്തുവാൻ തക്കംനോക്കി സമ്മോഹനാസ്ത്രം പ്രയോഗിക്കവേ ഭഗവാന്റെ അഗ്നിമയമായ നെറ്റിക്കണ്ണുതുറന്ന് കാമദേവൻ ദഹിച്ചുപോയ കഥ പ്രസിദ്ധമാണല്ലോ. ആദ്ധ്യാത്മികചര്യയിൽ സാധകന് ഏറ്റവും വലിയ പ്രതിബന്ധം ഐഹികമോ ആമുഷ്മികമോ ആയ ഭോഗത്തിലുള്ള കാമമാണല്ലോ. ആ കാമത്തെ ജയിക്കുന്നതിന് കാമദാഹകനായ ശിവൻ തന്നെയാണല്ലോ ശരണം. *പാമ്പേ! വെള്ളിമലയിൽ വിളങ്ങും വേദപ്പൊരുൾ ഉള്ളിൽ കളിക്കും എന്ന് ആടു=* അല്ലയോ പാമ്പേ! വെള്ളിമലയിൽ (കൈലാസത്തിൽ)

വിളങ്ങുന്നതായ വേദപ്പൊരുൾ (എല്ലാ വേദങ്ങളുടേയും മുഖ്യമായ പ്രതിപാദ്യതത്ത്വം പരബ്രഹ്മം തന്നെയായ ശ്രീപരമേശ്വരൻ ആണല്ലോ.) തന്റെ ഉള്ളിൽ നിന്നും വിഹാരം ചെയ്യും എന്നുള്ള വിശ്വാസത്തോടുകൂടി നീ ആടിയാലും.

വേദപ്പൊരുളെന്ന് പറഞ്ഞതുകൊണ്ട് പ്രത്യക്ഷാദിപ്രമാണങ്ങൾക്ക് അഗോചരവും മന്ത്രദ്രഷ്ടാക്കളായ ഋഷിമാരിലൂടെ ലഭിച്ച ശ്രുതികളാകുന്ന ശബ്ദപ്രമാണത്തിന് മാത്രം ഗോചരവുമാണ് പ്രകൃതമായ വസ്തുവെന്ന് സൂചിതമായിരിക്കുന്നു.

എല്ലാമിറക്കിയെടുക്കുമേകൻ പദ-
പല്ലവം പറ്റിനിന്നാടു പാമ്പേ.

എല്ലായറിവും വിഴുങ്ങി വെറും വെളി-
യെല്ലയിലേറിനിന്നാടു പാമ്പേ.

എല്ലാം വിഴുങ്ങിയെതിരറ്റെഴുന്നൊരു
ചൊല്ലെങ്ങുമുണ്ടുനിന്നാടു പാമ്പേ.

ചൊല്ലെല്ലാമുണ്ടു ചുടരായെഴും പൊരു-
ളെല്ലയിലേറിനിന്നാടു പാമ്പേ.

*പാമ്പേ! എല്ലാം ഇറക്കി എടുക്കുമേകൻപദ പല്ലവം പറ്റിനിന്ന് ആടു=* അല്ലയോ പാമ്പേ! എല്ലാം ഇറക്കിയിട്ട് അതായത് കല്പാരംഭത്തിൽ തന്നിൽ നിന്നും ഭോഗ്യമായ ജഗത്തിനെയും കർമ്മശേഷമുള്ള ജീവന്മാരേയും സൃഷ്ടിച്ചിട്ട് , കല്പാവസാനത്തിൽ തന്നിലേക്കു തന്നെ സംഹരിക്കുന്നു. താൻ ഏകൻ മാത്രമായുള്ള ശ്രീപരമേശ്വരന്റെ തൃക്കാൽതളിരിനോടു ചേർന്ന് നിന്നുകൊണ്ട് നീ ആടിയാലും

യാതൊന്നിൽ നിന്നുമാണോ ഈ ഭൂതങ്ങൾ ജനിക്കുന്നത്, യാതൊന്നിലാണോ ജനിച്ചവ ജീവിക്കുന്നത്, യാതൊന്നിലേക്കാണോ പ്രയാണം ചെയ്ത് ലയിക്കുന്നത്, അതാണ് വിചാരം ചെയ്യപ്പെടേണ്ടത്. അതുതന്നെയാണ് ബ്രഹ്മം എന്നുള്ള ബ്രഹ്മലക്ഷണമാണ് എല്ലാം ഇറക്കിയെടുക്കുന്നവൻ എന്നുള്ളതുകൊണ്ട് നിർദ്ദിഷ്ടമായിരിക്കുന്നത്. അതേ ബ്രഹ്മംതന്നെയായ ശ്രീപരമേശ്വരന്റെ തൃപ്പാദങ്ങളെ സമാശ്രയിച്ചുകൊണ്ട് അല്ലലേതുമറിയാതെ നൃത്തം ചെയ്യുവാനാണ് കുണ്ഡലിനിയെ പ്രേരിപ്പിക്കുന്നത്. സൃഷ്ടിയും സ്ഥിതിയും സംഹാരവും ഈശ്വരന്റെ ലീലയാണെന്നുള്ള വാസ്തവമറിഞ്ഞ് നാനാത്വത്തിൽ വിഭ്രമിക്കാതെ ഏകാഗ്രതയോടുകൂടി പരമപദപ്രാപ്തിക്കുള്ള സാധന തുടരുകയാണ് നമ്മുടെ കർത്തവ്യം.

*പാമ്പേ! എല്ലാ അറിവും വിഴുങ്ങി വെറുംവെളി എല്ലയിൽ ഏറിനിന്ന്*

*ആടു- അല്ലയോ പാമ്പേ!* = ബുദ്ധി മുതൽ സ്ഥാവരം വരെയുള്ള അനാത്മാക്കളെ കുറിക്കുന്ന അറിവുകളെല്ലാം യാതൊന്നിൽ പാടേ അടങ്ങുന്നുവോ അങ്ങനെയുള്ള വെറും വെളി എല്ലയിൽ അതായത് മായാവിമുക്തമായ ബ്രഹ്മത്തിന്റെ പരമസീമയായുള്ള മണ്ഡലത്തിൽ എല്ലാ പടികളും കടന്നുകയറി നിലയുറപ്പിച്ചുകൊണ്ട് നീ ആടിയാലും.

മദ്ധ്യാഹ്നസൂര്യപ്രകാശത്തിൽ മറ്റെല്ലാ ജ്യോതിസ്സുകളും മങ്ങിപ്പോകുമല്ലോ. യാതൊന്ന് വിജ്ഞാതമാകവേ ഇതെല്ലാം വിജ്ഞാതമാകുന്നുവോ അതാണ് ബ്രഹ്മമെന്നുള്ള ശ്രുതിവാക്യം ഇവിടെ ഓർമ്മിക്കാവുന്നതാണ്. വെറുംവെളി മായാസംബന്ധമില്ലാത്ത ബ്രഹ്മം തന്നെ. എലുക എന്നതിന്റെ സങ്കുചിതരൂപമാണ് എല്ല. വെറുംവെളിയുടെ എല്ല-എല്ലാ അതിരുകളും കടക്കുന്ന വ്യാപകമായ മണ്ഡലമാണല്ലോ. യാതൊന്നിന്റെ വിവർത്തമാണോ പ്രപഞ്ചം ആ അധിഷ്ഠാനത്തിന്റെ ജ്ഞാനം വീണ്ടെടുത്ത് സ്വസ്വരൂപത്തിൽ അവസ്ഥാനം ചെയ്യുവാനുള്ള പരമപുരുഷാർത്ഥത്തെ ഊന്നിക്കൊണ്ട് സാധന തുടരുവാനത്രേ ഇവിടെ ഉദ്ബോധിപ്പിക്കുന്നത്.

*പാമ്പേ! എല്ലാം വിഴുങ്ങി എതിരറ്റ് എഴുന്ന ഒരു ചൊല്ല് എങ്ങും ഉണ്ട്* (അതിനെ) *അറിഞ്ഞ് ആടു*= ദൃശ്യങ്ങളെ മുഴുവൻ ഉള്ളടക്കിക്കൊണ്ട് തനിക്ക് നേരായി മറ്റൊന്നില്ലാതെ പൊങ്ങുന്നതായ ഒരു ശബ്ദം സർവ്വവ്യാപിയായി മുഴങ്ങുന്നുണ്ടെന്ന് ഗുരൂപദേശത്താൽ അറിഞ്ഞുകൊണ്ട് അതിന്റെ സാക്ഷാത്കാരത്തിനു വേണ്ടി നീ ആടിയാലും. സാധകന് ഒരു ഘട്ടത്തിൽ ആകാശമാകെ ധ്വനിമയമായി അനുഭവപ്പെടുമെന്നും സർവ്വവ്യാപിയായ ആ ധ്വനിയിൽ ദൃശ്യജാലം മുഴുവൻ ലയിക്കുമെന്നും പറയപ്പെട്ടിരിക്കുന്നു. ആ അനുഭവത്തെക്കുറിച്ച് മുന്നറിയിപ്പ് നൽകി സാധനയെ പ്രോത്സാഹിപ്പിക്കുകയാണ് ഇവിടെ ചെയ്തിരിക്കുന്നത്. ദൃശ്യങ്ങളെ മുഴുവൻ സംഹരിച്ച് പൊങ്ങിപരക്കുന്ന ആ നാദത്തിന്റെ അനുസന്ധാനത്തിലൂടെയാണ് ആത്മസാക്ഷാത്കാരം സാധിക്കേണ്ടത്. *പാമ്പേ! ചൊല്ലെല്ലാമുണ്ട് ചുടരായെഴും പൊരുളെല്ലയിൽ ഏറി നിന്ന് ആടൂ*= അല്ലയോ പാമ്പേ ! കഴിഞ്ഞ ഈരടിയിൽ നിർദ്ദിഷ്ടമായ ചൊല്ലു തന്നെയും പാടേ അടക്കിക്കൊണ്ട് യാതൊന്നാണോ തേജോമയമായി എഴുന്നത്, ആ പൊരുളിന്റെ അതായത് സ്വയം പ്രകാശമായ ആത്മതത്ത്വത്തിന്റെ എല്ലയിൽ അതായത് മണ്ഡലത്തിൽ കയറിനിന്നുകൊണ്ട് നീ ആടിയാലും. ത്രിപുടിക്ക് അതീതമായ ആ ചൊല്ലും അടങ്ങുന്ന സ്ഥാനമാണ് സ്വയംപ്രകാശമായുള്ള ആത്മാവിന്റെ മണ്ഡലം. ആ പരമപദത്തിൽ എത്തിച്ചേരുവാനാണ് നാം സാധനയെ നയിക്കേണ്ടത്.

ദേഹം നിജമല്ല ദേഹിയൊരുവനീ
ദേഹത്തിലുണ്ടറിഞ്ഞീടു പാമ്പേ.

നാടും നഗരവുമൊന്നായി നാവിൽ നി-
ന്നാടു നിൻനാമമോതീടു പാമ്പേ.

ദേഹവും ദേഹിയുമൊന്നായ് വിഴുങ്ങിടു-
മേകനുമുണ്ടറിഞ്ഞീടു പാമ്പേ.

*പാമ്പേ! ദേഹം നിജമല്ല ഈ ദേഹത്തിൽ ദേഹി ഒരുവൻ ഉണ്ട്* (ഈ വസ്തുത നീ ) *അറിഞ്ഞിട്ട്* = അല്ലയോ പാമ്പേ! ദേഹം (ശരീരം) നിജമല്ല- പാരമാർത്ഥികമായ ഉണ്മയുള്ളതല്ല. (ഇവിടെ 'നിജം' എന്ന പദം തമിഴ്മട്ടിൽ പ്രയോഗിച്ചിരിക്കുകയാണ്. സംസ്കൃതത്തിൽ നിജം എന്നതിന് തന്റേത് എന്നാണർത്ഥം. അത് ഇവിടെ യോജിക്കുകയില്ല. ജനിക്കുക, ഇരിക്കുക, വർദ്ധിക്കുക , വിപരിണമിക്കുക,അപക്ഷയിക്കുക, നശിക്കുക എന്നിവയാണ് ആറുവികാരങ്ങൾ. ദേഹം വികാരങ്ങളാകകൊണ്ട് വാസ്തവികമല്ല) ഈ ദേഹത്തിൽ അതായത് ഓരോരുത്തരും താനാണെന്ന് കരുതുന്നതായുള്ള ശരീരത്തിൽ ദേഹി എന്ന നിലയിൽ– താൻ ദേഹമല്ല, പിന്നെയോ തന്റേതാണ് ഈ ദേഹം എന്ന് അഭിമാനിക്കുന്നവനായി ഒരുവൻ ഉണ്ട് എന്നുള്ള വസ്തുത നീ അറിഞ്ഞിടുക.!

ഇവിടെ ദേഹി എന്ന പദം നിരുപാധികമായ ആത്മാവിനെക്കുറിക്കുന്നതല്ല. പിന്നെയോ ജീവാത്മാവിനെക്കുറിക്കുന്നതാണ്. തുടർന്ന് 19-ാം ഈരടിയിൽ നിരുപാധികമായ ആത്മതത്ത്വം അദ്വിതീയമെന്ന നിലയിൽ ഉപദേശിക്കപ്പെടുന്നുണ്ടല്ലോ. ശരീരം തന്നെയാണ് ആത്മാവ് എന്നുള്ള ചാർവാകദർശനം നിരസിച്ച് ശരീരത്തിനപ്പുറം ശരീരാഭിമാനിയായ ജീവാത്മാവിലേക്ക് സാധകന്റെ ശ്രദ്ധയെ നയിക്കുകയാണ് ഈ ഈരടിയിൽ ചെയ്തിരിക്കുന്നത്. ഇത് ദേഹദേഹികൾക്കപ്പുറമായുള്ള അദ്വൈതസിദ്ധാന്തത്തിലേക്ക് നയിക്കുവാൻ ഉപകാരകമാകുമല്ലോ. ഈ ഈരടിയിൽ പാമ്പിനോട് ആടുവാൻ പ്രേരിപ്പിക്കുന്നതായി കാണപ്പെടുന്നില്ല. 19-ാം ഈരടിയിലും ഇതേപ്രകാരം തന്നെയാണ്. അതുകൊണ്ട് ഇവയെ (ഈ രണ്ട് ഈരടികളെ) ഉപദേശരൂപകമായി ഗ്രഹിച്ചാൽ മതിയാകും)

*പാമ്പേ ! നാടും നഗരവും ഒന്നായി നാവിൽ നിന്ന് ആടു നിൻനാമം ഓതീട്* = അല്ലയോ പാമ്പേ! നാടും നഗരവും ഒന്നായിട്ട് (നാടെന്നോ നഗരമെന്നോ ഭേദമില്ലാതെ നാട് എന്ന പദം ദേശത്തെ പൊതുവായും നഗരമെന്ന പദം തലസ്ഥാനത്തെയും കുറിക്കുന്നതാണ്. ഉപലക്ഷണമര്യാദയാ മറ്റുദേശവിഭാഗങ്ങളും ഗ്രഹിച്ചുകൊള്ളണം. അങ്ങനെയുള്ള സാമാന്യവിശേഷഭേദം കൂടാതെ സാധകൻ എവിടെയും നിസംഗമായും നിർഭീകമായും വർത്തിക്കുന്നവനായിട്ട് വേണമല്ലോ തന്റെ സാധന തുടരുവാൻ) നാവിൽ നിലകൊണ്ട് (ഇവിടെ നാവ് എന്ന പദം വാക്ക് എന്ന കർമ്മേന്ദ്രിയത്തെ നിർദ്ദേശിക്കുന്നു. സാധകൻ മനസ്സിനെ മറ്റുസ്ഥാനങ്ങളിൽ നിന്നും പ്രത്യാഹരിച്ച്, നാക്കിൽ മാത്രം നിലനിർത്തി

കൊണ്ടുവേണം തുടർന്നുള്ള അഭ്യാസം ചെയ്യേണ്ടതെന്ന് ഇവിടെ ഉദ്ബോധിപ്പിച്ചിരിക്കുന്നു.) ആടു- ആടിയാലും ; അതോടൊപ്പം നിൻ നാമം - ഓതീടു- നിന്റെ യഥാർത്ഥമായ പേര് ഓതിയാലും (ഇവിടെ ഓതുക എന്ന പദം സാധകൻ തുടർച്ചയായി ജപിക്കേണ്ടതിനെ നിർദ്ദേശിക്കുന്നതാണ്. അത് വെറും വ്യവഹാരത്തെക്കുറിക്കുന്നതല്ല. ഗുരു 'തത്ത്വമസി' എന്ന മഹാവാക്യത്തിലൂടെ അവൻ ബ്രഹ്മത്തിൽ നിന്നും അഭിന്നനാണെന്ന് ഉപദേശം നൽകിയിട്ടുണ്ടല്ലോ. തുടർന്ന് 'അഹം ബ്രഹ്മാസ്മി' എന്നാണ് സാധകനാൽ അനുസന്ധാനം ചെയ്യപ്പെടേണ്ടത്. പ്രണവം അതായത് ഓങ്കാരം ബ്രഹ്മവാചകമാകകൊണ്ട് അതാണ് നിൻനാമമായി പരാമർശിക്കപ്പെട്ടിരിക്കുന്നത്. പ്രണവം ജപിക്കണമെന്നർത്ഥം. അഥവാ 'ഹംസസ്സോഽഹം സോഽഹം ഹംസഃ' എന്ന മന്ത്രം തന്നെയാകാം ഇവിടെ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്)

*ദേഹവും ദേഹിയും ഒന്നായി വിഴുങ്ങിടുമേകനും ഉണ്ട്;* (ഈ തത്ത്വം) *നീ അറിഞ്ഞിട്*= അല്ലയോ പാമ്പേ! ദേഹത്തേയും ദേഹിയേയും (ദേഹം തന്റേതാണെന്ന് അഭിമാനിക്കുന്നവനേയും - ജീവനേയും) ഒന്നോട് വിഴുങ്ങുവാൻ കെല്പുറ്റ ഒരുവൻ കൂടി അതായത് ദേഹമാകുന്ന ഉപാധിയും ദേഹിയാകുന്ന ഉപഹിതനും യാതൊന്നിന്റെ സാക്ഷാത്കാരത്തോടുകൂടി നിരസ്തങ്ങളായിത്തീരുമോ അദ്വിതീയനായ, ആ ആത്മാവ് മൂന്ന് കാലത്തിലും ഉണ്മയുള്ള പാരമാർത്ഥികവസ്തുവായി വർത്തിക്കുന്നുവെന്നുള്ള യാഥാർത്ഥ്യം നീ അറിയുമാറാകണം. ( നീ ദേഹമല്ല; ദേഹാഭിമാനിയുമായ ജീവനുമല്ല. ഇവ രണ്ടും അനാദിയായ അവിദ്യയാൽ കല്പിതങ്ങളാണ്. ശാസ്ത്രത്താലും ഗുരൂപദേശത്താലും ദേഹദേഹികൾക്കപ്പുറമുള്ള ബ്രഹ്മമാണ് പാരമാർത്ഥിക സത്തയുള്ളതെന്നറിഞ്ഞ് മനനത്തിലൂടെ സംശയങ്ങൾ നീങ്ങി അതിന്റെ സാക്ഷാത്കാരത്തിനുവേണ്ടി തീവ്രമായ അഭിവാഞ്ഛ ആവഹിക്കണമെന്നാണ് ഇവിടെ സാധകന് നൽകുന്ന ഉദ്ബോധനം)

പേരിങ്കൽ നിന്നു പെരുവെളിയെന്നല്ല
പാരാദി തോന്നിയെന്നാടു പാമ്പേ.

ചേർന്നു നിൽക്കുമ്പൊരുളെല്ലാം ചെന്താരൊടു
നേർന്നു പോമ്മാറു നിന്നാടു പാമ്പേ!

*പാമ്പേ! പേരിങ്കൽ നിന്ന് പെരുവെളി* (തോന്നി); *എന്നല്ല പാരാദി* (യും) *തോന്നി എന്നു* (എന്നുള്ള വാസ്തവം അറിഞ്ഞുകൊണ്ട്) *ആടു*= അല്ലയോ പാമ്പേ! പേരിങ്കൽ നിന്നും അതായത് ബ്രഹ്മവാചകമായ പ്രണവത്തിൽ നിന്നും (ഓങ്കാരത്തിൽ നിന്നും) വിവർത്തപ്രക്രിയയിലൂടെ പെരുവെളി - പെരിയവെളി- വിഭുവായ ആകാശം ) തോന്നുമാ

റായി. (വാസ്തവത്തിലില്ലാത്തതാണ് ഉള്ളതെന്ന പോലെ തോന്നുമാറായത്. കയറിൽ കയറെന്നുള്ള അറിവില്ലായ്കകൊണ്ട് പാമ്പിന്റെ പ്രതീതി ഉണ്ടാകുന്നു. കയറാണെന്നറിയുന്നതോടു കൂടി പാമ്പ് മറയുന്നു. വിഭുവായ ആകാശത്തിന്റെ തോന്നൽ അധിഷ്ഠാനമായ ഓങ്കാരപ്പൊരുളിന്റെ സാക്ഷാത്കാരം കൊണ്ടേ ലഭിക്കുകയുള്ളൂ. പ്രപഞ്ചസൃഷ്ടിയിൽ പെരുവെളിയുടെ തോന്നലാണ് ആദ്യമായുണ്ടാകുന്നത്. അതിനെത്തുടർന്നാണ് മറ്റു തോന്നലുകൾ) എന്നു മാത്രമല്ല അതായത് പെരുവെളിയുടെ പ്രതീതി മാത്രമല്ല അതിനെ ത്തുടർന്ന് പാരാദികളും തോന്നുമാറായി. (പാരാദികൾ - പാര്, ആദിയായുള്ളവ. പാര് = പൃഥ്വി ഓങ്കാരത്തിൽ തോന്നിയ പെരുവെളിയിൽ മേൽക്കുമേൽ തോന്നുമാറായതാണ് മറ്റുള്ളവയെല്ലാം. പൃഥ്വിയും അപ്പും തേജസ്സും വായുവും തന്നെയാണ് മറ്റുള്ളവ. അവയുടെ പ്രതീതിക്രമം നേരെ മറിച്ചാണ്. അതായത് പെരുവെളിയിൽ വായു, വായുവിൽ തേജസ്സ്, തേജസ്സിൽ അപ്പ്, അപ്പിൽ പൃഥ്വി. പഥ്വി അപ്പിലും അപ്പ് തേജസ്സിലും തേജസ്സ് വായുവിലും വായു പെരുവെളിയിലും മുറയ്ക്ക് അടങ്ങവെ ഒടുവിൽ പെരുവെളി അധിഷ്ഠാനമായ ഓങ്കാരപ്പൊരുളിന്റെ സാക്ഷാത്കാരത്തോടെ മറയുന്നു. വിവർത്തപ്രക്രിയയിൽ ഒടുവിലത്തേതായ പൃഥ്വിയുടെ പ്രതീതിയെ മറ്റുള്ളവയുടെ പ്രതീതികൾക്ക് മുൻപായി പാരാദി തോന്നിയെന്ന് നിർദ്ദേശിച്ചത് മേല്പ്പറഞ്ഞരീതിയിൽ സമന്വയിപ്പിക്കണം. പഞ്ചഭൂതങ്ങളിൽ ഏറ്റവും സ്ഥൂലമായത് പൃഥ്വിയാകുന്നു. പൃഥ്വിയേക്കാൾ സൂക്ഷ്മമാണ് അപ്പ്, അപ്പിനെക്കാൾ സൂക്ഷ്മമാണ്തേജസ്സ്. തേജസ്സിനേക്കാൾ സൂക്ഷ്മമാണ് വായു. വായുവിനേക്കാൾസൂക്ഷ്മമാണ് ആകാശം. ആകാശത്തിൽ ശബ്ദമാകുന്ന ഒരു ഗുണമേയുള്ളൂ. വായുവിൽ ശബ്ദവും സ്പർശവും ഉണ്ട്. തേജസ്സിൽ ശബ്ദവും സ്പർശവും രൂപവും ഉണ്ട്.അപ്പിൽ ശബ്ദവും സ്പർശവും രൂപവും രസവും ഉണ്ട്. പൃഥ്വിയിലാകട്ടെ ശബ്ദസ്പർശരൂപരസങ്ങളോടുകൂടി ഗന്ധവും ഉണ്ട്. കാര്യം കാരണത്തിൽ നിന്നും അഥവാ ആരോപിതം അധിഷ്ഠാനത്തിൽ നിന്നും ഭിന്നമല്ലെന്നുള്ള അദ്വൈത സിദ്ധാന്തമാണ് ഈ ഈരടിയിൽ ലളിതമധുരമായി ആവിഷ്കരിക്കപ്പെട്ടിരിക്കുന്നത്) എന്നുള്ള അടിയുറച്ച വിശ്വാസത്തോടുകൂടി പരമപുരുഷാർത്ഥ സിദ്ധിക്കുവേണ്ടി നീ ആടിയാലും.

*പാമ്പേ! ചേർന്നുനിൽക്കും പൊരുളെല്ലാം ചെന്താരോട് നേർന്നു പോമ്മാറ് നിന്ന് ആടു*= അല്ലയോ പാമ്പേ! ചേർന്നുനിൽക്കുന്നവയായ എല്ലാ പൊരുളുകളും (ശ്രീപരമേശ്വരന്റെ തൃക്കാലാകുന്ന) ചെന്താരോട് എങ്ങനെയായാൽ നേർന്നുപോകുമോ അങ്ങനെ നീ നിലയുറപ്പിച്ച് ആടിയാലും (ദൈവദശകത്തിൽ 'ഒന്നൊന്നായെണ്ണിയെണ്ണിത്തൊട്ടെണ്ണും പൊരുളൊടുങ്ങിയാൽ നിന്നിടും ദൃക്കുപോലുള്ളം നിന്നിലസ്പന്ദമാ

കണം' എന്ന പദ്യത്തിൽ നിർദ്ദിഷ്ടമായ പൊരുൾ തന്നെയാണ് ചേർന്നു നില്ക്കും പൊരുളെല്ലാം എന്നിടത്തുള്ള പൊരുൾ. ബുദ്ധിമുതൽ സ്ഥാവരം വരെ ഉള്ള പ്രപഞ്ചപ്രതിഭാസങ്ങൾ തന്നെയാണ് അവിദ്യാദശയിൽ സാധകനോട് പറ്റിനിൽക്കുന്ന പൊരുളുകൾ. അവ മുഴുവൻ അതാതിന്റെ തത്ത്വം അനുക്രമമായി വിചാരിച്ച് സ്ഥൂലത്തിൽ നിന്നും പടിപടിയായി കൂടുതൽ കൂടുതൽ സൂക്ഷ്മത്തിലേക്ക് അടങ്ങുമ്പോൾ വൈഷമ്യമകന്ന് സാമ്യത്തിലൂടെ ആർജ്ജവം പ്രാപിക്കും. ഇല്ലാത്തത് ഇല്ലാത്തതെന്നും ഉള്ളത് ഉള്ളതെന്നും മനനത്തിലൂടെ അറിഞ്ഞറിഞ്ഞു വരുമ്പോൾ ഭേദങ്ങളകന്ന് ഒന്നിലടങ്ങി അതുമാത്രമായി ഭവിക്കുന്നതാണ്. ശബ്ദാദിവിഷയങ്ങൾ അതാതിനെ ഗ്രഹിക്കുന്ന ശ്രോത്രാദികളായ ഇന്ദ്രിയങ്ങളിലും ഇന്ദ്രിയങ്ങൾ മനസ്സിലും മനസ്സ് ബുദ്ധിയിലും ദൃശ്യങ്ങളിൽ സൂക്ഷ്മതമമായ ബുദ്ധി ദൃക്കായ ആത്മാവിൽ അടങ്ങി ദൃശ്യങ്ങളില്ലാതെ ദൃക്കെന്ന നിലയുമറ്റ് ആത്മാവ് 'ഏകമേവാദ്വിതീയം ബ്രഹ്മ' എന്ന പരമപദത്തിൽ അവസ്ഥാനം ചെയ്യുന്നു . സാധകന് ഈ പരമപദം വീണ്ടെടുക്കുന്നതിന് കരുണാകരനായ ശ്രീപരമേശ്വരന്റെ താണ്ഡവനൃത്തത്തിൽ അവിടുത്തെ ചെന്താമരത്താരിനോട് നിറത്തിലും മൃദുത്വത്തിലും മണത്തിലും സാമ്യം വഹിക്കുന്ന തൃക്കാലിന്റെ താളത്തിനൊപ്പിച്ചുള്ള ചലനങ്ങളെ നേരാംവണ്ണം നോക്കിക്കണ്ടുകൊണ്ട് കൂടുതൽ കൂടുതൽ ആ നൃത്തത്തോട് നിരന്ന് നിരന്ന് പൂർണ്ണമായി ലയിക്കുന്ന നിലയിൽ ആടുവാനാണ് കുണ്ഡലിനിയാകുന്ന പാമ്പിനെ ഈ അവസാനത്തെ ഈരടിയിലും പ്രേരിപ്പിച്ചിരിക്കുന്നത്.

കുണ്ഡലിനിപ്പാട്ട് എന്ന കൃതിയിൽ പാമ്പായി അധ്യവസായം ചെയ്തിരിക്കുന്നത് കുണ്ഡലിനിയെത്തന്നെയാണ്. എല്ലാ ശക്തികളുടെയും ഉറവിടവും അവയ്ക്ക് ഊക്കും ഉണർവ്വും നൽകുന്നതും എല്ലാ ശക്തികളേയും തന്നിലടക്കി ഒരേ ഒരു ശക്തിയായിട്ട് സുഷ്മ്നാനാഡിയിലൂടെ ഉയർന്നുപൊങ്ങി സഹസ്രാരപദ്മത്തിലെത്തി വാസ്തവത്തിൽ തന്നിൽ നിന്നും അഭിന്നനായ ശിവനോട് താദാത്മ്യം പ്രാപിക്കുകതന്നെയാണ് കുണ്ഡലിനിയാൽ - ജീവശക്തിയാൽ നിരന്തരമായ സാധനയിലൂടെ സാധിക്കേണ്ട സിദ്ധിയുടെ പാരമ്യം.

രാജയോഗവും ജ്ഞാനയോഗവും ഒന്നിനോടൊന്നു വിരോധമില്ലാതെ പരസ്പരപൂരകങ്ങളായി ശരിക്കും ഒന്നെന്നമട്ടിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന കുണ്ഡലിനിപ്പാട്ടിലെ അന്യാദൃശമായ സാമഞ്ജസ്യം ശ്രീനാരായണ ഗുരുദേവന്റെ യോഗനിഷ്ഠാവൈഭവം അറിഞ്ഞാസ്വദിക്കുവാൻ തികച്ചും പ്രയോജകീഭവിക്കുന്നതാണ്.

ആടരവമണിഞ്ഞീടുമവനൊരു
നാടായ് വരും നാമെന്നാടു പാമ്പേ!

*പാമ്പേ! നാം ആടരവമണിഞ്ഞീടുമവന് ഒരു നാടായ് വരും എന്ന് ആടു!* = അല്ലയോ പാമ്പേ! നാം (ഈ സർവനാമം പാമ്പിനെത്തന്നെയാണ് പരാമർശിക്കുന്നത്. ബഹുവചനമാകട്ടെ സാധകനായ തന്നിലുള്ള മതിപ്പിനെ ദ്യോതിപ്പിക്കുന്നു. ശിവപരമായ ഭാവനയിലൂടെ പരമപദത്തിലേക്ക് ഉയരുന്ന ജീവശക്തിയാകുന്ന കുണ്ഡലിനിക്ക് തന്നിൽ തികഞ്ഞ ആദരവുണ്ടാകുക സമുചിതമാണല്ലോ) ആടരവമണിഞ്ഞുകൊണ്ടിരിക്കുന്ന ആ ഭഗവാന്, അതായത് ശ്രീപരമേശ്വരന് ഏറ്റവും പ്രീതിയരുളുന്ന നിത്യനിവാസദേശമായി ഭവിക്കുമാറാകും എന്നുള്ള ഉറച്ചവിശ്വാസത്തോടു കൂടി നീ ആടിയാലും. (ആടരവം- പത്തിയുള്ള സർപ്പം. ശ്രീപരമേശ്വരന്റെ ആഭരണങ്ങളിൽ പ്രാമുഖ്യം ഫണീന്ദ്രനായ വാസുകിക്കും മറ്റുമാണല്ലോ. ജീവശക്തിയാകുന്ന കുണ്ഡലിനിയെ പാമ്പായി സങ്കൽപ്പിച്ചിട്ടുള്ളത് സർപ്പഭൂഷണനായ ഭഗവാന് കുറേക്കൂടി തന്നിൽ പ്രീതിയുണ്ടാകാമെന്നുള്ളതിന് സഹായകമത്രേ. സർപ്പഭൂഷണനായ ഭഗവാൻ തന്റെ ഹൃദ്ദേശത്തിൽ കുടികൊള്ളുമാറാകുമെന്നുള്ള ആശംസ സർവോത്കൃഷ്ടമാണല്ലോ.)

# ശിവസ്തവം
## (പ്രപഞ്ചസൃഷ്ടി)

ശ്രീനാരായണഗുരുദേവന്റെ ശിവപരങ്ങളായ സ്തോത്രകൃതികളിൽ 'ശിവസ്തവം' രീതിയുടെ സാരള്യംകൊണ്ടും പ്രതിപാദ്യത്തിന്റെ ഭാവ പരിപാകം കൊണ്ടും ശ്രദ്ധേയമാണ്. മിക്ക പദ്യങ്ങളും ശിവനെ അഭി സംബോധനം ചെയ്തുള്ള നിവേദനങ്ങളാണ്. മറ്റു പദ്യങ്ങളിലും ശിവന്റെ പൊരുൾ തന്നെയാണ് പ്രകീർത്തിക്കുന്നത്. പ്രപഞ്ചസൃഷ്ടി എന്ന് മറ്റൊരു പേരുകൂടിയുള്ള ഈ കൃതിയിൽ പ്രപഞ്ചത്തിന്റെ സൃഷ്ടി സ്ഥിതിസംഹാരങ്ങൾ ശിവന്റെ ലീലാപ്രകാരങ്ങളായി വിഭാവനം ചെയ്യ പ്പെട്ടിരിക്കുന്നു. ശിവനുമായുള്ള ഐക്യം തന്നെയാണ് പരമപുരു ഷാർത്ഥമായി സങ്കൽപ്പിതമായിരിക്കുന്നത്. അന്താദിപ്രാസം അനായാ സമായി ഘടിപ്പിച്ചിരിക്കുന്നുവെന്നുള്ളത് ഈ കൃതിയെ സംബന്ധിച്ചി ടത്തോളം എടുത്തുപറയത്തക്കതാണ്.

1

ചെവി മുതലഞ്ചുമിങ്ങു ചിതറാതെ മയങ്ങി മറി-
ഞ്ഞവിടെയിരുന്നു കണ്ടരിയ കണ്ണിലണഞ്ഞഴിയും
ഇവകളിലെണ്ണുമെണ്ണവുമടങ്ങി നിറഞ്ഞു പുറം
കവിയുമതേതതിന്റെ കളികണ്ടരുളീടകമേ!

അന്വയം : അകമേ! ചെവിമുതലഞ്ചും ഇങ്ങ് മയങ്ങിമറിഞ്ഞ് ചിത റാതെ അവിടെ ഇരുന്നു കണ്ട് അരിയ കണ്ണിൽ അണഞ്ഞ് അഴിയും ഇവകളിൽ എണ്ണുമെണ്ണവും അടങ്ങി നിറഞ്ഞ് പുറംകവിയുമത് ഏത്, അതിന്റെ കളികണ്ട് അരുളീട്!

അർത്ഥം : *അകമേ* = അല്ലയോ മനസ്സേ! (ഇവിടെ സാധകൻ തന്റെ മനസ്സിനെ അഭിസംബോധന ചെയ്ത് അതിന്റെ കർത്തവ്യത്തിലേക്ക് പ്രേരിപ്പിക്കുന്നു). *ചെവിമുതലഞ്ചും* = ചെവി തുടങ്ങിയ അഞ്ചിന്ദ്രിയ ങ്ങളും (ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, രസനം, ഘ്രാണം എന്നിവയഞ്ചു മാണ് ഇവിടെ ഗ്രഹിക്കപ്പെട്ടിരിക്കുന്നത്). *ഇങ്ങ്* = ഇവിടെ അതായത്

ഇന്ദ്രിയങ്ങൾക്ക് ഗോചരമായ ശബ്ദാദികളിൽ (ശ്രോത്രാദികൾക്ക് യഥാക്രമം വിഷയങ്ങളാണല്ലോ ശബ്ദസ്പർശരൂപ രസഗന്ധങ്ങൾ) *മയങ്ങി* = മയങ്ങിയിട്ട് (ശബ്ദാദികൾ സത്യങ്ങളാണെന്നും അവയോടുള്ള ചേർച്ച സുഖപ്രദമാണെന്നും ഉള്ള ഭ്രമത്താലാണല്ലോ ഇന്ദ്രിയങ്ങൾ ആകൃഷ്ടങ്ങളാകുന്നത്. മയങ്ങുകയെന്നാൽ വശീകരണത്തിൽ അകപ്പെടുകയാണല്ലോ. മയക്കം ജഡമായ ഇന്ദ്രിയത്തിന്റെ ധർമ്മമല്ല. എങ്കിലും ഇന്ദ്രിയത്തിന് സ്വതന്ത്രമായ പ്രവർത്തനം ആരോപിച്ച് വിഷയത്തിൽ മയങ്ങുന്നതായി നിർദ്ദേശിച്ചിരിക്കുകയാണ്. ഒന്നിൽ മയങ്ങിപ്പോയാൽ അതിൽ നിന്നും പിൻമാറുക പ്രയാസമാണല്ലോ. ഇതു തന്നെയാണ് ഇന്ദ്രിയങ്ങൾക്ക് സംഭവിക്കുന്നത്). *മറിഞ്ഞ്* = മറിഞ്ഞിട്ട് (സ്വസ്ഥാനത്തിൽ നിന്നും ഭ്രംശിക്കുന്നതാണല്ലോ മറിയുക. ഇന്ദ്രിയം വിഷയത്തിൽ കുടുങ്ങിപ്പോകുകയെന്നുള്ളതാണ് മറിച്ചിൽ എന്നതിനാൽ ലക്ഷിപ്പിക്കപ്പെട്ടിരിക്കുന്നത്) *ചിതറാതെ* = ചിതറുവാനിടവരാതെ (ശ്രോത്രത്തിന് വിഷയമായ ശബ്ദം പലതാകാമല്ലോ. അതുകൊണ്ട് ശ്രോത്രത്തിന്റെ പ്രവർത്തനം നാനാമുഖമാകുന്നതുകൊണ്ട് ചിതറിപ്പോകാവുന്നതാണല്ലോ. ഇതുപോലെ മറ്റിന്ദ്രിയങ്ങളും ചിതറിപ്പോകാവുന്നതാണ്. മയക്കവും മറിവും വന്നാലാണ് അങ്ങനെ ചിതറിപ്പോവുക. ചിതറിപ്പോകാതിരിക്കണമെങ്കിൽ മയങ്ങാതെയും മറിയാതെയും ശ്രദ്ധിക്കേണ്ടതാണ്. ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ നിന്നും പ്രത്യാഹരിക്കുകയെന്നുള്ള യോഗസാധനയാണ് ഇത്രയുംകൊണ്ട് പരാമൃഷ്ടമായിരിക്കുന്നത്). *അവിടെ ഇരുന്നു കണ്ട്* = ഓരോ ഇന്ദ്രിയവും എവിടെയാണോ വർത്തിക്കുന്നത് അതേ സ്ഥാനത്തിൽത്തന്നെ വർത്തിച്ചുകൊണ്ട്; (താൻ ഇല്ലെങ്കിൽ വിഷയം ഇല്ല. വിഷയം ഇല്ലെങ്കിലും താൻ ഉണ്ട് എന്നുള്ള തത്ത്വം ദർശിച്ച് ശ്രവിക്കുന്നതാണ് ശ്രോത്രം. ശ്രവിക്കപ്പെടുന്നതാണ് ശബ്ദം. ശ്രോത്രത്തിൽ ശബ്ദം അടങ്ങിപ്പോകുന്നു. ഇതുപോലെ ത്വഗാദികളിൽ സ്പർശാദികൾ അടങ്ങുന്നുവെന്ന് ഗ്രഹിക്കപ്പെടണം). *അരിയ കണ്ണിൽ* = (വിഷയങ്ങളെ ഇന്ദ്രിയങ്ങൾ കാണുന്നു. ഇന്ദ്രിയങ്ങളെ മനസ്സ് കാണുന്നു. മനസ്സിനേയും കാണുന്ന കണ്ണാണ് സർവഭൂതങ്ങളുടേയും ഹൃദ്ദേശത്തിൽ വർത്തിക്കുന്ന ഈശ്വരൻ. ഇവിടെ അരിയ കണ്ണ് എന്നു പറഞ്ഞിരിക്കുന്നത് സർവദൃക്സ്വരൂപനായ ഈശ്വരനെയത്രേ. സ്വയം ദർശിക്കുന്നതും മറ്റെല്ലാറ്റിനേയും ദർശിക്കുമാറാക്കുന്നതും എന്ന നിലയിൽ ശ്രേഷ്ഠമായ കണ്ണിൽ) *അണഞ്ഞ്* = അണഞ്ഞിട്ട് – ചേർന്നിട്ട് (ഇവിടെ അണയുന്നവ ചെവി മുതലായ ഇന്ദ്രിയങ്ങൾ തന്നെ) *അഴിയുമിവകളിൽ* = അഴിയുന്ന ഇവകളിൽ. വേർപ്പെട്ടുള്ള നില ഇല്ലാതാകുന്ന ഇവയിൽ (ഈ നിർദ്ദേശകസർവനാമം പഞ്ചേന്ദ്രിയങ്ങളെയാണ് പരാമർശിക്കുന്നത്). *എണ്ണുമെണ്ണവും അടങ്ങി* = എണ്ണുമെണ്ണവുമടങ്ങിയിട്ട് (ഇന്ദ്രിയങ്ങളാൽ ഗ്രഹിക്കപ്പെടുന്ന വിഷയങ്ങൾ തന്നെയാണ് എണ്ണുമെണ്ണങ്ങൾ. വിഷയങ്ങൾ ശബ്ദാദികളായ

അഞ്ചും തന്നെ. അവയിലോരോന്നിനും വിഭാഗങ്ങളും പ്രവിഭാഗങ്ങളും ഉണ്ടാകാം. അങ്ങനെ എണ്ണം എത്രയുമാക്കാം. അവയൊക്കെയും അവയുടെ ഗ്രാഹകങ്ങളായ ഇന്ദ്രിയങ്ങളിൽ നിന്നും താത്ത്വികമായി ഭിന്നങ്ങളല്ല. അതുകൊണ്ട് ആയിരക്കണക്കിനുള്ള വിഷയങ്ങൾ ഇന്ദ്രിയങ്ങളിൽ അടങ്ങിപ്പോകുന്നു. ഇന്ദ്രിയങ്ങൾ സർവേശ്വരനാകുന്ന അരിയ കണ്ണിൽ അണഞ്ഞഴിയുന്നവയാണെന്ന് മുൻപു പറഞ്ഞുവല്ലോ). *നിറഞ്ഞ് പുറം കവിയുമത് ഏത് അതിന്റെ കളികണ്ട് അരുളീട്* = നിറഞ്ഞ് പുറം കവിയുന്ന അത് യാതൊന്നാണോ അതിന്റെ കളി നീ കാണുമാറാകണം. (വിഷയങ്ങളെ ഉൾക്കൊള്ളുന്ന ഇന്ദ്രിയങ്ങളെ ഉൾക്കൊള്ളുന്നതുകൊണ്ടാണ് നിറയുമാറാകുന്നത്. അതോടുകൂടി അതിന്റെ സ്വകീയമായ പ്രഭാവം ഐകരൂപ്യത്തോടെ സ്വസ്ഥാനമായ ഹൃദയത്തിൽ നിന്നും കവിഞ്ഞ് പുറത്തേക്ക് പ്രസരിക്കുന്നുമുണ്ട്. അങ്ങനെയുള്ള ആ തത്ത്വം പൂർണ്ണമാണ്. അതിൽ നിന്നും കവിഞ്ഞ് പുറമേ പ്രസരിക്കുന്നതും പൂർണ്ണം തന്നെയാണ്. ഇങ്ങനെ പ്രപഞ്ചത്തിന്റെ ലയസ്ഥാനവും ഉത്പത്തിസ്ഥാനവും സ്ഥിതിസ്ഥാനവും ആയുള്ള ബ്രഹ്മാഭിന്നമായ ശിവതത്ത്വത്തിന്റെ മഹത്തായ വിളയാട്ടം സദാ കണ്ടുകൊണ്ടിരിക്കുവാനാണ് സാധകൻ തന്റെ മനസ്സിനോട് സാദരം പ്രാർത്ഥിക്കുന്നത്).

2

അകമുടലിന്നുമിന്ദ്രിയമൊടുള്ളമഴിഞ്ഞെഴുമീ-
പ്പകലിരവിന്നുമാദിയിലിരുന്നറിയുന്നറിവാം
നകയിലിതൊക്കെയും ചുഴലവും തെളിയുന്ന നമു-
ക്കകുടിലവൈഭവങ്ങളിലടങ്ങിയിരുന്നരുളാം.

അന്വയം : അകമുടലിന്നും ഇന്ദ്രിയമൊട് ഉള്ളം അഴിഞ്ഞ് എഴുമിപ്പകലിരവിന്നും ആദിയിൽ ഇരുന്ന് അറിയുന്ന അറിവാംനകയിൽ ഇതൊക്കെയും ചുഴലവും തെളിയുന്ന നമുക്ക് അകുടിലവൈഭവങ്ങളിൽ അടങ്ങിയിരുന്നരുളാം.

അർത്ഥം : *അകമുടലിന്നും* = (സ്ഥൂലം, സൂക്ഷ്മം, കാരണം എന്നിങ്ങനെ മൂന്നു ശരീരങ്ങളുള്ളതായി പറയപ്പെട്ടിരിക്കുന്നു. ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നിവയാണല്ലോ മൂന്നവസ്ഥകൾ. ഈ അവസ്ഥകളോട് യഥാക്രമം ബന്ധമുള്ളവയാണ് മുകളിൽ പറഞ്ഞ മൂന്നു ശരീരങ്ങളും. ഇവിടെ അകമുടൽ എന്നതുകൊണ്ട് കാരണശരീരമാണ് ഗ്രഹിക്കപ്പെട്ടിരിക്കുന്നതെന്ന് നിർണ്ണയിക്കേണ്ടിയിരിക്കുന്നു. അകത്തുള്ള ഉടൽ അകമുടൽ എന്നു വിഗ്രഹിക്കാം. മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നിവ നാലും ചേർന്ന് അന്തഃകരണമായിട്ടെടുത്താലും സമന്വയിപ്പി

ക്കാവുന്നതാണ്. (കാരണശരീരത്തിനും അഥവാ അന്തഃകരണത്തിനും). *ഇന്ദ്രിയമൊട് ഉള്ളം അഴിഞ്ഞ് എഴുമിപ്പകലിരവിന്നും* = (ഇവിടെ ഇന്ദ്രിയം എന്നു പറഞ്ഞിരിക്കുന്നത് ശ്രോത്രാദികളായ അഞ്ച് ജ്ഞാനേന്ദ്രിയ ങ്ങളെയാണ്. ശബ്ദാദികളായ വിഷയങ്ങൾ ശ്രോത്രാദികളായ ഇന്ദ്രി യങ്ങളിൽ അടങ്ങുന്നതായി കഴിഞ്ഞ പദ്യത്തിൽ പ്രസ്തുതമായിട്ടുണ്ട ല്ലോ. ഇന്ദ്രിയങ്ങളെ അറിയുന്ന മനസ്സിൽ ഇന്ദ്രിയങ്ങളും വിലയം പ്രാപി ക്കും. അതേ പ്രക്രിയ അനുസരിച്ച് മനസ്സും ബുദ്ധിയിലടങ്ങും). ഇന്ദ്രി യത്തോട് കൂടി ഉള്ളം അതായത് മനസ്സ് അഴിഞ്ഞ് എഴുന്നതായ ഈ പകലിരവിനും (പകൽ, ഇരവ് അതായത് രാത്രി എന്നിങ്ങനെയാണല്ലോ നമുക്ക് കാലം അനുഭവപ്പെടുന്നത്. ഈ എന്നുള്ള ചുട്ടെഴുത്ത്, കാലം നേരിട്ടനുഭവപ്പെടുന്നതാണെന്നതിനെ സൂചിപ്പിക്കുന്നു. ഇന്ദ്രിയങ്ങൾ അടങ്ങുന്നത് ഉള്ളത്തിൽ അതായത് മനസ്സിലാണെന്ന് മുൻപു വിവരി ച്ചുവല്ലോ. അങ്ങനെ ഇന്ദ്രിയം യാതൊന്നിൽ അടങ്ങിയോ ആ ഉള്ളം ഈ കാലത്തിലടങ്ങുന്നതായാണ് ഇവിടെ നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന ത്. കാലം എന്ന ശക്തിയാണ് പ്രപഞ്ച സൃഷ്ടിയിൽ ആദ്യം ഉണരുന്ന തായി പറയപ്പെട്ടിട്ടുള്ളത്. കാലത്തിനും അപ്പുറമാണ് ചിദ്രൂപമായ ബ്രഹ്മം. കാലത്തേയും അറിയുന്നതുകൊണ്ട് ബ്രഹ്മമാണ് ദൃക്ക്). *ആദി യിൽ* = സൃഷ്ടിക്കു മുൻപ്, *ഇരുന്ന് അറിയുന്ന അറിവാം നകയിൽ* = സദ്രൂപമായി വർത്തിച്ച് സ്വയം പ്രകാശിക്കുന്ന അറിവാകുന്ന - ചിദ രൂപമായ ജ്യോതിസ്സിൽ (നകൈ എന്ന തമിഴ് പദത്തിന് ആഭരണം എന്നർത്ഥമുണ്ട്. ആഭരണങ്ങളിൽ പ്രധാനം രത്നമാണല്ലോ. അറിവിനെ നകയായി - രത്നമായി രൂപണം ചെയ്തിട്ടുള്ളത് സ്വയം പ്രകാശതയെ ആധാരമാക്കിയാണ്). *ഇതൊക്കെയും* = സൃഷ്ടിയുടെ ആദിയിൽ ഉള്ളത് സ്വയം പ്രകാശമായ അറിവുമാത്രമാണ്. അറിവാകുന്ന അധിഷ്ഠാന ത്തിലാണല്ലോ മായാകൃതമായ അധ്യാസം പ്രപഞ്ചരൂപത്തിൽ പ്രതി ഭാസിക്കുന്നത്. ഇതൊക്കെയും എന്നുള്ളതിനാൽ നമുക്കിപ്പോൾ ഇവിടെ ഏതെല്ലാം അനുഭവപ്പെടുന്നുവോ അതൊക്കെയും എന്നർത്ഥം. ജഗ ത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും ഒന്നുതന്നെയാണെ ന്നുള്ള വേദാന്തിയുടെ മതമാണ് പ്രകൃതത്തിൽ ആവിഷ്ക്കരിക്കപ്പെട്ടി ട്ടുള്ളത്). അറിവാകുന്ന അധിഷ്ഠാനത്തിൽ പ്രതീതമാകുന്ന മുഴുവൻ ജഗത്തും; *ചുഴലവും തെളിയുന്ന നമുക്ക്* = ചുറ്റിലും അനുഭവപ്പെടുന്ന വരായുള്ള നമുക്ക് (വ്യാവഹാരികമായ ദശയിൽ ബ്രഹ്മാവു മുതൽ പിപീലിക വരെയോ ബുദ്ധി മുതൽ സ്ഥാവരം വരെയോ ഇന്ദ്രിയങ്ങൾ ക്ക് ഗോചരമായ നിലയിൽ എന്തെല്ലാം ഉള്ളതായി അനുഭവപ്പെടു ന്നുവോ അതുമുഴുവൻ അറിവിൽ അദ്ധ്യസ്തമത്രേ. അങ്ങനെ ശാസ്ത്രാ ചാര്യോപദേശത്തിലൂടെ ശ്രവിച്ച് മനനം ചെയ്ത് സാക്ഷാത്ക്കാരദശ യോടടുത്തിരിക്കുന്ന നമുക്ക്). *അകുടിലവൈഭവങ്ങളിൽ അടങ്ങിയി രുന്നരുളാം* = ('ബഹു സ്യാം പ്രജായേയ' എന്നുള്ള ശ്രുതി പരമേശ്വ

രൻ തന്നെയാണ് പലതായി പ്രജനിക്കുമാറായതെന്ന് ഉദ്ഘോഷിച്ചിട്ടുണ്ടല്ലോ. ആ പരമേശ്വരൻ തന്നെയാണ് ശിവസ്തവത്തിലെ ശിവൻ. വിശേഷേണ അഥവാ വിചിത്രമായി ഭവിക്കുന്നവനത്രേ വിഭു. വിഭുവായ ഭഗവാന്റെ ശക്തിവിശേഷങ്ങളാണ് വൈഭവങ്ങൾ. സൃഷ്ടിയും സ്ഥിതിയും സംഹാരവുമെല്ലാം ഭഗവാന്റെ വൈഭവങ്ങളത്രേ. ആ വൈഭവങ്ങളെ അകുടിലങ്ങളെന്നു വിശേഷിപ്പിച്ചത് മറ്റുള്ളവരുടെ വൈഭവങ്ങൾ കുടിലങ്ങളാണെന്ന് വരുന്നതുകൊണ്ടാണ്. *അകുടിലം* = കുടിലമല്ലാത്തത്. കുടിലം = വക്രം. മറ്റുള്ള ദേവതകളെ ഭജിക്കുന്നവരും തന്നെത്തന്നെയാണ് ഭജിക്കുന്നതെന്നും തന്നെ ഭജിക്കുന്നത് നേർവഴിയും അല്ലാത്തത് വിളംബമുണ്ടാക്കുന്നതും ആണെന്നും ഗീതയിൽ ഭഗവാൻ പ്രസ്താവിച്ചിട്ടുണ്ടല്ലോ). ജഗദധിഷ്ഠാനമായ ശിവന്റെ അവക്രങ്ങളായ മഹിമകളിൽ കാരണത്രയത്തേയും ലയിപ്പിച്ച് തികച്ചും അടക്കത്തോടെ വർത്തിക്കുമാറാകണമെന്ന് നാം ആഗ്രഹിക്കേണ്ടതാണ്.

3

അരുളിലണഞ്ഞിരുൾത്തിര മുഴങ്ങിയെഴുന്ന കുളുർ-
ന്നുരുമിഴി നാവിലമ്മണമുണർന്നതൊടും പിരിയും
അര നിമിഷത്തിലിങ്ങിതിലിരുന്നു തികഞ്ഞു വരും
ദുരിതസമുദ്ര, മിമ്പമിതിലെങ്ങു നമുക്കു ശിവ!

അന്വയം : ശിവ! അരുളിൽ അണഞ്ഞ് ഇരുൾത്തിര മുഴങ്ങി എഴുന്ന് കുളുർന്ന ഉരുമിഴി നാവിൽ അമ്മണം ഉണർന്നതൊടും പിരിയും. അര നിമിഷത്തിൽ ഇങ്ങ് ഇതിലിരുന്ന് ദുരിതസമുദ്രം തികഞ്ഞുവരും. ഇതിൽ നമുക്ക് ഇമ്പം എങ്ങ്?

അർത്ഥം : *ശിവ!* = അല്ലയോ ശിവനേ! (ശിവപദം ഭഗവാന്റെ മംഗളസ്വരൂപത്തെ നിർദ്ദേശിക്കുന്നു). *അരുളിൽ അണഞ്ഞ്* = (അരുൾ എന്ന പദം ഭക്തന്മാരുടെ നേർക്കുള്ള ഭഗവാന്റെ അനുഗ്രഹത്തെ നിർദ്ദേശിക്കുന്നു). അവിടുത്തെ അനുഗ്രഹത്തിൽ എല്ലാം നിറവേറുമെന്നുള്ള വിശ്വാസത്തോടുകൂടി എത്രയും അടുക്കൽ എത്തിയിട്ട് (ധ്യാനത്തിന്റെ പരിപാകദശയിൽ ഈശ്വരാനുഗ്രഹത്താൽ ഭഗവാന്റെ ദിവ്യമംഗളവിഗ്രഹം തെളിഞ്ഞ് തൊട്ടടുത്ത് കാണുന്നതുപോലെ അനുഭവപ്പെടുന്നതാണ്). *ഇരുൾത്തിര* = ഇരുളാകുന്ന തിര. (ഇവിടെ അജ്ഞാനത്തെയാണ് ഇരുളായി അധ്യവസായം ചെയ്തിരിക്കുന്നത്. *തിര* = തിരശ്ശീല ആവരണം ചെയ്യുക. അതായത് മറയ്ക്കുക എന്നതാണ് തിരയുടെ സാധാരണ ധർമ്മം. മായയ്ക്ക് ആവരണം, വിക്ഷേപം എന്നിങ്ങനെ രണ്ടു ശക്തികളുണ്ട്. അനാദിയായ ആവരണശക്തിയാൽ ഉള്ളത് മറയ്ക്കപ്പെടുന്നു. തുടർന്ന് വിക്ഷേപശക്തിയാൽ ഇല്ലാത്തത് ഉണ്ടെന്നുള്ള പ്രതീതി ഉണ്ടാക്കപ്പെടുന്നു. ഇരുൾത്തിര എന്ന പദത്തെ രണ്ടാമത്തെ

പാദത്തിന്റെ ഒടുവിലുള്ള പിരിയും എന്ന ക്രിയയുടെ കർത്താവെന്ന നിലയിൽ അന്വയിക്കണം). *മുഴങ്ങി എഴുന്ന് കുളുർന്ന ഉരുമിഴി നാവിൽ അമ്മണം ഉണർന്നതൊടും പിരിയും* = (മായയുടെ വിക്ഷേപശക്തി കൊണ്ടാണ് ശബ്ദസ്പർശരൂപരസഗന്ധങ്ങൾ ഭാസിക്കുന്നത്. ഇരുൾത്തിര അതായത് ആവരണ ശക്തി വിക്ഷേപശക്തിയോട് കൂടി വിട്ടകലുന്നുവെന്നുള്ളതാണ് ഇവിടെ പ്രതിപാദിക്കുന്നത്. മുഴങ്ങുക എന്നത് ശബ്ദത്തിന്റെ ധർമ്മമാണല്ലോ. ശബ്ദം ആകാശത്തിന്റെ ഗുണവുമാകുന്നു. എഴുക എന്നതുകൊണ്ട് ചേഷ്ടയാണ് ലക്ഷീകരിക്കപ്പെട്ടിരിക്കുന്നത്. ചേഷ്ട വായുവിന്റെ ധർമ്മമാണല്ലോ. കുളുർന്ന ഉരുമിഴി എന്നതുകൊണ്ട് രൂപഗ്രഹണം കൊണ്ട് സന്തോഷിക്കുന്ന കണ്ണിനെയാണ് നിർദ്ദേശിച്ചിരിക്കുന്നത്. രൂപവും അതിനെ ഗ്രഹിക്കുന്ന കണ്ണും തേജസ്സിന്റെ വികാരങ്ങളാണല്ലോ. നാവ് അതായത് രസനേന്ദ്രിയം അതിന്റെ പ്രകൃതിയായ ജലത്തെക്കുറിക്കുന്നു. മണം പൃഥ്വിയുടെ വിശേഷ ധർമ്മമാണല്ലോ. അത് പൃഥ്വിയെ കുറിക്കുന്നു. ഇങ്ങനെയാണ് ആകാശം, വായു, തേജസ്സ്, ജലം, പൃഥ്വി എന്നീ പഞ്ചഭൂതങ്ങൾ ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്). ആകാശാദിഭൂതപഞ്ചകത്തോട് കൂടി വേർപ്പെട്ടുപോകും. (മായയും മായാകാര്യവും അടങ്ങി സാധകൻ സ്വസ്വരൂപമായ ഭഗവാനിൽ തന്നെ അവസ്ഥാനം ചെയ്യുമെന്നു ഭാവം. നിർവികൽപ്പക സമാധിയാണ് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്). *അരനിമിഷത്തിൽ* = (സമാധിയ്ക്ക് ഭംഗം വന്ന് വീണ്ടും പ്രപഞ്ചപ്രതീതി കൊണ്ടുണ്ടാകുന്ന ദുഃഖത്തെ ചൂണ്ടിക്കാണിച്ച് വിഷയവിരക്തിയെ പ്രതിപാദിക്കുകയാണ് ഇവിടെ ചെയ്തിരിക്കുന്നത്). എന്നാൽ അരനിമിഷം കഴിയുന്നതോടുകൂടി (കണ്ണടച്ചു തുറക്കുന്ന സമയമാണല്ലോ ഒരു നിമിഷം. അതിന്റെ പകുതിയാകുമ്പോൾ വളരെ കുറച്ചു സമയമേ ആകുന്നുള്ളൂ. സമാധിദശ പെട്ടെന്ന് നഷ്ടപ്പെടുന്നുവെന്നതാണ് ഇവിടെ സൂചിതമായിരിക്കുന്നത്. വാസനാശേഷമുള്ളതുകൊണ്ടാണ് അങ്ങനെ സമാധിഭംഗം സംഭവിക്കുന്നത്). *ഇങ്ങ്* = ഇവിടെ (സമാധിദശയാണ് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്). *ഇതിലിരുന്ന്* = ഇതിൽ നിന്നും (വളരെ പ്രയാസപ്പെട്ടു നേടിയ ഭഗവദൈക്യമാകുന്ന തത്ത്വത്തിൽ നിന്നും) *ദുരിതസമുദ്രം തികഞ്ഞുവരും* = ദുരിതസമുദ്രം പഴയതുപോലെ പൂർണ്ണമായിത്തീരും. (വീണ്ടും മായയുടെ ശക്തികളായ ആവരണവും വിക്ഷേപവും പ്രവർത്തിച്ച് ആത്മവിസ്മൃതിയും പ്രപഞ്ചപ്രതീതിയും ഉണ്ടായി വിവിധങ്ങളായ കർമ്മങ്ങളിൽ മുഴുകി പാപം പെരുകുന്നുവെന്നാണ് ഇവിടെ സൂചിതമായിരിക്കുന്നത്. പ്രപഞ്ചജീവിതംകൊണ്ട് പാപം വർദ്ധിക്കുകയെന്നല്ലാതെ ആശാസ്യമായ യാതൊരു ഫലവും ഇല്ലെന്നുള്ള സാധകന്റെ പ്രസ്താവം കടുത്ത വിരക്തിയെ സൂചിപ്പിക്കുന്നതാണ്). *ഇതിൽ നമുക്ക്* = ദുരിതകാരണമായ ഈ ശബ്ദാദിവിഷയങ്ങളിൽ നമുക്ക് (ഇവിടെ സാധകൻ പരാമർശിക്കുന്നത് തന്നെ മാത്രമാണ്.

ബഹുവചനമാകട്ടെ ഭഗവാനോടുള്ള വേഴ്ചകൊണ്ട് സ്വാത്മാവിൽ സാധകനുണ്ടായ ബഹുമാനത്തെ ദ്യോതിപ്പിക്കുന്നു). *ഇമ്പം എങ്ങ്?* = പ്രീതി എവിടെയാണ്? പ്രീതിലേശത്തിനുപോലും പ്രപഞ്ചത്തിൽ യാതൊരിടത്തും സംഭാവ്യത ഇല്ലെന്നർത്ഥം.

4

ശിവ! ശിവ! മാത്രയിൽ പലതരം ചിതറുന്നു വെളി-
ക്കിവകളിലെങ്ങുമിങ്ങിതമറിഞ്ഞു നിറഞ്ഞരുളും
ശിവ! ഭഗവാനെയും ചിതറുമാറു തികഞ്ഞു വരു-
ന്നിവരൊടു പോരിനിന്നിയരുതേ കരുണാലയമേ!

അന്വയം : ശിവ! ശിവ! മാത്രയിൽ വെളിക്ക് പലതരം ചിതറുന്നു. ഇങ്ങ് ഇവകളിൽ എങ്ങും ഇങ്ങിതമറിഞ്ഞ് നിറഞ്ഞരുളുംശിവ! കരുണാലയമേ! ഭഗവാനെയും ചിതറുമാറ് തികഞ്ഞുവരുന്ന ഇവരൊട് പോരിന് ഇനി അരുതേ!

അർത്ഥം : *ശിവ! ശിവ!* = (സാധകന്റെ ശോചനീയതയെ ദ്യോതിപ്പിക്കുന്ന നിപാതങ്ങളാണ് ഇവ)- ഈയുള്ളവന്റെ നില എത്രയും ശോചനീയമാണ്. *മാത്രയിൽ വെളിക്ക് പലതരം ചിതറുന്നു* = (ഇവിടെ കർത്തൃപദം അധ്യാഹരിക്കേണ്ടിയിരിക്കുന്നു. സമാധിക്ക് ഭംഗമുണ്ടാകുമ്പോൾ ചിത്തത്തിനാണ് വിക്ഷേപം ഉണ്ടാകുന്നത്. വിക്ഷിപ്തമായ അതായത് ചിന്നിച്ചിതറിപ്പോയ മനസ്സ് ഇന്ദ്രിയങ്ങളാൽ ആകർഷിക്കപ്പെട്ട് ബാഹ്യവിഷയങ്ങളിലേക്ക് ചെല്ലുന്ന അവയെ അനുവർത്തിക്കുന്നു. ഓരോ ഇന്ദ്രിയവും അതാതിന്റെ വിഷയം തേടി ഇടവിടാതെ വ്യാപരിക്കുന്ന നിലയാണ് ഇവിടെ സൂചിതമായിരിക്കുന്നത്). ഇന്ദ്രിയങ്ങളെ അനുസരിക്കുന്ന മനസ്സ് വെളിയിലേക്ക് വിവിധമായ പ്രകാരത്തിൽ ചിതറിപ്പോകുന്നു. (ശബ്ദാദികളായ വിഷയങ്ങളുടെ വൈവിദ്ധ്യമാണ് പല പ്രകാരത്തിൽ മനസ്സ് ചിതറിപ്പോകുന്നതിന് കാരണമായത്. പല ഇന്ദ്രിയങ്ങൾ താന്താങ്ങളുടെ വിഷയങ്ങളിലേക്ക് ഒരേ മനസ്സിനെ ഏകകാലത്തിൽ പിടിച്ചു വലിക്കുമ്പോഴുണ്ടാകുന്ന അസ്വാസ്ഥ്യം ദുഃസഹമായിരിക്കുമല്ലോ.) *ഇങ്ങ് ഇവകളിൽ എങ്ങും ഇങ്ങിതറിഞ്ഞ് നിറഞ്ഞരുളും ശിവ!* = ഇവിടെ അതായത് പ്രപഞ്ചത്തിൽ എന്തൊക്കെ അനുഭവപ്പെടുന്നുണ്ടോ അങ്ങനെയുള്ള ഈ ശബ്ദാദികളിൽ മുഴുവൻ ഓരോ ജീവന്റേയും ഹിതമായത് ഏതാണെന്ന് സ്വയമറിഞ്ഞ് അതു നിറവേറ്റുവാൻ വേണ്ടി സർവത്ര നിറഞ്ഞരുളുന്ന അല്ലയോ ശിവ! (ഭഗവാൻ സർവവ്യാപിയാണല്ലോ. ജീവന്മാർക്ക് വിഷയങ്ങളിലൂടെ പരമാത്രരൂപിയായ ഭഗവാൻ സർവത്ര സന്നിധാനം ചെയ്യുന്നതുകൊണ്ടുണ്ടാകുന്നതാണ്. എന്നാൽ ആ വാസ്തവം മായാശക്തിയാൽ മറന്നുപോകുന്നുവെന്നുള്ളതാണ് ദയനീയമായിട്ടുള്ളത്). *കരുണാലയമേ! ഭഗവാനെയും ചിതറുമാറ്* = കരു

ണയ്ക്ക് ഇരിപ്പിടമായുള്ളവനേ! ഭഗവാനായ അവിടുത്തെക്കൂടി (ഐശ്വര്യാദികളായ ആറു ഗുണങ്ങൾ തികച്ചും ഉള്ളവനാണല്ലോ ഭഗവാൻ. പ്രപഞ്ചത്തിൽ സർവത്ര ജീവന്മാരുടെ ഹിതത്തിനുവേണ്ടി നിറഞ്ഞിരിക്കുന്നതായും ഭഗവാനെ വിശേഷിപ്പിച്ചിട്ടുണ്ടല്ലോ). അങ്ങനെയുള്ള ഭഗവാനെക്കൂടി വിസ്മരിക്കത്തക്കവണ്ണം മനസ്സ് ചിതറിപ്പോകുമാറ്. *തികഞ്ഞുവരുന്ന ഇവരൊട്* = എല്ലാ ആയോധനശക്തിയും തികഞ്ഞിട്ട് ഈയുള്ളവന്റെ നേർക്ക് ആടോപത്തോടെ (ആടോപം - അഹങ്കാരം) വരുന്ന ഇവരോട് (ശ്രോത്രാദികളായ പഞ്ചേന്ദ്രിയങ്ങളെയാണ് ഇവർ എന്നുള്ള സർവനാമം പരാമർശിക്കുന്നതെന്ന് പ്രകരണം കൊണ്ട് ഗ്രഹിക്കണം. താൻ ഒരുവനാണെന്നും എന്തിനും പോന്നവരായിവരുന്ന എതിരാളികൾ പലരാണെന്നും ബഹുവചനത്താൽ സൂചിതമായിരിക്കുന്നു). *പോരിന്* = യുദ്ധത്തിന് എതിർത്തു നിൽക്കുന്നതിന്, *ഇനി അരുതേ!* = ഇനിമേൽ എനിക്ക് ഒട്ടും കഴിവില്ലതന്നെ! (എത്രയോ ജന്മങ്ങളായി മുമ്പിലും ഈ ജന്മത്തിൽ തന്നെയും ഇന്ദ്രിയങ്ങളോട് പൊരുതി താൻ അവശനായിരിക്കുകയാണ്. ഇനി ഒരു നിമിഷം കൂടി ഇതേ നില തുടരുവാൻ കഴിവില്ലാതായിരിക്കുന്നു. കരുണാനിധിയായ ഭഗവാന്റെ അനുഗ്രഹത്താൽ ഈ ഇന്ദ്രിയങ്ങളിൽ നിന്നും രക്ഷപ്പെട്ട് നിത്യമായ ഭഗവദൈക്യം സംസിദ്ധമാകണമെന്നാണ് സാധകന്റെ അഭിപ്രായം).

5

അലയുമിതൊക്കെയും കപടനാടകമെന്നറിയും
നിലയിലിരുന്നറിഞ്ഞഴിവതിന്നു നിനയ്ക്കുക നീ;
തലയിലെഴും തരങ്ഗനുര തള്ളി നിറഞ്ഞുമറ-
ഞ്ഞലർശരവൈരി, നിന്നുടെ പദങ്ങളിലെങ്ങിനിയാം?

അന്വയം : (അല്ലയോ ശിവഭഗവാനായ ശിവനേ!) അലയുമിതൊക്കെയും കപടനാടകം എന്ന് അറിയും നിലയിൽ ഇരുന്ന് അറിഞ്ഞ് അഴിവതിന്ന് നീ നിനയ്ക്കുക! (അല്ലയോ ഭഗവാനേ!) തലയിലെഴും തരംഗനുരതള്ളി നിറഞ്ഞു മറഞ്ഞ അലർശരവൈരി നിന്നുടെ പദങ്ങളിൽ ഇനി എങ്ങ് ആം?

അർത്ഥം : (അല്ലയോ ഭഗവാനായ ശിവനേ!) *അലയുമിതൊക്കെയും* = അലയുന്നതായ ഇതു മുഴുവൻ (ഇന്ദ്രിയങ്ങൾക്ക് ഗോചരമായ പ്രപഞ്ചവും പ്രപഞ്ചത്തിലെ ഗതിവിഗതികളും തദ്വിഷയമായി ബഹിർമുഖന്മാർക്ക് അനുഭവപ്പെടുന്ന രസഭാവങ്ങളും ഒരിക്കലും നിലയ്ക്കാതെ ആവർത്തിച്ചു കൊണ്ടിരിക്കുന്നതായി ഒരു വിവേകിക്ക് നിർണ്ണയിക്കാവുന്നതാണ്. സുനിശ്ചിതമായ ഒരു ലക്ഷ്യമില്ലാതെ, താൻ ഉൾപ്പെടെ എല്ലാം അലഞ്ഞുതിരിയുന്നതായി, ശരിയായ വീക്ഷണമുണ്ടെങ്കിൽ തോന്നാവുന്നതാണ്. ഗർഭവാസവും ബാലാരിഷ്ടയും യൗവ്വനത്തിലെ

വിഷയാസക്തിയും വാർദ്ധക്യത്തിലെ ക്ലേശങ്ങളും മരണവും സ്വർഗ്ഗത്തിലെ സുഖവും നരകത്തിലെ യാതനയും വീണ്ടും ഇതിന്റെയെല്ലാം ആവർത്തനവും നല്ലപോലെ വിചാരിച്ചാൽ യാതൊരു അന്തഃസാരവുമില്ലാത്ത അലച്ചിലല്ലാതെ മറ്റെന്താണ്. ഒന്നിനെത്തുടർന്ന് മറ്റൊന്ന് അതിനെത്തുടർന്ന് വേറൊന്ന് എന്നിങ്ങനെ ക്രിയകളുടെ നൂലാമാലയാണ് പ്രപഞ്ചഗതി). *കപടനാടകം* = കപടനാടകമാണ് - വാസ്തവികത ലേശവുമില്ലാത്ത നാടകപ്രയോഗമാണ്. (ഭഗവാൻ തന്നെയാണ് തന്റെ മായാശക്തിയാൽ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതി സംഹാരങ്ങൾ ഒരു നാടകമെന്ന മട്ടിൽ ലീലാരൂപേണ അവതരിപ്പിക്കുന്നത്. മാറിമാറി വരുന്ന രംഗങ്ങളും കഥാപാത്രങ്ങളും സംഭവഗതികളും എന്നുവേണ്ടാ അവയെല്ലാം കണ്ടും കേട്ടും രസിക്കുന്ന സാമാജികന്മാർ തന്നെയും ഭഗവാന്റെ സത്തയിൽ നിന്നും ഭിന്നമായ സത്ത സമാവഹിക്കുന്നില്ല. ചുരുക്കത്തിൽ കപടനാടകസൂത്രധാരനായ ഭഗവാൻ തന്നെയാണ് സർവവും). *എന്ന് അറിയും നിലയിൽ ഇരുന്ന് അറിഞ്ഞ് അഴിവതിന്ന് നീ നിനയ്ക്കുക*! = എന്നിങ്ങനെ അറിയുന്നതായ നിലയിലിരുന്നിട്ട് (ജഗത്ത് മിഥ്യയാകയാൽ അതിന്റെ മാറ്റിമറിച്ചിലിൽ തെല്ലും ഉലയാതെ തികച്ചും അന്തർമുഖനായിരുന്ന്) സേവകനായ ഞാനും സേവ്യനായ അവിടുന്നും ഒന്നുതന്നെയാണെന്നുള്ള പരമാർത്ഥം അവിടുത്തെ അനുഗ്രഹത്താൽ അറിയുന്നതിന് സംഗതിവന്ന് ശരീരാദികളിൽ ഞാനെന്നും കളത്രപുത്രാദികളിൽ എന്റേതെന്നും ഉള്ള അഹന്തയും മമതയും ആകുന്ന ബന്ധം എന്നന്നേക്കും അഴിഞ്ഞുപോകുന്നതിന് ഇടവരുമാറ് അവിടുന്ന് ദയവായി വിചാരിക്കേണമേ! (ഭഗവാന്റെ തിരുവുള്ളമുണ്ടായാൽ മാത്രമേ മായയുടെ തിരോധാനവും ആത്മജ്ഞാനത്തിന്റെ സമുദയവും ഇവന് കൈവരികയുള്ളൂ). അല്ലയോ ഭഗവാനേ! *തലയിലെഴും തരംഗനുര തള്ളി നിറഞ്ഞ് മറഞ്ഞ് അലർശരവൈരി നിന്നുടെ പദങ്ങളിൽ ഇനി എങ്ങ് ആം?* = (ഭഗവാൻ ഗംഗാധരനും കാമദേവനെ ഭസ്മീകരിച്ചവനുമാണല്ലോ) ദേവഗംഗ അവിടുത്തേ ശിരസ്സിൽ പതിച്ച് ജടാജൂടത്തിൽ ചിരകാലം ഭ്രമിച്ച് അവിടെ നിന്നും പൊങ്ങി തിരത്തള്ളലോടും നുരക്കൂട്ടത്തോടും പ്രവഹിക്കവേ അവിടുത്തെ തിരുവുടൽ ഏറിയകൂറും മറഞ്ഞുപോകുന്നു. അവിടുന്നുതന്നെയാണ് തന്റെ നേർക്ക് സംമോഹനാസ്ത്രം പ്രയോഗിക്കുവാനൊരുമ്പെട്ട അലർശരനെ - പൂവമ്പനെ (കാമദേവനെ) ദഹിപ്പിച്ച് കാമവൈരിയെന്നുള്ള കീർത്തി നേടിയതും. അങ്ങനെ മഹാപ്രഭാവശാലിയായ അവിടുത്തെ തൃപ്പാദങ്ങളിൽ അവിടുത്തെത്തിരുവുള്ളത്തോട് കൂടി ഇനിമേൽ ഒട്ടും വിളംബം കൂടാതെ തന്നെ എവിടെയാണ് വിലയം പ്രാപിച്ചവനായി ഭവിക്കുന്നത്? (ഭഗവാന്റെ തൃപ്പാദതലത്തെ മുക്തിഭാക്കുകളുടെ നിവാസമായി കൽപ്പിക്കുമാറുണ്ട്. അതുകൊണ്ട് ഭഗവാന്റെ തൃപ്പാദങ്ങളിൽ എവിടെയാണ് താൻ മേലിൽ വർത്തിക്കേണ്ടതെന്നുള്ള ആകാംക്ഷ സംഗതം തന്നെ.

6

ഇനിയലയാതെ നിന്തിരുവടിക്കടിയൻ ദിനവും
മനമലരിട്ടു കുമ്പിടുമിതിങ്ങറിയുന്നതു നീ;
ജനനമെടുത്തു ഞാനിതുകളിൽ പലതായി വല-
ഞ്ഞനിശമെനിക്കിവണ്ണമൊരു വേദനയില്ലപരം.

അന്വയം : ഇനി അലയാതെ അടിയൻ നിന്തിരുവടിക്ക് ദിനവും മന മലരിട്ടു കുമ്പിടും, അത് ഇങ്ങ് നീ അറിയുന്നിതു. ഞാൻ ഇതുകളിൽ പലതായി ജനനമെടുത്ത് അനിശം വലഞ്ഞു. എനിക്ക് ഇവണ്ണം ഒരു വേദന അപരം ഇല്ല.

അർത്ഥം : *ഇനി അലയാതെ അടിയൻ നിന്തിരുവടിയ്ക്ക് ദിനവും മനമലരിട്ടു കുമ്പിടും* = ഭഗവാനേ! മേലിൽ ഇതേവരെയെന്നപോലെ അങ്ങുമിങ്ങുമായി പോകുകയും വരുകയും ചെയ്തുള്ള അലച്ചിലിന് ഇടയാകരുതെന്ന് നിശ്ചയിച്ച് നിന്തിരുവടിയുടെ ആശ്രിതനായ ഈയു ള്ളവൻ അവിടുത്തെ ഉദ്ദേശിച്ച് പതിവായി മനമലരർപ്പിച്ച് വണങ്ങുമാ റാകും. (മനമലർ = മനസ്സാകുന്ന മലർ. ബാഹ്യമായ പൂജാസാമഗ്രി യൊന്നും കൂടാതെ തന്റെ മനസ്സിനെത്തന്നെ പുഷ്പമാണെന്നുള്ള സ ങ്കൽപ്പത്തോടെ ഭഗവാന്റെ തൃപ്പാദങ്ങളിൽ സമർപ്പിക്കുവാനാണ് സാധ കൻ നിശ്ചയിക്കുന്നത്. മനസ്സിനെ അന്തർമുഖമാക്കിയുള്ള ധ്യാനപരി ശീലനമത്രേ ഇവിടെ സൂചിതമായിട്ടുള്ളത്. അങ്ങനെ ഭഗവത്പ്രാപ്തി യാകുന്ന പരമലക്ഷ്യം നേടുവാൻ കഴിയുമല്ലോ) *അത് ഇങ്ങ് നീ അറി യുന്നിതു* = അങ്ങനെയുള്ള എന്റെ സങ്കൽപ്പം ഇവിടെ അവിടുന്ന് നല്ല പോലെ അറിയുന്നുവല്ലോ. (ഒരുവന്റെ വാക്കും പ്രവൃത്തിയും മാത്രമേ മറ്റുള്ളവർക്ക് അറിയുവാൻ കഴിയുകയുള്ളൂ. എന്നാൽ മനോഗതി പോലും ഹൃദിസ്ഥനായ ഈശ്വരന് സുഗ്രഹമാണല്ലോ. ഭോഗങ്ങളിൽ തികച്ചും വിരക്തനായ സാധകന്റെ ഭഗവദ്ധ്യാന സങ്കൽപ്പം ശരിക്കും അറിയാവുന്ന ഭഗവാൻ വേണ്ടുവോളം അനുഗ്രഹിക്കുമെന്നുള്ള വിശ്വാ സമാണ് ഇവിടെ പ്രകടിതമാകുന്നത്). *ഞാൻ ഇതുകളിൽ പലതായി ജനനമെടുത്ത് അനിശം വലഞ്ഞു* = ഞാൻ ഈ ലോകങ്ങളിൽ പുൽക്കൊടി മുതൽ പലപല ആകൃതികളിൽ കർമ്മമനുസരിച്ചും ശ്രുത മനുസരിച്ചും ഫലഭോഗത്തിനായി പിറവികൾ സ്വീകരിച്ച് രാപകലെ ന്യേ വലയുകയുണ്ടായി. (വിവേകിയായ സാധകൻ അതേവരെ അനു ഭവിച്ച സാംസാരിക ക്ലേശങ്ങളാണ് ഇവിടെ അനുസ്മരിക്കുന്നത്. അങ്ങ നെയുള്ള ക്ലേശമയമായ ജീവിതത്താലുള്ള ശോചനീയത സ്പഷ്ടമാ ണല്ലോ). *എനിക്ക് ഇവ്വണ്ണം ഒരു വേദന അപരം ഇല്ല* = എനിക്ക് ഇതേ പ്രകാരത്തിൽ ഒരു വേദന മറ്റൊന്ന് ഉണ്ടാവാനില്ല. (മേലാൽ അങ്ങനെ ദുഃഖാനുഭൂതിവരാത്തവണ്ണം ഭഗവദനുഗ്രഹമുണ്ടാകണമെന്നാണ് സാധ കന്റെ ഉൽക്കടമായ ആശംസ).

7

അപരമിതൊക്കെയും പരിചയിക്കുമതിങ്കലിരു-
ന്നപജയമായണഞ്ഞതിതു കണ്ടറി നീ മനമേ!
ജപപടമങ്ഗമാമിതിലിരുന്നു ജപിക്കുകിലി-
ങ്ങുപരതി വന്നുചേരുമകതാരിലൊരിമ്പമതാം.

അന്വയം : മനമേ! അപരം ഇതൊക്കെയും പരിചയിക്കുമിതിങ്കലി രുന്ന് അപജയമായി അണഞ്ഞത് ഇത് നീ കണ്ടറി, ജപപടം അംഗമാം ഇതിൽ ഇരുന്ന് ജപിക്കുകിൽ ഇങ്ങ് ഉപരതി വന്നുചേരും അകതാരിൽ ഒരു ഇമ്പം അത് ആം?

അർത്ഥം : *മനമേ! അപരം ഇതൊക്കെയും പരിചയിക്കുമിതിങ്കലി രുന്ന് അപജയമായി അണഞ്ഞത് ഇത് നീ കണ്ടറി* = (മനസ്സാണല്ലോ എല്ലാറ്റിനും കാരണമായത്. സാധകൻ തന്റെ മനസ്സിനെ അഭിസംബോ ധന ചെയ്ത് അതിന്റെ തെറ്റായ ചെയ്തികളെ വിവരിച്ച് പിൻവാങ്ങു വാൻ ഉദ്ബോധിപ്പിക്കുകയാണ്). അല്ലയോ മനസ്സേ! ഭഗവാന്റെ ധ്യാ നത്തിലേർപ്പെടാതെ അതിൽ നിന്നും എത്രയോ കുറഞ്ഞതായുള്ള പ്രാപഞ്ചികങ്ങളായ ഈ വിഷയങ്ങളെ മേൽക്കുമേൽ ശീലിക്കുകയാ കുന്ന ഈ ജീവിതവ്യാപാരത്തിൽ നിന്നും കണക്കറ്റ തോൽവിയെന്ന നിലയിൽ ഉണ്ടായതാണ് ഈ ക്ലേശമെന്ന് നീ തിരിഞ്ഞു നോക്കി ഉള്ള തുപോലെ ഗ്രഹിച്ചാലും! (ശബ്ദാദികളായ വിഷയങ്ങളുടെ അനുഭൂ തിയിലൂടെ മനസ്സ് കൊതിക്കുന്നത് സുഖപ്രാപ്തിയത്രേ. എന്നാൽ ആ സുഖപ്രാപ്തി മരുമരീചികപോലെ ഒരിക്കലും ഒരിടത്തും കൈവന്നി ട്ടില്ലതന്നെ. അതുകൊണ്ടാണ് യാതൊരു നേട്ടവും ഉണ്ടാകാതെ കൊടി യ തോൽവി പിണഞ്ഞതായി സാധകൻ മനസ്സിനെ ധരിപ്പിച്ച് വിഷയ ഭ്രാന്തിയിൽ നിന്നും വിട്ടുമാറി ഭഗവത്പരമാകുവാൻ ഉദ്ബോധിപ്പിക്കു ന്നത്). *ജപപടം അംഗമാം ഇതിൽ ഇരുന്ന്* = ജപപടം അംഗമായുള്ള ഇതിൽ ഇരുന്ന് (ജപിക്കുവാനുള്ള പീഠം കൂടുതൽ പൊങ്ങിയതോ താഴ്ന്നതോ ആയിരിക്കരുതെന്നും അതിന്മേൽ ദർഭപ്പായ്, തോൽ, വസ്ത്രം എന്നിവ യഥാക്രമം വിരിച്ചിരിക്കണമെന്നും അനുശാസിക്ക പ്പെട്ടിരിക്കുന്നു; ഇവിടെ ജപപടം എന്നതുകൊണ്ട് ഇരുന്ന് ജപിക്കുന്ന സമയത്തിൽ ഉപയോഗിക്കുന്ന വസ്ത്രം മാത്രമേ അംഗമെന്ന നിലയിൽ പറഞ്ഞിട്ടുള്ളൂവെങ്കിലും മറ്റുള്ള അംഗങ്ങളും ഉപലക്ഷണമര്യാദയാ ഗ്രഹിച്ചുകൊള്ളണം. യഥാവിധി ആസനബന്ധം ചെയ്തിരുന്ന്. *ജപി ക്കുകിൽ* = ജപിക്കുകയാണെങ്കിൽ (ഇവിടെ ജപിക്കുന്നതിനുള്ള മന്ത്രം ശൈവമായ പഞ്ചാക്ഷരം മുതലായവയാകാം). *ഇങ്ങ്* = ഇവിടെത്തന്നെ അതായത് ഈ ജന്മത്തിൽ തന്നെ. *ഉപരതി വന്നുചേരും* = ഉപരതി സംപ്രാപ്തമാകും (ഇവിടെ ഉപരതി എന്നതുകൊണ്ട് എല്ലാവിഷയങ്ങ

ളിൽ നിന്നും മനസ്സ് എന്നന്നേക്കും വിട്ടുമാറി ഭഗവാങ്കൽ തന്നെ ലയിക്കുകയാകുന്ന പരമപദം തന്നെയാണ് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്). *അകതാരിൽ* = ഉള്ളത്തിൽ - ഹൃദയത്തിൽ (അകം താരുപോലെ അകതാർ എന്ന് ഉപമിതസമാസം - രജസ്തമസ്സുകൾ നീങ്ങി നിർമ്മലമായുള്ള ഹൃദയത്തിലാണല്ലോ ഭഗവദ്രൂപം തെളിഞ്ഞു വിളങ്ങുന്നത്). *ഒരു ഇമ്പം അത് ആം* = ഉണ്ടായിത്തീരുന്നതായുള്ള ആ മഹത്തായ സൗഖ്യം അതുതന്നെയാണ്. (ഇവിടെ അത് എന്നുള്ള സർവനാമം കഴിഞ്ഞ വാക്യത്തിൽ ജപഫലമായി വന്നുചേരുന്നതായിപ്പറഞ്ഞ ഉപരതിയെ ആണ് പരാമർശിക്കുന്നത്. വിഷയാനന്ദമല്ല ആനന്ദമെന്നും ഭഗവത്സാക്ഷാത്കാരാനന്ദമാണ് യഥാർത്ഥമായ ആനന്ദമെന്നും ഇവിടെ അവധാരണം ചെയ്യണം).

8

അതുമിതുമെന്നുമുന്നുക നിമിത്തമിതിങ്കലെഴും-
പതി പശു പാശമിങ്ങിതു പരമ്പരയായഴിയും
മതി കതിരോടു മണ്ണൊളി വിയത്തനിലൻ ജലവും
പതിയുടെ രൂപമെന്നിഹ നമിച്ചു പദം പണിയാം.

അന്വയം : എന്നും അതും ഇതും ഉന്നുകനിമിത്തം ഇതിങ്കൽ എഴും പതിപശുപാശം ഇങ്ങ് ഇത് പരമ്പരയായി അഴിയും. ഇഹമതികതിരോട് മണ്ണ് ഒളി വിയത്ത് അനിലൻ ജലവും പതിയുടെ രൂപം (രൂപമാണ്) എന്ന് (അറിഞ്ഞ്) നമിച്ചു പദം പണിയാം.

അർത്ഥം : *എന്നും അതും ഇതും ഉന്നുകനിമിത്തം ഇതിങ്കൽ എഴും പതി പശു പാശം ഇങ്ങ് ഇത് പരമ്പരയായി അഴിയും* = (പതി, പശു, പാശം എന്നിങ്ങനെ മൂന്നു തത്ത്വങ്ങളാണ് ശൈവദർശനത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ളത്. പതിയെന്നാൽ ശിവൻ തന്നെ. ജീവന്മാരാണ് പശുക്കൾ. കയറ് എന്നർത്ഥമായ പാശപദം പശുവിന് പതിയോടുള്ള ഭക്തിയെ നിർദ്ദേശിക്കുന്നു. സ്വാമിയായ ശിവൻ പശുസ്ഥാനീയരായ ജീവന്മാരെ തന്റെ നേർക്കുള്ള ഭക്തിയാകുന്ന കയറുകൊണ്ട് മാർഗ്ഗഭ്രംശം വരാതെ സുരക്ഷിതത്വത്തോടെ ജീവിതം നയിക്കുമാറാക്കി ആത്യന്തികമായി തന്നോടുചേർക്കുന്നു. ഗുരൂപദേശംകൊണ്ട് ഈ വിവേകം സിദ്ധിക്കാത്തവരാകട്ടെ അതുവേറെ ഇതുവേറെ എന്നിങ്ങനെ സർവത്ര ഭേദബുദ്ധിയോടുകൂടി മേൽക്കുമേൽ സംസാരത്തിൽ പെട്ടുഴലുന്നു). എന്നും അതായത് എല്ലായ്പ്പോഴും അതിനേയും ഇതിനേയും (അതുവേറെ ഇതുവേറെ എന്നുള്ള മട്ടിൽ ശബ്ദാദികളായ വിഷയങ്ങളെ സുഖകരമാകയാൽ ഗ്രാഹ്യമാണെന്നുള്ള ബുദ്ധിയോട് കൂടി) ആഗ്രഹിച്ചതിന്റെ ഫലമായി ഇതിന്റെ (അനുഭവഗോചരമാകുന്ന ലോകത്തിൽ) എഴുന്നതായ (എല്ലാറ്റിനും മേലായി ഉയർന്നു നിൽക്കുന്നതായ)

പതി, പശു, പാശം എന്നിങ്ങനെയുള്ള തത്ത്വത്രയം പരമ്പരയായി അഴിഞ്ഞുപോകും. (വിഷയങ്ങളിലേയ്ക്കുള്ള പരക്കംപാച്ചിൽകൊണ്ട് ആദ്യമായി പശുസ്ഥാനീയനായ ജീവന് പതിസ്ഥാനീയനായ ശിവനോടുള്ള ഭക്തിയാകുന്ന പാശം അയഞ്ഞയഞ്ഞ് വേർപ്പെട്ടുപോകും. അതിനെത്തുടർന്ന് താൻ പതിയാൽ പോറ്റിവളർത്തപ്പെടുന്നവനാണെന്നുള്ള നില അതായത് തന്റെ പശുഭാവം ശിഥിലമാകും. തുടർന്ന് ശിവനോടുണ്ടായിരുന്ന അവിടുന്ന് തന്റെ പതിയാണെന്നുള്ള ഭാവം ജീവൻ വിസ്മരിക്കുന്നു. അങ്ങനെ നഷ്ടവിവേകനായി ഒടുങ്ങാത്ത അല്ലലിന് ഇരയാകുന്നു. പരമ്പരയായി അഴിയുമെന്നതിനെ ഈ രീതിയിലാണ് ധരിക്കേണ്ടത്. *ഇഹമതി, കതിർ* എന്നിവയോട് *മണ്ണ്, ഒളി, വിയത്ത്, അനിലൻ, ജലവും പതിയുടെ രൂപമാണ് എന്ന്* (അറിഞ്ഞ്) *നമിച്ച് പദം പണിയാം* = ഇവിടെ അതായത് ഈ ലോകത്തിൽ മതി = ചന്ദ്രൻ, കതിർ = സൂര്യൻ (ചന്ദ്രകിരണത്തേയും സൂര്യകിരണത്തേയുമാണ് മതി, കതിർ എന്നിവ യഥാക്രമം വ്യപദേശിക്കുന്നത്. ഇവിടെ ആ പദങ്ങൾ ചന്ദ്രനേയും സൂര്യനേയും ലക്ഷിപ്പിക്കുന്നു. മണ്ണു പൃഥ്വിയേയും ഒളി തേജസ്സിനേയും വിയത്ത് ആകാശത്തേയും അനിലൻ വായുവിനേയും ജലം വെള്ളത്തേയും കുറിക്കുന്നു. ഇവയാണല്ലോ പഞ്ചഭൂതങ്ങൾ. പൃഥ്വി വ്യപ്തേജോവായ്വാകാശങ്ങളും സൂര്യചന്ദ്രന്മാരും ഹോതാവും ശിവന്റെ എട്ട് മൂർത്തികളാണെന്ന് പറയപ്പെട്ടിരിക്കുന്നു. ഭഗവാന് അഷ്ടമൂർത്തി എന്ന് പര്യായമുണ്ടല്ലോ. ഇവിടെ ഹോതാവിനെ ഉൾപ്പെടുത്തിയിട്ടില്ല. തുടക്കത്തിൽ ഉപാസകനെന്ന നിലയ്ക്ക് ഉപാസ്യ രൂപങ്ങളിൽ നിന്ന് സാധകൻ മാറി നിൽക്കുന്നത് ഉചിതമാണല്ലോ) ചന്ദ്രൻ, സൂര്യൻ, പൃഥ്വി, തേജസ്സ്, ആകാശം, വായു, വെള്ളം എന്നിവയോരോന്നും പതിയായ ഭഗവാന്റെ സ്വരൂപമാണെന്ന് നല്ലപോലെ ഉറച്ചുകൊണ്ട് എല്ലാറ്റിനേയും വണങ്ങി അല്ലയോ ഭഗവാനേ! അവിടുത്തെ തൃപ്പാദം ഈയുള്ളവൻ സേവിച്ചുകൊള്ളാം. (എല്ലാം ശിവസ്വരൂപങ്ങളാണെന്നുള്ള ഭാവന വരുമ്പോൾ പലതെന്നുള്ള ബുദ്ധി ഉണ്ടാവാൻ ഇടയില്ലല്ലോ. അപ്പോൾ ശിവൻ പതിയും താൻ പശുവും അവിടുത്തോടുള്ള ഭക്തി പാശവുമാണെന്നുള്ള തത്ത്വത്രയത്തിന് മിഴിവുണ്ടാകുമല്ലോ).

9

പണി പലതായ് വരുന്നു കനകത്തിലിരുന്നതുപോ-
ലണിമിഴികൊണ്ടു നിർമ്മിതമിതൊക്കെയുമദ്ഭുതമാം;
അണിയണമെന്നെ നിന്തിരുവടിക്കടിയൻ മലരാ-
മണിയണിയായ് നിരന്നു തിരയറ്റുയരും കടലേ!

അന്വയം : കനകത്തിലിരുന്ന് പണിപലതായി വരുന്നു; അതുപോൽ അണിമിഴികൊണ്ട് നിർമ്മിതം ഇതൊക്കെയും അദ്ഭുതമാം. അണിയ

ണിയായ് നിരന്ന് തിരയറ്റ് ഉയരുംകടലേ! നിന്തിരുവടിക്ക് അടിയൻ മലരാം; (അവിടുന്ന്) എന്നെ അണിയണം.

അർത്ഥം : *കനകത്തിലിരുന്ന് പണിപലതായി വരുന്നു* = സ്വർണ്ണത്തിൽ നിന്നും പണിത്തരങ്ങൾ പലതും ഉണ്ടാകുന്നുവല്ലോ. (ഒരേ സ്വർണ്ണംകൊണ്ട് മാല, കാപ്പ്, മോതിരം മുതലായി പല ആഭരണങ്ങളും ഉണ്ടാക്കുമാറുണ്ടല്ലോ. അവിടെ കാരണം ഒന്ന്, കാര്യങ്ങൾ പലത് എന്നത് സ്പഷ്ടമാണ്. തട്ടാനാകുന്ന നിമിത്തകാരണം വേറേയത്രെ. ജഗത്തിന്റെ സൃഷ്ടിയിൽ ഉപാദാനകാരണവും നിമിത്തകാരണവും ഈശ്വരൻ തന്നെയാണ്. ഇങ്ങനെ ഭേദം ഉണ്ടെങ്കിലും ആഭരണങ്ങളുടെ വിഷയത്തിലും ജഗത്തിന്റെ വിഷയത്തിലും ഉപാദാനകാരണത്തിന്റെ ഏകത്വത്തെ ആസ്പദമാക്കി ഏകദേശാംശത്തിൽ സാദൃശ്യം പറയാവുന്നതാണ്).

*അതുപോൽ അണിമിഴികൊണ്ട് നിർമ്മിതം ഇതൊക്കെയും അത്ഭുതമാം* = അതേ മട്ടിൽ ഭഗവാനേ! നിന്തിരുവടിയുടെ അണിമിഴി കൊണ്ട് നിർമ്മിക്കപ്പെട്ട ഇക്കാണാവുന്നതെല്ലാം അത്ഭുതം തന്നെയാണ്. (അണിമിഴി എന്നിടത്ത് അണി എന്നപദം പ്രാശസ്ത്യത്തെ ദ്യോതിപ്പിക്കുന്നു. ജഗത്തിന്റെ സൃഷ്ടി ഭഗവത്കടാക്ഷമാത്രം കൊണ്ട് നിർവഹിക്കുന്നുവെന്നത് അത്ഭുതമാണല്ലോ. ഉപാദാനകാരണമെന്ന നിലയിൽ ഭഗവാന് യാതൊന്നും വേണ്ടതായിട്ടില്ല. തൃക്കൺവിളയാട്ടമല്ലാതെ എന്തെങ്കിലും പ്രവൃത്തിയോ എന്തെങ്കിലും പണിയായുധങ്ങളോ വേണ്ടി വരുന്നില്ല. ഈ നില ആശ്ചര്യാവഹമാണല്ലോ). *അണിയണിയായി നിരന്ന് തിരയറ്റ് ഉയരും കടലേ!*= അങ്ങോളമിങ്ങോളം ഒന്നിനുമേൽ ഒന്നായി ഉയർന്നുവന്ന് നിരക്കുമാറുള്ള തിര നിശ്ശേഷം അടങ്ങി സർവോന്നതമായി പരിലസിക്കുന്ന സമുദ്രമായുള്ളോവേ! (കാറ്റും കോളുമുള്ളപ്പോൾ കടൽ പ്രക്ഷുബ്ധമായിരിക്കും. ആ നില മാറി പ്രശാന്തമായ സമുദ്രം ഏകാകാരമായി മഹിമാതിശത്തോടെ പരിലസിക്കുമല്ലോ. അങ്ങനെയുള്ള കടലായിട്ട് ഭഗവാനെ അധ്യാവസായം ചെയ്തിരിക്കുന്നു. പ്രളയകാലത്തിൽ ജഗത്തിനെ മുഴുവൻ തന്റെ ഉള്ളിൽ സംഹരിച്ചുള്ള ഭഗവാന്റെ പ്രശാന്തഭാവമാണ് ഈ അധ്യവസായത്തിൽ വ്യഞ്ജിപ്പിക്കുന്നത്).

*നിന്തിരുവടിക്ക് അടിയൻ മലരാം* = അവിടുത്തേയ്ക്ക് തൃപ്പാദ ദാസനായ ഈയുള്ളവൻ തിരുമുടിയിൽ അണിയുവാനുള്ള ഒരു പുഷ്പമായിത്തീരാം. *അവിടുന്ന് എന്നെ അണിയണം* = എന്നെ സദാ അണിയേണമേ! (തുമ്പപ്പൂവും കൊന്നയും കൂവളവും മറ്റും ശിവന് ചാർത്തുവാൻ ഇഷ്ടപ്പെട്ട പൂക്കളാണല്ലോ. അതുപോലെ ഒരു പൂവായിത്തീർന്ന് ഭഗവാന്റെ അംഗീകാരം നേടുകയെന്നതാണ് സാധകന്റെ പരമാഭിലാഷം).

10

കടലിലെഴും തരങ്ഗനിരപോലെ കലങ്ങി വരു-
ന്നുടനുടനുള്ളഴിഞ്ഞു പല പറ്റൊഴിയുന്നതുപോൽ
ഘടപടമെന്നെടുത്തിഹ തൊടുത്തു വഴക്കിടുമി
ക്കുടമുടയുന്നതിന്നകമെടുത്തരുളീടണമേ!

അന്വയം : കടലിലെഴും തരംഗനിരപോലെ ഉടനുടൻ ഉള്ള് അഴിഞ്ഞ് കലങ്ങിവരുന്നു. പല പറ്റ് ഒഴിയുന്നതുപോൽ ഇഹ ഘടപടമെന്ന് എടുത്ത് തൊടുത്ത് വഴക്കിടുമിക്കുടം ഉടയുന്നതിന്നകം എടുത്തരുളീടണമേ!

അർത്ഥം : *കടലിലെഴും തരംഗനിരപോലെ* = കടലിൽ പൊങ്ങുന്ന തിരമാലയെന്നതുപോലെ, ഉടനുടൻ ഉള്ള് അഴിഞ്ഞ് . *കലങ്ങി വരുന്നു* = ഒന്നിനെത്തുടർന്ന് മറ്റൊന്ന് എന്നവണ്ണം പെട്ടെന്നു പെട്ടെന്ന് മനസ്സ് നിയന്ത്രണം വിട്ട് പ്രക്ഷുബ്ധമായിത്തീരുന്നു. (സാധകൻ തന്റെ മനസ്സിനെ വൃത്തിനിരോധം ചെയ്ത് ഭഗവദ്ധ്യാനത്തിൽ ഉറപ്പിക്കുവാൻ ആകുവോളം പരിശ്രമിക്കുകയാണ്. എന്നാൽ വാസനാശേഷംകൊണ്ട് വിഷയങ്ങളിലേക്ക് ആകർഷിക്കുമാറ് പലതരം വികാരങ്ങൾ ഏറിയും കുറഞ്ഞും പ്രതിക്ഷണം ആവിർഭവിക്കുന്നു. അങ്ങനെ മനസ്സിലുണ്ടാകുന്ന വികാരപ്രകാരങ്ങളെയാണ് കടലിലെ തിരമാലയോട് ഉപമിച്ചിരിക്കുന്നത്). *പല പറ്റ് ഒഴിയുന്നതുപോൽ* = എങ്ങനെ ആയാൽ മനസ്സിലുള്ള പലതരം പറ്റുകൾ അതായത് പൂർവ്വജന്മങ്ങളിലും ഈ ജന്മത്തിൽ തന്നെയും ഉണ്ടായിട്ടുള്ള അനുഭവങ്ങളാലുള്ള പലതരം വാസനകൾ നിശ്ശേഷം ഒഴിഞ്ഞ് മനസ്സു നിർമ്മലമാകുന്നത് ആ മട്ടിൽ (വാസന നീങ്ങിയാലേ വികാരങ്ങൾ അടങ്ങുകയുള്ളൂ. മനസ്സ് നിർവാസനമാകുന്നതിനാണ് സാധകൻ തുടർന്ന് ഭഗവദനുഗ്രഹം പ്രാർത്ഥിക്കുന്നത്). *ഇഹ ഘടപടമെന്ന് എടുത്ത് തൊടുത്ത് വഴക്കിടുമിക്കുടം ഉടയുന്നതിന്നകം* (അല്ലയോ ഭഗവാനേ! അവിടുന്ന്) *എടുത്തരുളീടണമേ*! = ഈ ലോകത്തിൽ ഘടപടാദി ദൃഷ്ടാന്തങ്ങളെ ആധാരമാക്കി പ്രപഞ്ച സൃഷ്ടിയെക്കുറിച്ചും മറ്റും ഓരോരോ ദാർശനികന്മാരോട് ഇടപെട്ട് തുടരെത്തുടരെ വഴക്കിട്ടുകൊണ്ടിരിക്കുന്ന ഈ കുടം (ഇവിടെ കുടമായി അധ്യവസായം ചെയ്തിരിക്കുന്നത് സ്വശരീരത്തെത്തന്നെയാണ്. മണ്ണിന്റെ വികാരമായ കുടം ചെറിയ അശ്രദ്ധയാൽപോലും ഉടഞ്ഞുപോകാവുന്നതാണല്ലോ. അതുപോലെ തന്നെയാണ് ശരീരത്തിന്റെ ഭംഗവും. സാധകന്റെ വിരക്തി സൂചിതമാകുന്നു). ഉടഞ്ഞുപോകുന്നതിന് മുൻപ് അതായത് ഈ ജന്മത്തിൽ തന്നെ അവിടുന്ന് അനുഗ്രഹഭാജനമായി കൈക്കൊള്ളുമാറാകണമെന്ന് പ്രാർത്ഥിക്കുന്നു.

ഈ കൃതിയിൽ ശിവനോട് ഐക്യം പ്രാപിക്കുവാനുള്ള പ്രാർത്ഥന

തന്നെയാണ് മുന്നിട്ടു നിൽക്കുന്നത്. പ്രപഞ്ചത്തിന്റെ ആവിർഭാവതിരോഭാവങ്ങൾ ഭഗവാന്റെ ലീലാവിലാസങ്ങൾ മാത്രമാണ്. എല്ലാം ഭഗവത്സ്വരൂപമെന്ന നിലയിൽ ആരാധ്യങ്ങളായിത്തീരുന്നു. വൈഷയികമായ സുഖം നിസ്സാരമെന്നറിയുന്ന താൻ ഭഗവത്സേവയിലാണ് പരമാനന്ദം ദർശിക്കുന്നതെന്ന് സാധകൻ വ്യക്തമാക്കുന്നു. ഒരിക്കലും വാദമൊടുങ്ങാതുള്ള ദ്വൈതദർശനങ്ങളിൽ സാധകന് ഒട്ടും താൽപ്പര്യം തോന്നുന്നില്ല. ഭഗവദനുഗ്രഹത്താൽ മനസ്സ് പ്രശാന്തമായി ആത്യന്തികമായ മോചനത്തിലാണ് ജന്മസാഫല്യം കൈവരുന്നത്. ഈ രീതിയിൽ തെളിവുറ്റ ഭാവനകൾ കൊണ്ട് ഏറ്റവും ആദരണീയമായ ശിവസ്തവത്തിന്റെ പരിശീലനത്താൽ നമുക്ക് ധന്യത കൈവരട്ടെ!

# അനുഭൂതിദശകം

ശ്രീനാരായണഗുരുദേവന്റെ ആത്മാനുഭൂതിപരങ്ങളായ കൃതികളിൽ പ്രമുഖസ്ഥാനം അർഹിക്കുന്നതാണ് അനുഭൂതിദശകം. ആര്യാവൃത്തത്തിലുള്ള പത്ത് പദ്യങ്ങളാണ് ഇതിൽ അടങ്ങിയിരിക്കുന്നത്. ശ്രുതിയും യുക്തിയും അനുഭവവുമാണ് ആത്മവിഷയത്തിൽ പ്രാമാണ്യം വഹിക്കുന്നത്. അവയിൽ യുക്തിതന്നെയും ശ്രുതിപ്രതിപാദിതമായ അർത്ഥത്തോട് തികച്ചും പൊരുത്തമുള്ളതായിരിക്കണം. എല്ലാ പ്രമാണങ്ങളും അനുഭവത്തിൽ പര്യവസാനിക്കുന്നു. അപരോക്ഷമായ ആത്മാനുഭൂതി വിവരണത്തിന് അതീതമാണ്. എങ്കിലും ബ്രഹ്മവിത്തുക്കളായ മഹാത്മാക്കൾ ശിഷ്യാനുഗ്രഹത്തിനുവേണ്ടി അഖണ്ഡാനുഭവത്തിലേക്കു നയിക്കുവാൻ പോന്ന ചില അരുളപ്പാടുകൾ ആവിഷ്കരിച്ചിട്ടുണ്ടെന്നുള്ളത് മുമുക്ഷുക്കളുടെ സുകൃതഫലം തന്നെയാണെന്നു പറയാം. ദൃശ്യം ദൃക്കിലടങ്ങി അദ്വൈത സാക്ഷാത്കാരം സംസിദ്ധമാകുന്ന ആ പരമാനന്ദത്തിന്റെ നിഗൂഢങ്ങളായ അറകളിലേക്ക് കൂടുതൽ കൂടുതൽ പ്രകാശമരുളുന്നവയാണ് ഈ കൃതിയിലെ ഓരോ പദ്യവുമെന്ന് അടക്കിപ്പിടിച്ച് പറയുവാനേ സാധ്യമാകുന്നുള്ളൂ. ഉജ്വലമായ ആ പ്രകാശത്തിലൂടെ കാണേണ്ടതു കണ്ടെത്തുവാൻ അധികാരിത സാധകന്മാർക്ക് കൈവരുമാറാകട്ടെ.

1

മംഗളമെന്മേലരുളും
തങ്ങളിലൊന്നിച്ചിടുന്ന സർവജ്ഞൻ
സംഗമമൊന്നിലുമില്ലാ-
തംഗജരിപുവിൽ തെളിഞ്ഞു കൺകാണും

*തങ്ങളിൽ ഒന്നിച്ചിടുന്ന സർവജ്ഞൻ എൻമേൽ മംഗളം അരുളും* = (സ്വവാചി സർവനാമമായ 'തൻ' എന്ന പ്രകൃതിയുടെ ആധാരികാവിഭക്ത്യന്തമാണ് തങ്ങളിൽ എന്നത്. ഇവിടെ സാധകൻ സർവജ്ഞനെന്നു വ്യപദേശിക്കപ്പെടുന്ന ഭഗവാനിലാണ് അടങ്ങിയിരിക്കുന്നത്.) ഞാനും അവിടുന്നും തമ്മിൽ ഒന്നായിത്തീരുക എന്നുള്ള നിലയിലേക്ക് കാരു

ണ്യത്തോടെ പ്രേരണ നൽകികൊണ്ടിരിക്കുന്ന സർവജ്ഞൻ (സർവ്വ ജ്ഞപദം ശിവപര്യായങ്ങളിൽ ഉൾപ്പെടുന്നു. എല്ലാം അറിയുന്നവനെന്ന് അവയവാർത്ഥം. 'ജ്ഞാനമിച്ഛേന്മഹേശ്വരാത്' എന്ന വചനത്താൽ ജ്ഞാനമിച്ഛിക്കേണ്ടത് ശിവനിൽ നിന്നും ആണെന്നു തെളിയുന്നു. സാധ കൻ ഭഗവാനെ സർവജ്ഞനെന്ന് നിർദ്ദേശിക്കുന്നത് ആ പരമഗുരുവിൽ നിന്നും തനിക്ക് ജ്ഞാനോപദേശം ലഭിക്കുമെന്നുള്ള ആശംസയെ ദ്യോതിപ്പിക്കുന്നു.) എനിക്കുവേണ്ടി മംഗളം അരുളുമാറാകും. ഇവിടെ സാധകനെ സംബന്ധിച്ചിടത്തോളം മംഗളം അതായത് നന്മ സച്ചിദാന ന്ദസ്വരൂപമായ സ്വസ്വരൂപാവാപ്തി തന്നെയാണ്. അതിനുള്ള ഒരേ ഒരു സാധനം ജ്ഞാനമാണല്ലോ. സാധ്യസാധനങ്ങൾക്ക് അഭേദം ആരോ പിച്ചാൽ സാധനത്തേയും മംഗളം എന്നുപറയാം. അഭീഷ്ടസിദ്ധിക്ക് വിഘാതമാകുന്ന ദുരിതത്തെ നീക്കുവാനും മംഗളം ആചരിക്കപ്പെടു ന്നു) *ഒന്നിലും സംഗമം ഇല്ലാതെ കൺതെളിഞ്ഞ് അംഗജരിപുവിൽ കാണും*= ഐഹികമോ ആമുഷ്കികമോ ആയ യാതൊരു വിഷയസു ഖത്തിലും അത് എത്തിച്ചേരണമെന്നുള്ള അഭിലാഷം നിശേഷം അക ന്നിട്ട്, അതായത്, തീവ്രമായ വൈരാഗ്യം കൈവന്നിട്ട്, കണ്ണ് (ഇവിടെ കണ്ണ് എന്നുള്ളത് യാതൊന്നുകൊണ്ടാണോ ആത്മാവ് ദർശിക്കപ്പെടു ന്നത് അഗ്ര്യയായ ബുദ്ധിയാണ് പരാമർശിക്കപ്പെട്ടിരിക്കുന്നത്.)

*തെളിഞ്ഞ്* =(അഴുക്കെല്ലാം ഒതുങ്ങി- തെളിവുറ്റതായിട്ട്) രജസ്സും തമസ്സുമാണ് അന്തഃകരണത്തെ മലിനമാക്കുന്നത്. രജസ്സും തമസ്സും കീഴ്പെട്ട ശുദ്ധസത്ത്വതയാണ് ഇവിടെ തെളിവായി നിർദ്ദേശിച്ചിരിക്കു ന്നത്. അതോടുകൂടി എല്ലാ വാസനകളും അറ്റുപോകും) അംഗജരിപു വിൽ (അങ്ഗജന്റെ - കാമദേവന്റെ, രിപു- ശത്രു. അതായത് ശിവൻ. ശിവന്റെ നേത്രാഗ്നിയിൽ കാമദേവൻ ഭസ്മീഭവിച്ച കഥ പ്രസിദ്ധമാണ ല്ലോ. ഇവിടെ ശിവനെ അങ്ഗജരിപുവെന്ന് വ്യപദേശിച്ചിരിക്കുന്നതു കൊണ്ട് ആ ഭഗവാന്റെ അനുഗ്രഹത്താൽ സാധകനും എല്ലാ ദോഷ ങ്ങൾക്കും മൂലമായ കാമത്തെ കീഴ്പ്പെടുത്തുവാൻ ശക്തനാകുമെന്ന് ആശംസിക്കപ്പെട്ടിരിക്കുന്നു). കാണും- കാണുമാറാകും. (കാണുക എന്ന ക്രിയ സകർമ്മകമാണല്ലോ. ഇവിടെ കർമ്മം നിർദ്ദേശിക്കപ്പെട്ടി ട്ടില്ല. 'ആത്മാവാരേ ദ്രഷ്ടവ്യഃ' എന്നിങ്ങനെ ശ്രുതിയിൽ ആത്മാവുത ന്നെയാണ് ദർശിക്കപ്പെടേണ്ടത് എന്ന് ഉപദേശിക്കപ്പെട്ടിട്ടുണ്ടല്ലോ. ഇവി ടെയും കാണും എന്നുപറയുന്നത് അതേ ആത്മാവിനെ തന്നെയാണ്. അംഗജരിപുവായ ഭഗവാനിലാണ് സാധകൻ സ്വാത്മദർശനം ആശം സിക്കുന്നത്. ബുദ്ധ്യാദികളിലുള്ള അഹന്ത നീങ്ങുന്നതോടുകൂടി ജീവൻ നിരുപാധികമായി പരമാത്മാവിൽ ആത്യന്തികമായി ലയിക്കുമല്ലോ.)

ആശ്രിതനായ എന്നെ തന്നോടു ചേർത്തുകൊള്ളാൻ തിരുവുള്ളമു ണ്ടായ സർവജ്ഞനായ ഭഗവാൻ എനിക്കുവേണ്ടതായുള്ള നിഖില

മംഗളങ്ങളും നൽകുമെന്ന് ഞാൻ ദൃഢമായി വിശ്വസിക്കുന്നു. വിഷയസുഖങ്ങളിൽ ലവലേശം കാമനയില്ലാതെ എന്റെ ബുദ്ധി നിർമ്മലയായിത്തീർന്ന് കാമാരിയായ ശ്രീപരമേശ്വരനിൽ, അവിടുന്നു തന്നെയാണ് ഞാൻ എന്നുള്ള പരമമായ ആത്മസാക്ഷാത്കാരത്തിന് കെല്പുള്ളതായി തീരുമാറാകട്ടെ.

2

കാണും കണ്ണിലടങ്ങി
ക്കാണുന്നില്ലീ നിരന്തരം സകലം,
ക്വാണം ചെവിയിലടങ്ങു
ന്നോണം ത്വക്കിൽ തുലഞ്ഞു മറ്റതു പോം.

*സകലം കാണും നിരന്തരം അടങ്ങിക്കാണുന്നില്ലീ*= ഈ ലോകത്തിൽ എന്തെല്ലാം കാണപ്പെടുന്നുവോ അതുമുഴുവൻ കാണുന്നതായ കണ്ണിൽ (ഇവിടെ കണ്ണിനെത്തന്നെ കർത്താവായി അതായത് കാണുന്നവനായി നിർദ്ദേശിച്ചിരിക്കുകയാണ്) നിരന്തരമായി-യാതൊരു അന്തരവും കൂടാതെ(കാണുന്നതെന്നോ കാണപ്പെടുന്നതെന്നോ ഉള്ള ഭേദം കൂടാതെ) അടങ്ങുന്നതായി കാണുന്നില്ലയോ- അനുഭവപ്പെടുന്നില്ലയോ. (കാണുന്ന കണ്ണ് വേറെ, കാണപ്പെടുന്ന നിറം മുതലായത് വേറെ എന്നുള്ളതാണല്ലോ സാമാന്യമായ അനുഭവം.എന്നാൽ യോഗം പരിശീലിക്കുന്നവന് ആദ്യത്തെ പടിയായി കണ്ണിൽ നിന്നും ഭിന്നമായ ഉണ്മ കാണപ്പെടുന്നതില്ലെന്ന് ബോധ്യമാകും. അപ്പോൾ കാണപ്പെടുന്നതെന്നത് കാണുന്നതെന്ന നിലയിലുള്ള കണ്ണിൽ ലയിച്ച് കണ്ണിനുമാത്രം ഉണ്മ ഉണ്ടെന്നുള്ള നില കൈവരുന്നു. ഇവിടെ വാക്യം പ്രശ്നരൂപമായിരിക്കുന്നത് അനുഭൂതിയിലേക്കു നയിക്കുന്ന ശിഷ്യനോട് ഗുരു അവന് അനുഭവവിഷയമാകുന്നതിനെ പറ്റി തന്റെ ഉപദേശത്തിന്റെ സംവാദത്തെ ബോധ്യപ്പെടുത്തുന്ന നിലയിൽ സമന്വയിപ്പിക്കേണ്ടതാണ്) *ക്വാണം ചെവിയിൽ അടങ്ങുന്നോണം* =(അടങ്ങുന്ന വണ്ണം എന്നതിന്റെ സങ്കുചിതരൂപമാണ് അടങ്ങുന്നോണം) *മററത് ത്വക്കിൽ തുലഞ്ഞു പോം* = (പോകും എന്നതിന്റെ സങ്കുചിതരൂപമാണ് പോം) ക്വാണം- വീണാനാദം. ഇത് മറ്റുശബ്ദങ്ങൾക്കും ഉപലക്ഷണമായെടുക്കണം. ചെവിയിൽ യാതൊരു പ്രകാരത്തിൽ അടങ്ങുന്നുവോ അതേപ്രകാരത്തിൽ മററ് (പ്രകരണം കൊണ്ട് സ്പർശത്തെ ഗ്രഹിക്കണം) ത്വക്കിൽ (യാതൊന്നാണോ സ്പർശത്തെ ഗ്രഹിക്കുന്നത് അതാണ് ത്വക്ക്) തുലഞ്ഞുപോകും- അനായാസം ലയിച്ച് സ്വയം ഇല്ലാതാകും. (പൂർവ്വാർദ്ധത്തിൽ നിറം കണ്ണിലടങ്ങുന്ന അനുഭവമാണല്ലോ ബോധനാവിഷയമായത്. തുടർന്ന് ഏതുശബ്ദവും കേൾക്കുന്ന ചെവിയിൽത്തന്നെ അടങ്ങിപ്പോകുന്നുവെന്നുള്ളതിലേക്കാണ് ശിഷ്യന്റെ ശ്രദ്ധയെ നയിച്ചത്. അതേ

മട്ടിൽ സ്പർശം അതിനെ അറിയുന്ന ത്വക്കിൽത്തന്നെ ലയിച്ചു പോകുന്നതായുള്ള അനുഭവവും ഇവിടെ ഗുരുവിനാൽ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു.

കണ്ണ് കാണുന്നു, ചെവി കേൾക്കുന്നു, ത്വക്ക് സ്പർശിക്കുന്നു എന്നിങ്ങനെ പറയുമ്പോൾ യഥാക്രമം രൂപവും ശബ്ദവും സ്പർശവും കർമ്മങ്ങളെന്നനിലയിൽ വേർപെട്ടുനിൽക്കുന്നു. എന്നാൽ രൂപം കണ്ണിലും ശബ്ദം ചെവിയിലും സ്പർശം ത്വക്കിലും അടങ്ങിപോകുന്നതായുള്ള അനുഭവം പ്രത്യാഹാരമെന്ന യോഗാംഗത്തിലേക്ക് കടക്കുമ്പോൾ ഉണ്ടാകുന്നതാണ്. ഗ്രഹിക്കപ്പെടുന്നത് ഗ്രഹിക്കുന്നവനിൽ ലയിച്ച് അതിനോടഭേദം പ്രാപിച്ചാൽ ഉണ്ടാകുന്ന സ്വാസ്ഥ്യം ഭേദാനുഭൂതിയെ അതിശയിക്കുന്നതായിരിക്കുമെന്ന് പരിശീലകന് സ്വാനുഭവത്താൽ അറിയാം.

3

പോമിതുപോലെ തുടങ്ങി
പ്പോമറുരസമപ്പുറത്തു നാവതിലും,
പോമിതുപോലെ തുടങ്ങി
പ്പോമിതു വായ്മുതലെഴുന്നൊരിന്ദ്രിയമാം.

*പോമിതുപോലെ തുടങ്ങി അപ്പുറത്ത് അറുരസം നാവതിലും പോം*= കണ്ണ് മുതലായതിൽ അടങ്ങിപ്പോകുന്നതായി മുകളിൽ പറയപ്പെട്ട രൂപാദിയെന്നതുപോലെ തുടർച്ചയായി അതിനുമപ്പുറം ആറുരസം (ആറുരസങ്ങൾ- മധുരം, അമ്ലം, ലവണം, കടു, കഷായം, തിക്തം എന്നിവ) നാവിലും അടങ്ങിപ്പോകും. (മധുരാദികളായ രസങ്ങളെ സ്വാദിക്കുന്നത് നാവാണല്ലോ. അവയെല്ലാം നാവിലടങ്ങിപ്പോകുന്നതായുള്ള അനുഭവമാണ് ഇവിടെ നിർദ്ദേശിച്ചിരിക്കുന്നത്. ഇതേ മട്ടിൽ മണം മൂക്കിൽ അടങ്ങുന്നതായിക്കൂടി ഗ്രഹിക്കേണ്ടതായിട്ടുണ്ട്. ഇങ്ങനെ കണ്ണ്, ചെവി, ത്വക്ക്, നാക്ക്, മൂക്ക് എന്നിവയിൽ നിന്ന് വേർപെട്ട നിലയിൽ രൂപാദികൾ ഇല്ലെന്നുള്ള അനുഭവമാണ് വർണ്ണിതമായത്) *പോമിതുപോലെ തുടങ്ങി ഇത് പോം; വായ് മുതലെഴുന്നൊരിന്ദ്രിയമാം*= കണ്ണ് മുതലായതിൽ അടങ്ങിപ്പോകുന്നതായി പറയപ്പെട്ട രൂപാദിയെന്നതു പോലെ തുടർന്ന് ഇത് (ഇവിടെ വചനം, ദാനാദാനങ്ങൾ, ഗമനം, വിസർജ്ജനം, പ്രജനനം, എന്നീ ക്രിയകളാണ് പരാമർശിക്കപ്പെട്ടിരിക്കുന്നത്) പോകും (വേർപെട്ടനിലയിലല്ലാതാകും) പോയിട്ട് എന്ന നിലയിലാകും എന്നുള്ളതാണ് തുടർന്ന് പറയുന്നത്. വായ് മുതലായുള്ള ഇന്ദ്രിയങ്ങളായി തീരും. (വായ് എന്നത് ഉച്ചാരണേന്ദ്രിയമാണ്. വാക്, പാണി,പാദം, പായു, ഉപസ്ഥം എന്നീ കർമ്മേന്ദ്രിയങ്ങളാണ് ഇവിടെ ഗ്രഹിക്കപ്പെട്ടിരിക്കുന്നത്. വചനാദികൾ വാഗാദികളിൽ ലയിക്കുന്നതായുള്ള അനുഭൂതിയാണ് ഉത്തരാർദ്ധം കൊണ്ട് സംഗ്രഹിക്കപ്പെട്ടിരിക്കുന്നത്. ജ്ഞാനേന്ദ്രിയങ്ങ

ളേയും കർമ്മേന്ദ്രിയങ്ങളേയും ഒന്നുപോലെ ഉൾക്കൊള്ളുന്നതാണ് ഇന്ദ്രിയം എന്ന പദം. വിഷയങ്ങളും ക്രിയകളും അതാതിന്ദ്രിയങ്ങളിൽ ലയിക്കുന്നതോടുകൂടി ഇന്ദ്രിയമാത്രകമായ അനുഭൂതിയെന്ന ഘട്ടത്തിലെത്തുന്നു.

4

ഇന്ദ്രിയമായിടുമന്നാ-
ളിന്ദ്രിയവും കെടുമതന്നു കൂരിരുളാം
മന്നിലുരുണ്ടുവിഴുമ്പോൾ
തൻനില കൈയ്‌വിട്ടു തെറ്റി വടമറ്റാൽ

*ഇന്ദ്രിയമായിടുമന്നാൾ അത് ഇന്ദ്രിയവും കെടും; അന്ന് കൂരിരുളാം* =രണ്ടും മൂന്നും പദ്യങ്ങളിൽ വിഷയങ്ങളും ക്രിയകളും അതാതിന്ദ്രിയങ്ങളായിത്തീരുന്ന അനുഭവം വിവരിച്ചുവല്ലോ.അങ്ങനെ രൂപാദികളും വചനാദികളും ഇന്ദ്രിയമാത്രകമായി അനുഭവപ്പെടുമ്പോൾ ആ ഇന്ദ്രിയവും കെട്ടുപോകും. ബാഹ്യവിഷയങ്ങളുടെ ഗ്രഹണവും വചനാദി ക്രിയകളും അതാതിന്ദ്രിയങ്ങളിൽ ഒതുങ്ങിയാൽ കേവലമായ ഇന്ദ്രിയം തന്നെയും ഉള്ളതായുള്ള അനുഭവവും നീങ്ങിപ്പോകുമല്ലോ. ഏതെങ്കിലും ഇന്ദ്രിയത്തിന്റെ തന്നെ ഉണ്മ അനുഭവവിഷയമാകുന്നത് അതിന്റെ പ്രവർത്തനത്തിലൂടെയാണ്. പ്രവർത്തനം അടങ്ങുന്നതോടെ ഇന്ദ്രിയത്തിന്റെ ഇന്ദ്രിയത്വവും നഷ്ടമാകുന്നതാണ്. ആ നില ഉണ്ടാകുമ്പോൾ അനുഭവപ്പെടുന്നത് കൂരിരുട്ടായിരിക്കും. (ഇവിടെ ഇന്ദ്രിയാസ്തമയത്തിൽ സാധകന് അനുഭവപ്പെടുന്നതായി പറഞ്ഞ കൂരിരുട്ട് ഒന്നും അറിഞ്ഞുകൂടാത്ത നിലയെ അജ്ഞാനത്തെയാണ് പരാമർശിക്കുന്നത്) കുറച്ചുകൂടി നിഷ്കൃഷ്ടമായി പറയുകയാണെങ്കിൽ ഈ കൂരിരുട്ട് അഥവാ അജ്ഞാനം മായയുടെ രണ്ടുതരം ശക്തികളിൽ ആവരണശക്തിയെയാണ് ലക്ഷിപ്പിക്കുന്നത്. വിക്ഷേപശക്തിയുടെ തിരോധാനമാണ് വിഷയങ്ങൾ. ഇന്ദ്രിയങ്ങളിലും ഇന്ദ്രിയങ്ങൾ പ്രവർത്തനമില്ലാത്തതുകൊണ്ട് തനിയേയും അസ്തമിക്കുന്നതായുള്ള അനുഭവം വിക്ഷേപശക്തിയുടെ തിരോധാനത്തെയാണല്ലോ ലക്ഷിപ്പിക്കുന്നത്. ഈ അനുഭവദശയെ ഒരു ഉപമാനം കൊണ്ട് ഉത്തരാർദ്ധത്തിൽ വിവരിക്കുവാൻ ശ്രമിക്കുന്നു. *വടമറ്റാൽ തൻനില കൈയ് വിട്ട് മന്നിൽ ഉരുണ്ട് വീഴുമ്പോൽ* = (ഞാണിന്മേൽകളി എന്ന് പേരായി ഒരു കായികാഭ്യാസപ്രകടനം ഉണ്ട്. ദണ്ഡിച്ച് എന്നും ഇതിനെ പറയും. ഇരുവശവും കഴകൾ നാട്ടി നടുവിൽ വടം കെട്ടി അതിൽ ആടിയും പാടിയും നടന്നു മറിഞ്ഞും തിരിഞ്ഞും മറ്റും പലതരഅഭ്യാസങ്ങൾ കാണിക്കാറുണ്ട്. അങ്ങനെയുള്ള വടം ഏതെങ്കിലും പ്രകാരത്തിൽ പൊട്ടുവാൻ ഇടവന്നാൽ അഭ്യാസി നിലംപതിക്കുവാൻ ഇടവരുമല്ലോ. അങ്ങ

നെ വരികയാണെങ്കിൽ ചുവട്ടിൽ കരുതലോടെ നിൽക്കുന്ന ആശാൻ തുണയ്ക്കുണ്ടാകും) വടം അറ്റുപോയാൽ അഭ്യാസി വടത്തിന്മേലുണ്ടായിരുന്നതിന്റെ നില പൊടുന്നവേ നഷ്ടപ്പെട്ടിട്ട് നിലത്ത് ഉരുണ്ട് വീഴുന്നതുപോലെയാണ് അപ്പോഴത്തെ കൂരിരുളായുള്ള അനുഭൂതിയെന്നു പറയാം. ഇന്ദ്രിയത്തെ അവലംബമാക്കിയാണ് നമുക്ക് പ്രപഞ്ചാനുഭൂതി ഉണ്ടാകുന്നത്. ആ അവലംബം യോഗപരിശീലനം കൊണ്ട് ആവരണ ശക്തിയുടെ അനുഭൂതിമാത്രമായാണ് അവശേഷിക്കുന്നത്. അടുത്ത പടി സൂര്യോദയത്തിൽ ഇരുട്ട് മാറുന്നതുപോലെ ചിദ്രൂപമായ ആത്മാവ് ആവരണം നീക്കി സ്വയം പ്രകാശിക്കുന്നതാണ്. തുടർന്നുള്ള പദ്യത്തിൽ ആ വിഷയമാണ് പ്രകടമാക്കിയിരിക്കുന്നത്.

5
അറ്റാലിരുളിലിരിക്കു-
ന്നുറ്റോനിവനെന്നുരയ്ക്കിലല്ലലറും,
ചുറ്റും കതിരിടുവോൻ തൻ
ചുറ്റായ് മറ്റോരിരുട്ടു വിലസിടുമോ?

*അറ്റാൽ ഇരുളിൽ ഉറ്റോനിവൻ ഇരിക്കുന്നു. എന്ന് ഉരയ്ക്കിൽ അല്ലൽ അറും=* കഴിഞ്ഞ പദ്യത്തിൽ പറഞ്ഞതുപോലെ ഇന്ദ്രിയം അറ്റുപോയാൽ അനുഭവപ്പെടുന്നതായി പറഞ്ഞ ഇരുളിൽ - അജ്ഞാനത്തിൽ (ഒന്നുമറിഞ്ഞുകൂടാതുള്ള ആവരണത്തിന്റെ തള്ളിച്ചയിൽ) ഉറ്റവനായ (ഇവൻ ലോകത്തിൽ ഉറ്റവരായി പറയുന്നത് ഏറ്റവും അടുത്ത ചേർച്ചക്കാരെയാണ് . വാസ്തവത്തിൽ ഒരുവന്റെ ആത്മസാക്ഷാത്കാരത്തിന് അവരാരും ഉതകുകയില്ല തന്നെ അപ്പോൾ ആരാണ് ശരിക്കും ഉറ്റവനായത്.

'ത്വമേവ മാതാ ച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച സഖാ ത്വമേവ
ത്വമേവ വിദ്യാദ്രവിണം ത്വമേവ
ത്വമേവ സർവം മമ ദേവദേവ!'

എന്ന സ്തോത്രത്തിലെന്ന പോലെ ഈശ്വരൻ തന്നെയാണ് ആർക്കും എന്നും ഉറ്റവൻ. ഇവൻ എന്നുള്ള നിർദ്ദേശകസർവനാമം ആ ഉറ്റവൻ ആരേക്കാളും കൂടുതൽ അടുക്കലാണ് വർത്തിക്കുന്നതെന്നുള്ളതിനെ സൂചിപ്പിക്കുന്നു. 'ഈശ്വര സർവ്വഭൂതാനാം ഹൃദ്ദേശേ/ർജ്ജുനഃ തിഷ്ഠതി' എന്നിങ്ങനെ ഗീതയിൽ ഈശ്വരന്റെ ഇരുപ്പ് നമ്മുടെ ഓരോരുത്തരുടേയും ഹൃദ്ദേശത്തിലാണെന്ന് വ്യക്തമായി പറഞ്ഞിട്ടുണ്ടല്ലോ. സമാധിയുടെ പരിപാകത്തിൽ സാധകന് ഈശ്വരനോട് ഐക്യം തന്നെ സംസിദ്ധമാകുമെന്നുള്ളത് പ്രകൃതത്തതിലെ ഈശ്വരദർശനത്തിന് വിരു

ദ്ധമല്ലതന്നെ) യാതൊരു ഭഗവാനെയാണോ താൻ സർവാത്മനാ ഭജിച്ചത് തനിക്ക് എന്നെന്നും ഉറ്റവനായ ആ ഭഗവാൻ ഇതാ എന്റെ ബുദ്ധിക്ക് ഗോചരനായി ഇരുന്നരുളുന്നു. എന്നിങ്ങനെ ഉരയ്ക്കുകയാണെങ്കിൽ (ഇവിടെ ഉരയ്ക്കുന്നത് ഉപദേശരൂപത്തിൽ അരുളിചെയ്യുന്നത് ഗുരു തന്നെയാണ്. ശിഷ്യൻ ഇന്ദ്രിയതിരോധാനത്തോടെ അനുഭവപ്പെടുന്ന ഇരുളിൽ എന്തെന്നില്ലാതെ കുഴങ്ങി സഹായത്തിനായി ഗുരുവിനെ ശരണം പ്രാപിക്കുമ്പോൾ അവിടുന്ന് കാരുണ്യപൂർവ്വം ഈശ്വരന്റെ ദർശനത്തിലേക്ക് ശിഷ്യന്റെ ശ്രദ്ധ നയിക്കുന്നത് ഉചിതമാണല്ലോ. ശാസ്ത്രവും ഗുരുവാക്യവുമാണ് ശ്രദ്ധാലുവായ സാധകന് വസ്തൂപലബ്ധിക്ക് ഏതു ഘട്ടത്തിലും ആശ്രയണീയമാകുന്നതെന്നു ഭാവം) അല്ലൽ അതായത് അജ്ഞാനത്താൽ ഉണ്ടായ ദുഃഖം, അറ്റു പോകും- നിശ്ശേഷം ഇല്ലാതാകും. (ഇരുൾ നിമിത്തമാണല്ലോ അല്ലൽ ഉണ്ടായത് പ്രകാശം അനുഭവപ്പെട്ടാലേ ആ അല്ലൽ നീങ്ങുകയുള്ളൂ. ആ പ്രകാശമാണ് ഗുരൂപദേശത്താൽ ലഭിക്കുമാറായത്. തുടർന്ന് സാധകന്റെ ബുദ്ധി ഈശ്വരദർശനത്താൽ ഈശ്വരാകാരമായിത്തീർന്ന് നേരത്തേ ഉണ്ടായ പരാമർശത്തിൽ നിന്നും തികച്ചും മുക്തമാകും) ഒരു ദൃഷ്ടാന്തം കൊണ്ട് ഈ അനുഭൂതി ദശയെ ഉത്തരാർദ്ധത്തിൽ പ്രസ്ഫുടമാക്കുന്നു- *ചുറ്റും കതിരിടുവോൻ തൻചുറ്റായി മറ്റോരിരുട്ട് വിലസിടുമോ?* = മറ്റൊർ + ഇരുട്ട് = മറ്റോരിരുട്ട് എന്നിങ്ങനെ ദീർഘം ഘടിപ്പിച്ചത് വൃത്തത്തിനൊപ്പിച്ചാണ്)- ചുറ്റും കതിരിടുന്നവന്റെ ചുറ്റിലുമായി ആ പ്രകാശത്തിന് പരിഹരിക്കുവാൻ കഴിയാതുള്ള ഏതെങ്കിലും ഒരിരുട്ട് പ്രസരിക്കുമാറുണ്ടോ? - ഒരിക്കലും ഇല്ലെന്നു ഭാവം. (ചുറ്റും കതിരിടുവോൻ എന്നു പറഞ്ഞത്. സഹസ്രകിരണനായ സൂര്യനെതന്നെയാണ്, ഗ്രീഷ്മ ഋതുവിൽ മദ്ധ്യാഹ്നസൂര്യൻ എങ്ങും തന്റെ കിരണങ്ങളെ പ്രകാശിപ്പിക്കുമ്പോൾ ആ പ്രകാശസ്വരൂപനെ കീഴ്പ്പെടുത്തികൊണ്ട് വൈപരീത്യഭാവത്തോടെ ഏതെങ്കിലും ഇരുട്ട് കുനിഞ്ഞു കയറുകയെന്നത് സംഭാവ്യമേ അല്ലല്ലോ. അതുപോലെ തന്നെയാണ് ഐശ്വര്യമായ പ്രകാശം അന്തരംഗത്തിൽ സമ്പൂർണ്ണമായി വ്യാപിക്കവേ അതിൽ നിരസ്തമാകാത്ത നിലയിൽ സാംസാരികദുഃഖലേശം പോലും പൊന്തിവരികയെന്നത് അസംഭാവ്യമത്രേ).

6

വിലസിടുവോനിവനെന്നാ-
ലലസത താനേ കടന്നു പിടികൂടും,
നിലയിതുതന്നെ നമുക്കീ
നിലയനമേറുമ്പൊഴാണൊരാനന്ദം.

*ഇവൻ വിലസിടുവോൻ എന്നാൽ അലസത താനേ കടന്ന് പിടികൂ*

ടും = (കഴിഞ്ഞ പദ്യത്തിൽ പ്രകാശസ്വരൂപനായ ഈശ്വരൻ ഹൃദയത്തിൽ ഇരിക്കുന്നതായി ഗുരുവചനത്തിലൂടെ അറിഞ്ഞുള്ള അനുഭവം ദുഃഖശാന്തിയെ സാധിക്കുന്നതായി പറഞ്ഞുവല്ലോ. അതോടുകൂടി സാധകൻ വേണ്ടതെല്ലാം നേടിക്കഴിഞ്ഞു എന്നുധരിച്ച് ഉദ്യമത്തിൽ നിന്നും പിൻമാറരുതെന്നുള്ള ഉദ്ബോധനമാണ് ഇവിടെ നൽകുന്നത്) ഇവൻ, അതായത് ഈശ്വരൻ, വിലസിടുന്നവനാണ്- അല്ലലെല്ലാം അകറ്റികൊണ്ട് ഹൃദയാന്തരീക്ഷത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നവനാണ് എന്നുള്ള നില വന്നാൽ അലസത അതായത്, ഇത്രയും മതിയാകും ഇനിയൊന്നും വേണ്ട എന്നുള്ള മട്ടിൽ മാന്ദ്യം തനിയേ തന്നെ- സ്വാഭാവികമായിത്തന്നെ നിരോധിക്കാനാവാത്തവണ്ണം സാധകന്റെ ബുദ്ധിയെ കടന്നുപിടിച്ചുകളയും.(ഇവിടെ അലസതയെ ഒരു ദുശക്തിയായി കരുതി അതിന്റെ ആവേശത്താൽ സാധകൻ കീഴ്പ്പെട്ടുപോകുവാൻ ഇടവരുമെന്നുള്ള മുന്നറിയിപ്പാണ് നൽകുന്നത്) ആ അലസതയുടെ സ്വരൂപമാണ് തുടർന്ന് പറയുന്നത്. *നമുക്ക് നില ഇതു തന്നെ*= യോഗസിദ്ധിക്കുവേണ്ടി ഗുരൂപദേശത്താൽ പരിശ്രമിക്കുന്ന നമുക്ക് എത്തിച്ചേരാവുന്ന അങ്ങേയററത്തെ നില തന്നെയാണ് ഇതിനപ്പുറം ഒന്നും സാധ്യമല്ല. (ഈശ്വരദർശനം നേരിട്ടുകാണുകയെന്നുള്ള സാലോക്യം തന്നെ ഏതു ജീവിതത്തിന്റെയും പരമമായ പ്രാപ്യസ്ഥാനം . ഇങ്ങനെ തൃപ്തനായാൽ ആരും അലസതയ്ക്ക് വിധേയരായി പോകുമല്ലോ. അങ്ങനെ അലസനാകാതെ പരിശ്രമം തുടരുവാനാണ് വിവേകിയായ സാധകൻ ഉത്സാഹിക്കേണ്ടതെന്ന് തുടർന്നുള്ള പ്രസ്താവത്തിൽ വ്യക്തമാകും) *ഈ നിലയനം ഏറുമ്പൊഴാണ് ഒരാനന്ദം*= (അനുഭൂതമാകുന്നത്) അതാ ഈശ്വരൻ അവിടെ പ്രകാശിക്കുന്നു. പുറമേ നിന്നുകൊണ്ട് ഞാൻ അവിടുത്തെ നല്ലപോലെ കാണുന്നുണ്ട്. എന്റെ അല്ലലെല്ലാം നീങ്ങിക്കഴിഞ്ഞു. എന്നാലും പോരാ എവിടെയാണോ ഈശ്വരൻ സന്നിധാനം ചെയ്തരുളുന്നത് ആ നിലയനത്തിലേക്ക് - പാർപ്പിടത്തിലേക്ക് കയറേണ്ടതായിരിക്കുന്നു.

അങ്ങനെ അവിടെ കയറുമ്പോൾ മാത്രമാണ് ഇന്നതരത്തിലെന്നു പറയുവാൻ കഴിയാത്തമട്ടിലുള്ള ആ ആനന്ദം അനുഭൂതമാകുന്നത്. (ദുഃഖധ്വംസനമാണ് മോക്ഷമെന്ന് ചിലർ കരുതുന്നു. ആ മതം വേദാന്തി തള്ളിക്കളയുന്നു. മോക്ഷം ആനന്ദസ്വരൂപമാണ് എന്നു കരുതുവാൻ തന്നെയും പരമാത്മാവിൽ നിന്ന് വേർപെട്ട നിലയെ സാധ്യമായികരുതുന്നുള്ളൂ. പരമാത്മാവിന്റെ സാമീപ്യം കൊണ്ടോ സാരൂപ്യം കൊണ്ടോ തന്നെയും താത്ത്വികമായ നിലയാകുന്നില്ല. പരമായ സായുജ്യം അതായത് അദ്വൈതാനന്ദം എന്നതാണ് വിശ്രാന്തിസ്ഥാനം എന്നുള്ള തെളിഞ്ഞ വിവേകത്തോടെയാണ് ഇവിടെ സാധകൻ മുന്നേറുന്നത്.) തുടർന്നുള്ള പദ്യങ്ങളിൽ ഈ വാസ്തവം സ്വാനുഭൂതിയിലൂടെ പ്രകാശിതമാക്കുന്നുണ്ട്.

7

ആനന്ദക്കടൽ പൊങ്ങി
ത്താനേ പായുന്നിതാ പരന്നൊരുപോൽ,
ജ്ഞാനം കൊണ്ടിതിലേറി
പ്പാനം ചെയ്യുന്നു പരമഹംസജനം.

*ഇതാ ആനന്ദക്കടൽ പൊങ്ങി ഒരുപോൽ പരന്ന് താനേ പായുന്നു*= (ഈശ്വരന്റെ നിലയനത്തിൽ പ്രവേശിക്കുമ്പോഴുണ്ടാകുന്ന അവർണ്ണനീയമാകുന്ന ആനന്ദമാണല്ലോ കഴിഞ്ഞ പദ്യത്തിൽ പ്രസ്താവിച്ചത്. അതേ ആനന്ദത്തെ തന്നെ കടലായി രൂപണം ചെയ്ത് അതിന്റെ വ്യാപ്തിയെ നേരിട്ടനുഭവിക്കുന്ന മട്ടിൽ പ്രകടമാക്കുകയാണ് ഇവിടെ ചെയ്തിരിക്കുന്നത്.) ഇതാ ആനന്ദമാകുന്ന കടൽ ഞൊടിയിടയിൽ പൊങ്ങിവന്ന് എല്ലായിടത്തും ഒരുപോലെ പരക്കുന്നമട്ടിൽ മറ്റൊന്നിന്റേയും പ്രേരണകൂടാതെ വേഗത്തിൽ പ്രവഹിക്കുന്നു. (അപ്പോഴത്തെ യോഗിയുടെ ആനന്ദാനുഭൂതിയാണ് ഇങ്ങനെ ചിത്രീകരിക്കപ്പെട്ടിരിക്കുന്നത്. ആദ്യമായി ഹൃദയത്തിലാണ് ആനന്ദം അനുഭൂതമാകുന്നത്. അവിടെ അടങ്ങാതെ ഹൃദയത്തോട് ബന്ധിക്കപ്പെട്ടിരിക്കുന്ന എല്ലാ നാഡികളിലും ഒരേകാലത്തിൽ ആനന്ദപ്രസരമുണ്ടാകുന്നു. സാധകൻ തന്നെ ആ ആനന്ദസമുദ്രത്തിൽ ആണ്ടുപോകുന്ന അവസ്ഥയിൽ അതിനോട് ലയിച്ചുപോകും. എന്നാൽ ആ നില ഈ പദ്യത്തിൽ പ്രതിപാദിക്കപ്പെടുന്നില്ല. ഹൃദയത്തിൽ നിന്നും പൊങ്ങി സർവത്രപരന്ന് അടിമുതൽ മുടി വരെ വ്യാപിക്കുന്നതായുള്ള ആനന്ദത്തിന്റെ സവിശേഷമായ പ്രസരണമാണ് സ്വാനുഭൂതിരൂപത്തിൽ ഇവിടെ ചിത്രീകരിച്ചിട്ടുള്ളത്.) *ഇതിൽ ജ്ഞാനം കൊണ്ട് ഏറി പരമഹംസജനം പാനം ചെയ്യുന്നു* = (പൂർവ്വാർദ്ധത്തിൽ അവ്വണ്ണമെല്ലാം പ്രസരിക്കുന്നതായി പറഞ്ഞ ആനന്ദക്കടലിനെയാണ് ഇത് എന്നുള്ള നിർദ്ദേശകസർവ്വനാമത്താൽ പരാമർശിച്ചിരിക്കുന്നത്) ഇതേ ആനന്ദകടലിൽ ജ്ഞാനം കൊണ്ട് കയറിയിട്ട് പരമഹംസന്മാരെന്ന കൂട്ടർ ഇതിലെ രസം നുകർന്നുകൊണ്ടിരിക്കുന്നതായി ഇതാ ഞാൻ കാണുന്നു. (ഇവിടെ ആനന്ദക്കടലിൽ കയറുവാനുള്ള സാധനമായി നിർദ്ദേശിക്കപ്പെട്ട ജ്ഞാനം ജീവബ്രഹ്മൈക്യം സാക്ഷാത്കരിക്കുവാൻ പര്യാപ്തമായ തത്ത്വമസ്യാദി മഹാവാക്യസിദ്ധാന്തജ്ഞാനം തന്നെയാണ്. വേദാന്തവേദ്യമാത്രമാണല്ലോ സച്ചിദാനന്ദഘനമായ ബ്രഹ്മം. യോഗിക്ക് സമാധിപരിപാകം വരുമ്പോൾ അനുഭവപ്പെടുന്നത് യാതൊന്നാണോ അതുതന്നെയാണ് തത്ത്വജ്ഞാനം കൊണ്ടും പ്രാപിക്കപ്പെടുന്നതെന്നുള്ള ചിന്താഗതി ഈ പ്രസ്താവത്തിൽ പ്രസ്ഫുരിക്കുന്നതുപോലെ തോന്നുന്നു. ബ്രഹ്മനിഷ്ഠരായ ശുകാദികളുടെ നിലയിലെത്തിയവരാണ് പരമഹംസന്മാർ. നിർമ്മലമായ മഹാസരസ്സിൽ അരയന്നങ്ങൾ സ്വൈരവിഹാരം ചെയ്യുന്നുണ്ടല്ലോ. ഇവി

ടെയും സാധകൻ ആ ആനന്ദപ്രസരത്തെ താനനുഭവിക്കുന്നതായി പ്രതിപാദിക്കുന്നതുകൊണ്ട് സമാധിയുടെ സവികല്പകദശ കടന്നിട്ടില്ലെന്നുതന്നെ നിർണ്ണയിക്കേണ്ടതാണ്.

8

ജനമിതു കണ്ടു തെളിഞ്ഞാൽ
ജനിമൃതി കൈവിട്ടിരിക്കുമന്നിലയിൽ,
മനതളിരൊന്നു കലർന്നാ
ലനവരതം സൗഖ്യമന്നു തന്നെ വരും.

*ഇത് കണ്ട് തെളിഞ്ഞാൽ ജനിമൃതി കൈയ് വിട്ട് ഇരിക്കും=* കഴിഞ്ഞ പദ്യത്തിൽ പറഞ്ഞതുപോലെ സ്വഹൃദയത്തിൽ ഈശ്വരനെ ദർശിച്ച് മനസ്സിനെ അവിടത്തന്നെ നിർത്തുവാൻ കഴിഞ്ഞാൽ ആനന്ദക്കടൽ പരക്കുന്നതായി അനുഭവപ്പെടുമെന്ന് പറഞ്ഞുവല്ലോ. ആ കാഴ്ച കണ്ട് മനസ്സ് തെളിയുന്നതായാൽ വാസന പാടേ നീങ്ങി മനസ്സ് നിർമ്മലമായാൽ ഏതൊരാളും (ഇവിടെ യാതൊരു ഭേദചിന്തക്കും അവകാശമില്ലെന്ന് സൂചിതമായിരിക്കുന്നു) ജനനമരണരൂപമായ സംസാരബന്ധത്തിൽ നിന്നും സ്വയം മുക്തനായിതീരും. (വാസന അറ്റുപോയാൽ പുണ്യമോ പാപമോ ഉളവാക്കുന്ന കർമ്മത്തിന് പ്രസക്തിയില്ലാതാകും. കർമ്മഫലമായ പുണ്യപാപങ്ങൾ ശേഷിക്കുന്നില്ലെങ്കിൽ പുനർജ്ജന്മത്തിന് കാരണമില്ല തന്നെ. ജീവന്മുക്തന് പരലോകപ്രാപ്തിയില്ലാത്തതുകൊണ്ട് ശരീരപാതത്തിൽ സൂക്ഷ്മശരീരത്തോടു കൂടിയ ഉത്ക്രാന്തി സംഭവിക്കാത്തതിനാൽ ദേഹത്യാഗം മരണവുമല്ല). *അന്നിലയിൽ മനതളിരൊന്നു കലർന്നാൽ അന്നുതന്നെ അനവരതം സൗഖ്യം വരും=* ആ നിലയിൽ (കഴിഞ്ഞ വാക്യത്തിൽ പറഞ്ഞതുപോലെ തന്നെ വിഗ്രഹം. മൃദുലതയാണ് സാധാരണ ധർമ്മം. മനസ്സിന്റെ ശുദ്ധസത്വതയാണ് തളിരിനോടുള്ള ഔപമ്യം കൊണ്ട് തെളിയുന്നത്. വൃത്തിനിരോധം പൂർണ്ണമാകുന്നതായ ചിത്തത്തിന്റെ യോഗത്തിന് അതായത് ആത്മാവിലുള്ള ആത്യന്തികമായ ചേർച്ചയ്ക്ക് ഇനി യാതൊരു തടസ്സവും ഇല്ല തന്നെ) ഒന്നു കലർന്നാൽ (ഇവിടെ മനതളിർ കലരുന്നത് അന്തരാത്മാവായിരിക്കുന്ന ഈശ്വരനോട് തന്നെയാണ്. ഒന്നു കലരുക എന്നതുകൊണ്ട് അങ്ങനെ കലരുക അല്ലാതെ മറ്റൊന്നും വേണ്ടതായിട്ടില്ലെന്ന് സൂചിതമായിരിക്കുന്നു.) അങ്ങനെ മനതളിർ അന്തരാത്മാവിനോട് ഐക്യം പ്രാപിച്ച് അതേവരെയുണ്ടായിരുന്ന ഭേദം ഇല്ലാതാകുന്നതോടുകൂടി അതേ നിമിഷത്തിൽ തന്നെ അനവരതമായ സൗഖ്യം സംസിദ്ധമാകുന്നതാണ്. (അനവരതം = നിത്യം . ധ്വംസത്തിന് പ്രതിയോഗി ആകാതിരിക്കുക എന്നുള്ളതാണ് നിത്യത്വം. യാതൊന്നിന് ധ്വംസം–നാശം ഉണ്ടാകുവാനിടയില്ലയോ അതത്രേ നിത്യം. ഉണ്ടാക്കപ്പെടുന്ന

തേതും നശിച്ചു പോകുന്നതാകയാൽ അനിത്യമാണ്. ജ്യോതിഷ്ടോമം എന്നയാഗം കൊണ്ട് ഉണ്ടാക്കപ്പെടുന്ന സ്വർഗ്ഗവും അവിടെ അനുഭവപ്പെടുന്ന സുഖവും നിത്യമായിരിക്കുവാൻ തരമില്ല. സൗഖ്യം എന്നിടത്ത് 'ഷ്യങ്' എന്ന തദ്ധിതപ്രത്യയം പ്രകൃത്യർത്ഥത്തിൽ തന്നെയാണ്. സുഖം തന്നെയാണ് സൗഖ്യം. നിത്യമായ സുഖം സാധകന്റെ സ്വസ്വരൂപാവസ്ഥാനം തന്നെയാണ്)

9

വരുമിതിലൊന്നു നിനയ്ക്കിൽ
കരളിലഴിഞ്ഞൊഴുകുമിമ്പമറും,
കരുതരുതൊന്നുമിതെന്നാ-
ലൊരു പൊരുളായീടുമന്നുതന്നെയവൻ.

*വരുമിതിൽ ഒന്നു നിനയ്ക്കുകിൽ കരളിൽ അഴിഞ്ഞൊഴുകീടുമിമ്പം അറും*= കഴിഞ്ഞ പദ്യത്തിൽ ഉത്തമനായ സാധകന് യോഗത്താൽ സംസിദ്ധമാകുന്നതായി പ്രസ്താവിച്ച നിത്യസുഖസ്വരൂപത്തെപ്പറ്റി വേണ്ടപോലെ വിചാരണം ചെയ്യുന്നതായാൽ (ശാസ്ത്രത്തിലും സിദ്ധനായ ഗുരുവിന്റെ ഉപദേശത്തിലും പരിപൂർണ്ണമായ വിശ്വാസത്തോടെ യമനിയമാദികളായ യോഗാംഗങ്ങളെപ്പറ്റിയും ഐകാന്തികവും ആത്യന്തികവുമായ യോഗസിദ്ധിയെപറ്റിയും യുക്തിയുടേയും അനുഭവത്തിന്റേയും പിൻതുണയോടെ പരിചിന്തിക്കുന്ന പക്ഷം) സാധകൻ തന്റെ കരളിൽ അതായത് മനസ്സിൽ അതേവരെ എത്ര നിയന്ത്രിച്ചാലും നില്കാതെ യാതൊന്നിനെ ഉദ്ദേശിച്ച് മനസ്സ് അതിവേഗത്തിൽ വ്യാപരിച്ചു കൊണ്ടിരിക്കുന്നുവോ അങ്ങനെയുള്ള ഇമ്പം - ശ്രോത്രാദികളായ ഇന്ദ്രിയങ്ങൾക്ക് ശബ്ദാദികളായ വിഷയങ്ങളോടു ചേർന്ന് യാതൊരു സുഖം തനിക്ക് ഉണ്ടാകുമെന്നു കരുതി അതിനെക്കുറിച്ചുള്ള ഇമ്പം - പ്രീതിഭാവം നിശ്ശേഷം അറ്റുപോകും (ഇവിടെ സുഖം എന്ന അർത്ഥത്തിലുള്ള ഇമ്പം എന്ന പദം അതിനെക്കുറിച്ചുള്ള ആഗ്രഹത്തെ തന്നെയാണു ലക്ഷിപ്പിക്കുന്നത്. വിഷയേച്ഛ അറ്റുപോകുക എന്നാൽ തീവ്രമായ വൈരാഗ്യം തന്നെയാണ്. അനിത്യവും ദുഃഖസമ്മിശ്രവുമാണല്ലോ ഏതു വിഷയസുഖവും. ദുഃഖം ലേശം പോലുമില്ലാത്തതും ഒരിക്കലും നശിക്കാത്തതുമായ സുഖമാണ് സ്വസ്വരൂപമെന്ന് നിർണ്ണയിക്കുവാൻ കഴിഞ്ഞാൽ വിഷയ സുഖേച്ഛയ്ക്ക് അറുതി വരുമല്ലോ. *ഇത് ഒന്നും കരുതരുത്. എന്നാൽ അന്നുതന്നെ അവൻ ഒരു പൊരുളായീടും*= ഇത് എന്നതുകൊണ്ട് ഇന്ദ്രിയങ്ങൾക്ക് ഗോചരമായ വിഷയങ്ങളേയുംതജ്ജന്യമായ സുഖത്തേയും പരാമർശിക്കുന്നു. ഐഹികവും ആമുഷ്മികവും ആയ പ്രപഞ്ചം മുഴുവൻ ഇത് എന്നതിനാൽ ഗ്രഹിക്കപ്പെടേണ്ടതാണ്. ഈ ലോകത്തിലോ ലോകാന്തരത്തിലോ ഉള്ളതായി കണ്ടോ കേട്ടോ

അറിവുള്ള ഏതെങ്കിലും വിഷയത്തെക്കുറിച്ചോ അതിൽനിന്നുള്ള സുഖത്തെക്കുറിച്ചോ യാതൊന്നും ചിന്തിക്കുകയേ അരുത്. (ഭോക്താവെന്നും ഭോഗ്യമെന്നും ഭോഗമെന്നും ഉള്ള ത്രിപുടി അറ്റു പോകുക എന്നുള്ള നിലയിലാണ് ഇവിടെ ലക്ഷിപ്പിച്ചിരിക്കുന്നത്. ആ നില എപ്പോൾ കൈവരുന്നുവോ അദ്വൈതസിദ്ധിക്ക് യാതൊരു തടസ്സവുമില്ല. അതാണ് തുടർന്നു പറയുന്നത്.) അങ്ങനെ കരുതുകയില്ലെന്നുള്ള നില വന്നാൽ ആ നിമിഷം തന്നെ ഉത്തമനായ ആ സാധകൻ ഒരു പൊരുൾ ആയിത്തീരുക എന്നുള്ളതുണ്ടാകും. (പാരമാർത്ഥികമായ ഉണ്മ ഒന്നുമാത്രമാണ്. അതുപോലെ മറ്റൊന്നില്ല. അതിൽ നിന്നും വിജാതീയമായും വേറൊന്നില്ലാ. അതിൽ തന്നെയും അവയവാദിഭേദവും ഇല്ല. ദ്വൈതം മായാമാത്രമാണ്. അദ്വൈതമാണ് പരമാർത്ഥം . ഈ അനുഭൂതിക്കാണ് എല്ലാവരും കൊതിക്കുന്നത്. ശാസ്ത്രങ്ങളും ദർശനങ്ങളും ഉപദേശങ്ങളും സാധനകളും എല്ലാം ആത്യന്തികമായി ലക്ഷ്യമാക്കുന്നത് ഈ ഒരേ ഒരു പൊരുൾ എന്നുള്ള നില സാക്ഷാത്കരിക്കുവാനാണ്. ആ നിലയിൽ ജീവനും ജീവനും തമ്മിലുള്ള ഭേദമോ, ജീവനും ജഡവും തമ്മിലുള്ള ഭേദമോ, ജഡവും ജഡവും തമ്മിലുള്ള ഭേദമോ, ജഡവും ഈശ്വരനും തമ്മിലുള്ള ഭേദമോ, ഈശ്വരനിൽ തന്നെ ഒരവയവത്തിൽ നിന്നും മറ്റൊരവയവം എന്നുള്ള ഭേദമോ ആയുള്ള അനാദിയായ ആറു തരം ദ്വൈതവും നിരസ്തമാകുന്ന നിലയാണ് അദ്വൈതം)

10

അവനിവനെന്നു നിനയ്ക്കു
ന്നവനൊരു പതിയെന്നിരിക്കിലും പശുവാം
അവികലമാഗ്രഹമറ്റാ
ലവകലിതാനന്ദവെള്ളമോടിവരും.

*അവൻ, ഇവൻ എന്നു നിനയ്ക്കുന്നവൻ ഒരുപതി എന്നിരിക്കിലും പശുവാം*= (പാരമാർത്ഥികമായ പൊരുൾ ഒന്നേയുള്ളൂ എന്ന് കഴിഞ്ഞ പദ്യത്തിൽ സ്വാനുഭൂവരൂപേണ സിദ്ധാന്തിച്ചുവല്ലോ. ആ സ്ഥിതിയ്ക്ക് ഒരുവൻ മറ്റു നിലയിൽ എത്രതന്നെ ഉയർന്നവനാകട്ടെ, താൻ വേറെ മറ്റുള്ളവർ വേറേ, മറ്റുള്ളവരിൽ തന്നെ ചിലർ തനിക്ക് അകന്നവർ, മറ്റു ചിലർ തനിക്ക് അടുത്തവർ എന്ന മട്ടിൽ താത്ത്വികമായിത്തന്നെ ചിന്തിക്കുകയാണെങ്കിൽ അവൻ അറിയേണ്ടതറിഞ്ഞവനല്ല. ഇതാണ് പൂർവാർദ്ധത്തിലെ പ്രമേയം) അവൻ, ഇവൻ എന്നിങ്ങനെ അകൽച്ചയും അടുപ്പവും ദ്യോതിപ്പിക്കുമാറ് കരുതുന്നവൻ (കഴിഞ്ഞ പദ്യത്തിൽ പറഞ്ഞ ആറുതരം ഭേദബുദ്ധിയും ഉപലക്ഷണമര്യാദയാ ഇവിടെ ഗ്രഹിക്കാം) ലൗകികമായ നിലയിൽ ഒരു പതിയാണ് എന്നുതന്നെ ഇരിക്കട്ടെ എന്നുവരികലും അവൻ പശു തന്നെയാണ്. (ഇവിടെ പതി എന്നും

പശു എന്നും നിർദ്ദേശിച്ചിരിക്കുന്നത് യഥാക്രമം ഈശ്വരനേയും ജീവനേയും ആണ്. ശൈവദർശനത്തിൽ പശു, പതി, പാശം എന്നിങ്ങനെ മൂന്ന് തത്ത്വങ്ങളാണുള്ളത്. പശു ജീവന്റേയും പതി ഈശ്വരന്റേയും പാശം സംസാരബന്ധത്തിന്റെയും അഭിദായകങ്ങളാണ്. പാശബദ്ധനായ ജീവനാണ് പശു, പതിയാകട്ടെ ജീവനെ - പശുവിനെ പാശമുക്തനാക്കുന്നു. സംസാരമുക്തനായാലും ജീവേശ്വരഭേദം കൈവരുന്നതായി ശൈവദർശനത്തിൽ പറഞ്ഞിട്ടില്ല. ജീവൻ ഈശ്വരനോട് മിക്കവാറും വേഷഭൂഷണാദി സാരൂപ്യം സിദ്ധിക്കുമത്രേ. ആ നിലയിൽ ശിവഗണങ്ങളിൽപെട്ട ഒരു ഗണത്തിന്റെ ആധിപത്യം തന്നെയും കൈവരും. എന്നാലും അവന് ഭേദബുദ്ധി നിലനിൽക്കുന്നതുകൊണ്ട് പശുത്വം പോയിട്ടില്ലെന്ന് തന്നെയാണ് ഇവിടെ സംശയലേശത്തിനുപോലും അവകാശമില്ലാതെ ഗുരുദേവൻ ആവിഷ്കരിച്ചിട്ടുള്ളത്. ശുദ്ധമായ അദ്വൈതം തന്നെയാണ് ഗുരുദേവന്റെ മതമെന്ന് ആത്മോപദേശശതകത്തിലും അദ്വൈതദീപികയിലും മറ്റും സവിസ്തരം ഉപപാദനം ചെയ്തിട്ടുണ്ടല്ലോ.

സർവം ഹി സച്ചിദാനന്ദം
നേഹ നാനാസ്തി കിഞ്ചന
യഃ പശ്യതീഹ നാനേവ
മൃത്യോർമൃത്യും സഗച്ഛതി

എന്നിങ്ങനെ ദർശനമാലയിൽ ഭേദബുദ്ധി ലേശമെങ്കിലുമുണ്ടെങ്കിൽ സംസാരം അനുവർത്തിക്കുന്നുവെന്ന് ഔപനിഷദമായ സിദ്ധാന്തം വിശദമാക്കിയിട്ടുണ്ടല്ലോ. *ആഗ്രഹം അവികലം അവകലിതാനന്ദവെള്ളം ഓടിവരും*= ആഗ്രഹം അതായത് ഐഹികമോ ആമുഷ്മികമോ ആയ വിഷയങ്ങളെ അനുഭവിക്കാനുള്ള ഇച്ഛ അവികലമായി- യാതൊരു വൈകല്യവും കൂടാതെ- പരിപൂർണ്ണമായി (നിശ്ശേഷമായി) അറ്റുപോകുന്ന പക്ഷം (ഭോഗതൃഷ്ണയാണല്ലോ മുക്തിക്ക് തടസമായത്. തൃഷ്ണ നിശ്ശേഷം നീങ്ങിയാൽ എല്ലാ പ്രതിബന്ധങ്ങളും തകർന്നു കഴിഞ്ഞു. അതേവരെ അനുഭവപ്പെടാതിരുന്ന നിത്യാനന്ദത്തിന്റെ പ്രവാഹമാണ് തികച്ചും നിഷ്കാമനായവന് അനുഭവപ്പെടുന്നത്. അമേയമായ ആ അനുഭൂതിയുടെ മഹാപ്രവാഹമാണ് തുടർന്നുള്ള അംഗിവാക്യത്തിൽ ചിത്രീകരിക്കുന്നത്.) അവകലിതാനന്ദവെള്ളം തടസം നീങ്ങി ഏറ്റവും ശക്തിയോടെ അതിവേഗത്തിൽ വരുന്നതായി അനുഭവപ്പെടുന്നതാണ്. സ്വസ്വരൂപമെന്ന നിലയിൽ അനുഭവപ്പെടുന്ന ആനന്ദത്തെ വെള്ളമായി രൂപണം ചെയ്തു. കടലിന്റെയും അന്തഃസാരം വെള്ളമാണല്ലോ. അവകലിതമായ ആനന്ദവെള്ളം എന്ന അർത്ഥത്തിലാണ് അവകലിതാനന്ദവെള്ളം എന്നുള്ള സമസ്തപദം പ്രയോഗിച്ചിരിക്കുന്നത്. അവകലിതം= നിശ്ചയിക്കപ്പെട്ടത്. ഉപനിഷത്തുകളെന്നു പറയപ്പെടുന്ന

വേദാന്തങ്ങളാൽ നല്ലപോലെ നിശ്ചയിക്കപ്പെട്ടത് എന്നർത്ഥം. ഉപനിഷത്തുക്കൾ ബ്രഹ്മസൂത്രങ്ങൾ ഭഗവദ്ഗീത എന്നീ പ്രസ്ഥാനത്രയത്തിന്റെ സരളാദ്വയഭാഷ്യങ്ങളിലൂടെ ശ്രീശങ്കരാചാര്യസ്വാമികളാൽ തത്ത്വസമന്വയം ചെയ്ത് സുനിശ്ചിതമായ സിദ്ധാന്തമാണല്ലോ ആനന്ദസ്വരൂപമായ ബ്രഹ്മം.

തൈത്തിരിയോപനിഷത്ത് ബ്രഹ്മാനന്ദവല്ലി എട്ടാം അനുവാകത്തിൽ 'സൈഷാനന്ദസ്യ മീമാംസാ ഭവതി' എന്നുതുടങ്ങിയുള്ള ആനന്ദവിചാരവും ഇവിടെ ശ്രദ്ധിക്കത്തക്കതാണ്. മാനസമായ ആനന്ദം മുതൽ ഉത്തരോത്തരം നൂറുനൂറു മടങ്ങായി ബ്രഹ്മാവിന്റെ ആനന്ദം വരെ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. യാതൊരു ആനന്ദത്തിന്റെ മാത്രകൾ മാത്രമാണോ- സമുദ്രജലത്തിന്റെ കണങ്ങൾ എന്നപോലെ മറ്റെല്ലാ ആനന്ദങ്ങളും. അവയെല്ലാം ഒന്നുചേർന്നുള്ളതാണ് അദ്വൈതതത്ത്വം കൊണ്ടുള്ള സ്വാഭാവികമായ പരമാനന്ദം. ഇവിടെ ആനന്ദാനന്ദികൾക്ക് തമ്മിൽ വിഭാഗമില്ലല്ലോ. ആഗ്രഹം നിശ്ശേഷമറ്റ മഹാത്മാവിന്റെ സ്വരൂപാനന്ദം തന്നെയാണ് ഇവിടെ അവകലിതാനന്ദവെള്ളം ഓടിവരും എന്നിടത്ത് പരാമർശിക്കപ്പെട്ട ആനന്ദാനുഭൂതിയുടെ സ്വഭാവം എന്ന് ഇത്രയും കൊണ്ട് സുവ്യക്തമാകുമല്ലോ.

ഓരോ പദ്യത്തിന്റേയും ഒടുവിലത്തെ പദവും തുടർന്നുള്ള പദ്യത്തിന്റെ തുടക്കത്തിലുള്ള പദവും ഒന്നായിരിക്കുകയെന്നുള്ള അന്താദിപ്രാസം അനുഭൂതിദശകം എന്ന ഈ കൃതിയുടെ സവിശേഷതയാണ്. പ്രപഞ്ചശുദ്ധിദശകത്തിന്റെ തുടർച്ചയാണ് പരമശിവചിന്താദശകം. സ്വാനുഭവഗീതിയിൽ നാല്പത് പദ്യങ്ങൾ കണ്ടുകിട്ടിയിട്ടില്ല. ഒടുവിലുള്ള ഇരുപത് പദ്യങ്ങൾ സ്വാനുഭവഗീതിയിൽ പതിനൊന്നു മുതൽ മുപ്പത് വരെ പദ്യങ്ങളായി ചേർക്കപ്പെട്ടിരിക്കുന്നു. എല്ലാം കൂടി നൂറ് പദ്യങ്ങൾ ഉൾക്കൊള്ളുന്നു. ഒരൊറ്റകൃതിയായിട്ടായിരിക്കാം ഗുരുദേവൻ സങ്കൽപ്പിച്ചിട്ടുള്ളത്. എന്തായാലും തുടക്കത്തിലുള്ള അനുഭൂതിദശകം തനിയേ തന്നെ വിചാരിക്കപ്പെടുന്നതിൽ യാതൊരു അനുപപത്തിയുമില്ല. ഉത്തരോത്തരം ഉള്ളിലടങ്ങി ആത്മാനന്ദാനുഭൂതി വരെ സമാവിഷ്കരിക്കുന്നതായിട്ടാണല്ലോ അനുഭൂതി ദശകത്തെ നാം ഇവിടെ നിരീക്ഷിക്കുന്നത്. ഇതിൽ ചുരുക്കം ചിലയിടത്ത് ബോധനരൂപത്തിലുള്ള പ്രസ്താവങ്ങൾ വന്നുപോയിട്ടുള്ളത് ഗത്യന്തരമില്ലാത്തതുകൊണ്ടു തന്നെയാണെന്നു പറയേണ്ടിയിരിക്കുന്നു. ത്രിപുടിക്കതീതമായുള്ള അനുഭൂതി അതേനിലയിൽ പ്രതിപാദിക്കുക സാധ്യമല്ലല്ലോ. എങ്കിലും അനുഭൂതിയുടെ സ്വാരസ്യം തന്നെ അർത്ഥാനുസന്ധാനത്തോടു കൂടിയുള്ള ഈ കൃതിയുടെ നിരന്തരമായ പരിശീലനം അദ്വൈതാനുഭൂതിയാകുന്ന ഉത്തുംഗലക്ഷ്യത്തിലേക്ക് മേൽക്കുമേൽ നയിക്കുമെന്നുള്ളതിന് സംശയമില്ല.

# പ്രപഞ്ചശുദ്ധിദശകം

അന്താദിപ്രാസം കൊണ്ട് അനുഭൂതിദശകത്തിന്റെ തുടർച്ചയാണ് പ്രപഞ്ചശുദ്ധിദശകം എന്ന ഈ കൃതിയെന്ന് സ്പഷ്ടമത്രേ. എങ്കിലും ശിവഗിരിമഠത്തിൽ നിന്നു പ്രസാധനം ചെയ്തിട്ടുള്ള ശ്രീനാരായണ ഗുരുദേവകൃതികൾ എന്ന കൃതിയിൽ കാണുന്നതുപോലെ വേർതിരിച്ചു വ്യാഖ്യാനിക്കുവാനാണ് ഇവിടെ ഒരുങ്ങുന്നത്. പ്രപഞ്ചം പ്രതിഭാസിക്കുന്നതിന് കാരണം ഏതാണെന്നും ആ പ്രതിഭാസം എങ്ങനെ നീങ്ങി ആത്മാവിന്റെ അദ്വിതീയത്വം തെളിയുമെന്നും യോഗസാധനയിലെ അനുഭവമാധുര്യത്തോടെ ഈ കൃതിയിൽ പ്രതിപാദിതമായിരിക്കുന്നു.അനുക്രമമായി മനനത്തിലൂടെ അന്തഃകരണത്തിനുണ്ടാകുന്ന നൈർമല്യം തന്നെയാണ് പ്രപഞ്ചത്തിന്റെ തിരോധാനം സാധിക്കുന്നത്.

1

ഓടിവരുന്നൊരു കൂട്ടം
പേടികളൊളികണ്ടൊഴിഞ്ഞു പോമുടനേ
മൂടുമൊരിരുൾ വന്നതു പി-
ന്നീടും വെളിവായ് വരുന്നു തേൻവെള്ളം

*ഓടി വരുന്ന ഒരു കൂട്ടം പേടികൾ ഒളികണ്ട് ഉടനേ ഒഴിഞ്ഞുപോകും* = (രണ്ടാമതൊന്നിൽ നിന്നുമാണല്ലോ പേടി ഉണ്ടാകുന്നത്. പ്രിയമായത് നഷ്ടപ്പെട്ടുപോകുമോ അപ്രിയമായത് സംഭവിക്കുമോ എന്ന മട്ടിൽ ആണല്ലോ പേടി കാണപ്പെടുന്നത്. മരണത്തെക്കുറിച്ചുള്ള പേടിയാണ് ഏറ്റവും വലുത്. വികാരങ്ങൾക്ക് വിധേയമായ ശരീരമാണ് താനെന്നുള്ള അജ്ഞാനം നിലനിൽക്കുന്നിടത്തോളം പലതരം പേടികൾ കൂട്ടം ചേർന്ന് ആക്രമിച്ചുകൊണ്ടിരിക്കും. സൂര്യോദയത്തിൽ ഇരുട്ടെന്നപോലെ ആത്മാവിന്റെ യാഥാർത്ഥ്യം ഗ്രഹിക്കപ്പെടുന്നതോടുകൂടി പേടികളെല്ലാം താനേ ഒഴിഞ്ഞുപോകും. ഈ ആശയമാണ് ഇവിടെ തുടക്കത്തിൽ തന്നെ പ്രതിപാദിതമായിരിക്കുന്നത്) എത്രയും വേഗത്തിൽ എത്തിച്ചേരുന്നവയും ഒന്നിനോടൊന്ന് കൂട്ടുചേർന്നവയും ആയ

പേടികളെല്ലാം ആത്മജ്ഞാനമാകുന്ന പ്രകാശം ആവിർഭവിക്കുന്നതായി കണ്ടിട്ട് ഇനി തങ്ങളുടെ പ്രവർത്തനം അസാധ്യമെന്ന് നിശ്ചയിച്ച് പെട്ടെന്ന് ഒഴിഞ്ഞുപോകും. ഗുണമയിയായ പ്രകൃതിയോട് തനിക്ക് യാതൊരു ബന്ധവും ഇല്ല. താൻ ചിദ്രൂപനാണ് എന്നുള്ള പ്രകൃതി പുരുഷഖ്യാതിയാണ് ഇവിടെ ഒളിയായി അധ്യവസായം ചെയ്തിരിക്കുന്നത്. ധാരണ, ധ്യാനം. സമാധി എന്നിവ മൂന്നും ചേർന്ന സംയമം കൊണ്ടുണ്ടാകുന്ന ചിത്തപ്രസാദം തന്നെയാകാം ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്ന ഒളി). *മൂടുമൊരിരുൾ വന്നത് പിന്നീടും തേൻവെള്ളം* (എന്ന നിലയിൽ) *വെളിവായ് വരുന്നു*= ഇല്ലാത്ത ജ്ഞാനം ഉണ്ടാകുകയല്ലാ ഉള്ളതുതന്നെ, മറഞ്ഞിരുന്നത് സമർത്ഥമായ യോഗസാധനയാൽ തെളിയുന്നുവെന്നേയുള്ളൂ. അത്യന്തമധുരമായ അനുഭവമാണ് അതിന്റെ തനിരൂപം) അനാദികാലത്തിൽ ആത്മാവിനെ മറയ്ക്കുന്ന നിലയിൽ ഒരു ഇരുൾ ഉണ്ടായത് മാറി വീണ്ടും ആത്മാവിന്റെ യാഥാർത്ഥ്യം പ്രകാശമാനമായി ഭവിക്കുന്നു. മറവുതീർന്ന് പ്രകാശിച്ച ആത്മാവ് തെളിതേൻരസമെന്നപോലെ അന്യാദൃശമായ മധുരാനുഭൂതിയത്രേ. (ആത്മാവിന്റെ രസസ്വരൂപതയാണ് തേൻവെള്ളം എന്നുള്ള അധ്യവസായത്തിലൂടെ പ്രതിപാദിതമായിരിക്കുന്നത്. ആത്മാവിന്റെ സച്ചിദാനന്ദസ്വരൂപത ഈ പദ്യത്തിൽ അഭിവ്യഞ്ജിതമായിരിക്കുന്നു.

2

വെള്ളം , തീ, മുതലായ് നി-
ന്നുള്ളും വെളിയും നിറഞ്ഞു വിലസീടും
കള്ളം കണ്ടുപിടിച്ചാ-
ലുള്ളംകൈയ്കണ്ട നെല്ലിതൻ കനിയാം

*വെള്ളം , തീ, മുതലായ നിന്ന്* = വെള്ളം , തീ തുടങ്ങിയ രൂപത്തിൽ വർത്തിച്ച് (ഇവിടെ പൃഥിവ്യപ് തേജോവായ്വാകാശങ്ങളാകുന്ന പഞ്ചഭൂതങ്ങളാണ് പരാമർശിക്കപ്പെട്ടിരിക്കുന്നത്.

'വെളിയിലിരുന്നു വിവർത്തമിങ്ങു കാണും
വെളി മുതലായ വിഭൂതിയഞ്ചുമോർത്താൽ'

എന്നിങ്ങനെ ആത്മോപദേശശതകത്തിൽ ബ്രഹ്മത്തിൽ നിന്നു വിവർത്തമാണ്, ആകാശാദികൾ അഞ്ചുമെന്ന് പ്രസ്തുതമായിട്ടുണ്ടല്ലോ.) *ഉള്ളും വെളിയും നിറഞ്ഞു വിലസീടും കള്ളം കണ്ടുപിടിച്ചാൽ*= അകവും പുറവും ഒന്നുപോലെ വ്യാപിച്ച് സ്വയം പ്രകാശിക്കുന്നതായുള്ള ആത്മതത്ത്വത്തിന് വിധേയമായുള്ള മായാശക്തിയുടെ ആവരണം, വിക്ഷേപം എന്നിങ്ങനെ രണ്ടുപ്രകാരത്തിലുള്ള പ്രവർത്തനത്തിന്റെ രഹസ്യം ശാസ്ത്രാചാര്യോപദേശത്തിലൂടെ ഗ്രഹിക്കുന്ന

പക്ഷം നാനാത്വം പ്രാതിഭാസികമാണെന്നും വസ്തു ഒന്നു മാത്രമാണെന്നും ഉള്ള പരമാർത്ഥം, *ഉള്ളം കൈയ് കണ്ട നെല്ലിതൻ കനിയാം*= ഉള്ളം കയ്യിലെ നെല്ലിയ്ക്കായാണ് (ഉള്ളം കയ്യിലിരിക്കുന്ന നെല്ലിക്കായ് നിരീക്ഷിക്കപ്പെടുവാൻ യാതൊരു പ്രയാസവും ഇല്ലല്ലോ. അതുപോലെ സുഗ്രഹമാണ് പ്രപഞ്ചത്തിന്റെ അധിഷ്ഠാനമായ ആത്മതത്ത്വമെന്നു ഭാവം . ഉള്ളതിനെ മറയ്ക്കുകയും ഇല്ലാത്തതിനെ പ്രതിഭാസിപ്പിക്കുകയും ചെയ്യുന്ന മായ തന്നെയാണ് കള്ളം. 'മതിമുതലായ മഹേന്ദ്രജാലം' ഉണ്ടാകുന്നതിനുള്ള കരു, അറിവിന്റെ വിഷമാഖ്യയായ ശക്തിയാണെന്നും മതിമുതലായവയൊക്കെ നീങ്ങി മേൽസദ്ഗതി വരുന്നതിന് സമാഖ്യയായ ശക്തിയെ ഭജിക്കണമെന്നും ആത്മോപദേശശതകത്തിൽ പ്രസ്താവിച്ചിട്ടുള്ളത് പ്രകൃതത്തിൽ അനുസ്മരിക്കത്തക്കതാണ്.)

3

കനിയാമൊന്നിലിരുന്നി-
ക്കനകാഡംബരമതിങ്ങു കാണുന്നു
പനിമതിചൂടുമതിൻ മുൻ
പനികതിരൊളി കണ്ടിടുന്ന പോൽ വെളിയാം

*ഇങ്ങ് കനിയാമൊന്നിൽ ഇരുന്ന് ഈ കനകാഡംബരമത് കാണുന്നു* = ഇവിടെ അതായത് മായാകൃതങ്ങളായ ആവരണവിക്ഷേപങ്ങൾ നീങ്ങി എല്ലാം ആത്മാവു മാത്രമാണെന്നുള്ള സാക്ഷാത്കാരദശയിൽ മധുരാസ്വാദസ്വരൂപമായി തന്നെ സ്ഥിരമായിവർത്തിച്ചുകൊണ്ട് കനകാഡംബരമായുള്ള ആ ദർശനം ഈയുള്ളവന് കൈവരുന്നു. (ഇവിടെ കനകാഡംബരമായ് അധ്യവസായം ചെയ്തത് ചിദംബരത്തിലെ കനകമഹാസഭയിൽ കനകവർണ്ണനായി കനകഭൂഷകളണിഞ്ഞ് തിരുനടനം ചെയ്യുന്ന പരമശിവനെത്തന്നെയാകണം. ഉത്തരാർദ്ധത്തിലും തുടർന്നുള്ള പദ്യത്തിലും അതിനുള്ള സൂചനകൾ സംദൃശ്യങ്ങളാണ്).

*പനിമതി ചൂടുമതിൻ മുൻ*= പനിമതിയെ ശീതകിരണനെ - ചന്ദ്രനെ) ചൂടുന്ന (ശിരസ്സിലണിയുന്ന) ആ കനകാഡംബരത്തിന്റെ അതായത് പരമശിവന്റെ തിരുമുമ്പിലായി പനികതിരൊളി ശീതകിരണശോഭ- നിലാവ്) കണ്ടു കൊണ്ടിരിക്കുന്നതുപോലെ, *വെളിയാം*= പ്രകാശസ്വരൂപമായ ബ്രഹ്മമാണെന്നുള്ള നില മറവുനീങ്ങി വെളിപ്പെടുമാറാകും.

4

വെളിയാമതുവന്നെൻ മുൻ-
വെളിവായെല്ലാം വിഴുങ്ങി വെറുവെളിയായ്

വെളിമുതലഞ്ചിലുമൊന്നായ്
വിളയാടീടുന്നതാണു തിരുനടനം

*വെളിയാമത് വന്ന്*= പ്രകാശസ്വരൂപമായ ആ ദർശനം ഉണ്ടായിട്ട് , *എൻ മുൻ വെളിവായെല്ലാം വിഴുങ്ങി* = എനിക്കു മുൻപ് ഉള്ളതായി തോന്നിയിരുന്നതെല്ലാം വിഴുങ്ങിയ മട്ടിൽ (ഇരുട്ടത്ത് പിശാചും മറ്റും ഉള്ളതായി തോന്നുമല്ലോ. വെളിച്ചം വരുന്നതോടു കൂടി അത്തരം ദൃശ്യങ്ങളെല്ലാം അകന്നുപോകുന്നതു തന്നെയാണ് വിഴുങ്ങലായി കല്പിക്കപ്പെട്ടിരിക്കുന്നത്. അതുപോലെ ആത്മജ്ഞാനത്തിന്റെ ആവിർഭാവത്തോടെ പ്രപഞ്ചപ്രതിഭാസം മുഴുവൻ തിരോഭവിക്കുന്നു.) *വെറുവെളിയായ*= രണ്ടാമതൊന്നില്ലാത്ത ആത്മപ്രകാശം മാത്രമായി. *വെളിമുതലഞ്ചിലും* = ആകാശം മുതൽ അഞ്ചുഭൂതങ്ങളിലും ഒന്നായ് വിളയാടീടുന്നതാണ്- അഭേദമായ നിലയിൽ കളിയാടിക്കൊണ്ടിരിക്കുന്നതാണ് , *തിരുനടനം* = പരമശിവന്റെ ദിവ്യമായ ആ താണ്ഡവനൃത്തം. (ഭഗവാന്റെ താണ്ഡവം പ്രാപഞ്ചികമായ ഭേദമെല്ലാം തകർത്ത് ഒന്നുമാത്രമാണെന്നുള്ള വസ്തുസ്ഥിതിയെ പ്രത്യാപാദനം ചെയ്യുന്നതാണല്ലോ. കല്പാന്തകാലത്തിലുള്ള ഭഗവാന്റെ ആ നൃത്തപ്രകാരം ജ്ഞാനിക്ക് സർവദാ അനുഭവപ്പെടുന്നതായാണ് ഇവിടെ പ്രതിപാദിതമായിരിക്കുന്നത്.)

5
നടനം ദർശനമായാ-
ലുടനേ താനിങ്ങിരുന്നു നടുനിലയാം;
നടുനില തന്നിലിരിക്കും-
നെടുനാളൊന്നായവന്നു സൗഖ്യം താൻ

*നടനം ദർശനമായാൽ*= ജ്ഞാനത്താൽ അജ്ഞാനം നീങ്ങി പ്രപഞ്ചം വിലയം പ്രാപിക്കുകയാകുന്ന പരമശിവന്റെ ദിവ്യമായ നൃത്തം ദർശിക്കുകയെന്നുള്ള അനുഭവം കൈവന്നാൽ, *ഉടനേതാൻ* = ആ ക്ഷണത്തിൽ തന്നെ, *ഇങ്ങ് ഇരുന്ന് നടുനിലയാം*= ഇവിടെ ദേഹത്തോടെ വർത്തിക്കുന്നവനായിത്തന്നെ ഞാൻ ചെയ്യുന്നുവെന്നോ ഞാൻ ഭോഗങ്ങളെ ഭുജിക്കുന്നുവെന്നോ ഉള്ള പ്രതീതിക്ക് അപ്പുറമായി ഗുണങ്ങൾ ഗുണങ്ങളിൽ വർത്തിക്കുന്നുവെന്നുള്ള നിസ്സംഗത സംഭവിക്കും. (അനുകൂലങ്ങളായ വിഷയങ്ങളുടെ സംയോഗത്തിൽ സുഖവും പ്രതികൂലങ്ങളായ വിഷയങ്ങളുടെ സംയോഗത്തിൽ ദുഃഖവും ആത്മാവിന് വികാരമുളവാക്കുന്നുവെന്നുള്ളത് മിഥ്യാജ്ഞാനത്തിന്റെ ഫലമാണ്. പരമശിവന്റെ തിരുനടനം ദർശിക്കാൻ കഴിഞ്ഞതോടുകൂടി അതുവരെയുണ്ടായിരുന്ന മിഥ്യാജ്ഞാനം നീങ്ങി ആത്മാവിന്റെ അവിക്രിയത്വമാ

കുന്ന യാഥാർത്ഥ്യം വീണ്ടെടുത്തു കഴിഞ്ഞിരിക്കുന്നു) *നടുനിലതന്നിലിരിക്കും നെടുനാൾ ഒന്നായി അവന് സൗഖ്യം താൻ*= പൂർവ്വാർദ്ധത്തിൽ പ്രസ്താവിച്ച നിസ്സംഗതയാകുന്ന അവസ്ഥയിൽ വർത്തിക്കുവാൻ കഴിയുന്ന സുദീർഘമായ കാലം ദിനമാസസംവത്സരാദി ഭേദങ്ങളൊന്നുമില്ലാതെ ഒരേ മട്ടിൽ വർത്തിക്കുന്നതായി ജീവന്മുക്തഭാവത്തിലുള്ള ആ മഹാത്മാവിന് അഖണ്ഡങ്ങളായ സൗഖ്യം തന്നെയാണ്. (ജാഗരിതം, സ്വപ്നം, സുഷുപ്തി എന്നുള്ള അവസ്ഥാഭേദം കടന്ന് തുരീയത്തിൽ സുസ്ഥിരമായി വർത്തിക്കുന്ന തത്ത്വദർശിക്ക് സ്വരൂപാനന്ദമല്ലാതെ ദുഃഖലേശം പോലും അനുഭവപ്പെടുവാൻ സംഗതിയില്ലല്ലോ. ജ്ഞാനജ്ഞാതൃജ്ഞേയഭേദം സ്ഫുരിക്കാത്തതുകൊണ്ട് സമാധിയുടെ സവികല്പകദശ കടന്നുകഴിഞ്ഞിരിക്കുന്നതായി നിർണ്ണയിക്കേണ്ടിയിരിക്കുന്നു)

6

സൗഖ്യം തന്നെയിതെല്ലാ-
മോർക്കുന്തോറും നിറഞ്ഞ സൗന്ദര്യം
പാർക്കിൽ പാരടിപറ്റി-
പ്പാർക്കുന്നോനിൽ പകർന്ന പഞ്ജരമാം

*സൗഖ്യം തന്നെയിതെല്ലാം*= സൗഖ്യം തന്നെയാണെന്ന് തുരീയാവസ്ഥയിൽ അനുഭവപ്പെട്ട ഈ പ്രപഞ്ചം മുഴുവൻ (രജ്ജുവിൽ സർപ്പമെന്ന പോലെ ആത്മാവിൽ ആരോപിതമാണല്ലോ. അധിഷ്ഠാനജ്ഞാനത്തോടു കൂടി ആരോപിതം നീങ്ങി സർവ്വവും ആത്മാവാണെന്നുള്ള ദശ കൈയ് വന്നുവല്ലോ. സുഖസ്വരൂപമായ ആത്മാവ് തന്നെയാണ് നാമരൂപത്തിൽ പ്രപഞ്ചമായി ഭാസിച്ചതെന്നു വരുമ്പോൾ പ്രപഞ്ചത്തിന്റെ യാഥാർത്ഥ്യം സുഖസ്വരൂപമായ ആത്മാവിൽനിന്നു ഭിന്നമാകാൻ തരമില്ലല്ലോ. ഉള്ളിലും വെളിയിലും സർവത്ര ആത്മാവിന്റെ സുഖസ്വരൂപം ദർശിക്കുകയെന്നുള്ള അവസ്ഥാപാരമ്യമാണ് ഇവിടെ പരാമൃഷ്ടമായിരിക്കുന്നത്.) *ഓർക്കുന്തോറും നിറഞ്ഞ സൗന്ദര്യമാകുന്നു*= ഉത്തരോത്തരം ഭാവനം ചെയ്യുന്തോറും നിറവുറ്റ സൗന്ദര്യമാകുന്നു. (പ്രപഞ്ചത്തിന്റെ വസ്തുസ്ഥിതി സുഖസ്വരൂപമായ ആത്മാവുതന്നെയാണെന്ന് വരുമ്പോൾ അതുമുഴുവൻ സുന്ദരമാകുവാനേ തരമുള്ളൂ. സൗഖ്യവും സൗന്ദര്യവും ഒരിക്കലും ഒന്നിനോടൊന്ന് വേർപെടുകയില്ല. ഭേദഭാവനയാണ് വൈരൂപ്യവും വിഷാദവും അനുഭവപ്പെടുത്തുന്നത്. സമസ്തവും സുന്ദരം സമസ്തവും സുഖം എന്നുള്ളതാണ് ആ ഉത്തുംഗഭാവന) *പാർക്കിൽ*= ഉള്ളതിനെ ഉള്ളതുപോലെ നിരീക്ഷിക്കുകയാണെങ്കിൽ പാര്- പഞ്ചഭൂതാത്മകമായുള്ള പ്രപഞ്ചം. *അടിപ്പറ്റിപ്പാർക്കുന്നോനിൽ പകർന്ന പഞ്ജരമാം* = സമുന്നതമായ സ്വസ്ഥാന

ത്തിൽ നിന്നും താഴോട്ട് വന്ന് കർമ്മഫലം അനുഭവിക്കുവാനായി വസിക്കുവാൻ ഉദ്ദേശിച്ചവന് തദനുരൂപമായി കല്പിതമായ ഒരു പഞ്ജരം തന്നെയാണെന്ന് ബോധ്യമാകും (പഞ്ജരം = പക്ഷിക്കൂട്. വിശാലമായ ആകാശത്തിൽ സ്വച്ഛന്ദവിഹാരം ചെയ്യുന്ന ഒരു പക്ഷി കുറച്ച് കാലം പാർക്കുവാനായിട്ട്, സമാശ്രയിക്കുന്ന ഒരു പഞ്ജരത്തോട് സ്വരൂപമായി പ്രപഞ്ചത്തെ വിഭുവായ ആത്മാവിന്റെ താത്കാലികമായ വാസസ്ഥാനമായുള്ള പ്രപഞ്ചത്തെ ഭാവനം ചെയ്തിരിക്കുന്നത് ശ്രദ്ധേയമാകുന്നു. ആത്മാവിന്റെ വാസസ്ഥാനമെന്നനിലയ്ക്കേ പ്രപഞ്ചം ഗണനീയമാകുന്നുള്ളൂ.പ്രപഞ്ചത്തിൽ നിന്നും അതീതമായുള്ള ആത്മാവിന്റെ മഹിതമായ സ്വാതന്ത്ര്യം പ്രപഞ്ചാതിശായിയാകുന്നു.

7

പഞ്ജരമാമുടൽ മുതലാം -
പഞ്ജിയിലറിവായിടുന്ന തീയതിലും
മഞ്ഞുകണങ്ങൾ കണക്കി-
മ്മഞ്ജുള വെയിൽ കൊണ്ടപായമടയുന്നു.

(രണ്ടാം പാദം പഞ്ഞിയിതറിവായിടുന്ന തീയതിലും എന്ന് പഠിക്കേണ്ടതാണ്)

*പഞ്ജരമാമുടൽ മുതലാം പഞ്ഞിയിത്*= പഞ്ജരമായുള്ള ഒരു പക്ഷിയെ അടച്ചിരിക്കുന്ന കൂട് അതിന്റെ സ്വാതന്ത്ര്യത്തെ തടയുന്നുവല്ലോ. അജ്ഞാനജന്യമായ ശരീരാദി ആത്മാവിന്, പക്ഷിക്ക് പഞ്ജരം പോലെ ബന്ധഹേതുവാണല്ലോ) ഉടൽമുതലാം പഞ്ഞിയിത്- (ശരീരം, ഇന്ദ്രിയം, അന്തഃകരണം എന്നിവയെല്ലാമാകുന്ന ഈ പഞ്ഞി). *അറിവായിടുന്ന തീയതിലും*= അറിവാകുന്ന തീയിൽ (ഉം എന്നത് വാക്യാലങ്കാരമാകുന്നു) ഇവിടെ തീയായി രൂപണം ചെയ്യപ്പെട്ടിരിക്കുന്ന അറിവ് നിത്യശുദ്ധബുദ്ധമുക്തസ്വഭാവമാണ് ആത്മാവെന്നുള്ള നിശ്ചയമത്രേ. ആ അറിവ് ഉണ്ടായികഴിഞ്ഞാൽ കായികമോ മാനസികമോ ആയ യാതൊരു കർമ്മവും സംഗതമാകുന്നില്ല. ശരീരാദി സംബന്ധമില്ലെങ്കിൽ ആത്മാവിൽ കർത്തൃത്വം അസംഭാവ്യമാണല്ലോ; *ഈ മഞ്ജുളവെയിൽ കൊണ്ട് മഞ്ഞുകണങ്ങൾ കണക്ക് അപായം അടയുന്നു*= യാതൊരു പ്രകാരത്തിലാണോ പുലർവേളയിലെ തെളിഞ്ഞ സൂര്യകിരണമേറ്റ് മഞ്ഞുതുള്ളികൾ തത്ക്ഷണത്തിൽ അദൃശ്യങ്ങളാകുന്നത് അതേ പ്രകാരത്തിൽ നഷ്ടമായിത്തീരുന്ന ശരീരാദിയെ പഞ്ഞിയായും ആത്മജ്ഞാനത്തെ തീയായും രൂപണം ചെയ്തതു കൊണ്ട് തന്നെ അവയുടെ ദാഹ്യദാഹകഭാവം പ്രകടമാകുന്നുണ്ട്. പുലർവേളയിലെ സൂര്യകിരണങ്ങളേറ്റ് മഞ്ഞുതുള്ളികൾ അപായമടയുന്നതുപോലെയാണ് ജ്ഞാനോദയത്തിൽ ശരീരാദിബന്ധം നിരസ്തമാകുന്നതെന്ന് സുന്ദരമായ ഒരു

ഉപമാനം കൊണ്ടുകൂടി സുവ്യക്തമാക്കിയിരിക്കുന്നത് ശ്രദ്ധേയമാണ്.

8

അടയുന്നിന്ദ്രിയവായീ-
ന്നടിപെടുമിതുകൊണ്ടൊഴിഞ്ഞു മറ്റെല്ലാം;
അടിയറ്റീടും തടിവ-
ന്നടിയിൽ തനിയേ മറിഞ്ഞു വീഴുമ്പോൾ

*ഇതുകണ്ട്* = പരിഹരിക്കേണ്ടതായോ നേടേണ്ടതായോ തനിക്ക് യാതൊന്നുമില്ലെന്ന ആത്മയാഥാർത്ഥ്യം ഗ്രഹിക്കപ്പെടുന്നതോടുകൂടി, *അടയുന്ന ഇന്ദ്രിയ വായീന്ന്*= (ഇന്ദ്രിയവായിൽനിന്ന് എന്നതിന്റെ സങ്കുചിതരൂപമാണ് ഇന്ദ്രിയവായീന്ന് എന്നത്.) അടഞ്ഞുപോകുന്ന ഇന്ദ്രിയവായിൽ നിന്നും (ശബ്ദാദികളായ വിഷയങ്ങൾ ഇന്ദ്രിയങ്ങളിലൂടെയാണല്ലോ ഗ്രഹിക്കപ്പെടുന്നത്. അതുകൊണ്ട് ദ്വാരഭൂതങ്ങളായ ഇന്ദ്രിയങ്ങളെ വായായി സങ്കൽപ്പിച്ചിരിക്കുകയാണ്. ജ്ഞാനോദയത്തോടു കൂടി വിഷയങ്ങൾക്കും ഇന്ദ്രിയങ്ങൾക്കും ഗ്രാഹ്യഗ്രാഹകഭാവം ഇല്ലാതാകുമല്ലോ. ആ നിലയെ ആണ് ഇന്ദ്രിയവായ് അടഞ്ഞുപോകുന്നതായി പരാമർശിച്ചിരിക്കുന്നത്) *മറ്റെല്ലാം ഒഴിഞ്ഞ്* =(ഇന്ദ്രിയങ്ങളിലൂടെയുള്ള വിഷയഗ്രഹണമാണല്ലോ ആത്മാവിനെ കർത്തൃത്വത്താലും ഭോക്തൃത്വത്താലും ബന്ധിക്കുന്നത്. അതുകൊണ്ടാണ് മറ്റെല്ലാം ഒഴിഞ്ഞുപോകുന്നതായി പ്രസ്താവിച്ചിരിക്കുന്നത്.) *അടിയറ്റീടും തടി തനിയെ വന്ന് അടിയിൽ മറിഞ്ഞുവീഴുമ്പോൽ പെടും*= അടി അറ്റു കൊണ്ടിരിക്കുന്ന ഒരു മരത്തിന്റെ തടി മറ്റൊന്നിന്റെ അപേക്ഷ കൂടാതെ നിലത്തെത്തി മറിഞ്ഞു വീഴുന്നതുപോലെ അടിപെട്ടുപോകും. ഒടുങ്ങിപ്പോകും (വൃക്ഷത്തിന്റെ കടയ്ക്ക് തുടരെത്തുടരെ വെട്ടേറ്റാൽ അത് പാടെ നിലം പതിക്കുമല്ലോ. അതുപോലെ ഇന്ദ്രിയങ്ങളടക്കി ചിത്തവൃത്തികളെല്ലാം നിരുദ്ധങ്ങളായാൽ ബന്ധകാരണങ്ങളറ്റ് സ്വതന്ത്രമാകും.)

9

വീഴുമ്പോഴിവയെല്ലാം
പാഴിൽ തനിയേ പരന്ന തൂവെളിയാം;
ആഴിക്കെട്ടിലവൻ താൻ-
വീഴുന്നോനല്ലിതാണു കൈവല്യം

*ഇവയെല്ലാം പാഴിൽ തനിയേ വീഴുമ്പോൾ പരന്ന തൂവെളിയാം* (ആകും എന്നതിന്റെ സങ്കുചിത രൂപം)= ശരീരാദികൾ മുഴുവൻ നിഷ്പ്രയോജനമായി ഇതരാപേക്ഷകൂടാതെ കർത്തൃത്വത്തിനും ഭോക്തൃത്വത്തിനും ഉപകരണങ്ങളെന്നുള്ള സ്ഥാനത്തുനിന്നും ഭ്രഷ്ടങ്ങളാകുമ്പോൾ എങ്ങും വ്യാപിക്കുന്ന നിർമ്മലപ്രകാശം തന്നെ ഭവിക്കും. (ഇ

വിടെ പരന്നതൂവെളിയാകുമെന്നു നിർദ്ദിഷ്ടമായത് അഖണ്ഡബോധ സ്വരൂപമായ ആത്മാവാകുന്നു. തത്ത്വജ്ഞാനം കൊണ്ട് ആരോപിതങ്ങൾ നിരസ്തങ്ങളായാൽ അധിഷ്ഠാനം യഥാർത്ഥരൂപത്തിൽ വെളിപ്പെടുമല്ലോ.) *അവൻ താൻ ആഴിക്കെട്ടിൽ വീഴുന്നോനല്ല*= മേൽപ്പറഞ്ഞവണ്ണം ആത്മാവിന്റെ ബോധമാത്രത സാക്ഷാത്കരിച്ചവൻ പിന്നീടൊരിക്കലും ആഴിക്കെട്ടിൽ വീഴുന്നോനാകുകയില്ല. (ഇവിടെ ആഴിക്കെട്ടായി അധ്യവസായം ചെയ്തിരിക്കുന്നത് രാഗദ്വേഷാദിതരംഗങ്ങളാൽ നിത്യവ്യാകുലമായ അജ്ഞാനത്തെയാണ്. ശരീരാദികളിലുള്ള ആത്മത്വബുദ്ധിയാണല്ലോ അജ്ഞാനം. ആ ആഴിയിൽപ്പെട്ടുപോയാൽ മോചനം ദുഷ്കരമാണെന്നുള്ളതിനെ ദ്യോതിപ്പിക്കുന്നതാണ് കെട്ട് എന്നുള്ളത്.

ജ്ഞാനിക്ക് പുനരാവൃത്തി ഇല്ലെന്നുള്ളതാണ് ഇവിടെ പ്രസ്തുതമായിരിക്കുന്നത്) *ഇതാണ് കൈവല്യം*= ശരീരാദികളിലുള്ള ആത്മത്വബുദ്ധി നീങ്ങി ബോധസ്വരൂപനാണ് താനെന്നുള്ള സത്യം സാക്ഷാത്കരിക്കുക എന്നുള്ളതു തന്നെയാണ് പരമപുരുഷാർത്ഥമെന്ന് പ്രസിദ്ധമായ കൈവല്യം. സജാതീയ വിജാതീയ സ്വഗതഭേദങ്ങളില്ലായ്മയാണ് ആ നില. ആത്മാവിന്റെ അദ്വൈതപ്രതിഷ്ഠ തന്നെയാണ് ഇവിടെ കൈവല്യമെന്ന് കീർത്തിതമായിട്ടുള്ളത്.

10

കൈവല്യക്കടലൊന്നായ്
വൈമല്യം പൂണ്ടിടുന്നതൊരുവഴിയാം
ജീവിത്വം കെടുമെന്നേ
ശൈവലമകലുന്നിതന്നു പരഗതിയാം

*കൈവല്യക്കടൽ ഒന്നായി വൈമല്യം പൂണ്ടിടുന്നത് ഒരു വഴിയാം* (ആകും എന്നതിന്റെ സങ്കുചിതരൂപമാണ് ആം എന്നത്) = കൈവല്യമാകുന്ന കടൽ മാത്രം എന്ന നിലയിലായിട്ട് വൈമല്യം പ്രാപിച്ചുകൊണ്ടിരിക്കുന്നത് ഒരു വഴിയാകും. (കൈവല്യത്തെ അതായത് ആത്മാവിന്റെ ജ്ഞാനമാത്രകമായ അവസ്ഥാനത്തെ കടലായി രൂപണം ചെയ്തത് കല്പിതങ്ങളായ ഭേദങ്ങളെല്ലാം അടങ്ങിയിരിക്കുന്നു എന്നുള്ളതിനെ സൂചിപ്പിക്കുവാനാണ് വൈമല്യം = മലങ്ങൾ ഒഴിഞ്ഞ നില. സത്ത്വം , രജസ്സ്, തമസ്സ്, എന്നീ മൂന്നു ഗുണങ്ങളാണ് പ്രകൃതിക്കുള്ളത്. പ്രകൃതിയോടുള്ള ബന്ധം ആത്മാവിന് ഇല്ലാതായതുകൊണ്ട് ആത്മാവിന്റെ നിർഗുണത്വം വീണ്ടെടുത്തതു തന്നെയാണ് വൈമല്യം. ഗുണബന്ധം അതേവരെ ആത്മാവിനെ മലിനമാക്കിയിരുന്നുവല്ലോ. കാർമേഘത്തിൽ നിന്നുപുറത്തുവന്ന ചന്ദ്രനെപ്പോലെ ഗുണമയിയായ പ്രകൃതിയോടുള്ള ബന്ധത്തിൽ നിന്നും ആത്മാവ് വിമുക്തിനേടുന്നതു

തന്നെയാണ് ഇവിടെ വൈമല്യം പൂണ്ടിടുന്നതായി പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്. ഇതിനെ ഒരു വഴിയാണെന്ന് പറഞ്ഞിരിക്കുന്നത്, വേറെയും വഴിയുണ്ട്. എന്നുള്ള അർത്ഥത്തിലല്ല, ഇതുമാത്രമാണ് പരഗതിക്കുള്ള ഒരേഒരു ഉപായം എന്ന അർത്ഥത്തിലാണ്. പരഗതിയുടെ സ്വഭാവം ഉത്തരാർദ്ധത്തിൽ പറയുന്നുണ്ട്.) *എന്നേ ജീവത്വം കെടും അന്ന് ശൈവലം അകലുന്നിതു (അത്) പരഗതി ആം* = എപ്പോൾ തന്നെ ജീവഭാവം ഇല്ലാതാകുമോ അപ്പോൾതന്നെ ശൈവലം നീങ്ങുന്നു. അത് തന്നെയാണ് പരയായ ഗതി. ശൈവലം - പായൽ. ജീവൻ വേറെ പരൻ വേറേ എന്നുള്ള ഭേദബുദ്ധിയാണ് ജീവഭാവം. പായൽ വെള്ളത്തിന്റെ സ്വച്ഛതയെ കെടുക്കുകയും മറയ്ക്കുകയും ചെയ്യുന്നുവല്ലോ. അതുകൊണ്ടാണ് ജീവഭാവത്തെ ശൈവലമായി- പായലായി വിഭാവനം ചെയ്തിരിക്കുന്നത്. പായൽ നീങ്ങുന്നതോടെ വെള്ളം സ്വച്ഛഭാവം വീണ്ടെടുക്കുന്നു. ജീവപരഭേദം നീങ്ങി താൻ കൈവല്യാനുഭവാനന്ദസ്വരൂപനാണ് എന്ന് സാക്ഷാത്കരിക്കുകയാണല്ലോ പരമപദപ്രാപ്തി. ജ്ഞാനിക്ക് പ്രാരബ്ധശേഷം ഒടുങ്ങി കൈവരുന്ന വിദേഹകൈവല്യമാണ് പ്രകൃതത്തിലെ പരഗതിയെന്നും അർത്ഥം യോജിപ്പിക്കാവുന്നതാണ്. അങ്ങനെയാകുമ്പോൾ ശൈവലമായി- പായലായി കല്പിതമായത് ദേഹമാകുന്ന ഉപാധിയെയാണെന്ന് ഗ്രഹിക്കണം.)

ഗ്രാഹ്യങ്ങളായ ശബ്ദാദിവിഷയങ്ങളും ഗ്രാഹകങ്ങളായ ശ്രോത്രാദിഇന്ദ്രിയങ്ങളും അതിനുമപ്പുറമുള്ള അന്തഃകരണങ്ങളും ആകുന്ന പ്രപഞ്ചത്തിന്റെ മിഥ്യാത്വം വിചാരണം ചെയ്ത് തന്നിരസനപൂർവകം ആത്മാവിന്റെ വിശുദ്ധിയും അദ്വിതീയത്വവും സമർത്ഥനം ചെയ്തതിലൂടെ പരഗതിയുടെ സ്വരൂപം നിർധാരണം ചെയ്യുന്ന 'പ്രപഞ്ചശുദ്ധിദശകം' എന്ന ഈ കൃതി കറയറ്റ ആത്മാനുഭൂതിയുടെ ആവിഷ്കരണമെന്ന നിലയ്ക്ക് ഏറ്റവും ഉയർന്നു നിൽക്കുന്നു.

# പരമശിവചിന്താദശകം

അന്താദിപ്രാസം കൊണ്ട് പ്രപഞ്ചശുദ്ധിദശകത്തിന്റെ തുടർച്ചതന്നെയാണ് 'പരമശിവചിന്താദശകം' എന്ന പേരിൽ പ്രസാധനം ചെയ്തിട്ടുള്ള ഈ കൃതിയെന്ന് സ്പഷ്ടമത്രേ. പ്രപഞ്ചശുദ്ധിദശകത്തിൽ തന്നെ ശിവപരമായ പരാമർശം ചെറിയതോതിലാണെങ്കിലും നമുക്ക് ദർശിക്കുവാൻ കഴിയും. 'ജ്ഞാനമിച്ഛേൻ മഹേശ്വരാത്' (ജ്ഞാനത്തെ മഹേശ്വരനിൽ നിന്നും നേടുവാൻ ആഗ്രഹിക്കണം) എന്നുള്ള സുപ്രസിദ്ധമായ വചനം ആത്മജിജ്ഞാസുക്കൾക്ക് മഹേശ്വരന്റെ ആശ്രയണീയതയെ പ്രകടമാക്കുന്നുവല്ലോ.

പരഗതിക്ക് സാക്ഷാത് സാധനമായ ജ്ഞാനം തനിക്ക് അരുളുമാറ് ഭഗവാൻ പരമശിവൻ കനിയുമാറാകണമെന്ന് ആദരാതിശയത്തോടെ പ്രാർത്ഥിക്കുന്ന രൂപത്തിലാണ് ഈ കൃതി പ്രണയനം ചെയ്യപ്പെട്ടിരിക്കുന്നത്. സാധകൻ തന്റെ അനന്യ ശരണത ഭഗവാനോട് തുറന്നു പറയുകയാണ്. ഈ കൃതിയിൽ സർവ്വാംഗീണമായി സ്ഫുരിക്കുന്ന ഭക്തിഭാവത്തിന്റെ പരമകാഷ്ഠ സചേതസ്സുകൾക്ക് അഭീഷ്ടസിദ്ധിയിൽ നിശ്ചയമായും അനുഗ്രാഹകമാണ്.

1

പരഗതിയരുളീടുക നീ
പുരഹര! ഭഗവാനിതാണു കർത്തവ്യം
ഹര! ഹര! ശിവപെരുമാനേ!
ഹരഹര വെളിയും നിറഞ്ഞ കൂരിരുളും

*പുരഹര!* = പുരങ്ങളെ ഹരിച്ചവനേ (ഭഗവാന്റെ ത്രിപുര സംഹാരകഥ ഇവിടെ സൂചിതമായിരിക്കുന്നു. സുബ്രഹ്മണ്യനാൽ നിഗ്രഹിക്കപ്പെട്ട താരകാസുരന്റെ മക്കളാണ് താരകാക്ഷൻ, കമലാക്ഷൻ, വിദ്യുന്മാലി എന്നിവർ. തപസ്സുകൊണ്ട് ഈ അസുരന്മാർ മൂന്നുപുരങ്ങൾ നേടി. സ്വർണ്ണമയവും രജതമയവും അയോമയവും ആയ പുരങ്ങളിൽ യഥാക്രമം വാണ അവർ അഹങ്കാരികളായി ത്രൈലോക്യത്തെ പീഡിപ്പിച്ചു. ശിവഭക്തരായിരുന്ന അവർ ശിവദ്വേഷികളായി മാറി. മഹത്തായ

ആടോപത്തോടെ ശിവൻ ത്രിപുരസംഹാരം നിർവഹിച്ച് സാധുക്കളെ പരിത്രാണം ചെയ്തു. സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ ശരീരത്രയത്തെ ആധ്യാത്മിക ചിന്തനത്താൽ നിരാകരിക്കുന്നതിന്റെ പ്രതീകമാണ് ത്രിപുരസംഹാര പ്രസ്താവമെന്ന് നിഗമനം ചെയ്യാവുന്നതാണ്) *നീ പരഗതി അരുളീടുക* = അവിടുന്ന് എനിക്ക് പരഗതിയെ നൽകേണമേ. (ഇവിടെ പരഗതികൊണ്ട് പരാമൃഷ്ടമായിരിക്കുന്നത് ആത്മസാക്ഷാത്കാരമാണെന്ന് പ്രപഞ്ചശുദ്ധി ദശകത്തിലെ ഉപസംഹാരഭാവം കൊണ്ട് നിർണ്ണയിക്കാവുന്നതാണല്ലോ.) *ഭഗവാന് കർത്തവ്യം ഇതാണ്* = ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം , വൈരാഗ്യം എന്നീ ,ഷഡ്ഗുണങ്ങൾ തികഞ്ഞ അവിടുന്ന്, അവിടുത്തെ സർവ്വാത്മനാ ഭജിക്കുന്ന ഈയുള്ളവന് വേണ്ടി ചെയ്യേണ്ട ഒരേ ഒരു ഉപകാരം ഇതു മാത്രമാണ്. സാധനചതുഷ്ടയ സമ്പന്നനായ തനിക്ക് ആത്മസാക്ഷാത്കാരത്തിലല്ലാതെ മറ്റൊന്നിലും അഭിവാഞ്ഛയില്ലെന്ന് സൂചിതമായിരിക്കുന്നു. കഠോപനിഷത്തിൽ നചികേതസ്സിന്റെ ഉത്കടമായ ആത്മതത്ത്വജിജ്ഞാസ ഇവിടെ നിദർശനമായിക്കരുതാം. *ഹര! ഹര! ശിവപ്പെരുമാനേ!* = എല്ലാ പാപങ്ങളേയും ഹരിക്കുന്നവനേ! (ഇരട്ടിപ്പ് ആദരാതിശയത്തെ സൂചിപ്പിക്കുന്നു) ശിവൻ എന്ന തിരുനാമത്താൽ കീർത്തിക്കപ്പെടുന്ന പെരുമാനേ! സർവോത്തമനായ ദേവാ!).

*വെളിയും നിറഞ്ഞ കൂരിരുളും ഹരഹര*= ആകാശപര്യായമായ വെളി എന്ന ശബ്ദം വായ്വാദികൾക്കും ഉപലക്ഷണമാണ്. പഞ്ചഭൂതങ്ങളെന്നർത്ഥം. പ്രപഞ്ചം പഞ്ചഭൂതാത്മകമാണല്ലോ!) പ്രപഞ്ചത്തേയും ആത്മതത്ത്വത്തെ പാടേ മറച്ചിരിക്കുന്ന ഇരുളിനേയും ഹരിച്ചാലും ഹരിച്ചാലും (ഹരിക്കുക = ദൂരീകരിക്കുക. ഇവിടെ ഇരുളായി അധ്യവസായം ചെയ്തിരിക്കുന്നത് അവിദ്യയെയാണ്. അവിദ്യാകാര്യമാണല്ലോ പ്രപഞ്ചം. പ്രപഞ്ചമാകുന്ന കാര്യവും അവിദ്യയാകുന്ന കാരണവും ഭഗവദനുഗ്രഹത്താൽ നീക്കണമെന്നാണ് പ്രാർത്ഥിക്കപ്പെട്ടിരിക്കുന്നത്. മായയെ നീക്കി ഭക്തന് സായുജ്യം നൽകുന്ന ആര്യനായി - ഗുരുവായി ദൈവദശകത്തിൽ സർവേശ്വരനെ കീർത്തിച്ചിട്ടുണ്ടല്ലോ. ഉള്ളതിനെ മറയ്ക്കുന്ന ആവരണശക്തിയും ഇല്ലാത്തതിനെ ഉണ്ടെന്നു തോന്നിക്കുന്ന വിക്ഷേപശക്തിയും മായയുടെ രണ്ടുഭേദങ്ങളാണല്ലോ.

2

ഇരുളും വെളിയുമിതൊന്നും
പുരളാതൊളിയായ് നിറഞ്ഞ പൂമഴയേ!
അരുളീടുക കൊണ്ടറിയാ-
തരുളീടുന്നേനിതിന്നു വരമരുളേ!

*ഇരുളും വെളിയും* (ആകുന്നു) *ഇതൊന്നും പുരളാതെ*= (കഴിഞ്ഞ

പദ്യത്തിൽ നിന്നും ഇരുൾ എന്നതുകൊണ്ട് അവിദ്യയും വെളി എന്ന തുകൊണ്ട് പ്രപഞ്ചവും ആണ് പരാമർശിക്കപ്പെട്ടിരിക്കുന്നതെന്ന് വ്യ ക്തമായിട്ടുണ്ടല്ലോ. കാരണമായ അവിദ്യയോടോ കാര്യമായ പ്രപഞ്ച ത്തോടോ ഭഗവാന് നേരിയ സ്പർശം പോലും ഇല്ലെന്നാണ് ഇവിടെ പ്രതിപാദിതമായിരിക്കുന്നത്) - ആവരണം കൊണ്ടുള്ള അധിഷ്ഠാന ജ്ഞാന പ്രതിബന്ധവും വിക്ഷേപം കൊണ്ടുള്ള അയഥാർത്ഥ പ്രതീ തിയും ആണല്ലോ രണ്ടുദോഷങ്ങൾ. അങ്ങനെയുള്ള യാതൊന്നും സ്പർശിക്കാത്ത നിലയിൽ (ആരോപിതത്തിന്റെ ദോഷങ്ങൾ അധി ഷ്ഠാനത്തെ തെല്ലും ബാധിക്കുകയില്ലല്ലോ. മായക്ക് അധീശനായ ഈശ്വ രന് മറവോ മങ്ങലോ ഒരിക്കലും ഉണ്ടാകുന്നതല്ല. ഐന്ദ്രജാലികൻ ഇന്ദ്രജാലകൃതമായ മിഥ്യാ പ്രതിഭാസത്തിന് വിധേയനല്ലല്ലോ. ജീവ ഭാവത്തിലാകട്ടെ കാരണമായ അവിദ്യയുടെയും കാര്യമായ പ്രപഞ്ച ത്തിന്റെയും സ്പർശദോഷം ആത്മസാക്ഷാത്കാരം വരെ നിലനിൽ ക്കും. പരനും ജീവനും ഉള്ള അവിദ്യാകല്പിതമായ ഈ ഭേദം പ്രകൃ തത്തിൽ സൂചിതമായിരിക്കുന്നു).

*ഒളിയായ് നിറഞ്ഞ പൂമഴയേ!*= ശുദ്ധപ്രകാശമായി നിറഞ്ഞു നിൽ ക്കുന്ന അല്ലയോ പുഷ്പവർഷമേ ! (ഒളി, അതായത് പ്രകാശം നിറ ഞ്ഞു നിൽക്കുന്നവനാണ് ശിവനെന്നുള്ള പ്രസ്താവം അവിടുത്തെ അഖണ്ഡബോധസ്വരൂപതയെ ലക്ഷിപ്പിക്കുന്നു. ശിവനെ പൂമഴയായി ഭാവന ചെയ്തതിൽ നിന്നും അവിടുത്തെ ആനന്ദാത്മകത വ്യഞ്ജിപ്പി ക്കപ്പെട്ടിരിക്കുന്നു. സാർവലൗകികമായ ശ്രേയസ്സിന് കാരണമായ മഹാ സംഭവവേളയിലാണല്ലോ ദിവ്യപുഷ്പവർഷം ഉണ്ടാകുന്നതായി പുരാ ണങ്ങളിൽ കീർത്തിതമായിട്ടുള്ളത്. ദേവന്മാരുടെ ആനന്ദത്തെ സൂചി പ്പിക്കുന്നതാണ് പൂമഴ. ആനന്ദസ്വരൂപനായ ഭഗവാനെത്തന്നെ ഇവിടെ പൂമഴയായി വാഴ്ത്തിയിരിക്കുന്നു.

*അരുളീടുക കൊണ്ട് അറിയാതെ അരുളീടുന്നേൻ*=അവിടുന്ന് അനു ഗ്രഹിക്കുന്ന നിലയിൽ വർത്തിക്കുന്നതു കൊണ്ട് (ഭഗവാന്റെ അനു ഗ്രഹം തന്നിലുണ്ടെന്നു തന്നെ ഭക്തൻ വിശ്വസിക്കുന്നു. ഭഗവാന്റെ അനുഗ്രഹം കൊണ്ടുള്ള ആന്തരപ്രേരണ ഇല്ലായിരുന്നെങ്കിൽ ജ്ഞാന ത്തിന്റെ മുന്നോടിയായ ജിജ്ഞാസയോടെ ഭഗവാനെ ശരണം പ്രാപി ക്കുകയില്ലായിരുന്നുവല്ലോ) അറിയേണ്ടത് അനുഭവരൂപത്തിൽ അറി യാതെ എന്റെ ജിജ്ഞാസയെ അവിടുത്തോട് സാദരം അറിയിക്കുന്നു. (സാധകന്റെ ശ്രദ്ധാതിശയമാണ് ഈ പ്രസ്താവത്തിലൂടെ വെളിപ്പെടു ന്നത്. ഭഗവാനെ സമീപിക്കുകയാണ് സാധകൻ ഇവിടെ ചെയ്യുന്നത്.) *ഇതിന് വരം അരുളേ*= ഉള്ളതിനെ ഉള്ളവണ്ണം അറിയുന്നതിന് അതാ യത് ആത്മസാക്ഷാത്കാരത്തിന് എങ്ങനെയായാൽ ഞാൻ അർഹനാ കുമോ അങ്ങനെയുള്ള എന്റെ അഭീഷ്ടം നൽകി അവിടുന്ന് അനുഗ്ര ഹിക്കേണമേ!

3

അരുളേ! നിൻകളിയരുളാ-
ലരുളീടും നീയെനിക്കൊരരുമറയേ!
ഇരുളേ! വെളിയേ! നടുവാ-
മരുളേ! കരളിൽ കളിക്കുമൊരു പൊരുളേ!

*അരുളേ!*=അനുഗ്രഹമേ! (ഇവിടെ ഭഗവാനെ അരുൾ അതായത് അനുഗ്രഹമാകുന്ന സ്വരൂപത്തിൽ അഭിസംബോധനം ചെയ്യുന്നു) എനിക്ക് *നീ അരുമറയേ!*= (ദീർഘം വൃത്തത്തിനുവേണ്ടി ചെയ്തതാണ്) *നിൻകളിയരുളാൽ അരുളീടും*= ഈയുള്ളവന് അവിടുന്ന് ദിവ്യമായ രഹസ്യത്തെ അവിടുത്തെ ലീലാരൂപമായ അനുഗ്രഹത്താൽ ഉപദേശിച്ച് അനുഗ്രഹിക്കുമാറാകും. (അറിയേണ്ടതിനെ ഉള്ളടക്കി വെച്ചുകൊണ്ടിരിക്കുന്നതുകൊണ്ടാണല്ലോ വേദത്തെ 'മറ' എന്നു പറയുന്നത്. വേദത്തിൽ തന്നെയും കൂടുതൽ മികച്ചതാണ് അരുമറ. മറ്റൊരു പ്രകാരത്തിലും ലഭ്യമല്ലാത്ത ആത്മതത്ത്വരഹസ്യം അനുഗ്രഹമൂർത്തിയായ ഭഗവാൻ ഒരു തിരുവിളയാടലെന്ന മട്ടിൽ തനിക്ക് ഉപദേശിക്കുമെന്ന് സാധകൻ സാദരം പ്രതീക്ഷിക്കുന്നു. അവിടുത്തേക്ക് ആ കൃത്യം നിർവഹിക്കുന്നതിലുള്ള പ്രാഭവവും അനായാസതയുമാണ് നിൻകളിയരുളാൽ എന്നുള്ള നിർദ്ദേശത്തിലൂടെ സൂചിതമായിരിക്കുന്നത്.) ഇരുളേ! - ഇവിടെ ഇരുളായി അധ്യവസായം ചെയ്തിരിക്കുന്നത് മായയുടെ ആവരണശക്തിയേയാണ്. അദ്വൈതസിദ്ധാന്തമനുസരിച്ച് എല്ലാം പരംപൊരുളിൽ അധ്യസ്തമാണല്ലോ) പ്രപഞ്ചകാരണമായ അവിദ്യയാകുന്ന സ്വരൂപത്തോടുകൂടിവനേ!, *വെളിയേ!*= പ്രപഞ്ചരൂപമായുള്ളോനേ, *നടുവാമരുളേ!*= അവസ്ഥാത്രയത്തിലെ പ്രവർത്തനങ്ങളിൽ സംഗമില്ലാതെ മധ്യസ്ഥനിലയിൽ അതായത് സാക്ഷിയായി നിലകൊള്ളുന്നവനേ! *കരളിൽ കളിക്കുമൊരുപൊരുളേ!*= എന്റെ ഹൃദയത്തിൽ ഉല്ലാസത്തോടെ വിഹരിക്കുന്ന പാരമാർത്ഥികമായ തത്ത്വമായുള്ളോനേ (ഹൃദയ പുണ്ഡരീകത്തിലുള്ള ദഹരാകാശത്തിലാണല്ലോ സച്ചിദാനന്ദമൂർത്തിയായ ഭഗവാന്റെ നിത്യനിവാസലീല യോഗാരൂഢന് ഗോചരീഭവിക്കുന്നത്.

4

പൊരുളേ പരിമളമിയലും
പൊരുളേതാണോ നിറഞ്ഞ നിറപൊരുളേ
അരുളേ! അരുളീടുക തേ-
രുരുളേറായ്വാനെനിക്കിതിഹ പരനേ!

ഈ പദ്യത്തിലെ പൂർവാർദ്ധം പഴയ പതിപ്പുകളിൽ ഉണ്ടായിരുന്നില്ല

1987 – ലെ പ്രസാധനത്തിൽ രണ്ടാം പാദം തുടങ്ങുന്നത് പൊരുളേതാണോഎന്നിങ്ങനെയാണ്. 1985– ൽ ഡോ. റ്റി. ഭാസ്കരൻ നിർവഹിച്ച പ്രകാശനത്തിൽ 'പൊരുളേതാണോ' എന്നു കാണുന്നു. ആ പാഠമാണ് ഇവിടെ കൊടുത്തിട്ടുള്ളത്. പുതുതായി ചേർത്തിരിക്കുന്ന പൂർവ്വാർദ്ധം എങ്ങനെയാണ് കിട്ടിയതെന്ന് വ്യക്തമാക്കപ്പെട്ടിട്ടില്ല. ഇപ്പോഴത്തെ നിലയിൽ അർത്ഥനിർണ്ണയം ചെയ്യുവാൻ പ്രയാസം തോന്നുന്നുണ്ട്.

*പൊരുളേ!*= സത്യവസ്തുവായുള്ളോനേ. *ഏതാണോ പരിമളമിയലും പൊരുൾ നിറഞ്ഞ നിറപൊരുളേ!* =ഇന്നതാണെന്നോ ഇത്രത്തോളമാണെന്നോ പരിച്ഛേദിക്കുവാൻ കഴിയാത്തതും പരിമളമിയലുന്നതും ആയ വസ്തു നിറഞ്ഞിരിക്കുന്ന അല്ലയോ നിറപൊരുളേ! (നിറപൊരുൾ എന്നതിന് പൂർണ്ണമായ ആനന്ദമെന്ന് അർത്ഥം പറയാം. ആ നിർദ്ദേശം പരമശിവന്റെ ബ്രഹ്മാഭിന്നതയിലേക്കാണ് വിരൽചൂണ്ടുന്നത്. വിമർദ്ദനം ചെയ്യുന്തോറും കൂടുതൽ കൂടുതൽ പ്രകടമാകുന്ന ഗന്ധമാണ് പരിമളം. ചന്ദനത്തിന്റേത് അങ്ങനെയുള്ള താണ്. 'ത്ര്യമ്ബകം യജാമഹേ സുഗന്ധിം പുഷ്ടവർദ്ധനമ്' എന്നുള്ള മന്ത്രഭാഗത്തിൽ 'സുഗന്ധി എന്നുള്ള വിശേഷണം ത്രമ്ബകന് നൽകിയിട്ടുണ്ടല്ലോ. ശോഭനമായ ഗന്ധമുള്ളവൻ എന്നാണല്ലോ അതിന്റെ അർത്ഥം. ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്ന അപരിച്ഛേദ്യമായ പരിമളം അതേ ഗന്ധം തന്നെ ആയിരിക്കാം) *അരുളേ!* = കരുണാമൂർത്തിയായുള്ളോവേ! *പരനേ!* = മായാഗുണങ്ങൾക്ക് അപ്പുറമായുള്ളവനേ! *ഇഹ എനിക്ക് തേരുരുളേറായ്‌വാൻ ഇത് അരുളീടുക*= ഇവിടെ, അതായത് അവിദ്യാകാര്യമായ പ്രപഞ്ചത്തിൽ തേരുരുൾ കയറാതിരിക്കുന്നതിനു വേണ്ടി ഈ അനുഗ്രഹം അവിടുന്ന് നൽകുമാറാകണം (ഇവിടെ തേരുരുളായി അധ്യവസായം ചെയ്തിരിക്കുന്നത് കാലചക്രത്തെയാണ്. ജനനമരണങ്ങളും സുഖദുഃഖങ്ങളും കാലചക്രത്തിന്റെ ഭ്രമണത്താലാണല്ലോ സംഭവിക്കുന്നത്. ആത്മോപദേശശതകത്തിൽ
'അരനൊടിയാദിയരാളിയാർന്നിടും തേ-
രുരുളതിലേറിയുരുണ്ടിടുന്നു ലോകം' എന്നിങ്ങനെ തേരുരുൾ, അരനൊടി തുടങ്ങിയ അരങ്ങൾ ചേർന്നതാണെന്നുള്ള വിശേഷണം കാലസംബന്ധം സ്പഷ്ടമാക്കുന്നുവല്ലോ)

5

പരനേ! പരയാംതിരയിൽ
പ്പരനേതാവായിടുന്ന പശുപതിയേ!
ഹരനേയരികിൽ വിളിച്ചീ-
ടൊരുനേരവുമിങ്ങിരുത്തു കരുതരുതേ

*പരനേ!* = മായാഗുണങ്ങൾക്ക് അപ്പുറമായുള്ളവനേ! *പരയാംതിര*

*യിൽ പരനേതാവായിടുന്ന പശുപതിയേ!*= പരയാകുന്ന തിരയിൽ (മഹാമായയെയാണ് ഇവിടെ പരയാകുന്ന തിരയായി നിർദ്ദേശിച്ചിരിക്കുന്നത്. ആവരണം വിക്ഷേപം എന്നീ രണ്ടു ശക്തികളിൽ ആദ്യത്തേതിന് പ്രാധാന്യം കൊടുത്ത് മായയെ തിരയെന്നു പറയാം. ഐന്ദ്രജാലികൻ പ്രയോഗിക്കുന്ന മായയെക്കാൾ എത്രയോ മികച്ചതാണല്ലോ പരമേശ്വരന് സ്വാധീനയായ മായ. ജീവന്മാരെല്ലാം മഹാമായക്ക് കീഴ്പെട്ടവരായി നേർവഴിയറിയാതെ ചുറ്റിത്തിരിയുകയാണ്) സർവോത്കൃഷ്ടനായ നേതാവായി വർത്തിച്ചു കൊണ്ടിരിക്കുന്ന പശുപതിയായുള്ളോവേ! (പശു, പതി, പാശം എന്നീ മൂന്നുതത്ത്വങ്ങളാണ് ശൈവദർശനത്തിൽ. പശുക്കൾ ജീവന്മാരാണ്. പശുപതി പശുസ്ഥാനീയരായ ജീവന്മാരെ നയിക്കുന്ന സർവേശ്വരൻ തന്നെ. പാശം അജ്ഞാനം തന്നെയാണ്) *ഹരനേ!* = എല്ലാ പാപങ്ങളേയും ദൂരീകരിക്കുന്നവനേ! *അരികിൽ വിളിച്ചീട്*= അവിടുന്ന് എന്നെ അവിടുത്തെ അരികിലേക്ക് വിളിക്കേണമേ (ഭഗവാൻ തന്നെ അവിടുത്തെ അടുക്കൽ ചെല്ലുവാൻ വിളിക്കണമെന്ന് സാധകൻ പ്രാർത്ഥിക്കുന്നത് തന്റെ അജ്ഞാനം അകറ്റി പരമപുരുഷാർത്ഥത്തിന്റെ സാക്ഷാത് സാധനമായ ജ്ഞാനം നൽകി അനുഗ്രഹിക്കണമെന്നുള്ളതിനെ ലക്ഷിപ്പിക്കുന്നു) *ഇങ്ങ് ഒരു നേരവും ഇരുത്തുകരുതരുതേ!* = ഇവിടെ അതായത് ദുഃഖമയമായ ഈ അജ്ഞാനദശയിൽ ഇനി ചെറിയൊരു കാലയളവുപോലും കഴിഞ്ഞുകൂടാനിടയാക്കുകയെന്നത് അവിടുന്ന് കരുണയാൽ പരിഹരിക്കേണമേ!

6

അരുതേ പറവാനുയിരോ-
ടൊരുപെരുവെളിയായ നിന്റെ മാഹാത്മ്യം
ചെറുതും നിൻകൃപയെന്ന്യേ
വെറുതേ ഞാനിങ്ങിരിക്കുമോ ശിവനേ!

*ശിവനേ!*= മംഗള സ്വരൂപനായതുകൊണ്ട് ശിവൻ എന്നതിരുനാമത്താൽ കീർത്തിക്കപ്പെടുന്നവനേ! *ഉയിരോട് ഒരു പെരുവെളിയായ നിന്റെ മാഹാത്മ്യം*= (വെളി എന്നാൽ ആകാശമാണ്. പെരുവെളി എന്നുപറയുന്നത് ഹൃദയപുണ്ഡരീകത്തിലെ ദഹരാകാശമാണ്. യോഗികൾ ഇഷ്ടദേവതാരൂപത്തിൽ ഭഗവാനെ ധ്യനിച്ചു സാക്ഷാത്കരിക്കപ്പെടുന്നത് ദഹരാകാശത്തിലാണെന്ന് പറയപ്പെട്ടിരിക്കുന്നു. സാധാരണ നിലയിൽ അത് ശൂന്യമാണ് . സാക്ഷാത്കാരദശയിൽ ചിദ്രൂപനായ ഭഗവാന്റെ സാന്നിധ്യം അനുഭവപ്പെടുന്നതുകൊണ്ട് ഇവിടെ ഉയിരോടു കൂടിയതായ പെരുവെളി എന്ന് പ്രതിപാദിച്ചിരിക്കുകയാണ്)- ശുദ്ധചൈതന്യം പ്രസ്ഫുരിക്കുന്ന പെരുവെളിയായുള്ള അവിടുത്തെ പരമാത്മഭാവം, *പറവാൻ അരുതേ*= ഇന്നതരത്തിലാണെന്നോ ഇത്രത്തോളമാണെന്നോ

വാക്കുകൊണ്ട് പ്രകടിപ്പിക്കുവാൻ കഴിയുന്നതല്ല തന്നെ. സ്വാനുഭൂതി മാത്രഗമെന്നർത്ഥം. *ഞാൻ ഇങ്ങ് ചെറുതും നിൻകൃപയെന്യേ വെറുതേ ഇരിക്കുമോ?* = അവിടുത്തെ ഗുണോത്കർഷത്താൽ ഏറ്റവും ആകൃഷ്ടനായ ഈയുള്ളവൻ ഇവിടെ അതായത് ദുഃഖാത്മകമായ അജ്ഞാനദശയിൽ തെല്ലും അവിടുത്തെ കാരുണ്യത്തിന് പാത്രമാകാതെ വ്യർത്ഥമായി ഇനിയും കഴിഞ്ഞുകൂടേണ്ടി വരുമോ? ഈ നില എനിക്ക് ദുസ്സഹമാണ്. ഇനിയും വൈകാതെ അവിടുന്ന് എന്റെ അഭീഷ്ടം നൽകി അനുഗ്രഹിക്കേണമേ!

7

ശിവനേ! നിന്നിലിരുന്നീ-
ച്ചെവിമിഴിമുതലായിറങ്ങിമേയുന്നു;
ഇവനൊടുകൂടി വരുമ്മ-
റ്റവകളുമെല്ലാമിതെന്തു മറിമായം!

മൂന്നാമത്തെ പാദത്തിൽ 'ഇവനൊടു കൂടി' എന്നത് ദുർഘടമായിരിക്കുന്നു. ശരിയായ പാഠം ' ഇവയൊടു കൂടി' എന്നായിരിക്കണമെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു.

*ശിവനേ!*= മംഗളസ്വരൂപൻ എന്ന അർത്ഥത്തിൽ ശിവൻ എന്നു കീർത്തിക്കപ്പെടുന്ന ഭഗവാനേ! *നിന്നിലിരുന്ന്*= അവിടുന്നാകുന്ന അധിഷ്ഠാനത്തിൽ നിന്നും , *ഈ ചെവി മിഴി മുതലായത്*= ചെവി, മിഴി, എന്നിവ പ്രമുഖങ്ങളായുള്ള ഈ ഇന്ദ്രിയങ്ങൾ *ഇറങ്ങി മേയുന്നു*= താഴോട്ടു വന്നു മേഞ്ഞു നടക്കുന്നു. (ഇവിടെ ചെവിമുതലായ പഞ്ചേന്ദ്രിയങ്ങളെ ഗോക്കളായി സങ്കൽപ്പിച്ചിട്ടാണ് അവയുടെ ശബ്ദാദിവിഷയഗ്രഹണങ്ങളെ മേയലായി പ്രതിപാദിച്ചിരിക്കുന്നത്.

യോഗപരിശീലനം നടത്തുന്ന സാധകൻ സംയമത്തിലൂടെ ഭഗവാനിൽ ചിത്തത്തെ ഒരുമട്ടിൽ ഉറപ്പിച്ചിട്ടും ഇടയ്ക്കിടയ്ക്ക് വ്യുത്ഥാനം സംഭവിച്ച് വീണ്ടും ബാഹ്യവിഷയങ്ങളിലേക്ക് ഇന്ദ്രിയങ്ങൾ നിയന്ത്രണം വിട്ട് പാഞ്ഞുപോകുന്നുവെന്നുള്ള ദശാവിശേഷത്തിന്റെ അനുകമ്പനീയതയാണ് ഇവിടെ പ്രസ്തുതമായിരിക്കുന്നത്. അനുഭൂതിയുടെ ഉന്നതഭാവമാണ് ഭഗവന്നിഷ്ഠാരൂപമായ സമാധി. അങ്ങനെ പ്രത്യാഹരിക്കപ്പെട്ട ഇന്ദ്രിയങ്ങൾ പിടിവിട്ട് ബാഹ്യവിഷയങ്ങളിലേക്ക് ഭോഗേച്ഛയോടെ പായുകയെന്നത് ആരുരുക്ഷുവായ യോഗിയെ ഒട്ടേറെ വിഷമിപ്പിക്കുന്നതാണ്. ഈ അനുഭവകഥനം ഭഗവാന്റെ കാരുണ്യത്തെ പ്രതിബന്ധപരിഹാരത്തിന് തുടർന്നും ആശ്രയിക്കുന്നുവെന്ന് വ്യക്തമാക്കുവാനാണ്) *ഇവയോടുകൂടി മറ്റവകളും വരും*= (വിഷയങ്ങളിലേക്ക് ചരിക്കുവാൻ വെമ്പൽകൊള്ളുന്ന ശ്രോത്രാദികളായ ഇന്ദ്രിയങ്ങളോ

ടൊപ്പം മനസ്സ് ഉണ്ടായിരിക്കുമല്ലോ. ആ നില സാധകന്റെ ആത്മാനാത്മ വിവേകജന്യമായ പ്രജ്ഞയെ തകരാറിലാക്കുന്നു. ഇവിടെ ഇന്ദ്രിയങ്ങ ളോടുകൂടി വരുന്നതായി പറഞ്ഞ മറ്റുള്ളവ മനസ്സും പ്രജ്ഞയുമാകു ന്നു) ബാഹ്യവിഷയഗ്രഹണോന്മുഖങ്ങളായ ഇന്ദ്രിയങ്ങളോടൊപ്പം ചഞ്ച ലമായിത്തീർന്നു മനസ്സ്, ഉലഞ്ഞുപോയ പ്രജ്ഞയും അനുവർത്തിക്കു ന്നു. *ഇതെല്ലാം എന്തുമറിമായം*= പിന്നെയും പിന്നെയും ഉണ്ടാകുന്ന വ്യുത്ഥാനദശയുടെ ഈ ദുരനുഭവങ്ങൾ മുഴുവൻ എന്താണെന്നോ എ ന്തുകൊണ്ടാണെന്നോ വിഭാവനം ചെയ്യാൻ കഴിയാത്ത അവിടുത്തേ മായാ്പ്രഭാവമെന്നല്ലാതെ മറ്റെന്തു പറയുവാനാണ് (ഉള്ളതിനെ മറയ്ക്കു കയും ഇല്ലാത്തതിനെ ഉണ്ടെന്നു തോന്നിപ്പിക്കുകയും ചെയ്യുന്ന ആവ രണവിക്ഷേപ ശക്തികളാണല്ലോ മായയുടെ സ്വരൂപം).

8
മറിമായപ്പൊടിയറുമ-
മ്മറവാൽ മൂടപ്പെടുന്ന പരവെളിയേ!
ചെറുതൊന്നൊന്നുമതൊന്നാ-
മ്മറവൊത്തിളകിപ്പുകഞ്ഞ പുകയും നീ

*മറിമായപ്പൊടിയറുമമ്മറവാൽ മൂടപ്പെടുന്ന പരവെളിയേ!* = മറിമാ യപ്പൊടി അറുന്ന ആ മറവിനാൽ ഐന്ദ്രികജാലികൻ ഏതോ പൊടി വിതറിയിട്ടാണ് കാണികളെ മയക്കി മിഥ്യാരൂപങ്ങളായ പല കാഴ്ചക ളും കാണിക്കുന്നതെന്ന് പറയാറുണ്ട്. ഇവിടെ മറിമായപ്പൊടി എന്നു പറഞ്ഞിരിക്കുന്നത് ഭഗവാന്റെ അവിദ്യാരൂപിണിയായ മായയുടെ അംശ മാണെന്നു ഗ്രഹിക്കണം. അത് വിദ്യാരൂപമായ അംശത്താൽ അറ്റു പോകുന്നതാണ്. ദർശനമാലയിൽ മായാദർശനത്തിൽ വിദ്യയേയും അ വിദ്യയേയും മായാഭേദങ്ങളായി മൂന്നും നാലും പദ്യങ്ങളിൽ പ്രതിപാ ദിച്ചിട്ടുള്ളത് ഇവിടെ സ്മരിക്കാവുന്നതാണ്. അങ്ങനെ അവിദ്യയെ നീ ക്കുന്ന വിദ്യയാകുന്ന മറവിനാൽ ഇന്ന തരത്തിലുള്ളതാണെന്ന് വ്യാക രിക്കുവാൻ കഴിയാത്തവണ്ണം ശബളിതമാകുന്ന ബ്രഹ്മമത്രേ ഈശ്വ രൻ. വെളി എന്നത് ഇവിടെ ബ്രഹ്മവാചകമാകുന്നു. പരം എന്നുള്ള വി ശേഷണം ചേർത്ത് പരവെളി എന്നു നിർദ്ദേശിച്ചിരിക്കുന്നത് ആ നില യിലും ഭഗവാന് സ്വസ്വരൂപമായ ബോധം ബാധിക്കപ്പെടുന്നില്ലെന്ന് ദ്യോതിപ്പിക്കപ്പെടുവാനാണ്. മായാവിക്ക് തെല്ലും ആത്മവിസ്മൃതി ഉണ്ടാ കുന്നില്ലല്ലോ. നാട്യകുശലനായ നടന്റേയും നില ഇവിടെ ഉദാഹരണ മാകാം.) *ചെറുതൊന്നൊന്നും*= ചെറുതായ ഓരോന്നും (കാര്യത്തിന്റെ ഭേദമനുസരിച്ച് കാരണത്തിനും ഭേദം കല്പിക്കാമല്ലോ. ഐന്ദ്രജാലി കന്റെ ഭിന്നഭിന്നങ്ങളായ പ്രദർശനങ്ങളിൽ അംശഭൂതമായ ഘടകം സമു ദായത്തെ അപേക്ഷിച്ച് ചെറുതാണല്ലോ) *അത് ഒന്നാം മറവൊത്ത്*= സമഷ്ടി രൂപത്തിൽ ഒന്നുതന്നെയായുള്ള ആ മറവിനോടു കൂടി (ഇ

വിടെ ഒന്നായുള്ള മറവായി നിർദ്ദേശിച്ചിരിക്കുന്നത് മായയെയാണ്. ചെറുതായ ഓരോന്ന് എന്നു നിർദ്ദേശിച്ചിക്കുന്നത് അവിദ്യയെയാണ്. സമഷ്ടി രൂപത്തിലുള്ളതായ ഈശ്വരന്റെ ഉപാധിയും വ്യഷ്ടിരൂപത്തിലുള്ള അവിദ്യ ജീവന്റെ ഉപാധിയും ആകുന്നു. അവിദ്യയുടെ നാനാത്വം കൊണ്ടാണ് ജീവഭേദം തോന്നുന്നത്. അവിദ്യാനാശവും മായാനാശവും ഒന്നിച്ചു തന്നെയാണ് ഉണ്ടാകേണ്ടത്.) *ഇളകി പുകഞ്ഞ പുകയും നീ തന്നെയാണ്*= ഇളകിയിട്ട് പുകയുമാറായിത്തീർന്ന പുകയും അവിടുന്നു തന്നെയാണ്. (മങ്ങിയോ മറഞ്ഞോകിടക്കുന്ന തീ ചുള്ളികളിളക്കി കൊടുക്കുമ്പോൾ ജ്വലിക്കുന്നതിനു മുന്നോടിയായി പുക പുറപ്പെടുവിക്കുമല്ലോ. ചുള്ളികളിലെ ആർദ്രമായ അംശമാണ് പുകയ്ക്കു കാരണം. അഗ്നി ജ്വാലാരൂപമാകുമ്പോൾ ഒട്ടും പുക കാണുന്നതല്ല. പ്രകൃതത്തിൽ അവിദ്യയും മായയും തന്നെയാണ് ഭഗവദനുഗ്രഹത്താൽ അടിയോടെ ചലിച്ച് പ്രകാശമാത്രകമായ ആത്മജ്യോതിസിന്റെ തെളിയലിനു മുന്നോടിയായി ചില നല്ല ലക്ഷണങ്ങൾ ആവിർഭവിക്കുന്നത്. ആത്മവിദ്യയെയാണ് ഇവിടെ പുകയെന്നുള്ള രൂപത്തിൽ തത്ത്വസാക്ഷാത്കാരോപായമായി ബോധസ്വരൂപനായ പരമശിവനിൽ നിന്നും അഭിന്നമായി പ്രകീർത്തിച്ചിരിക്കുന്നത്.

9

പുകയേ പൊടിയേ പുറമേ-
യകമേ വെളിയേ നിറഞ്ഞ പുതുമഴയേ!
ഇഹമേ പരമേയിടയേ
സുഖമേകണമേ കനിഞ്ഞു നീയകമേ

*പുകയേ*= പുക തീയുടെ സൂചകമാണല്ലോ? കാര്യത്തിൽ നിന്നും കാരണത്തെ അനുമിക്കുവാൻ കഴിയുമെന്നുള്ളതിന് ദൃഷ്ടാന്തമാണ് അത്. ജഗത്താകുന്ന കാര്യം പുകപോലെ പ്രത്യക്ഷമാണ് അതിലൂടെ അദൃശ്യകാരണമായ ഈശ്വരനെ അനുമിക്കാവുന്നതാണ്. ഇവിടെ പുകയായി അധ്യവസായം ചെയ്തിരിക്കുന്നത് ഈശ്വരകാര്യമായ പ്രപഞ്ചത്തെയാണ് കാര്യത്തിന് കാരണത്തിൽ നിന്നും അഭേദം കല്പിച്ചാണ് പുകയേ എന്ന് സംബോധനം ചെയ്തിരിക്കുന്നത്. പുകയാൽ തീയെന്നപോലെ പ്രപഞ്ചത്താൽ അനുമേയനായ ഈശ്വരനായവനേ! *പൊടിയേ!* =(ഭൂമിയുടെ ഏറ്റവും ചെറിയ അംശമാണല്ലോ പൊടി. ഭൂമിയെ മുഴുവൻ ഒന്നായി കാണുവാൻ സാധ്യമല്ല. ഭൂമിയുടെ അംശമായ പൊടിയിലൂടെ ഭൂമിയുടെ സംപൂർണ്ണരൂപം ഊഹിക്കപ്പെടാവുന്നതാണ്. ഇവിടെ പൊടി എന്ന് അധ്യവസായം ചെയ്തിരിക്കുന്നത് സർവവ്യാപിയായ ഈശ്വരന്റെ അംശത്തെയാണ്) അംശത്തിന് അംശിയിൽ നിന്നും അഭേദം കല്പിച്ച് പൊടിയേ എന്ന് സംബോധനം

ചെയ്തിരിക്കുന്നു. (ഇന്ദ്രിയങ്ങൾക്ക് ഗോചരീകരിക്കപ്പെടാവുന്ന അല്പമായ അംശത്തിലൂടെ അനുമിക്കപ്പെടാവുന്ന സർവാത്മകനായുള്ളോവേ! *പുറമേ!* =(ശ്രോത്രാദികളായ ഇന്ദ്രിയങ്ങൾക്ക് ഗോചരങ്ങളായത് ബാഹ്യങ്ങളായ ശബ്ദാദിവിഷയങ്ങളാണല്ലോ. രജ്ജുവിൽ സർപ്പമെന്ന പോലെ ആത്മാവിൽ ആരോപിതമാണ് ശബ്ദാദി പ്രപഞ്ചം. അധിഷ്ഠാനം കൂടാതെ ആരോപം സാധ്യമല്ലല്ലോ. അനുക്ഷണം മാറുന്ന പ്രപഞ്ചം സത്യമാകുവാൻ തരമില്ല. അതിലൂടെ സത്യമായുള്ള അധിഷ്ഠാനത്തിന്റെ അനുമാനം സാധ്യമാകുന്നു. ഇവിടെ അധിഷ്ഠാനത്തിൽ നിന്നും ആരോപത്തിന് അഭേദം കൽപ്പിച്ച് പുറമേ എന്ന് സംബോധനം ചെയ്തിരിക്കുകയാണ്.) ബാഹ്യമായ ശബ്ദാദിപ്രപഞ്ചത്തിന് അധിഷ്ഠാനമായുള്ളവനേ! *അകമേ!*= (മനസ്സു, ചിത്തം, ബുദ്ധി, അഹങ്കാരം എന്നിവ നാലും അന്തഃകരണം എന്നു പറയപ്പെടുന്നു. സങ്കൽപ്പം, സ്മൃതി, നിശ്ചയം, അഭിമാനം എന്നിവയാണ് അവയുടെ യഥാക്രമം വൃത്തികൾ. മനസ്സു മുതലായവ ജഡങ്ങളായതുകൊണ്ട് ദൃശ്യങ്ങളത്രേ. അവയ്ക്കു പിന്നിൽ അവയെ പ്രകാശിപ്പിക്കുന്നവനും സ്വയം പ്രകാശിക്കുന്നവനും ആയ ദൃഗ്രൂപനായ ആത്മാവ് ഉണ്ടെന്നുള്ളത് തീർച്ചയാണല്ലോ ദൃക്കിൽ നിന്നും ദൃശ്യത്തിന് അഭേദം കൽപിച്ച് ഇവിടെ അകമേ! എന്ന് സംബോധനം ചെയ്തിരിക്കുന്നത് സാക്ഷിസ്വരൂപനായ ഈശ്വരനെത്തന്നെയാണ്- അന്തഃകരണത്തിന്റെ പ്രവർത്തനത്തിന് സാക്ഷിഭൂതനായുള്ളോവേ! *വെളിയേ നിറഞ്ഞ പുതുമഴയേ!* =(ഗ്രീഷ്മർത്തു കഴിഞ്ഞ് വർഷർത്തുവിന്റെ ആരംഭത്തിൽ ഉണ്ടാകുന്ന പുതുമഴ ബാഹ്യമായ സന്താപത്തെ ഹരിച്ച് സുഖകരമായ കുളുർമയെ അനുഭവപ്പെടുത്തുന്നതാണല്ലോ. അതുതന്നെ എല്ലായിടവും വ്യാപിച്ച് നിറഞ്ഞ തോതിലാണെങ്കിൽ സർവഥാ ആശാസ്യമാണല്ലോ. ഇവിടെ വെളിയെ നിറഞ്ഞ പുതുമഴയായി അധ്യവസായം ചെയ്തിരിക്കുന്നത് സമാധിയുടെ ഉച്ചകോടിയിൽ ഭഗവത് സാക്ഷാത്കാരത്താൽ മൂർദ്ധാവ് മുതൽ ദേഹമാസകലം അന്തർനാഡികളിൽ അനുഭവപ്പെടുന്ന അമൃതധാരാപ്രവാഹമാകുന്നു. അപരോക്ഷാനുഭൂതിക്ക് വിഷയമായ ആത്മാവിൽ നിന്നും തജ്ജന്യമായ അമൃതവർഷത്തിന് അഭേദം കല്പിച്ചാണ് ഇവിടെ വെളിയേ നിറഞ്ഞ പുതുമഴയേ! എന്ന് സംബോധനം ചെയ്തിരിക്കുന്നത്) മൂർദ്ധാദിപാദാന്തം ഉള്ളിൽ സർവ്വത്ര അമൃതം പ്രവഹിക്കുമാറ് ആനന്ദം വർഷിക്കുന്ന യോഗാനുഭൂതിക്ക് നിദാനമായി സാക്ഷാത്കരിക്കപ്പെട്ട പരമാർത്ഥമായുള്ളോവേ! *ഇഹമേ!*= (ഇഹ എന്ന അവ്യയത്തിന് ഇവിടെ അതായത് ഈ ലോകത്തിൽ എന്നാണ് അർത്ഥം. ഇവിടം എന്ന അർത്ഥത്തിൽ ഇഹം എന്ന് തമിഴിൽ പ്രയോഗിക്കുമാറുണ്ട്. അതനുസരിച്ചാണ് ഇവിടെ ഇഹമേ! എന്ന് സംബോധനം ചെയ്തിരിക്കുന്നത്. ) ഇന്ദ്രിയഗോചരമായ ലോകമാകുന്ന സ്വരൂപത്തോടു കൂടിയവനേ! (സർവ്വം ഖല്വിദം ബ്രഹ്മ' എന്നുള്ള ഉപനിഷദ്വചനമനുസരിച്ച് ഈ

ലോകവും ഇവിടെ കാണാവുന്നതും ഒക്കെ ബ്രഹ്മത്തിൽ നിന്നും അഭിന്നമാണല്ലോ. ഉപാസ്യനായ ഈശ്വരനെ ബ്രഹ്മാഭിന്നനായി പ്രകൽപനം ചെയ്താണ് ഇത്തരം പ്രയോഗങ്ങളെന്നും ധരിക്കണം. *പരമേ!*= (ഇന്ദ്രിയങ്ങൾക്കു അഗോചരവും ശ്രുതിസ്മൃതിപുരാണങ്ങളിലൂടെ അറിയപ്പെടുന്നതും ആയ ലോകങ്ങളും അവിടെ ള്ളതൊക്കെ പരം എന്ന് വ്യപദേശിക്കപ്പെടുന്നു. അതിനേയും ഈശ്വരാഭിന്നമായി ഭാവനം ചെയ്ത് ഇവിടെ പരമേ എന്ന് സംബോധനം ചെയ്തിരിക്കുന്നു)- ഇന്ദ്രിയങ്ങൾക്ക് ഗോചരമല്ലെങ്കിലും ശബ്ദമാകുന്ന പ്രമാണത്തിലൂടെ എന്തൊക്കെ അറിയപ്പെടുന്നുവോ ആ ലോകങ്ങളും അവിടെ ഉള്ളതൊക്കെയും ആകുന്ന സ്വരൂപത്തോടു കൂടിയവനേ! ഇടയേ! (ദ്യോവിനും പൃഥ്വിക്കും ഇടയ്ക്കുള്ള അന്തരീക്ഷ ലോകമാണ് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്. അന്തരീക്ഷലോകവും അവിടെ എന്തൊക്കെയുണ്ടോ അതും ഈശ്വരസ്വരൂപമായി സങ്കൽപ്പിച്ചിട്ടാണ് ഇവിടെ ഇടയേ എന്നു സംബോധനം ചെയ്തിരിക്കുന്നത്) - ഇടയ്ക്കുള്ള ലോകവും അവിടെ ഉള്ളതൊക്കെയുമാകുന്ന സ്വരൂപത്തോടുകൂടിയവനേ! (ഇഹമേ! പരമേ! ഇടയേ! എന്നീ മൂന്നു സംബോധനകൾ കൊണ്ട് ഭഗവാന്റെ വിശ്വരൂപത്വമാണ് പ്രകീർത്തിതമായിരിക്കുന്നത്) *നീ അകമേ കനിഞ്ഞ് സുഖം ഏകണമേ !*= അവിടുന്ന് തിരുവുള്ളത്തിൽ പ്രസാദിച്ച് നിത്യനിരതിശയമായ സുഖമാകുന്ന ആത്മസ്വരൂപം സാക്ഷാത്കരിക്കുമാറ് അനുഗ്രഹിക്കേണമേ!

10

അകവും പുറവുമൊഴിഞ്ഞെൻ-
ഭഗവാനേ! നീ നിറഞ്ഞു വാഴുന്നു;
പുകൾ പൊങ്ങിന നിൻമിഴിയിൽ-
പ്പുകയേകണ്ടതൊക്കെയും പകയേ

*എൻ ഭഗവാനേ നീ അകവും പുറവും ഒഴിഞ്ഞ് നിറഞ്ഞു വാഴുന്നു*= എന്റെ ഭഗവാനേ ! (ഭഗവാൻ എന്ന പദത്തിന് ഷഡ്ഗുണപരിപൂർണ്ണൻ എന്നാണർത്ഥം. ഐശ്വര്യം, വീര്യം, യശസ്സ്,ശ്രീ, ജ്ഞാനം, വൈരാഗ്യം എന്നിവയാണ് ഷഡ്ഗുണങ്ങൾ. ഇവിടെ പരമശിവനെയാണ് തന്റെ സർവാഭീഷ്ടപ്രദമെന്ന നിലയിൽ എൻ ഭഗവാനേ എന്ന് സംബോധനം ചെയ്തിരിക്കുന്നത്) അവിടുന്ന് അകമെന്നും പുറമെന്നും ഉള്ള ഭേദം കൂടാതെ എങ്ങും നിറഞ്ഞ് എല്ലാമായി അടക്കി ആളുന്നു. (കഴിഞ്ഞ പദ്യത്തിലെ ഭേദഭാവനകളെ താത്ത്വികമായി നിരസിച്ചുകൊണ്ട് ഭഗവാന്റെ അഖണ്ഡപരിപൂർണ്ണമായ ഐകാത്മ്യമാണ് ഇവിടെ പ്രസ്തുതമായിരിക്കുന്നത്. *പുകൾ പൊങ്ങിന നിൻ മിഴിയിൽ പുകയേ കണ്ടതൊക്കെയും* = സർവാതിശായിയായ യശസ്സോടു കൂടിയ അവി

ടുത്തെ തൃക്കണ്ണിൽ പുക മാത്രമാണ് ഇതാ ഇവിടെ കണ്ടുകൊണ്ടിരിക്കുന്നതെല്ലാം. ശിവന്റെ അഗ്നിസ്വരൂപമായ മൂന്നാം തൃക്കണ്ണിനെയാണ് ഇവിടെ പരാമർശിച്ചിരിക്കുന്നത്. മുൻപ് അനുഭവപ്പെട്ടിരുന്ന പ്രപഞ്ചം പാടെ സമാധിദശയിൽ കാണാതായിരിക്കുന്നുവെന്നാണ് സാധകൻ സ്വാനുഭൂതിയിൽ പ്രതിപാദിക്കുന്നത്. സമസ്തപ്രപഞ്ചവും ശിവന്റെ നേത്രാഗ്നിക്ക് ഇന്ധനീഭവിച്ച് നാനാത്വം അകന്ന് എരിഞ്ഞടങ്ങുന്നതിനു മുൻപ് പുകഞ്ഞുകൊണ്ടിരിക്കുന്നതായുള്ള നിരീക്ഷണമാണ് സാധകൻ ഇവിടെ നിർവഹിക്കുന്നത്.) *പകയേ*= ('മായയാം വൻപക പലതും ഭ്രമമേകിടുന്നു പാരം' എന്നിങ്ങനെ ആത്മോപദേശശതകത്തിൽ നാനാരൂപമായ പ്രപഞ്ചമുണ്ടെന്നുള്ള ഭ്രമം ഉണ്ടാക്കുന്ന മായയെ വൻപകയായി രൂപണം ചെയ്തിട്ടുണ്ടല്ലോ. ഉള്ളതിനെ മറച്ച് ഇല്ലാത്തതിനെ ഉള്ളതാക്കിക്കാണിക്കുന്ന മായയുടെ ചെയ്തികൾ ആത്മതത്ത്വജിജ്ഞാസുവിനെ സംബന്ധിച്ചിടത്തോളം കടുത്ത പക തന്നെയാണല്ലോ) അങ്ങനെ തത്ത്വം തെളിഞ്ഞപ്പോൾ ഇതേവരെ കണ്ടിരുന്നതു മുഴുവൻ ഏതോ ഒരു പ്രതികൂലശക്തി എന്നോടു കാണിച്ച വൈരത്തിന്റെ ഫലം തന്നെയാണെന്ന് ഇപ്പോൾ ബോധ്യമായി.

സംപൂജ്യനായ ശിവനെ അഭിസംബോധനം ചെയ്തുള്ള മാഹാത്മ്യകീർത്തനവും ജ്ഞാന പ്രാർത്ഥനയും അനുഭൂതി പാരമ്യപ്രകടനവും സംശ്ലേഷിച്ച് സാഹിത്യസാരസ്യത്തിന്റെ സൗലക്ഷണ്യം തികഞ്ഞ ഈ കൃതിയുടെ സ്ഥാനം വളരെ ഉയർന്നതാണ്. സൂച്യമായ അർത്ഥം മുഴുവൻ കണ്ടെത്തുവാൻ എത്രതന്നെ ശ്രദ്ധാലുക്കളായ അനുവാചകർക്കും നിരന്തരമായ പരിശീലനം കൂടിയേ തീരൂ.

# സ്വാനുഭവഗീതി

അന്താദിപ്രാസം കൊണ്ട് പരമശിവചിന്താദശകത്തെത്തുടർന്നുള്ളതാണ് ഈ കൃതിയെന്നു നിർണ്ണയിക്കാം. ഇതിൽ 30 പദ്യങ്ങളേ പ്രകാശിതമായിട്ടുള്ളൂ. 40 നും 81 നും ഇടയ്ക്ക് കുറേ പദ്യങ്ങൾ വിട്ടുപോയിട്ടുണ്ട്. അനുഭൂതി ദശകം പ്രപഞ്ചശുദ്ധിദശകം , പരമശിവചിന്താദശകം എന്നിവയിലെ പദ്യങ്ങളും സ്വാനുഭവഗീതിയിൽ കണ്ടുകിട്ടിയിട്ടുള്ള 30 പദ്യങ്ങളും വിട്ടുപോയിട്ടുള്ള പദ്യങ്ങളും ചേർന്ന് ഒരു ശതകമാണെങ്കിൽ വിട്ടുപോയിട്ടുള്ളത് 46 പദ്യങ്ങളാണെന്ന് നിർണ്ണയിക്കാം. ഇതേ കൃതിക്ക് ' വിഭുദർശനം' എന്നുള്ള നാമാന്തരവും നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. ദർശനത്തിന്റെ സർവാത്മകതയും അനുഭൂതിയുടെ നിഷ്കളങ്കതയും ഈ കൃതിയിൽ അങ്ങോളമിങ്ങോളം നമ്മുടെ ശ്രദ്ധയെ ഏകാഗ്രമാക്കി ആത്മതത്ത്വത്തെ അനാവരണം ചെയ്യുവാൻ അത്യന്തം പ്രയോജകീഭവിക്കുന്നു.

1

പകയാമിതു നെയ്യുരുകും
നികരായ് നീരാക്കിടുന്ന നരഹരിയേ!
പക ചെയ്വതുമിങ്ങിനിമേൽ
പുകയായ് വാനിൽ ചുഴറ്റി വിടുമെരിയേ!

*പകയാമിത്* = പകയാലുള്ള ഇത് ഇന്ദ്രിയഗോചരമായ വിഷയപ്രപഞ്ചത്തെയാണ് ഇത് എന്നു നിർദ്ദേശിച്ചിരിക്കുന്നത്. മായാകാര്യമായ വിഷയപ്രപഞ്ചത്തെ സാധകൻ പകയാണെന്ന് വിശേഷിപ്പിക്കുന്നത് പക നിമിത്തം ചെയ്യപ്പെട്ടതെന്നുള്ള അർത്ഥത്തിലാണ്. പക മായക്ക് തന്നോട് ഉണ്ടെന്ന് സാധകൻ വിഭാവനം ചെയ്യുന്നു. ഭോഗതൃഷ്ണ ജനിപ്പിച്ച് തന്റെ സദ്ഗതിയെ പ്രതിബന്ധിക്കുന്ന വിഷയപ്രതിഭാസം മായയുടെ ദ്രോഹബുദ്ധിക്ക് തെളിവാണല്ലോ. *നെയ്യുരുകും നികരായ്*= നെയ്യ് ഉരുകുന്നതിന് സമാനമായി (കട്ടിയായിരിക്കുന്ന വെണ്ണ ചെറുതായ ചൂടു തട്ടിയാലുടനേ ഉരുകുന്നത് പ്രസിദ്ധമാണല്ലോ. സാധകനിലുള്ള കരുണയാൽ ഭഗവാൻ നിർവഹിക്കുന്ന മായാനിരസനം അനായാസമാ

ണെന്ന് ഈ ഉപമയാൽ വ്യഞ്ജിപ്പിക്കുന്നു.) *നീരാക്കിടുന്ന* = അലിയിക്കുന്ന (ഇവിടെ നീരാക്കുക എന്നതുകൊണ്ട് വിലയനമാണ് ലക്ഷിപ്പിക്കുന്നത്. പക വെണ്ണയുരുകുന്നതുപോലെ ആകുന്നുവെന്നു പറഞ്ഞാൽ അതിന്റെ കഠിനസ്വഭാവം ഇല്ലാതാകുന്നുവെന്നതാണല്ലോ അർത്ഥം) *നരഹരിയേ!* = നരഹരിയായുള്ളവനേ! (നരഹരി എന്ന പദം ഹിരണ്യകശിപുവിനെ നിഗ്രഹിച്ച് പ്രഹ്ലാദനെ സംരക്ഷിച്ച മഹാവിഷ്ണുവിന്റെ നരസിംഹാവതാരത്തെ നിർദ്ദേശിക്കുന്നതാണ്. നരഹരിയിലെ ഹരിപദം സിംഹവാചകമാകുന്നു. ഇവിടെ പരമശിവനെ നരഹരിയായി – നരസിംഹമൂർത്തിയായി അധ്യവസായം ചെയ്തിരിക്കുകയാണ്. ത്രൈലോക്യഖണ്ഡകനായ ഹിരണ്യകശിപുവിനെ അനായാസം നിഗ്രഹിച്ച നരസിംഹമൂർത്തിയുടെ മഹാപ്രഭാവം ഭക്തനുവേണ്ടി മറ്റുപ്രകാരത്തിൽ കടക്കുവാൻ കഴിയാത്ത മായയെ തത്കാര്യമായ പ്രപഞ്ചത്തോടുകൂടി ഭഗവാൻ പ്രകടമാക്കിയെന്നാണ് പ്രകൃതത്തിൽ കീർത്തീകരിച്ചിരിക്കുന്നത്. *ഇങ്ങ് ഇനി മേൽ* = ഈ ജന്മത്തിൽ ഇതിനപ്പുറമായുള്ള കാലത്തിൽ (ഭഗവാൻ കനിഞ്ഞു നൽകിയ ജ്ഞാനം സഞ്ചിതമായ കർമ്മത്തെ ഇല്ലാതാക്കിക്കഴിഞ്ഞുവല്ലോ. മേലാൽ സംഭവിക്കാവുന്ന കർമ്മമാണ് ആഗാമി. അതും ആത്മജ്ഞാനത്താൽ തന്നെ കാര്യകാരി അല്ലാതാക്കുന്നുവെന്ന് തുടർന്ന് പ്രതിപാദിക്കുന്നു). *പക ചെയ്‌വതും* = ചെയ്യുവാനിടയുള്ള പകയും (ആഗാമിയായ കർമ്മവും ഒരു കണക്കിൽ മായയുടെ വൈരത്തിന്റെ പ്രകടനമാകാമല്ലോ. അതു കൊണ്ട് ആഗാമികർമ്മവും ഭഗവാന്റെ കരുണയാൽ ബന്ധകാരണമാകുകയില്ലെന്ന് സാധകൻ വിശ്വസിക്കുന്നു.)

*പുകയായി വാനിൽ ചുഴറ്റിവിടുമെരിയേ!* = പുകയെന്നുള്ള മട്ടിൽ ആകാശത്തിലേക്ക് ചുഴറ്റി വിടുന്ന എരിയായുള്ളവനേ! – തീയായുള്ളവനേ! (തീയ് ഇന്ധനത്തിന്റെ നനവുറ്റ അംശത്തെ പുകച്ചുരുളുകളായി ആകാശത്തിൽ പറത്തിക്കളയുമല്ലോ. തുടർന്ന് കത്തി ഇന്ധനം നിരവശേഷമായാൽ തീയ് കൃതകൃത്യമായി അടങ്ങുമല്ലോ. അതുപോലെ ജ്ഞാനവും സാധകന്റെ സർവകർമ്മങ്ങളെയും ഇല്ലാതാക്കി തുടർന്നുള്ള ജന്മത്തിന് സംഗതിയില്ലാതാക്കുമെന്ന് ഭാവം. ജ്ഞാനത്തെ എരിയായി – തീയായി അധ്യവസായം ചെയ്യുകയും ജ്ഞാനത്തിന് ജ്ഞാനപ്രദനായ ഈശ്വരനിൽ നിന്നും അഭേദം കല്പിക്കുകയും ചെയ്തിരിക്കുന്നു.

2

എരിനീരൊടു നിലമുരുകി –
പ്പെരുകിപ്പുകയായ് മുഴങ്ങിവരുമൊലിയേ!
അരുമറ തിരയുന്നൊരു നിൻ–
തിരുവടിയുടെ പൂഞ്ചിലങ്കയുടെ വിളിയേ!

*എരി നീരൊടു നിലം*= എരി (തേജസ്സ്) നീരോടുകൂടിയ നിലം (നീർ= വെള്ളം നിലം എന്നത് ഭൂമിയുടെ ഉപലക്ഷണമാണ്. (പൃഥിവ്യപ്-തേജസ്സുകളെന്നർത്ഥം) *ഉരുകി പെരുക പുകയായി*= ഉരുകിയിട്ട് *പെരുകിയിട്ട് പുകയായിത്തീർന്ന് മുഴങ്ങിവരുന്ന ഒലിയായുള്ളവനേ!*= (ഒലി -ശബ്ദം മുഴങ്ങി വരുന്ന ഒലി ധ്വനി രൂപമാണ്. ഓരോ കാര്യവും അതാതിന്റെ കാരണത്തിൽ ലയിക്കുന്ന പ്രക്രിയയാണ് പ്രപഞ്ചത്തിന്റെ സംഹാരം. പൃഥിയുടെ കാരണം ഗന്ധവും ഗന്ധത്തിന്റെ കാരണം അഷ്ടകവും അഷ്ടകളുടെ കാരണം രസവും രസത്തിന്റെ കാരണംതേജസ്സും തേജസ്സിന്റെ കാരണം രൂപവും രൂപത്തിന്റെ കാരണം വായുവും വായുവിന്റെ കാരണം സ്പർശവും സ്പർശത്തിന്റെ കാരണം ആകാശവും ആകാശത്തിന്റെ കാരണം ശബ്ദവും ആകുന്നു.

പൃഥിവ്യപ്തേജസ്സുകൾ ഏകീഭവിച്ച് അതാതിന്റെ നാമരൂപങ്ങൾ ഇല്ലാതായി അതിനുമപ്പുറം യഥാക്രമം വായുവായി, സ്പർശമായി ആകാശമായി അതുതന്നെയും ധ്വനിമയമായിത്തീരുന്നു. ഇവിടെ പ്രകൃതികാര്യങ്ങളിൽ ആദ്യത്തേതായ ധ്വനിയായി ഭഗവാനെ അധ്യവസായം ചെയ്തിരിക്കുന്നു. *അരുമറ തിരയുന്നൊരു നിൻതിരുവടിയുടെ*= അരിയ മറ (മറയ്ക്ക് അതായത് വേദത്തിന് അരിയത് എന്നുള്ള വിശേഷണം കൊണ്ട് ഉപനിഷദ്രൂപമായ ജ്ഞാനകാണ്ഡം ഗ്രഹിക്കേണ്ടതാണ്) തിരയുന്നത് (അന്വേഷിക്കുന്നത്) യാതൊരു തത്ത്വത്തെയാണോ ആ പരബ്രഹ്മത്തിൽ നിന്നും അഭിന്നനായ അവിടുത്തേ വാക്കിനും മനസ്സിനും അഗോചരമാണല്ലോ. പരബ്രഹ്മതത്ത്വം . അണുവല്ല മഹത്തല്ല ദീർഘമല്ല ഹ്രസ്വമല്ല എന്നു തുടങ്ങി ഓരോന്നും നിഷേധിക്കപ്പെടുമ്പോൾ നിഷേധിക്കപ്പെടാതെ ഭാവരൂപമായ ഒരു തത്ത്വം ഉണ്ടെന്ന് ഗ്രഹിക്കാമല്ലോ. അങ്ങനെ പാരിശേഷ്യ ന്യായത്താൽ മാത്രമാണ് ഉപനിഷത്തുകളിലൂടെ പരബ്രഹ്മതത്ത്വം പ്രതിപാദിതമാകുന്നത്. അരുമറകൂടി തിരയുന്ന വസ്തുവായി ഭഗവാനെ നിർദ്ദേശിച്ചതുകൊണ്ട് പരബ്രഹ്മത്തിൽ നിന്നുള്ള അഭേദം സൂചിതമായിരിക്കുന്നു).

*പൂഞ്ചിലങ്കയുടെ വിളിയേ!*= ഭക്തന്മാരെ അടുക്കലേക്ക് വിളിക്കുന്ന രൂപത്തിലുള്ള പൂഞ്ചിലങ്കയ്ക്ക് ഒലിയായവനേ ! ഭഗവാനേ ഇവിടെ താണ്ഡവം എന്ന നൃത്തവിലാസം നടത്തുന്ന നിലയിൽ സങ്കൽപ്പിക്കണം. അവിടുത്തെ തൃക്കാലുകളിൽ അണിയിക്കപ്പെട്ടിരിക്കുന്ന ചിലമ്പുകൾ കിലുങ്ങിയുള്ള ഹൃദ്യമായ ഒലി നിരന്തരം മുഴങ്ങുമാറുണ്ട്. അതിനെ തന്റെ അടുക്കലേക്കു ഭക്തന്മാരെ വിളിക്കുന്ന രൂപത്തിൽ സാധകൻ സംഭാവനം ചെയ്യുന്നു. യോഗപരിശീലനത്തിന്റെ മുന്നേറ്റത്തിൽ സാധകൻ താണ്ഡവമൂർത്തിയായ ശ്രീപരമേശ്വരന്റെ പൂഞ്ചിലങ്ക യൊലി ധ്യാനഗോചരമായിതീരുന്നു. അതിലൂടെ സാക്ഷാത്കരിക്കപ്പെടാവുന്ന ഭഗവാനായിതന്നെ സങ്കൽപ്പിച്ചാണ് പൂഞ്ചിലങ്കയുടെ വിളിയേ

എന്ന് സംബോധനം ചെയ്തിരിക്കുന്നത്.

3

വിളിയേ! വിലപെറുമൊരു മണി-
യൊളിയേ! വിളിയേ പറന്നുവരുമളിയേ!
ഇളകും പരിമളമൊടു ചുവ-
യൊളിയും പൊടിയായ് വരുത്തിയൊരു നിലയേ!

*വിളിയേ* = വിളിക്കുന്ന മട്ടിലുള്ള ശബ്ദമാകുന്ന സ്വരൂപത്തോടു കൂടിയവനേ ! *വിലപെറുമൊരു മണിയൊളിയേ !* = ഏറ്റവും വിലപ്പെടുന്നതായ മണിയുടെ (നവരത്നങ്ങൾ പത്മരാഗം എന്നതിനെയാണ് മണിയെന്ന് പറയുന്നത്. അതിന്റെ നിറം ചുവപ്പാണ്) ഒളിയായുള്ളവനേ! (ഒളി = തിളക്കം പദ്മരാഗം സ്വയം തിളങ്ങുന്നതാണല്ലോ. ശിവൻ അരുണവർണനാണല്ലോ. അവിടുത്തേക്ക് സ്വാഭാവികമായ തേജസ്സും ഉണ്ട്. അതുകൊണ്ട് ശിവനെ വിലപെറുന്നതായ മണിയൊളിയായി അധ്യവസായം ചെയ്തിരിക്കുന്നു).

*വിളിയേ പറന്നുവരുമളിയേ!* = മുരണ്ടുകൊണ്ട് പറന്നെത്തുന്ന അളിയായുള്ളവനേ! (അളി = വണ്ട് പുതുതായി വിടർന്ന പൂക്കളുടെ ഗന്ധത്താൽ ആകൃഷ്ടമായി തേൻനുകരാൻ വേണ്ടി മുരണ്ടെത്തുന്ന ഒരു വണ്ടായിട്ടാണ് ഇവിടെ ഭഗവാനെ അധ്യവസായം ചെയ്തിരിക്കുന്നത്. ഭക്തൻ തന്നെയാണ് പൂവ്. പരമപ്രേമാത്മികയായ ഭക്തി മണവും ഭക്തനാൽ നൽകപ്പെടുന്ന ഉപഹാരം വണ്ടിന് തേനെന്ന പോലെ ആസ്വാദ്യമാകുമല്ലോ. ആത്മസമർപ്പണം ചെയ്യുവാൻ കാത്തിരിക്കുന്ന പൂവിനും അതിനെ അനുഗ്രഹിക്കുവാനായി പറന്നെത്തുന്ന വണ്ടിനും ഉള്ള ബന്ധം ഭക്തനും ഭഗവാനും ഉള്ളതായി ഭാവന ചെയ്യുന്നതിലെ ചാരുത ഒന്നുവേറെ തന്നെയാണ് . ഭക്താനുഗ്രഹത്തിൽ ഭഗവാനുള്ള വെമ്പൽ ഇവിടെ പ്രസ്ഫുരിക്കുന്നു).

*ഇളകും പരിമളമൊട്* = ഇളകുന്ന പരിമളത്തോടുകൂടി. *ചുവയൊളിയും* = (ചുവയും ഒളിയും എന്നിങ്ങനെ സമുച്ചയം ചേർത്ത് വ്യാഖ്യാനിക്കണം.) ചുവയും (രസവും) ഒളിയും (രൂപവും) (ഇവിടെ പൃഥി അപ്പ്തേജസ്സുകളുടെ തന്മാത്രകളായ ഗന്ധരസരൂപങ്ങളാണ് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. ഇളക്കം മൂന്നിനും ഒപ്പം തന്നെ. ആഗമാപായികളും അതുകൊണ്ടുതന്നെ അനിത്യങ്ങളും ആണല്ലോ ഈ ഗുണങ്ങൾ.) *പൊടിയായി വരുത്തിയൊരു നിലയേ!*= പൊടിയാക്കിയ അതായത് കാര്യകാരിയല്ലാതാക്കുമാറ് നിശേഷം തകർത്ത നിലയായുള്ളവനേ! (വിഷയങ്ങൾ അനാകർഷകങ്ങളായി നിസാരങ്ങളായി തീരുമാറ് ഇന്ദ്രിയങ്ങൾ പിൻവലിഞ്ഞ് നിർവാസനമായ മനസ്സ് ആത്മാവിൽ അടക്കിയുള്ള സമാധ്യവസ്ഥയുടെ പാരമ്യമായി ഭഗവാനെ കീർത്തിച്ചിരിക്കുന്നത് ശ്ര

ദ്ധേയമാണ്. സാധകന്റെ ജീവപരൈക്യപ്രാപ്തി തന്നെയാണല്ലോ ആ നില.

4
നിലയില്ലാതെ കൊടുങ്കാ-
റ്റലയുന്നതു പോയ് നിവർന്നു വരുമിരുളോ?
അലയും തലയിലണിഞ്ഞ-
ങ്ങലയുന്നിതു, താൻ പുതയ്ക്കുമൊരു തൊലിയോ?

*കൊടുങ്കാറ്റ് നിലയില്ലാതെ അലയുന്നതു പോയ്*= (ഇവിടെ കൊടുങ്കാറ്റായി അധ്യവസായം ചെയ്തിരിക്കുന്നത് സാധനാദശയിൽ ഉപാസകന് വശീഭവിക്കാതെ വർത്തിക്കുന്ന പ്രാണനെയാണ്. മൂലാധാരം തുടങ്ങിയ ആധാരങ്ങളിൽ യാതൊരിടത്തും ഉറച്ചുനില്കാതെ നാഡികളിലെല്ലാം ചുറ്റിയടിച്ച് ഇന്ദ്രിയങ്ങളെ വിഷയോന്മുഖങ്ങളാക്കിക്കൊണ്ടാണ് പ്രാണൻ വർത്തിച്ചിരുന്നത്. ആ നില നിരന്തരമായ പ്രാണായാമത്താൽ മാറിയിരിക്കുന്നുവെന്നാണ് ഇവിടെ നിർദ്ദേശിക്കപ്പെടുന്നത്. കൊടുങ്കാറ്റ് നിലയില്ലാതെ അലയുന്നതു നിലച്ചിട്ട്. *നിവർന്നുവരുമിരുളോ*= നിവർന്നുവരുന്ന ഇരുളാണോ അവിടുന്ന്? പ്രാണോപരോധത്താൽ ഉണർന്നു കുണ്ഡലിനീശക്തി ക്രമേണ ചുരുൾമാറ്റി സുഷ്മ്നാ നാഡിയിലൂടെ നീണ്ടുനിവർന്ന് എല്ലാ ആധാരങ്ങളും കടന്ന് ബ്രഹ്മരന്ധ്രത്തോളം ഉയർന്ന് നിൽക്കുന്നതിനെയാണ് ഇവിടെ ആലങ്കാരികമായി പ്രതിപാദിച്ചിരിക്കുന്നത്. നിവർന്നു വരുന്ന ഇരുൾ എന്നതുകൊണ്ട് കുണ്ഡലിനിശക്തിയെ പരാമർശിക്കുന്നു. കുണ്ഡലിനിശക്തിയുടെ നിവർന്നുവരൽ ഭഗവാന്റെ പരമപദത്തിലേക്കാണല്ലോ. അതുകൊണ്ട് ഭഗവാനെത്തന്നെ നിവർന്നുവരുമിരുളായി ശക്തിയ്ക്കും ശക്തനും അഭേദം കല്പിച്ച് വ്യവഹരിച്ചിരിക്കുകയാണ്. *അവിടുന്ന് തലയിൽ അലയും അണിഞ്ഞ് അങ്ങ് അലയുന്നിത്* = അല്ലയോ ഭഗവാനേ! അവിടുന്ന് ശിരസ്സിൽ അലയും അണിഞ്ഞിട്ട് (ഇവിടെ അല എന്നത് ഗംഗയെ പരാമർശിക്കുന്നു. ഭഗവാൻ ഗംഗാധരനാണല്ലോ . അലയും എന്നിടത്തുള്ള 'ഉം' എന്ന സമുച്ചയം ചന്ദ്രകലയേയും കരോടിയേയും ഗ്രഹിക്കുവാൻ സമുദ്ദിഷ്ടമാണ്. അവയും പരമശിവന്റെ ശിരോലങ്കാരങ്ങളാണല്ലോ) അവിടെ അതായത് കുണ്ഡലിനിശക്തി എത്തിച്ചേർന്നിരിക്കുന്നു. സഹസ്രാരപദ്മത്തിൽ അലയുന്നു. അതായത് യഥേഷ്ടം വിഹരിക്കുന്നു. (കുണ്ഡലിനീശക്തിയെ സാധകന്റെ ജീവകലയായി ത്തന്നെ വിഭാവനം ചെയ്താൽ ഗംഗാധരനായി വിഹരിക്കുന്ന ഭഗവാനിൽ ചേർന്ന് താദാത്മ്യമടയുന്നതായി നിരൂപിക്കാവുന്നതാണ്.) *താൻ പുതയ്ക്കുമൊരു തൊലിയൊ?* = അങ്ങനെ സർവോത്കൃഷ്ടനായ അവിടുന്ന് ഒരു തൊലിയാണോ പുതയ്ക്കുമാറാകുന്നത്? (ആനത്തോലാണല്ലോ ഭഗവാൻ തിരുവുടയാടയായി ധരിക്കുന്നത്. ഭഗവാന്റെ

ആഭരണങ്ങൾ സർപ്പങ്ങളാണ്. എല്ലാം സ്വാധീനമായുള്ള ഭഗവാന്റെ ആടയാഭരണങ്ങൾ ആനത്തോലും സർപ്പങ്ങളും ആയത് എന്തുകൊണ്ടാണെന്ന് നിർണ്ണയിക്കുവാൻ സാധ്യമല്ല. അവ്വണ്ണമെല്ലാമുള്ള ഭഗവത് മൂർത്തിയോടാണ് സാധകൻ കുണ്ഡലിനീയോഗത്താൽ ഐകാത്മ്യം പ്രാപിച്ചിരിക്കുന്നത്.

5

തൊലിയുമെടുത്തു പുതച്ചാ-
ക്കലിയെക്കഴലാലഴിക്കുമൊരു കലിയേ!
കലിയും കാലാൽതുലയും
നിലയേയെല്ലാം നിലയ്ക്കുമൊരു തലയേ!

*തൊലിയുമെടുത്ത് പുതച്ച്* = (ഗജാസുരനെ ഭഗവാൻ ഗജരൂപം ധരിച്ച് നിഗ്രഹിക്കുകയും ഗജാസുരന്റെ തോൽ ഉരിഞ്ഞെടുത്ത് ജയചിഹ്നമായി ധരിക്കുകയും ചെയ്ത പുരാണകഥ പ്രസിദ്ധമാണല്ലോ.) ആനത്തോലിനെ എടുത്ത് ഉടയാടയായി ധരിച്ചിട്ട് അങ്ങനെ വീരഭാവം പ്രകടമാക്കിയ അവിടുന്ന്, *ആ കലിയെ കഴലാലഴിക്കുമൊരു കലിയേ!* =(ഇവിടെ മാർക്കണ്ഡേയനെ രക്ഷിക്കുവാൻ വേണ്ടി കാലനിഗ്രഹം ചെയ്ത കഥയാണ് സൂചിതമായിരിക്കുന്നത്.) ആ കലിയെ തൃക്കാൽകൊണ്ട് സംഹരിക്കുന്ന കലിയായുള്ളവനേ! (ക്രോധാവിഷ്ടനായ കാലനെയാണ് ആ കലിയെന്ന് അധ്യവസായം ചെയ്തിരിക്കുന്നത്. അല്പായുർയോഗത്തോടെ ജനിച്ച മാർക്കണ്ഡേയൻ ശിവപൂജയിൽ നിരതനായി. നിശ്ചിതമായ കാലമടുത്തപ്പോൾ കാലദൂതന്മാർ എത്തി ശിവനേ ഭജിച്ചിരുന്ന മാർക്കണ്ഡേയനെ സമീപിക്കുവാൻ അവർക്കു കഴിഞ്ഞില്ല. അതുകൊണ്ട് കാലൻ തന്നെ ക്രുദ്ധനായി അവിടെ എത്തിച്ചേർന്നു. മാർക്കണ്ഡേയനെ വേർപെടുത്തുവാൻ കഴിയാത്തകൊണ്ട് ശിവനോട് കൂടിത്തന്നെ പാശം വീശി വലിക്കുവാൻ മുതിർന്ന കാലൻ ക്രുദ്ധഭാവത്തിൽ ആവിർഭവിച്ച ഭഗവാനാൽ കാൽകൊണ്ടെടുത്ത് ദൂരവേ പ്രക്ഷേപിക്കപ്പെട്ടു. ദേവാദികളാൽ സ്തുതനായ ഭഗവാൻ കാലനെ ജീവിപ്പിച്ചു. ഇവിടെ ഭഗവാന്റെ മഹാപ്രാഭവം വ്യക്തമാണല്ലോ!) അങ്ങനെ *കലിയും കാലാൽ തുലയും നിലയേ!*= കലിപോലും (കലിയായി അധ്യവസായം ചെയ്യപ്പെട്ട കാലൻപോലും) അവിടുത്തെ തൃക്കാലിന്റെ പ്രഹരത്താൽ തുലഞ്ഞുപോകുന്ന ആ മഹാപ്രഭാവം പ്രകടിപ്പിച്ച നിലയായുള്ളോവേ! *എല്ലാ നിലയ്ക്കും ഒരു തലയേ !* – എല്ലാ നിലകൾക്കും ഏറ്റവും വലിയ താങ്ങായി വർത്തിക്കുന്നതുകൊണ്ട് തലയായി സർവോത്കൃഷ്ടമായ നിലയിൽ വാഴ്ത്തപ്പെടുന്നവനേ! (ഇന്ദ്രാദികളായ ദേവന്മാർ ലോകപാലനത്തിൽ ഓരോസ്ഥാനം വഹിക്കുന്നവരാണല്ലോ. എല്ലാവരിലും മികച്ചതാണ് ഭഗവാന്റെ സ്ഥാനമെന്നു ഭാവം . യോഗപരിശീല

നത്തിന്റെ ഓരോഘട്ടത്തിലും സാധകന് ഭഗവാൻ ഏറ്റവും വലിയ താങ്ങായി വർത്തിക്കുന്നുവെന്നുള്ളതും ഇവിടെ സൂചിതമായിരിക്കുന്നു.)

6

ഒരു തലയിരുളും വെളിയും
വരവുമൊരരുമക്കൊടിക്കു സുരതരുവേ!
അരുതരുതരിമകളറിവതി-
നരിവരരറുമീ പ്രസങ്ഗമൊരു ശരിയേ!

*ഒരു തല*= ഒരു വശം (ഭഗവാന്റെ ദേഹത്തിന്റെ ഇടതുഭാഗം പാർവതീദേവിക്കായി നൽകപ്പെട്ടിരിക്കുന്നുവെന്നുള്ള സങ്കൽപ്പം ഉണ്ടല്ലോ.) *ഇരുളും വെളിയും വരവുമായുള്ള ഒരു അരുമക്കൊടിക്ക് സുരതരുവേ!*= കൃഷ്ണവർണ്ണമെങ്കിലും തിളക്കമാർന്നതും ശ്രേഷ്ഠവ്യമായുള്ള ഒരു ഇളംവള്ളിക്ക് സുരതരുവായുള്ളവനേ! (ദേവിയെ ഇളംവള്ളിയായും ഭഗവാനെ ദേവവൃക്ഷമായും അധ്യവസായം ചെയ്തിരിക്കുന്നു. ഭഗവാന്റെ അഭീഷ്ടപ്രദത്ത്വവും സുരതരുസങ്കൽപ്പവും കൊണ്ട് സൂചിതമാണ്) (അവിടുത്തെ). *അരുമകൾ അറിവതിന് അരുതരുത്*= അവിടുത്തെ മേന്മകൾ (ഭക്തവാത്സല്യാദികളായ ഗുണങ്ങളുടെ പ്രകർഷങ്ങൾ) അറിയുന്നതിന് ആർക്കും കഴിയുന്നില്ലെന്നുള്ളതു നിശ്ചയം തന്നെ. *അരിവരരറുമീ പ്രസംഗം ഒരു ശരിയേ?*= അരിവരർ അറ്റുപോകുന്ന ഈ പ്രസംഗം തന്നെ ഒരു പരമാർത്ഥമാണോ? (ഇവിടെ അരിവരരായി -ശത്രുക്കളിൽ മികച്ചവരായി നിർദ്ദേശിച്ചിരിക്കുന്നത് കാമക്രോധാദി ഷഡ്വർഗത്തെത്തന്നെയാണ് . കാമം, ക്രോധം, മദം, മാത്സര്യം എന്നീ ഷഡ്വൈരികളെ ജയിക്കുന്നതിനു ഭഗവാന്റെ തിരുനാമം ജപിക്കലും ചരിതം കീർത്തിക്കലും സമർത്ഥമായ ഉപായമാണെന്ന് ഇവിടെ പ്രസ്താവിച്ചിരിക്കുന്നു)

7

ശരി പറവതിനും മതി നിൻ-
ചരിതമൊടിതുകൊണ്ടിതിന്നു നികരിതുവേ,
അരുളപ്പെടുമൊരു പൊരുളേ-
തറിവാലറിയപ്പെടാത്ത നിറപൊരുളേ!

*നിൻചരിതമൊട് ശരി പറവതിനും മതി*= അല്ലയോ ഭഗവാനേ! അവിടുത്തേ അനുഗ്രഹപ്രകാരങ്ങളെ വിവരിക്കുന്ന കഥാപ്രസ്താവത്തോട് തുല്യമായി പറയുന്നതിനുപോലും വളരെ ക്ലേശിക്കേണ്ടിയിരിക്കുന്നു. *ഇതുകൊണ്ട് ഇതിന്ന് നികർ ഇതുവേ* = തുല്യമായി പറയുന്നതിന് സാധ്യമല്ലാത്തതു കൊണ്ട് അവിടുത്തേ ചരിതത്തിന് തുല്യമായത് അവിടുത്തെ ചരിതം തന്നെ. *അരുളപ്പെടുമൊരുപൊരുൾ ഏത്*= മന

സ്സുകൊണ്ട് ചിന്തിച്ച് വാക്കുകൊണ്ട് ഉപദേശിക്കപ്പെടുന്ന ശാസ്ത്ര തത്ത്വം ഏതാണ്. (അങ്ങനെയുള്ളതല്ല ഭഗവത് തത്ത്വമെന്നു ഭാവം) *അറിവാൽ അറിയപ്പെടാത്ത നിറപൊരുളേ!*= എത്രയോ പ്രൗഢങ്ങളായ ശാസ്ത്രങ്ങളുടെ അറിവുകൊണ്ടു പോലും അറിയാൻ കഴിയാത്ത പൂർണ്ണസത്യമായുള്ളോവേ! (ശിവൻ പാരമാർത്ഥികമായ സത്യമാണ് . ത്രിപുടിക്ക് അതീതമായ ശിവതത്ത്വം അഖണ്ഡബോധസ്വരൂപമാണ്.

8

പൊരുളും പദവുമൊഴിഞ്ഞ-
ങ്ങരുളും പരയും കടന്നു വരുമലയേ!
വരളും നാവു നനച്ചാ-
ലുരുൾ പൊങ്ങും വാരിധിക്കതൊരു കുറയോ?

*പൊരുളും പദവും ഒഴിഞ്ഞ് അങ്ങ് അരുളും പരയും കടന്നുവരുമലയേ!* = വാക്കിന് പരാ, പശ്യന്തി, മധ്യമ, വൈഖരി, എന്നു നാല് ഭേദങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നു. ഇവയിൽ വൈഖരിയാണ് വായ്ക്കകത്തുള്ള സ്ഥാനങ്ങളിൽ തട്ടിക്കേൾക്കപ്പെട്ടത്തക്കവണ്ണം വെളിയിൽ വരുന്നത്. മധ്യമ ഹൃദയമധ്യസ്ഥയായി വക്താവിന് ഗോചരീഭവിക്കുന്നവാക്കാണ്. പശ്യന്തി യോഗികൾക്കുമാത്രം അറിയത്തക്ക വാക്കാണ് പശ്യന്തിക്കും അപ്പുറമായി വാക്കത്രേ പരാ) വാച്യത്വവും വാചകത്വവും ഇല്ലാതെ പരവെളിയിൽ നിത്യമായി വാണരുളുന്നു. പര എന്ന വാക്കിനെപ്പോലും അതിക്രമിച്ച് ഭക്തനായ സാധകനെ അനുഗ്രഹിക്കുന്നതിനു വേണ്ടി അടുത്തെത്തുന്ന അലയായുള്ളവനേ! (എല്ലാറ്റിനുമപ്പുറമായുള്ളതാണ് പര. പരയേയും കടന്നു വരുന്ന അലയായി - നിർമ്മലമായ ബ്രഹ്മത്തേക്കാൾ നിർമ്മലതരമായി ബ്രഹ്മാനന്ദ സമുദ്രത്തിലെ മഹനീയമായ അലയായി ഭക്തനെ തന്നോടു ചേർക്കുവാൻ വാത്സല്യപൂർവ്വം അടുത്തണയുന്ന നിലയിൽ പരമശിവനെ ഭാവനം ചെയ്തിരിക്കുന്നതിലെ അനുഭൂതി പ്രകർഷാ അന്യാദൃശ്യമാണ്) ഒരു ദൃഷ്ടാന്തത്തിലൂടെ സാധകൻ ഭഗവാന് തനിക്ക് അഭീഷ്ടമരുളുന്നതു കൊണ്ട് അല്പം പോലും കുറവു വരികയില്ലെന്ന് കാകുരൂപത്തിൽ ദ്യോതിപ്പിക്കുന്നു: *അരുൾപൊങ്ങും വാരിധിക്ക് വരളും നാവു നനച്ചാൽ അത് ഒരു കുറയോ?* = ലോകത്തെ മുഴുവൻ അഭീഷ്ടദാനം ചെയ്ത് സന്തോഷിപ്പിക്കുവാനുള്ള അനുഗ്രഹബുദ്ധി ഏറ്റവും ഉയർന്ന നിലയിൽ വർത്തിക്കുന്ന വാരിധിക്ക് (വാരി അതായത് വെള്ളം മുഴുവൻ ധരിക്കപ്പെടുന്നത് എന്നുള്ള വ്യുത്പ്പത്തിയിലൂടെ സമുദ്രമെന്നർത്ഥം) വരളുന്ന നാവിനെ നനയ്ക്കുന്നതായാൽ - ദാഹിച്ചു വലയുന്ന ഒരുവന്റെ ദാഹം തീർക്കുന്നതിന് തന്റെ ജലസമ്പത്തിൽ ഒരംശം വിനിയോഗിച്ചു പോയാൽ, അങ്ങനെ ചെയ്യുന്നത് എന്തെങ്കിലും കുറവു വരുത്തുമോ?

ഒരിക്കലും ഇല്ലെന്നു ഭാവം. സാധകന്റെ ദയനീയ സ്ഥിതിയും അതുപരിഹരിക്കുന്നതിൽ സർവശക്തനായ ഭഗവാൻ വൈമുഖ്യം കാണിക്കുകയെന്നത് ഒരു തരത്തിലും ആശാസ്യമല്ലെന്ന് അർത്ഥം.

9

കുറയെന്നൊന്നു കുറിക്കും-
മറയോ തേടുന്നതിന്നു മറുകരയേ!
നിറവില്ലയ്യോ! ഭഗവാ-
നറിയുന്നില്ലീ രഹസ്യമിതു സകലം.

*കുറയെന്ന് ഒന്നു കുറിക്കുമറയോ? തേടുന്നതിന് മറുകരയേ!* = കുറയെന്ന് - കുറച്ചുമാത്രമാണെന്നുള്ള മട്ടിൽ (ഭഗവാന്റെ മഹിമ പൂർണ്ണമായി വെളിപ്പെടുത്തുകയെന്നത് അസാധ്യമാകയാൽ അതിലേക്കു നയിക്കുന്ന മട്ടിൽ സൂചനയുടെ രൂപത്തിൽ ) ഒന്നും കുറിക്കുന്ന മറ തന്നെയും (ലക്ഷണാവൃത്തിയിലൂടെ ശബ്ദത്താൽ ബോധിപ്പിക്കുവാൻ ശ്രമിക്കുന്ന പരപ്രമാണമായ വേദം തന്നെയും) യാതൊന്നിനെ അന്വേഷിക്കുന്നുവോ ആ വൻകടലിന്റെ മറുകരയായുള്ളവനേ! (അറിയേണ്ടതായുള്ള രഹസ്യം അടങ്ങിയിരിക്കുന്നതുകൊണ്ടാണ് വേദത്തെ തമിഴ് ഭാഷയിൽ 'മറൈ' എന്നു പറയുന്നത്.

വേദാന്തവേദ്യം മാത്രമാണല്ലോ പരമമായ തത്ത്വം. അങ്ങനെയുള്ള വേദാന്തം പോലും വാച്യമായ നിലയിൽ പാരമാർത്ഥികതത്ത്വത്തെ ആവേദനം ചെയ്യുവാൻ സമർത്ഥമല്ല. അതല്ല മറ്റൊന്നല്ല, വേറൊന്നുമല്ല എന്ന രീതിയിൽ ജ്ഞേയമായയാതൊന്നുമല്ല ബ്രഹ്മം എന്നുള്ള മട്ടിലാണ് വേദാന്തരൂപമായ ഉപനിഷത്തിലെ പ്രതിപാദനരീതി. അതുതന്നെയും പൂർണ്ണമായിട്ടല്ല. ഏതോ ചില സൂചനകളിലൂടെ മാത്രമാണ്. അതുകൊണ്ട് പരമപ്രമാണമായ വേദത്തിനുപോലും അന്വേഷിക്കത്തക്ക ബ്രഹ്മമാകുന്ന പരമതത്ത്വത്തി നും അപ്പുറമാണ് ഭഗവാനെന്നുള്ള അനുഭൂതിയാണ് ഈ സംബുദ്ധിയിലൂടെ സമാവിഷ്കരിക്കപ്പെട്ടിരിക്കുന്നത്.)

*നിറവില്ല അയ്യോ!*= അവണ്ണമെല്ലാമുള്ള അവിടുത്തെ വാഴ്ത്തുന്ന രൂപത്തിലുള്ള എന്റെ വചനത്തിന് എത്രതന്നെ ശ്രമിച്ചിട്ടും പൂർണ്ണത വരുന്നില്ലെന്നു കാണുന്നതിൽ ഞാൻ ഏറ്റവും ഖേദിക്കുന്നു. *ഭഗവാൻ ഇത് സകലം രഹസ്യം അറിയുന്നില്ലീ* = ഷാഡ്ഗുണ്യപരിപൂർണ്ണനായ അവിടുന്ന് ഈ മുഴുവൻ രഹസ്യവും അറിയിന്നില്ലയോ? നിശ്ചയമായും അറിയുന്നുണ്ടെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു. (ഭഗവാന്റെ തത്ത്വം ഭഗവാനു മാത്രമേ പൂർണ്ണമായി അറിയുവാനും വെളിപ്പെടുത്തുവാനും കഴിയൂ. അനുഭൂതിയുടെ പരമകാഷ്ഠത തന്നെയാണ് അവ്വണ്ണമുള്ള ഭഗവാന്റെ സമാശ്രയത്താൽ സാധകൻ ആശംസിക്കുന്നത്.

10
സകലം കേവലമൊടു പോ-
യകലുമ്പോഴങ്ങുദിക്കുമൊരു വഴിയേ!
സഹസനകാദികളൊടു പോയ്-
ത്തികവായീടും വിളിക്കുമൊരു മൊഴിയേ!

*സകലം കേവലമൊടു പോയി അകലുമ്പോൾ അങ്ങ് ഉദിക്കുമൊരു വഴിയേ!* =(പതഞ്ജലിയുടെ യോഗദർശനമനുസരിച്ച് പുരുഷന്റെ പ്രകൃതി സംയോഗമാണ് ബന്ധമെന്നും പ്രകൃതിവിയോഗമാണ് പുരുഷന്റെ കൈവല്യാപരപര്യായമായ മോക്ഷമെന്നും പറയപ്പെട്ടിരിക്കുന്നു.കേവലപദത്തിന് പ്രകൃതിവിട്ടൊഴിഞ്ഞവൻ എന്നാണർത്ഥം. കേവലാവസ്ഥയിലും പുരുഷന്മാരുടെ നാനാത്വം യോഗദർശനപ്രകാരം നിലനിൽക്കുന്നു. ബ്രഹ്മാഭിന്നനായ ശിവനോട് പാരന്ത്യകമായ ഐക്യം തന്നെയാണ് ഗുരുദേവന്റെ ഈ കൃതിയിൽ സമാദൃതമായിട്ടുള്ളത്. സകലം എന്ന പദം മൂലപ്രകൃതിയേയും ബുദ്ധി, അഹങ്കാരം, ശബ്ദാദികളായ പഞ്ചതന്മാത്രകൾ അഞ്ച് എന്നിങ്ങനെ ഏഴ് പ്രകൃതിവികൃതികളും മനസ്സുൾപ്പെടെ പതിനൊന്നിന്ദ്രിയങ്ങൾ, ആകാശാദി പഞ്ചഭൂതങ്ങൾ എന്നിവയെല്ലാം ഉൾപ്പെടുന്നവയാണ് സകലം. പുരുഷൻ ചിത്സ്വരൂപനാണ്) കേവലത്തോടുപോയി അകലുമ്പോൾ വിവേകഖ്യാതികൊണ്ട് പുരുഷൻ തന്റെ ചിദ്രൂപത തിരിച്ചറിഞ്ഞ് കൈവല്യമടയുമ്പോൾ അവനിൽ നിന്നും എന്നെന്നേക്കുമായി വേർപെട്ട് നീങ്ങവേ) അവിടെ സാധനയുടെ ആ ഘട്ടത്തിൽ ഉദിക്കുന്ന വഴിയായുള്ളവനേ! (ശാസ്ത്രാചാര്യോപദേശത്താൽ തെളിഞ്ഞുവരുന്ന നേർവഴിയായി ഭഗവാനെ അധ്യവസായം ചെയ്തിരിക്കുന്നു. പാരമാർത്ഥികസത്യം സാക്ഷാത്കരിക്കുന്നതിന് വേണ്ടുവോളം ഉപദേശം നൽകുന്ന ഗുരുവിന്റെ രൂപത്തിൽ സമാവിർഭവിക്കുന്നത് ഈശ്വരൻ തന്നെയാണല്ലോ) *സനകാദികളൊട് സഹ പോയി തികവായീടും വിളിക്കുമൊരുമൊഴിയേ!* = (സഹ എന്ന അവ്യയം ചേരുമ്പോൾ അപ്രധാനമായതിന് തൃതീയാവിഭക്ത്യന്തമായി പ്രയോഗിക്കണം. ഇവിടെ 'സനകാദികളോട്' എന്നത് 'സനകാദിഭിഃ' എന്ന സംസ്കൃത പദത്തിന്റെ വിവർത്തനമായി കരുതണം) സനകാദികളോടു കൂടി അതായത് വേദോദിതങ്ങളായ പ്രവൃത്തിമാർഗം, നിവൃത്തിമാർഗ്ഗം എന്നീ രണ്ടുതരം മാർഗ്ഗങ്ങളിൽ ഭഗവാനാൽത്തന്നെ നിവൃത്തി മാർഗ്ഗം ഉപദേശിക്കപ്പെട്ട സനകാദികളുടെ പാരമ്പര്യത്തെ സമാശ്രയിച്ചിട്ട് (ശിവശതകത്തിൽ നാലാം പദ്യത്തിൽ ദക്ഷിണാമൂർത്തിയായ ഭഗവാൻ സനകാദിമുനിമാർക്ക് ഉപദേശമോതിയതായ പ്രസ്തുതമായിട്ടുള്ളത് ഇവിടെ സ്മരിക്കാവുന്നതാണ്) തികവായീടുന്ന വിളിക്കും, ക്രമേണ പരിപാകം വന്നുള്ള അങ്ങേയറ്റത്തെ സഹായാഭ്യർത്ഥനാരൂപമായ വിളിക്കുപോലും, ഇതാ ഞാൻ രക്ഷിക്കുന്നുണ്ട് എന്ന് ആശ്വാസ

പൂർവ്വം അനന്യഗതികനായ ഈയുള്ളവനെ അനുഗ്രഹിക്കുന്ന മൊഴി യായുള്ളവനേ! (ശബ്ദതത്ത്വമാണ് അനാദിനിധനമായ ബ്രഹ്മമെന്നുള്ള സിദ്ധാന്തമനുസരിച്ച് ജഗത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങൾ ശബ്ദത ത്ത്വത്തിന്റെ അധിഷ്ഠാനത്തിൽ വിവർത്തപ്രക്രിയയിലൂടെ നടക്കുന്ന വയാണ്. ഇവിടെ ഭഗവാനെ അവ്വണ്ണമുള്ള മൊഴിയായി അധ്യവസായം ചെയ്തിരിക്കുന്നത് ശ്രദ്ധേയമാണ് . മുകളിൽ എട്ടാം പദ്യത്തിലും പര എന്ന വാക്തത്ത്വത്തിനും അപ്പുറം നിൽക്കുന്നവനായി ഭഗവാനെ നിർദ്ദേ ശിച്ചിട്ടുണ്ടല്ലോ)

ഇതിനെത്തുടർന്നാണ് കുറേ പദ്യങ്ങൾ വൃദ്ധവ്യവഹാരമുള്ളത്.

11

ഒന്നുമറിഞ്ഞീലയ്യോ!
നിന്നുടെ ലീലാവിശേഷമിതു വലുതേ.
പൊന്നിൻകൊടിയൊരു ഭാഗം
തന്നിൽ ചുറ്റിപ്പടർന്ന തനിമരമേ!

*ഒന്നും അറിഞ്ഞീല അയ്യോ!* = ഭഗവാനേ ! ഞാൻ എത്രയോ പരി ശ്രമിച്ചിട്ടും യാതൊന്നും അറിയുവാൻ കഴിവുള്ളവനായില്ല. എന്റെ ഈ നില ശോചനീയമത്രേ. (അറിയേണ്ടത് ഞാൻ ആരെന്നും പ്രപഞ്ചം എങ്ങനെ ഉണ്ടായി എന്നും ഉള്ളതാണല്ലോ. വഴിപോലെ ശ്രവണാദി കൾ ചെയ്തിട്ടും ഞാൻ ബ്രഹ്മമാണെന്നും പ്രപഞ്ചം എന്നിൽ അധ്യ സ്ഥമാണെന്നും ഉള്ള യാഥാർത്ഥ്യം സാക്ഷാത്കരിക്കുവാൻ കഴിയാതെ ഉഴലുന്ന സാധകൻ തന്നിലേക്ക് ഭഗവാന്റെ കരുണ പതിയുമാറാകണ മെന്ന് ഇതിനാൽ സൂചിപ്പിക്കുന്നു.) *നിന്നുടെ ലീലാവിശേഷം ഇത് വലു തേ*= അവിടുത്തെ ലീലകളിൽ ഏറ്റവും മികച്ചതായുള്ള ഈ ലീല എത്രയോ വലിയതുതന്നെയാണ്. (ഇവിടെ ഭഗവാന്റെ മഹത്തായ തിരു വിളയാടലായി നിർദ്ദിഷ്ടമായിരിക്കുന്നത് ഉള്ളതിനെ ഇല്ലാത്തതെന്നും ഇല്ലാത്തതിനെ ഉള്ളതെന്നും തോന്നിക്കുമാറുള്ള ആവരണവിക്ഷപരൂ പമായ മായാപ്രവർത്തനത്തെത്തന്നെയാണ് അതിൽ ആശ്ചര്യം കൂറു ന്നതോടു കൂടി സാധകൻ പരമാർത്ഥമറിയാനുള്ള തന്റെ ശോകപാര വശ്യം കൂടി ഇവിടെ സൂചിപ്പിക്കുന്നുണ്ട്.) *ഒരു ഭാഗം തന്നിൽ പൊന്നിൻ കൊടി ചുറ്റിപ്പടർന്ന തനിമരമേ!* = ഒരു ഭാഗത്തിൽ (ഇടത്തേ പകുതി യിൽ) പൊന്നിൻകൊടി (ഇവിടെ ഭഗവാന്റെ വല്ലഭയായ ശ്രീപാർവതീ ദേവിയെ പൊന്നിൻകൊടിയായി- സുവർണ്ണലതയായി അധ്യവസായം ചെയ്തിരിക്കുന്നു) ചുറ്റിപ്പടർന്നുള്ള തനിമരമായവനേ ! (ഒറ്റയ്ക്ക് നിൽ ക്കുന്നതും താങ്ങും തണലുമായതും ആയ വൻമരത്തെയാണ് തനി മരം എന്നുപറയുന്നത്. ഇവിടെ ശ്രീപരമേശ്വരനെ തനിമരമായി അധ്യ വസായം ചെയ്തിരിക്കുന്നു. ഒരുഭാഗത്തിൽ സുവർണ്ണലത ചുറ്റിപ്പടർന്നു

തനിമരമായ, ശ്രീ പാർവതീദേവിയാൽ സമാശ്ലിഷ്ടനായ ഭഗവാനെ അഭിസംബോധനം ചെയ്യുന്ന സാധകൻ, താനും പരമാശ്രയമായി ഭഗവാനെത്തന്നെയാണ് അഭീഷ്ടസിദ്ധിക്കായി ഭാവനം ചെയ്യുന്നതെന്ന് സ്പഷ്ടമാണല്ലോ.

12
തനിമരമേ! തണലിനിയീ
നിൻകനി, കഴലിണയെൻതലയ്ക്കു പൂവണിയേ;
കനകക്കൊടി കൊണ്ടാടും
തനിമാമലയോ, യിതെന്തു കൺമായം?

*തനിമരമേ*= തനിമരമായുള്ളവനേ! (ഇവിടെയും ഭഗവാനെത്തന്നെയാണ് തനിമരമായി അധ്യവസായം ചെയ്തിരിക്കുന്നത്) *ഇനി*= ശരീരാദികളിൽ അഹന്തയും മമതയും വെടിഞ്ഞ് തീവ്രമായ മുമുക്ഷയോട അവിടത്തെ തന്നെ പരമാശ്രയമായി ഉറച്ചുകഴിഞ്ഞിരിക്കുന്നതിനുമപ്പുറം, *ഈ നിൻകനി* =തണൽ (ഇവിടെ കനി എന്നത് കനിവ് എന്നതിന്റെ ലുപ്തരൂപമായി ഗ്രഹിക്കണം)- അവിടുത്തെ കനിവ് (ദയ) തണലാകുന്നു. (പെരുവഴിയിൽ ഒറ്റയ്ക്കു നിൽക്കുന്ന മഹാവൃക്ഷം നാടും വീടുമില്ലാതെ പരിവ്രാജകനായി കഴിയുന്നവന് വിശ്രാന്തിസ്ഥാനമാകാമല്ലോ. അങ്ങനെയുള്ള മാമരത്തിന്റെ തണലിനോട് സാധർമ്മ്യം വഹിക്കുന്ന നിലയിലാണ് ഭഗവാന്റെ കനിവിനെ സാധകൻ കണക്കാക്കുന്നത്. സാധകന്റെ അനന്യശരണതയാണ് ഈ നിലയിൽ പ്രകടമാകുന്നത്) . അതുപോലെ *അവിടുത്തെ കഴലിണ എൻതലയ്ക്ക് പൂവണിയേ* =തൃക്കാലിണ എന്റെ ശിരസ്സിൽ അണിയുവാനുള്ള പുഷ്പം തന്നെയാണ് . (ഭഗവാന്റെ തൃക്കാലിണയെ പൂവെന്ന പോലെ തന്റെ ശിരസ്സിൽ ചൂടുവാനുള്ള സാധകന്റെ അഭിലാഷം എല്ലാപ്രകാരത്തിലുമുള്ള വിധേയത്വമാണല്ലോ സൂചിപ്പിക്കുന്നത്.) അവിടുന്ന് *കനകക്കൊടി കൊണ്ടാടും തനിമാമലയോ?*= കനകക്കൊടിയായി കൊണ്ടാടപ്പെടുന്ന തനിമാമല തന്നെയാണോ? (ഇവിടെ ഭഗവാനെ ആശ്ലേഷിച്ച് സമാദരിക്കുന്ന ദേവിയെ കനകക്കൊടിയായും ഭഗവാനെ കനകമലയായ മഹാമേരുവായും അധ്യവസായം ചെയ്തിരിക്കുന്നു. ദേവിയുടേയും ഭഗവാന്റേയും ഇണക്കവും പൊൻനിറവും ഈ കൽപ്പനയിലൂടെ വ്യഞ്ജിപ്പിക്കുന്നു. സർവോപരി ഭഗവന്മൂർത്തിയുടെ ഉത്തുംഗത, അചഞ്ചലതാ ചാരുത്വം തുടങ്ങിയ ഗുണങ്ങളും തനിമാമലയെന്നുള്ള സംഭാവനയ്ക്ക് അവലംബങ്ങളാണ്) *ഇത് എന്ത് കൺമായം*= ഇങ്ങനെയെല്ലാമുള്ള അവിടുത്തെ പ്രഭാവാതിശയം എന്തൊരു കൺകെട്ടു വിദ്യയാണെന്ന് നിരൂപണം ചെയ്യുവാൻ ഞാൻ അശക്തനത്രേ. (ഐന്ദ്രിജാലികൻ മായപ്പൊടി വിതറി കാഴ്ചക്കാരുടെ ദർശനശക്തിയെ സ്തംഭിപ്പിച്ചിട്ട് അസംഭാവ്യങ്ങളായ

പലതും കാണുന്നതായി തോന്നി ആശ്ചര്യപ്പെടുത്തുമാറുണ്ടല്ലോ. അങ്ങനെയുള്ള മായാപ്രയോഗങ്ങളെക്കൂടി അതിശയിപ്പിക്കുന്നതാണ് ഭഗവാന്റെ തത്താദൃശമായ കൺമായമെന്ന് സാധകൻ വിസ്മയാധീനനാകുന്നു.

13
കൺമായങ്ങളിതെല്ലാം
കൺമൂന്നുണ്ടായിരുന്നു കണ്ടീലേ!
വെൺമതി ചൂടി വിളങ്ങും
കൺമണിയേ! പൂംകഴല്ക്കു കൈതൊഴുതേൻ.

*ഇതെല്ലാം കൺമായങ്ങളാണ്*- ഇക്കണ്ട കാഴ്ചകളെല്ലാം അവിടുന്ന് പ്രയോഗിച്ച കൺകെട്ടു വിദ്യയാൽ എനിക്ക് അനുഭവപ്പെട്ടവയത്രേ. തുടർന്ന് സാധകൻ സ്വയം ചോദിക്കുന്നു. അങ്ങനെ കാണപ്പെട്ട ഭഗവന്മൂർത്തിയിൽ, *കൺമൂന്നുണ്ടായിരുന്നു, കണ്ടീലേ!* = കണ്ണുകൾ മൂന്നെണ്ണം ഉണ്ടായിരുന്നത് നിന്റെ ദർശനത്തിന് വിഷയമായില്ലേ! (സാധകന് ദർശനവിഷയമായിത്തീർന്ന മഹത്തായ ആ ആകാരത്തിൽ കണ്ണുകൾ മൂന്നായിരുന്നതുകൊണ്ട് നിശ്ചയമായും ശിവന്റെ വിശ്വരൂപം തന്നെയാണ് അതെന്ന് നിശ്ചയിക്കുവാൻ കഴിയുന്നുവെന്ന് സന്തോഷപൂർവ്വം പ്രസ്താവിക്കുന്നു.) *വെൺമതിചൂടി വിളങ്ങും കൺമണിയേ!* = ശിരസ്സിൽ ചന്ദ്രക്കലയെ ധരിച്ച് വിളങ്ങുന്ന അല്ലയോ കൺമണിയേ! (കണ്ണിലെ കൃഷ്ണമണി ആർക്കും പരമമായ പ്രീതിക്ക് നിദാനമാണല്ലോ. ഭഗവാനെ തന്റെ കൺമണിയായി സംഭാവനം ചെയ്യുന്ന സാധകൻ വാത്സല്യം മുന്തിനിൽക്കുന്ന ആദരാതിശയമാണ് ഇവിടെ ആവിഷ്കരിച്ചിരിക്കുന്നത്) അവിടുത്തെ *പൂങ്കഴലക്ക് കൈയ്തൊഴുതേൻ*= ചെന്താമരപൂവിതൾപോലെ മൃദുലവും കാന്തിമത്തുമായ തൃപ്പാദതലത്തിനായിക്കൊണ്ട് ഞാൻ ആദരപൂർവ്വം കൈ കൂപ്പുന്നു.

14
കൈതൊഴുമടിയനെ നീയീ-
കൈതവനിലയീന്നെടുത്തു നിന്നടിയിൽ
കൈതഴവിച്ചേർക്കണമേ, നിൻ-
പൈതലിതെന്നോർത്തു നിൻഭരമേ.

*നീ*= അവിടുന്ന്, *കൈതൊഴും അടിയനെ*= ആദരപൂർവ്വം ഇരുകൈകളും മൂർദ്ധാവിൽ ചേർത്ത് അവിടുത്തെ തൊഴുന്ന ഈ തൃപ്പാദദാസനെ, *ഈ കൈതവനിലയീന്ന് എടുത്തു* = (കൈതവ നിലയിൽ നിന്ന് എന്നുള്ളതിന്റെ സങ്കുചിത രൂപമാണ് കൈതവനിലയീന്ന് എന്നത്- ഉള്ളതിനെ ഇല്ലാത്തതെന്നും ഇല്ലാത്തതിനെ ഉള്ളതെന്നും കരുതുമാ

റുള്ള ഇപ്പോഴത്തെ അവസ്ഥയിൽ നിന്നും (ഭഗവാന്റെ ശക്തിയായ മായയുടെ പ്രവർത്തനമാണല്ലോ കൈതവ നിലയ്ക്ക് കാരണം) എടുത്തിട്ട് (വിമുക്തനാക്കിയിട്ട്) *ഇത് നിൻപൈതൽ എന്ന് ഓർത്ത്* = ഈയുള്ളവൻ അവിടുത്തെ കുഞ്ഞാണെന്ന് കരുതി, (ഭഗവാൻ ജഗത്പിതാവാണല്ലോ. പിതൃസഹജമായ വാത്സല്യത്തോടു കൂടി എന്നർത്ഥം.) *കൈയ്തഴവി നിന്നടിയിൽ ചേർക്കേണമേ*= തൃക്കൈകൾ കൊണ്ട് തലോടി മോക്ഷസ്ഥാനമായ തിരുവടിയിൽ ലയിപ്പിക്കേണമേ. ഇങ്ങനെ ചെയ്യുകയെന്നത്, *നിൻഭരമേ*= അവിടുത്തേയ്ക്കു മാത്രം നിർവഹിക്കാവുന്ന അനുഗ്രഹമത്രേ. (പൈതലിനെ സംരക്ഷിക്കുക എന്നത് പിതാവിന് ഒഴിച്ചു കൂടാത്തതാണല്ലോ)

15
നിൻഭരമല്ലാതൊന്നി-
ല്ലമ്പിളി ചൂടും നിലിമ്പനായകമേ!
വൻപെഴുമിമ്മലമായ-
ക്കൊമ്പതിനൊന്നായ് വിലയ്ക്കു നൽകരുതേ!

*അമ്പിളിചൂടും നിലിമ്പനായകമേ!* = ചന്ദ്രകലയെ ശിരോഭൂഷണമായി ധരിക്കുന്ന അല്ലയോ നിലിമ്പനായകമേ!) (ഇത് തമിഴ് മട്ടിലുള്ള ഒരു പ്രയോഗമാണ്. നിലിമ്പർക്കും- ദേവന്മാർക്കും നായകനായുള്ളോവേ! ഇന്ദ്രാദികളായ ദേവന്മാർ ലോകത്തിന്റെ നിയമനത്തിൽ ഓരോരോ കാര്യത്തിന് ചുമതലപ്പെട്ട ആധികാരിക പുരുഷന്മാരാകുന്നു. ഭഗവാനാകട്ടെ സമസ്തദേവന്മാരുടേയും നായകനായതുകൊണ്ട് അവിടുത്തേയ്ക്ക് സമ്പൂർണ്ണമായ നിയാമകത്വം ഉണ്ട്) *നിർഭരമല്ലാതെ ഒന്ന് ഇല്ല*= അവിടുത്തെ ചുമതലയിൽപ്പെടാത്തതായി യാതൊന്നും തന്നെ ഇല്ല. (ഭഗവാന്റെ പ്രാഭവാതിശയമാണ് ഇവിടെ സൂചിതമായിരിക്കുന്നത് . എന്തുതന്നെ കുറ്റവും കുറവും ഉണ്ടായിരുന്നാലും അതെല്ലാം പൊറുത്ത് തന്നെ പരമപദം പ്രാപിപ്പിക്കുവാൻ ഭഗവാന് യാതൊരു പ്രയാസവും ഇല്ലെന്നാണ് സാധകൻ അറിയുന്നത്)

അവിടുന്ന് ഈയുള്ളവനെ *വൻപെഴുമിമ്മലമായ്ക്കൊമ്പതിന് ഒന്നായി വിലയ്ക്ക് നൽകരുതേ!* = വൻപെഴുന്ന എന്തിനും തന്നെ കൊണ്ട് കഴിയും ഏതിനേയും കീഴമർത്തുവാൻ പോന്നവനാണ് താൻ എന്നുള്ള ഭാവമാണ് വൻപ്. അങ്ങനെയുള്ള വൻപ് എത്രയും കൂടിയിരിക്കുന്നു) ഈ മലമായത്തിന്റെ (മായ തന്നെയാണ് തമിഴ്മട്ടിൽ മായം എന്ന് നിർദ്ദിഷ്ടമായിരിക്കുന്നത്. മലം ദോഷപര്യായമാണ്. ദോഷപൂർണ്ണമായ മായയെന്നാണ് മലമായം എന്നതിനർത്ഥം. ശുദ്ധമായ ആത്മതത്ത്വത്തെ രാഗദ്വേഷങ്ങളാൽ മലിനമാക്കുന്നത് പ്രകൃത്യാ മലിനയായ മായയാണല്ലോ) കൊമ്പതിന് (കൊമ്പിന്) ഏതെങ്കിലും ഒരു ശാഖക്ക്

മലമായമാകുന്ന മാമരത്തിന് പലകൊമ്പുകളും ഉണ്ടാകാമല്ലോ. മായാകാര്യമായ പ്രപഞ്ചത്തെ അരയാലായി രൂപണം ചെയ്തുള്ള പ്രസ്താവങ്ങൾ ഉണ്ടല്ലോ. ബ്രഹ്മാവു മുതൽ സ്തംബം വരെ ഏതൊന്നും മലമായമാകുന്ന മാമരത്തിന്റെ ഏതെങ്കിലും ഒരു കൊമ്പ് തന്നെ. അങ്ങനെയുള്ള മലമായക്കൊമ്പിന്) ഒന്നായിട്ട് അടിമപ്പെടുത്തിക്കളയരുതേ! (കർമ്മമാണല്ലോ ജന്മത്തിനു കാരണം) എന്നെന്നും കർമ്മത്തിനു കീഴ്പെട്ടുപോയാൽ മോചനം സാധ്യമല്ലാതാകും . മിഥ്യാജ്ഞാനരൂപമായ രാഗദ്വേഷങ്ങൾക്കും രാഗദ്വേഷങ്ങൾ കർമ്മത്തിനും കർമ്മം ജന്മത്തിനും ജന്മം ദുഃഖത്തിനും കാരണമാകുന്നു. ഭഗവാന്റെ അനുഗ്രഹത്താൽ മായ നീങ്ങി സ്വസ്വരൂപം വീണ്ടെടുക്കുവാനാണ് സാധകൻ തീവ്രമായ പ്രപഞ്ചവൈരാഗ്യം ഇവിടെ സമാവിഷ്കരിച്ചിരിക്കുന്നത്.

16

നൽകണമടിയനു നിൻപൂം-
പ്പൈങ്കഴലിണ നീരണിഞ്ഞ വെൺമലയേ!
കൂകും പൂങ്കുയിലേറി-
പ്പോകും പൊന്നിൻകൊടിക്കു പുതുമരമേ!

*നീരണിഞ്ഞവെൺമലയേ!*= നീരിനെ (വെള്ളത്തെ ഭഗീരഥന്റെ പ്രാർത്ഥനയാൽ ശിവൻ ദേവലോകത്തിൽ നിന്നും പതിക്കുന്ന ഗംഗയെ ശിരസ്സുകൊണ്ട് ധരിക്കുകയുണ്ടായല്ലോ. ആ ഗംഗാജലമാണ് ഇവിടെ നിർദ്ദിഷ്ടമായിരിക്കുന്നത്. അണിഞ്ഞ (അണിയുമാറായ- ഭൂഷണമായി ധരിക്കുമാറായ) അല്ലയോ വെൺമലയായുള്ളവനേ! (വെൺമല- വെളുത്ത മല എന്ന നിലയിൽ ഭഗവാനെ അധ്യവസായം ചെയ്തിരിക്കുകയാണ്. ഗംഗാധരനായ ഭഗവാന്റെ ആകാരമഹിമയാണ് വെൺമലയായുള്ള സങ്കൽപ്പനത്താൽ അഭിവ്യഞ്ജിക്കുന്നത്.)

*കൂകും പൂങ്കുയിൽ ഏറിപ്പോകും പൊന്നിൻകൊടിക്ക് പുതുമരമേ* = കൂകുന്ന പൂങ്കുയിൽ ചില്ലയിൽ കയറി പറ്റുന്ന പൊൻകൊടിക്ക് ആശ്രയമായുള്ള പുതുമരമായുള്ളവനേ! ശ്രീപാർവ്വതീ ദേവിയെ പൊൻകൊടിയായും ഭഗവാനെ പുതുമരമായും അധ്യവസായം ചെയ്തിരിക്കുന്നത് അവരുടെ ഭാര്യാ ഭർത്തൃഭാവത്തിന്റെ ഇണക്കം വ്യക്തമാക്കുവാനാണ് ദേവിയുടെ ശബ്ദമാധുര്യം സൂചിപ്പിക്കുവാനാണ് കൂകുന്ന പൂങ്കുയുലേറിപ്പോകുന്നതെന്ന് പൊന്നിൻകൊടിയെ വിശേഷിപ്പിച്ചിട്ടുള്ളത് . കുയിൽ വസന്തഋതുവിലാണ് പഞ്ചമസ്വരാലാപം കൊണ്ട് ചെവിക്ക് ഇമ്പം നൽകുന്നതെന്ന് പ്രസിദ്ധമാണല്ലോ) *അടിയന് നിൻപൂം പൈങ്കഴലിണ നൽകണം*= ആശ്രിതനായ ഈയുള്ളവന് അവിടുത്തേ പൂംപൈങ്കഴലിണ ( പൂവുപോലെ ചെന്താമരപ്പൂവുപോലെ മൃദുത്വവും ആരുണ്യവും കൊണ്ട്, അഴകാർന്ന തൃക്കാലിണ നൽകുമാറാകണം. സാധ

കൻ ഭഗവാന്റെ തൃപ്പാദദാസ്യം പരമപുരുഷാർത്ഥമായി സമാദരിക്കുന്നു.

17

പുതുമരമേ പൂംകൊടി വ-
ന്നതുമിതുമൊക്കെപ്പരന്ന നിൻ കൃപയേ
പദമലരിണയെൻ തലയിൽ
പതിയണമെൻമെയ് കലർന്നുകൊള്ളണമേ!

*പുതുമരമേ!*= അല്ലയോ പുതുമരമായുള്ളവനേ! (ഇവിടെയും ഭഗവാനെതന്നെയാണ് പുതുമരമായി സങ്കൽപ്പിച്ചിരിക്കുന്നത്. ലോകത്തിനു മുഴുവൻ താങ്ങും തണലുമാണ് ഭഗവാനെന്ന് സൂചിപ്പിക്കപ്പെടുന്നു.) *പൂങ്കൊടി വന്ന് അതും ഇതും ഒക്കെ പരന്ന നിൻകൃപയേ* = (എനിക്ക് ആശംസിക്കേണ്ടതായുള്ളൂ എന്ന വാക്യം പൂരിപ്പിക്കണം.) പൂവള്ളി അടി മുതൽ മുടി വരെ എങ്ങും പടർന്നു പരിലസിക്കുമാറായത് അവിടുത്തെ യാതൊരു കൃപയാലാണോ ആ കൃപതന്നെയാണ് ഞാനും പ്രാർത്ഥിക്കുന്നത് . (പാർവതീദേവിതന്നെയാണ് ഇവിടെയും പൂങ്കൊടിയെന്ന് സങ്കൽപ്പിതയായിരിക്കുന്നത്. പുതുമരത്തെ ആശ്രയിച്ചവള്ളി പടർന്നുകയറി എങ്ങും വ്യാപിക്കുമല്ലോ. ശ്രീപാർവതീദേവിയുടെ അഭീഷ്ടങ്ങളെല്ലാം പരിപൂരിപ്പിച്ച് തന്നിൽനിന്നും ഒരിക്കലും വേർപെടാത്ത വണ്ണം അനുഗ്രഹിക്കുമാറായ ഭഗവാന്റെ കൃപയെ തന്നെയാണ് സാധകനും പ്രതീക്ഷിക്കുന്നത്. ഭഗവാൻ എന്താണ് ചെയ്യേണ്ടതെന്ന് ഉത്തരാർദ്ധത്തിൽ തുറന്ന് പറയുന്നുണ്ട്.)

*പദമലരിണ എൻ തലയിൽ പതിയണം*= (പദം മലർപോലെ പദമലർ എന്ന് ഉപമിതസമാസം. പൂപോലുള്ള പദം, തൃക്കാൽ എന്നർത്ഥം. പദമലരുകളുടെ ഇണ പദമലരിണ) അവിടുത്തെ പദമലരിണ എന്റെ തലയിൽ പതിയുമാറാകണം. (ഭഗവാന്റെ തൃക്കാൽ തന്റെ ശിരസ്സിൽ നല്ലപോലെ അർപ്പിക്കണമെന്ന് സാധകൻ പ്രാർത്ഥിക്കുന്നു. ഭഗവാന്റെ ആരാധ്യതയും സാധകന്റെ പ്രേമപാരവശ്യവും വ്യക്തമാകുന്നു.) അത്രയുമല്ല *എൻമെയ് കലർന്നുകൊള്ളണമേ!* = എന്റെ ഉടൽ അവിടുത്തെ തിരുവുടലിനോട് വേർപിരിക്കുവാൻ കഴിയാത്തവണ്ണം ചേരുമാറ് അനുഗ്രഹിക്കേണമേ! (ആരാധകനെന്നും ആരാധ്യനെന്നും ഉള്ള ഭിന്നഭാവം നിശേഷം അകന്ന് നദിമഹാസമുദ്രത്തിൽ ലയിക്കുന്നതുപോലുള്ള പൂർണ്ണമായ ഐക്യമാണ് ഇവിടെ ആദരപൂർവ്വം ആശംസിക്കപ്പെട്ടിരിക്കുന്നത്. അങ്ങനെയുള്ള ആശംസ സാഫല്യം പ്രാപിക്കണമെങ്കിൽ ശ്രീപാർവതീവല്ലഭനായ ഭഗവാന്റെ ഔദാര്യം തികഞ്ഞ കൃപകൊണ്ടു മാത്രമേ കൈ വരുകയുള്ളൂ എന്ന് പൂർവാപരങ്ങളെ സമന്വയിപ്പിക്കണം.

18
കൊള്ളണമെന്നെയടിക്കായ്-
ത്തള്ളരുതേ നിൻകൃപയ്ക്കു കുറയരുതേ;
എള്ളളവും കനിവില്ലാ-
തുള്ളവനെന്നോർത്തൊഴിഞ്ഞു പോകരുതേ!

ഭഗവാനേ! അവിടുന്ന് *എന്നെ കൊള്ളണം*= അവിടുത്തെ അനുഗ്രഹത്തിന് പാത്രമെന്ന നിലയിൽ സ്വീകരിക്കണം. അങ്ങനെ ചെയ്യാതെ *അടിക്കായി തള്ളരുതേ!*= അനുഗ്രഹത്തിന് അർഹനല്ലെന്നുള്ള നിലയിൽ ഇപ്പോഴത്തെ നിലപോലും നഷ്ടപ്പെടുമാറ് കൂടുതൽ താഴത്തേക്ക് തള്ളുകയെന്നുള്ളത് ചെയ്യരുതേ. *നിൻകൃപക്ക് കുറ അരുതേ*= അവിടുത്തേ കൃപയേക്കുറിച്ചുള്ള സദ്കീർത്തിക്ക് അല്പംപോലും ഭംഗം ഉണ്ടാകാതിരിക്കുവാൻ ശ്രദ്ധിക്കേണമേ. *ഉള്ളവൻ എന്ന് ഓർത്ത്* = ഞാൻ വേറെ രക്ഷാമാർഗ്ഗം ഉള്ളവനാണ്, ഇവന് എന്നെക്കൊണ്ട് യാതൊന്നും ആകേണ്ടതില്ല എന്നു കരുതി അവിടുന്ന് *എള്ളളവും കനിവ് ഇല്ലാതെ* = അനന്യശരണനായ എന്നെക്കുറിച്ച് ഒട്ടും ദയവില്ലാതെ; ഒഴിഞ്ഞുപോകരുതേ! എന്നെ കൈ വിടരുതേ! (സാധകന്റെ ദൈന്യം ഹൃദയസ്പൃക്കായ രീതിയിൽ അവതരിപ്പിക്കപ്പെട്ടിരിക്കുന്നത് ശ്രദ്ധേയമാണ്.

19
പോകരുതിനി നിന്നടിയിൽ
ചാകണമല്ലെന്നിരിക്കിലിവനിന്നും
വേകുമിരുൾക്കടലിൽ വീ-
ണാകുലമുണ്ടാമതിന്നു പറയണമോ?

*നിന്നടിയിൽ ചാകണമല്ലെന്നിരിക്കിൽ ഇനി പോകരുത്*= ഭഗവാനേ! ഞാൻ അവിടുത്തെ തൃപ്പാദസന്നിധിയിൽതന്നെ യാതൊരു രക്ഷയും കിട്ടാതെ ഉയിർ വെടിയുവാൻ ഇട വരാതിരിക്കണമെങ്കിൽ ഇത്രയും കാലമെന്ന പോലെ മേലും എന്നെ കൈ വിടരുത്. എന്തുകൊണ്ടാണ് ഇങ്ങനെ പ്രാർത്ഥിക്കുന്നതെന്നാണെങ്കിൽ ഇവന്- ഈയുള്ളവന്, *ഇന്നും* - ഇനിയും, *വേകുമിരുൾക്കടലിൽ വീണ് ആകുലമുണ്ടാം*= അത്യന്തം ദഹിപ്പിക്കുന്ന ഇരുൾക്കടലിൽ ഇരുളാകുന്ന കടലിൽ ഇവിടെ അജ്ഞാനത്തെയാണ് ഇരുളായി സങ്കൽപ്പിച്ചിരിക്കുന്നത്. വേകുന്നതെന്നുള്ള വിശേഷണം അജ്ഞാനക്കടലിന്റെ ആഗ്നേയതയെ സൂചിപ്പിക്കുന്നു. ഇപ്പോഴത്തേതിലും കൂടുതൽ താഴോട്ട് പതിച്ചിട്ട് ആകുലമുണ്ടാകാവുന്നതാണ്. (ആകുലത എന്ന അർത്ഥത്തിലാണ് ആകുലം എന്നു പ്രയോഗിച്ചിരിക്കുന്നത്. ഭഗവാനെ ഭജിക്കണമെന്നുള്ള വിവേകം

മനുഷ്യജന്മത്തിൽ ഏതോ സുകൃതം കൊണ്ട് ഇപ്പോൾ ഉണ്ടായിരിക്കുന്നു. അവിടുന്ന് എന്നെ കൈവിട്ടുകളയുകയാണെങ്കിൽ ഇനി പിറവി എടുക്കാവുന്നത് വല്ല തിര്യക്കുകളോ അതിനുമപ്പുറം സ്ഥാവരങ്ങളോ ആകാമല്ലോ. അപ്പോൾ ഉണ്ടാകാവുന്ന അജ്ഞാനത്തിന്റെ കാഠിന്യം എന്നെ ഏറ്റവും കുഴയ്ക്കുമല്ലോ! അതുകൊണ്ട് ഈ ജന്മത്തിൽ ത്തന്നെ ഭഗവാൻ ആത്മജ്ഞാനമരുളി രക്ഷിക്കുന്നതിൽ വിമുഖനാകരുതെന്നർത്ഥം) *അത് ഇന്ന് പറയണമോ?* = അങ്ങനെ ഉണ്ടാകാവുന്ന അവശതയുടെ കൂടുതലിനെപ്പറ്റി ഇപ്പോൾ അവിടുത്തോട് പറയേണ്ടതായിട്ടുണ്ടോ? (സർവ്വജ്ഞനായ ഭഗവാന് അറിഞ്ഞുകൂടാത്തതായി യാതൊന്നുമില്ലല്ലോ എന്നു ഭാവം)

20

പറയണമെന്നില്ലല്ലോ
അറിവാമടിയൻമുടിക്കു ചൂടണമേ!
അറിവറ്റൊന്നായ് വരുമെ-
ന്നറിയാതൊന്നായിരുന്നു വേദിയനേ!

*പറയണമെന്നില്ലല്ലോ* = എന്റെ ആഗ്രഹം എല്ലാം അറിയുന്ന അവിടുത്തോട് പറയേണ്ടതാണെന്നുള്ള നില ഇല്ലല്ലോ! *എൻ മുടിക്ക് അറിവാം അടി ചൂടണമേ!* = എന്റെ ശിരസ്സിന് അവിടുത്തെ അറിവാകുന്ന അടി (തൃക്കാൽ) ഭൂഷണമായി ധരിക്കുമാറാകണമെന്ന് സാദരം പ്രാർത്ഥിക്കുന്നു. (ഭഗവാൻ ജ്ഞാനസ്വരൂപനാണല്ലോ. അംഗപ്രത്യംഗങ്ങളുള്ള സഗുണഭാവത്തിൽ ഭഗവത്സ്വരൂപത്തെ സങ്കൽപ്പിച്ചാലും മുക്തന്മാർക്കും ആശ്രയമായ അവിടുത്തെ തൃപ്പാദം ജ്ഞാനസ്വരൂപം തന്നെ ആയിരിക്കുമല്ലോ).

*വേദിയനേ!* = (വേദിയൻ എന്ന പദം വേദത്തെ നല്ലപോലെ അറിയുന്നവൻ എന്ന അർത്ഥത്തിലാണ് പ്രയോഗിക്കപ്പെടാറുള്ളത്. വേദത്തിലെ മുഖ്യമായ പ്രതിപാദ്യം ബ്രഹ്മമാണല്ലോ. വേദവേദ്യനായ ഭഗവാനെത്തന്നെയാണ് ഇവിടെ വേദിയൻ എന്ന് നിർദ്ദേശിച്ചിരിക്കുന്നത്. വേദ്യനെന്ന് ഒരുനാമം കാണപ്പെടുന്നുണ്ടല്ലോ. വേദ്യൻ എന്നതിന്റെ തത്ഭവരൂപം തന്നെയാണ് വേദിയൻ. വേദ്യൻ = അറിയപ്പെടേണ്ടവൻ) ആഗമങ്ങളിലൂടെ മാത്രം അറിയപ്പെടത്തക്കവനേ! അറിവറ്റ് അനാദിയായ അവിദ്യയാൽ ആത്മജ്ഞാനം നഷ്ടപ്പെട്ടവനായിട്ട്, *ഒന്നായിവരും എന്ന് അറിയാതൊന്നായിരുന്നു*= ഞാനും അവിടുന്നും വേറെയാണെന്നുള്ളത് മാറി ഒരേ തത്ത്വമാകും എന്ന് അറിഞ്ഞുകൂടാത്തവനായി എത്രയോ ജന്മങ്ങളിൽ ഇന്നോളം കഴിഞ്ഞുകൂടി. ഇനിയെങ്കിലും ആ മിഥ്യാബോധം നീങ്ങി അഭേദം പ്രബുദ്ധമാകുമാറ് അനുഗ്രഹിക്കേണമേ!

(അറിയുന്നവനെന്നും അറിയപ്പെടത്തക്കവനെന്നും ഉള്ള ദ്വൈതഭാവം നീങ്ങി രണ്ടും ഒന്നാകുന്ന നിലയാണല്ലോ പരമപുരുഷാർത്ഥം.

21
വേദിയരോതും വേദം
കാതിലടങ്ങുന്നിവണ്ണമിവ പലതും
ആദിയൊടന്തവുമില്ലാ-
തേതിനോടൊന്നായ് വരുന്നതതു നീയേ!

*വേദിയർ* =(ഇവിടെ വേദിയർ എന്ന പദം വേദം അധ്യയനം ചെയ്തവരും മീമാംസാശാസ്ത്രത്തിന്റെ അവലംബത്തോടെ താത്പര്യാർത്ഥം ഗ്രഹിച്ചവരും ആയവർ എന്നുള്ള അർത്ഥത്തിലാണ് പ്രയുക്തമായിട്ടുള്ളത്) - വൈദികർ, *ഓതും വേദം* = ഉപദേശരൂപേണ നൽകുന്ന വേദം (വേദജ്ഞനായ ഗുരുവിനാൽ ഉപദേശിക്കപ്പെടുന്നതായ വേദം) *കാതിൽ അടങ്ങുന്നു*= ശ്രവണേന്ദ്രിയമായ ചെവിയിൽ അടങ്ങുന്നു. (വേദം സ്വരൂപമാണല്ലോ. ദൃഗ്ദൃശ്യവിവേകത്തിലെ പ്രതിപാദനമനുസരിച്ച് വിഷയം ഇന്ദ്രിയത്തിൽ നിന്നും ഭിന്നമല്ല. അങ്ങനെയാണ് വേദം കാതിലടങ്ങുന്നതായി ദൃഷ്ടാന്തരൂപത്തിൽ പ്രസ്താവിക്കപ്പെടുന്നത്. ഇന്ദ്രിയം ദൃശ്യവും മനസ്സു ദൃക്കും ആകുമ്പോൾ ഇന്ദ്രിയങ്ങളെല്ലാം മനസ്സിലടങ്ങുന്നു. മനസ്സ് ദൃശ്യവും ആത്മാവ് ദൃക്കും ആയതുകൊണ്ട് മനസ്സും ആത്മാവിൽ അടങ്ങുന്നു. ആത്മാവാകട്ടെ സ്വയം പ്രകാശമായതുകൊണ്ട് ദൃഗ്രൂപൻ തന്നെയാണ്.)

*ഈ വണ്ണം ഇവ പലത്*= അതാതിന്റെ ദൃക്കിൽ അടങ്ങുന്നു. (സ്പർശം, രൂപം, രസം, ഗന്ധം എന്നിവ യഥാക്രമം ത്വക്കിലും ചക്ഷുസ്സിലും രസനത്തിലും ഘ്രാണത്തിലും അടങ്ങുന്നതായി നിർണ്ണയിക്കപ്പെടാവുന്നതാണല്ലോ. ദൃക്കെന്നും ദൃശ്യമെന്നുമുള്ള ദ്വൈതം ദൃക്ക് മാത്രമേയുള്ളൂ എന്നുള്ള താത്ത്വികമായ അവബോധത്താൽ നിരസ്തമായി അദ്വൈതം പ്രസ്ഫുടമാകുമല്ലോ. ഈ രീതിയിൽ എല്ലാം.

*ആദിയൊട് അന്തവും ഇല്ലാതെ ഏതിനോട് ഒന്നായി വരുന്നിത് അതു നീയേ!* = ആദിയും അന്തവുമില്ലാത്തതായ യാതൊരു സദ്വസ്തുവിനോടാണോ ചേർന്ന് ഐകാത്മ്യം ഭജിക്കുമാറ് അനുഭവപ്പെടുന്നത് ആ ദൃഗ്വസ്തു അവിടുന്നു തന്നെയാണ്. (വിഷയങ്ങളെ ഇന്ദ്രിയങ്ങളിലും ഇന്ദ്രിയങ്ങളെ മനസ്സിലും മനസ്സിനെ ആത്മാവിലും താത്ത്വികമായി ലയിപ്പിച്ച് അങ്ങനെ കേവലനായ ജ്ഞാതാവായുള്ള ഞാൻ ഇതേവരെ ജ്ഞേയനായി- അറിയപ്പെടേണ്ടവനായി കരുതപ്പെട്ടിരുന്ന അവിടുന്ന് തന്നെയാണ് ഇവിടെ സദൃഷ്ടാന്തം പ്രതിപാദിതമായിരിക്കുന്നത്.

22

അതു നീയെന്നാലിവനോ-
ടുദിയാതൊന്നായിരിക്കുമരുമുതലേ!
ഗതിയില്ലയ്യോ! നിൻമെയ്
പതിയെത്തന്നെൻ പശുത്വമറു പതിയേ!

*അതു നീയെന്നാൽ* = ദൃശ്യമായതെല്ലാം അനാദിയും അനന്തവുമായ യാതൊന്നിനോട് ചേർന്ന് ദൃഗ്മാത്രമാകുന്നുവോ ആ സത്യവസ്തു അവിടുന്നാണെന്നുള്ളത് സിദ്ധമായി കഴിഞ്ഞാൽ. *ഇവനോട് ഉദിയാത* = എനിക്ക് ബോധ്യമാകുന്നവണ്ണം ഉദിക്കാത്ത, പ്രാദുർഭവിക്കാത്ത-പ്രകാശിക്കാത്ത- തെളിയാത്ത) *ഒന്ന് ആയിരിക്കും അരുമുതലേ!* = ഒരു വസ്തുവായിരിക്കുന്ന അല്ലയോ അരുമുതലായുള്ളവനേ! (അരു മുതൽ = അരിയ- ശ്രേഷ്ഠമായ മുതൽ- ആദികാരണമായ വസ്തു. സ്ഥൂലത്തിന് അപ്പുറമാണ് സൂക്ഷ്മം അല്ലെങ്കിൽ അവ്യക്തം. അവ്യക്തത്തിനപ്പുറമാണ് അരു മുതലായുള്ള സർവേശ്വരൻ.) *ഗതിയില്ല അയ്യോ!* = എനിക്ക് മറ്റാരും ഗതിയില്ല. അവിടുന്ന് കൈയ് വിട്ടാൽ എന്റെ നിലയും കഷ്ടം തന്നെ. അതുകൊണ്ട് *പതിയേ! നിൻമെയ് പതിയെത്തന്ന് എൻ പശുത്വം അറ്* = (ശൈവദർശനത്തിലെ പശു, പതി, പാശം എന്നീ മൂന്നുതത്ത്വങ്ങളിൽ ' പതി' ശിവനും 'പശു' ജീവനും ' പാശം' പശുവിനെ ബന്ധിച്ചിരിക്കുന്ന അജ്ഞാനവുമാണ്.) അജ്ഞാനത്താൽ ബദ്ധനായിരിക്കുന്ന പശുവായ ഈയുള്ളവന്റെ പതിയായുള്ളോവേ! - രക്ഷകനായുള്ളോവേ! അവിടുത്തെ തിരുവുടൽ എന്റെ ഹൃദയത്തിൽ നല്ലപോലെ പതിയുമാറ് നൽകി എന്റെ പശുത്വത്തെ (ജീവഭാവത്തെ-യാതൊന്നാണോ എന്നെ ഭഗവാനിൽ നിന്നും ഭിന്നനാണെന്ന് കരുതുവാൻ കാരണമായത്. ആ അജ്ഞാനമാകുന്ന പാശത്തെ ) അറുത്താലും ! അങ്ങനെ വരുമ്പോൾ ഞാൻ ജ്ഞാതാവെന്നും അവിടുന്ന് ജ്ഞേയനെന്നും ഉള്ള ഭേദം നിശ്ശേഷം നീങ്ങി ഞാൻ അവിടുന്നുതന്നെയാണ് എന്നുള്ള സത്യം സാക്ഷാത്കരിക്കപ്പെടുമല്ലോ.

23

പതിയേതെന്നറിയാതെൻ-
പതിയേ നിന്നെത്തിരഞ്ഞു പലരുമിതാ!
മതികെട്ടൊന്നിലുമില്ലാ-
തതിവാദംകൊണ്ടൊഴിഞ്ഞുപോകുന്നു.

*എൻപതിയേ!* = എന്റെ പതിയായുള്ളോവേ! *പതി ഏതെന്ന് അറിയാതെ*=അവിടുന്നാണ് പതിയായുള്ളവൻ എന്നുള്ള യാഥാർത്ഥ്യം ഗ്രഹിക്കാതെ (ശിവനാണ് പരമഗതി അരുളി സംരക്ഷിക്കുന്നവൻ എന്നുള്ള

ഗുരൂപദേശം ലഭിക്കുവാൻ സംഗതിയാകാതെ) *ഇതാ പലരും നിന്നെ തിരഞ്ഞ്* = ഭിന്നഭിന്നങ്ങളായ സേവാപ്രകാരങ്ങൾ അർഹതയില്ലാത്തവരിൽ നിന്ന് ഗ്രഹിച്ചോ താന്താങ്ങൾക്ക് തോന്നുന്നതുപോലെ പ്രകൽപനം ചെയ്തോ ഭൂരിപക്ഷം ആളുകളും ഇതാ അവിടുത്തെ ആരെന്നോ എങ്ങനെയുള്ളവനെന്നോ എവിടെയാണെന്നോ യാതൊരു നിശ്ചയവും ഇല്ലാതെ കണ്ടെത്തുവാനായി അന്വേഷിച്ചുകൊണ്ട്. *മതികെട്ട്*= തെളിവുറ്റ യാതൊരു ബുദ്ധികൊണ്ടാണോ അവിടുത്തെ ഗ്രഹിക്കേണ്ടത്. ആ ബുദ്ധിക്കും മങ്ങൽസംഭവിച്ച്, *ഒന്നിലും ഇല്ലാതെ* = ഉപായത്വേന അംഗീകരിക്കപ്പെടുന്ന യാതൊരു സാധനയിലും ഉറച്ചുനിൽക്കാതെ (ഒന്നിനെ ഗ്രഹിച്ച് അതുപോരെന്നു തോന്നി അതിനെ വിട്ട് മറ്റൊന്നും അതുപോലെ വേറൊന്നും എന്ന മട്ടിൽ ചിത്തസ്ഥൈര്യമില്ലാതെ). *അതിവാദം കൊണ്ട്* = ശാസ്ത്രത്തിനും ഗുരുവാക്യത്തിനും പരമമായ പ്രാമാണ്യമുണ്ടെന്നുള്ള ശ്രദ്ധയെ ഉല്ലംഘിച്ച് മേൽക്കുമേൽ ഹേതുവാദങ്ങൾ നടത്തി *ഒഴിഞ്ഞു പോകുന്നു*= എങ്ങുമെങ്ങും എത്താതെ അവിടുത്തോട് യാതൊരു വേഴ്ചയും ഇല്ലാതെ മാറിമാറി പോകുന്നു. അങ്ങനെയുള്ള ദുസ്ഥിതി എനിക്ക് ഒരിക്കലും വരുന്നതല്ല. ഞാൻ അവിടുത്തെ അനന്യശരണനായി മുറുകെപ്പിടിച്ചിരിക്കുന്നു.

24

പോകും മണ്ണോടു തീ നീ-
രോഹരിപോലെ മരുത്തിനൊടു വെളിയും
നാകമൊടൊരു നരകം പോ-
യേകമതായ് ഹാ! വിഴുങ്ങിയടിയനെ നീ!

*മണ്ണോട് തീ*= മണ്ണിനോട് കൂടി തീ. (ഇവിടെ മണ്ണ് എന്നത് പഞ്ചഭൂതങ്ങളിൽ പൃഥ്വിയെ നിർദ്ദേശിക്കുന്നു. അതുപോലെ തീയെന്നത് തേജസ്സിനെ നിർദ്ദേശിക്കുന്നു, പൃഥ്വിയും തേജസ്സും എന്നർത്ഥം) നീര് അതായത് വെള്ളം (ഇത് അപ്പിനെ നിർദ്ദേശിക്കുന്നു അപ്പും എന്ന് സമുച്ചയം ചേർത്തുകൊള്ളണം. *ഓഹരിപോലെ* = (പഞ്ചഭൂതങ്ങളിൽ ഓരോന്നിലും മറ്റു ഭൂതങ്ങളുടെ അംശങ്ങൾ യാതൊരു കണക്കനുസരിച്ചാണോ അടങ്ങിയിരിക്കുന്നത്. അതനുസരിച്ച് ഏതേതളവിലാണോ ഭൂതങ്ങളുടെ കൂടികലർപ്പ് അതിനൊത്തവണ്ണം. ഈ ക്രിയാവിശേഷണം മുൻപ് നിർദ്ദേശിച്ച മൂന്നു ഭൂതങ്ങളോടും, മേൽനിർദ്ദേശിക്കാൻ പോകുന്ന രണ്ടുഭൂതങ്ങളോടും യഥായോഗം അന്വയിച്ച് വ്യാഖ്യാനിക്കണം.) *മരുത്തിനൊട് വെളിയും* = (മരുത്തു വായുവിനേയും വെളി ആകാശത്തേയും നിർദ്ദേശിക്കുന്നു. വായുവും ആകാശവും എന്നർത്ഥം). *പോകും*=അധിഷ്ഠാനജ്ഞാനത്തോടു കൂടി ഇല്ലാതാകും. (പഞ്ചഭൂതങ്ങളും പാഞ്ചഭൗതികങ്ങളും ആണല്ലോ ജഗത്ത്. ഉപലക്ഷണമര്യാദയാ ഇന്ദ്രിയങ്ങളും

മനസ്സും അഹങ്കാരവും ബുദ്ധിയും കൂടി ഗ്രഹിക്കപ്പെടണം. ചുരുക്കത്തിൽ ദൃശ്യമായതെല്ലാമെന്നർത്ഥം. ഓരോ വികൃതിയും അതാതിന്റെ പ്രകൃതിയിൽ വിലയം പ്രാപിച്ച് ദൃക്കിൽ നിന്നും ദൃശ്യത്തിന് വേർപെട്ടുള്ള നില ഇല്ലാതാകുന്നതാണ് പദ്യത്തിലെ പൂർവ്വാർദ്ധം കൊണ്ട് പ്രതിപാദിച്ചത്. *നാകമൊട് ഒരു നരകം പോയി ഏകമതായി*= നാകത്തോടു കൂടി നരകം (നാകം സ്വർഗ്ഗം - ഉയർന്നതോതിലുള്ള പുണ്യകർമ്മങ്ങളുടെ ഫലം അനുഭവപ്പെടുന്ന ലോകമാണ് സ്വർഗ്ഗം. നരകം കടുത്ത പാപം ചെയ്തതിന്റെ ഫലം കൊണ്ട് നരന്മാരെ ഏറ്റവും പീഡിപ്പിക്കുന്ന സ്ഥാനം. സ്വർഗ്ഗവും നരകവും എന്നർത്ഥം) പോയിട്ട് ഒന്നുമാത്രമായി ത്തീർന്നു. (സ്വർഗ്ഗനരകങ്ങൾക്ക് കാരണം കർമ്മമാണല്ലോ. കർമ്മത്തിന്റെ കാരണം രാഗദ്വേഷങ്ങളും രാഗദ്വേഷങ്ങൾക്കു കാരണം മിഥ്യാജ്ഞാനവും ആകുന്നു. ആത്മജ്ഞാനം കൊണ്ട് മിഥ്യാജ്ഞാനം നീങ്ങിയാൽ ദോഷങ്ങളും തുടർന്ന് കർമ്മങ്ങളും ഇല്ലാതാകുമല്ലോ. ആ നിലയിൽ സ്വർഗ്ഗനരകങ്ങൾക്ക് പ്രസക്തി ഇല്ലായ്കയാൽ അവയും പൊയ്പ്പോകുമല്ലോ) *ഹാ!* = പാരമാർത്ഥികമായ ഈ നിലയുടെ അനുഭൂതി ആശ്ചര്യം തന്നെ! ഇതാ. *നീ അടിയനെ വിഴുങ്ങി*= പരമേശ്വരനാ യ അവിടന്ന് ബുദ്ധ്യാദികളായ ഉപാധികൾ വേർപെട്ടതോടെ കേവലനായ എന്നേയും അവിടത്തോടും ചേർത്തു അവിടുന്നു തന്നെയാക്കി (ഇതു തന്നെയാണല്ലോ പാരമാർത്ഥികമായ സത്യം.)

25

അടിയൊടു മുടി നടുവറ്റെൻ-
പിടിയിലടങ്ങാതിരുന്നു പല പൊരുളും
വടിവാക്കിക്കൊണ്ടന്ന-
ന്നടിയോടൊന്നിച്ചൊഴിഞ്ഞു വരുമൊന്നേ.

*അടിയൊട് മുടി*= അടിയോടു കൂടി മുടി. അടി ആദിയാകുന്ന അവധിയേയും മുടി അന്തമാകുന്ന അവധിയേയും നിർദ്ദേശിക്കുന്നു. ആദിയും അന്തവും എന്നർത്ഥം. കാലം, ദേശം, അവസ്ഥ എന്നിവ കൊണ്ടാണ്. ഒരു വസ്തു പരിച്ഛിന്നമാകുന്നത്. ഇന്നകാലം മുതൽ ഇന്നകാലം വരെ, ഇന്നദേശം മുതൽ ഇന്നദേശം വരെ, ഒരേ വസ്തുവിൽത്തന്നെ അവയവഭേദകല്പനകൊണ്ട് തുടക്കവും ഒടുക്കവും കുറിക്കാമല്ലോ. ഇങ്ങനെയുള്ളവയിൽ ആദിയും അന്തവുമാകുന്ന അവധികൾ കല്പിക്കപ്പെടാറുണ്ട്. അവധികളുള്ളത് പരിച്ഛിന്നവും അവധികളില്ലാത്തത് അപരിച്ഛിന്നവുമാകുന്നു.) *നടുവ്*= അടിയ്ക്കും മുടിയ്ക്കും ഇടയിലുള്ളത് . അതായത് മദ്ധ്യം. (മധ്യവും എന്ന് സമുച്ചയവും ചേർത്ത് വ്യാഖ്യാനിക്കണം. ആകെ ആദിമധ്യാന്തങ്ങൾ ) *അറ്റ്*= അറ്റതായിട്ട് (ആദിമധ്യാന്തങ്ങൾ ഇല്ലാത്തതായിട്ട്- ഒരു തരത്തിലും പരിച്ഛേദിക്കുവാൻ കഴിയാത്തതാ

യിട്ട്. അതാണല്ലോ പരമേശ്വരനാകുന്ന പാരമാർത്ഥിക വസ്തുവിന്റെ സ്വഭാവം. കഴിഞ്ഞ പദ്യത്തിൽ പറഞ്ഞതുപോലെ ആ പരമപദമാണ് സാധകന് ഇപ്പോൾ അനുഭൂതമായിരിക്കുന്നത്. ഉറക്കമുണർന്നവൻ തന്റെ അപ്പോഴത്തെ നിലയിലിരുന്നുകൊണ്ട് സ്വപ്നദശയിലെ അതാത്വികങ്ങളായ പ്രതിഭാസങ്ങളെ പ്രത്യപേക്ഷണം ചെയ്യുന്നതുപോലെയാണ് എല്ലാം അതെന്ന് ജീവഭാവും അടങ്ങി പരമേശ്വരൈക്യം പ്രാപിച്ചവൻ പിൻതിരിഞ്ഞു നോക്കുന്നത്. *എൻപിടിയിൽ പല പൊരുളും അടങ്ങാതിരുന്നു*= അന്നത്തെ വ്യാവഹാരികദശയിൽ ശാസ്ത്രത്തിലും ശാസ്ത്രാചാര്യന്റെ ഉപദേശത്തിലും കൂടി എനിക്ക് വേണ്ടപോലെ അറിയുവാൻ കഴിയാതെ എത്രയോ തത്ത്വങ്ങൾ ഉണ്ടായിരുന്നുവല്ലോ. അപ്രതിപത്തിയും വിപ്രതിപത്തിയും  അന്യഥാ പ്രതിപത്തിയും അങ്ങനെ പലതും അന്ന് വലച്ചിട്ടുണ്ട്. ഭഗവാന്റെ കരുണ്യത്താൽ അപരോക്ഷാനുഭൂതിയുണ്ടായ എനിക്ക് അതെല്ലാം മാറി. ഇപ്പോൾ എല്ലാം സബദ്ധമായി സംപ്രതിപത്തമായി തീർന്നിരിക്കുന്നു). *അന്നന്ന് വടിവാക്കികൊണ്ട് അടിയോടെ ഒന്നിച്ച് ഒഴിഞ്ഞ് ഒന്നേ വരും*= അവിദ്യാദശയിൽ ഞാൻ ആര്? ഇക്കാണാകുന്നത് ഏതിൽ നിന്നും ഉണ്ടായി എന്നുള്ള ജിജ്ഞാസയോടെ ഗുരുവിനെ സമീപിച്ച് അവിടുത്തെ ബോധനങ്ങൾ മുന്നോട്ട് പോകുംതോറും പ്രാകൃതമായ ദശയിൽനിന്നു ജ്ഞാനത്തിന് ഉത്തരോത്തരം വടിവൊക്കുമാറാക്കിക്കൊണ്ടുവന്ന് അങ്ങനെ ജഗത്തിന്റെ മൂലകാരണമായ മായയോടുകൂടി മായാകാര്യം മുഴുവൻ ഒരേകാലത്തിൽ ഒഴിഞ്ഞുപോയിട്ട്, ഉള്ളതായി തെളിഞ്ഞുവരുന്ന തത്ത്വം ഈ ജഗത്തും ഞാനും എല്ലാം അവിടുന്ന് മാത്രമാണ്.

26
ഒന്നെന്നും രണ്ടെന്നും
നിന്നിവനെന്നും പറഞ്ഞു പതററുതേ
ഇന്നിക്കണ്ടവയെല്ലാം
നിന്നോടൊന്നായ് വരുന്നു കളവല്ലേ.

അല്ലയോ ഭഗവാനേ! *ഒന്നെന്നും രണ്ടെന്നും നിന്നിവനെന്നും പറഞ്ഞ് പതററുതേ!* =(ജീവപരൈക്യം , ജീവപരിഭേദം, ജീവൻ സേവകനെന്നും പരൻ സേവ്യനെന്നും ഉള്ള നിലയിൽ ജീവൻ പരനോട് ബന്ധപ്പെട്ടവനാണ് എന്നിങ്ങനെ വിഭിന്നങ്ങളായ വാദങ്ങൾ ഉണ്ട്. അവയിൽ ഏതാണ് സ്വീകാര്യമായത്, സ്വീകാര്യങ്ങളല്ലാത്തതേവ എന്ന് തീരുമാനം ചെയ്യുവാൻ കഴിയാത്തവൻ സംശയാകുലനായിത്തീരുന്നു. സംശയം പ്രവർത്തിയ്ക്കും നിവൃത്തിയ്ക്കും പ്രതിബന്ധകമാകുന്നു) ഞാനും അവിടുന്നും ഒരേ തത്ത്വമാണെന്നും , ഞാനും അവിടുന്നും വേർപെട്ട രണ്ടു തത്ത്വങ്ങളാണെന്നും സ്വാമിയായ അവിടത്തോട് ഭൃത്യ

നെന്ന നിലയിൽ ബന്ധപ്പെട്ടവനാണ് ഈയുള്ളവനെന്നും മാറിമാറി ഞാൻ അവിടുത്തോട് പറഞ്ഞുകൊണ്ട് അസ്ഥിരഭാവം വഹിക്കുന്നത് മേലാൽ വേണ്ടതായിട്ടില്ല. പതറേണ്ടതായിട്ടില്ലാത്തതെന്തുകൊണ്ടാണെന്ന് ഉത്തരാർദ്ധത്തിൽ ശപഥം ചെയ്യുന്നു: അല്ലയോ ഭഗവാനേ! *ഇന്ന് ഈ കണ്ടവ എല്ലാം നിന്നോട് ഒന്നായി വരുന്നു* (ഇത്) *കളവല്ലേ* = അവിടുത്തെ അനുഗ്രഹത്താൽ ഇപ്പോൾ ഏതെല്ലാമാണോ ദൃശ്യങ്ങളെന്ന നിലയിൽ അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നത്. അങ്ങനെയുള്ളവ മുഴുവൻ (ശബ്ദാദികളായ വിഷയങ്ങൾ . വിഷയങ്ങളെ ഗോചരീകരിച്ചുകൊണ്ടിരിക്കുന്ന ശ്രോതാദികളായ ഇന്ദ്രിയങ്ങൾ, ഇന്ദ്രിയങ്ങളെ ഗോചരീകരിച്ചുകൊണ്ടിരിക്കുന്ന മനസ്സ്, മനസ്സിനെ ഗോചരീകരിച്ചുകൊണ്ടിരിക്കുന്ന ഞാൻ എന്നിവയെല്ലാം) അവിടുത്തോട് ഒരേകാലത്തിൽ ഒത്തുകൂടി അവിടുന്നാകുന്ന പാരമാർത്ഥിക തത്ത്വത്തിൽ ലയിക്കുന്നതായി അനുഭവപ്പെടുന്നു. (സകലമിദമഹഞ്ച വാസുദേവ' സകലമായ ഇതും ഞാനും വാസുദേവനാണ്. വാസുദേവഃ സർവം' - വാസുദേവനാണ് എല്ലാം. 'സർവ്വം ഖല്വിദം ബ്രഹ്മഃ'- ഇതെല്ലാം ബ്രഹ്മമാകുന്നുവല്ലോ. സാക്ഷാത്കാരദശയിൽ ഞാനെന്നതുൾപ്പെടെ എല്ലാം ദൃശ്യമാണെന്നും പരമേശ്വരനാണ് വാസ്തവത്തിൽ ദൃക്കെന്നും ദൃക്കിൽ ദൃശ്യങ്ങളെല്ലാം അടങ്ങുന്നുവെന്നും ഉള്ള അനുഭൂതി കൈവരുമല്ലോ. വരുന്നു എന്നുള്ള വർത്തമാനകാലം പാരമാർത്ഥികമായ ആ അനുഭവം അപരോക്ഷമായിത്തീരുന്നതിന്റെ സൂചകമാണ്) ഇത് പ്രാതിഭാസികമായ സത്യംപോലെയോ വ്യാവഹാരികമായ സത്യംപോലെയോ ഉത്തരകാലത്തിൽ പ്രമാണാന്തരത്താൽ ബാധിക്കപ്പെടാവുന്ന മിഥ്യാനുഭൂതിപോലെ കളവല്ല തന്നെ - ഇത് പാരമാർത്ഥികമായ സത്യമാണ്.

27

അല്ലെന്നും പകലെന്നും
ചൊല്ലും പൊരുളും കടന്ന സുന്ദരമേ!
കൊല്ലെന്നോടുയിരേക്കൊ-
ണ്ടല്ലേ നീ കൈവിലയ്ക്കുതാനയ്യോ!

*അല്ലെന്നും പകലെന്നും* = (അല്ല്- രാത്രി കാലം സൂര്യന്റെ ഗതിയെ ആശ്രയിച്ചാണല്ലോ സാമാന്യമായി വ്യവഹരിക്കപ്പെടുന്നത്. സൂര്യന്റെ ഉദയം മുതൽ അസ്തമയം വരെയുള്ളത് പകലും അസ്തമയം മുതൽ ഉദയം വരെയുള്ളത് രാത്രിയും ആണെന്ന് പറയപ്പെടുന്നു. ഉപലക്ഷണമര്യാദയാ നിമേഷം മുതൽ പരാർദ്ധം വരെ ചെറുതോ വലുതോ ആയ ഏതും ഇവിടെ ഗ്രഹിക്കപ്പെടണം. ചുരുക്കത്തിൽ കാലം എന്ന തത്ത്വം രാത്രിയെന്നും പക്കലെന്നും മറ്റുമുള്ള വ്യവഹാരത്തിന് ആസ്പദമായുള്ള കാലത്തേയും) *ചൊല്ലും പൊരുളും* = (ചൊല്ല് എന്നത് അർത്ഥത്തിന്റെ

വാചകമായ ശബ്ദത്തേയും പൊരുൾ എന്നത് ശബ്ദത്താൽ വാച്യമായ അർത്ഥത്തേയും കുറിക്കുന്നു. ശബ്ദവും അർത്ഥവും സുസുബദ്ധങ്ങളാണ്. ശബ്ദാർത്ഥങ്ങൾ വ്യവഹാരദശയെ മാത്രമേ അഭിവ്യാപിക്കുന്നുള്ളു. പാരമാർത്ഥികമായ സത്യം വാചകമായ ശബ്ദമോ വാച്യമായ അർത്ഥമോ അല്ല. വാചകമെന്നും വാച്യമെന്നും ഉള്ള നിലയേയും *കടന്ന സുന്ദരമേ!* = കടന്നു വർത്തിക്കുന്ന സുന്ദരമായുള്ളവനേ! (നിലിമ്പനായകമേ! എന്നു പ്രയോഗിച്ചതുപോലെ ഇവിടെ പരമേശ്വരനെ 'സുന്ദരമേ' എന്ന് അഭിസംബോധനം ചെയ്തതാണ്. സുന്ദരപദം പരമേശ്വരപര്യായമാണല്ലോ. ഗുരുദേവൻ തന്നെ സുന്ദരേശ്വരനാമത്തിൽ ഒരു പ്രതിഷ്ഠ നടത്തിയിട്ടുണ്ട്. കാലമാകുന്ന അവധികൊണ്ട് പരിച്ഛേദ്യനല്ലാത്തവനും വാച്യവാചകഭാവം പുലർത്തുന്ന ശബ്ദാർത്ഥ വ്യവഹാരത്തിന് വിഷയമല്ലാത്തവനും ആണ് സുന്ദരേശ്വരമൂർത്തിയാകുന്ന ഭഗവാനെന്നതുകൊണ്ട് പാരമാർത്ഥികസത്യമായ ബ്രഹ്മം തന്നെയാണ് ലക്ഷീകരിക്കപ്പെട്ടിരിക്കുന്നത്.) *കൊല്ല്* = അവിടുന്ന് കൊല്ലുമാറാകണം. (കാലമാകുന്ന ശക്തിയെ ആശ്രയിച്ചാണ് ജന്മാദികളായ ആറുവികാരങ്ങൾ ജായതേ, അസ്തി,വർദ്ധതേ, വിപരിണമതേ, അപക്ഷീയതേ നശ്യതി ഇവയാണ് ഷഡ് വികാരങ്ങൾ. ഇവ കാലത്തിനു വിധേയങ്ങളാണല്ലോ. രാപ്പകലുകളാണ് കാലത്തിന്റെ രണ്ടു പ്രകടരൂപങ്ങൾ കാലത്തിന്റെ രണ്ടുപ്രകടരൂപങ്ങൾ. ഇവിടെ കൊല്ലണമെന്നു പറഞ്ഞത് വ്യവഹാരത്തിന് ആധാരമായ കാലത്തെ സംഹരിച്ച് തനിക്ക് ഭഗവാനോടുള്ള ഐക്യം തികച്ചും നിറവേറ്റുവാനാണ്. അതുപോലെ തന്നെ വ്യവഹാരത്തിന് ആശ്രയമായുള്ള വാഗർത്ഥങ്ങളേയും ഭഗവാൻ സംഹരിക്കണം. കാലത്തിനും ശബ്ദാർത്ഥരൂപമായ വ്യവഹാരത്തിന് ആശ്രയമായുള്ള വാഗാർത്ഥങ്ങളേയും ഭഗവാൻ സംഹരിക്കണം. കാലത്തിനും ശബ്ദാർത്ഥരൂപമായയ വ്യവഹാരത്തിനും അതീതമായുള്ള ഭഗവാന്റെ നിലതന്നെ സാധകൻ പ്രാപിക്കുമാറാകണമെന്നുള്ള തീവ്രമായ മുമുക്ഷത്വമാണ് ഇവിടെ വ്യക്തമാക്കുന്നത്.) *നീ കൈ വിലയ്ക്കു താൻ ഉയിരെ* = (ഉയിരിനെ എന്നതിന്റെ സങ്കുചിത രൂപം) *എന്നോട് കൊണ്ടാ അല്ലേ* =(കൊണ്ടുവല്ലേ എന്നതിന്റെ സങ്കുചിതരൂപമാണ് കൊണ്ടല്ലേ എന്നത്- അവിടുന്ന് കൈ വിലയ്ക്കു തന്നെ (വസ്തുവും മറ്റും കൈമാറ്റം ചെയ്യുന്നതിൽ ഉടനടി ഇടപാടു തീർത്ത് പരകീയമായിതനെ സ്വകീയമാക്കുന്ന ഏർപ്പാടിനെയാണ് കൈവിലക്കു വാങ്ങി എന്നു പറയാറുള്ളത്.) ഉയിരിനെ അതായത് എന്റെ ജീവഭാവത്തെ എന്നിൽ നിന്നും കൊള്ളുക ഉണ്ടായി (വാങ്ങി തന്നോടു ചേർത്തു) (ഞാൻ അവിടുത്തെ അനുഗ്രഹത്താൽ ജീവഭാവം ഇല്ലാതാക്കപ്പെട്ട് ഘടാകാശം മഹാകാശത്തിലെന്ന പോലെ വിലയം പ്രാപിച്ചിരിക്കുന്നു. ഇപ്പോൾ ഞാൻ ഇല്ല. അവിടുന്ന് മാത്രമേ ഉള്ളൂ. ഇതുതന്നെയല്ലേ ഇപ്പോൾ ഉണ്ടായിരിക്കുന്നത്. *അയ്യോ!*= (ആശ്ചര്യദ്യോതകമാണ് ഇവിടെ ഈ നിപാ

തം) മിഥ്യാരൂപമായ അന്നത്തെ നിലയിൽ നിന്നും ഇന്നത്തെ നില ആശ്ച ര്യാവഹം തന്നെ! (താൻ ഉറക്കത്തിൽ അനുഭവിച്ചതായുള്ള സ്വപ്നദ ശയ്ക്കും പ്രബോധം പ്രാപിച്ചുള്ള ദശയ്ക്കും ഉള്ള ബന്ധം വിസ്മയ നീയമാണല്ലോ. സ്വപ്നത്തിൽ കണ്ടതെല്ലാം ഉണർന്ന് വന്ന് താനായി അനുഭവപ്പെടുന്നതുപോലെയാണ് തന്റെ ഭഗവദ് രൂപതാവാപ്തിയെന്ന് സാധകൻ വിസ്മയംകൊള്ളുന്നു.)

28
അയ്യോ! നീയെന്നുള്ളും
പൊയ്യേ! പുറവും പൊതിഞ്ഞുപോകുന്നു;
മെയ്യാറാനായ് വന്നേൻ,
കൈയേന്തിക്കൊണ്ടൊഴിഞ്ഞു പോകുന്നു.

*അയ്യോ !* = (അയ്യോ എന്ന നിപാതം സാധാരണയായി ദുഃഖദ്യോത കമാണ്. എന്നാൽ ഇവിടെ ആശ്ചര്യദ്യോതകമായി ഗ്രഹിക്കേണ്ടിയിരി ക്കുന്നു.) ഇത് ആശ്ചര്യാവഹമായ അനുഭവമായിരിക്കുന്നു. ല്ലയോ ഭഗ വാനേ! നീ- അവിടുന്ന്. *എന്നുള്ള*= എന്റെ അകവും (ഇവിടെ ഉള്ള് എന്നതുകൊണ്ട് വിവക്ഷിച്ചിരിക്കുന്നത്. അന്തഃകരണവും ശ്രോതാദി കളായ ജ്ഞാനേന്ദ്രിയങ്ങളും വാഗാദികളായ കർമ്മേന്ദ്രിയങ്ങളും ആയി രിക്കണം) *പൊയ്യേ!*= (ഇത് ഒരു ഗർഭവാക്യമായി വ്യാഖ്യാനിക്കണം) - ഇത് പൊയ് തന്നെയാണ് അതായത് അവിശ്വസനീയമാകയാൽ അസ ത്യമായിതന്നെ തോന്നിപ്പോകുന്നു.- *പുറവും* = വെളിയും (ഇവിടെ പുറം എന്നതു കൊണ്ട് വിവക്ഷിച്ചിട്ടുള്ളത് ശരീരത്തെ ആയിരിക്കണം. എന്റെ ഉള്ളും പുറവും അതായത് ശരീരേന്ദ്രിയ മനസ്സുകളിൽ എന്റേത് എന്നുള്ള മിഥ്യാബോധമാണല്ലോ ഭഗവാനിൽ നിന്നും എന്നെ വേർതി രിച്ചിരുന്ന ഉപാധികൾ. അങ്ങനെയുള്ള ഉപാധികളൊക്കെയും). *പൊതി ഞ്ഞുപോകുന്നു* = ഇതാ പൊടുന്നനവേ വ്യാപിക്കുമാറാകുന്നു (ഘടാ കാശത്തെ മഹാകാശത്തിൽ നിന്ന് വേർപെടുത്തിയിരുന്നത് ഘടത്തിന്റെ അകവും പുറവുമാകുന്ന ഉപാധികളാണല്ലോ. കല്പനാമാത്രങ്ങളായ ആ ഉപാധികൾ മഹാകാശത്താൽ അഭിവ്യാപ്തങ്ങളാണെന്നുള്ള അനു ഭവത്തോടു കൂടി ഘടത്തിന്റെ ഭിന്നഭാവം നഷ്ടമാകുമല്ലോ. അങ്ങനെ ഇതാ ഞാൻ ഭഗവാൻ തന്നെ ആയിത്തീർന്നിരിക്കുന്നു) ഭഗവാൻ തന്റെ അകവും പുറവും വ്യാപിച്ചതോടു കൂടി തനിക്ക് ഉണ്ടായ ബന്ധവിമു ക്തിയെ സാധകൻ അനുഭവരസത്തോടെ പ്രതിപാദിക്കുന്നു. *മെയ്യാറാ നായി വന്ന എൻ കൈയ് ഏന്തിക്കൊണ്ട് ഒഴിഞ്ഞു പോകുന്നു*= (മെയ് ആറാം എന്ന് ആയി എന്നതിന്റെ സങ്കുചിതരൂപമാണ് മെയ്യാറനായി എന്നുള്ളത്) അല്ലയോ ! ഭഗവാനേ എന്റെ മെയ്യ് (ഉടൽ) ആറുവാൻ ഇടയുണ്ട് എന്നുകരുതി അവിടുത്തെ ശരണം പ്രാപിച്ച എന്റെ കൈയ്

പിടിച്ചുകൊണ്ട് എന്റെ എല്ലാ ബന്ധങ്ങളും ഒഴിഞ്ഞുപോകുമാറ് അവിടുന്ന് അനുഗ്രഹിച്ചിരിക്കുന്നു. (ആധ്യാത്മികം , ആധിഭൗതികം , ആധിദൈവികം എന്നീ ദുഃഖത്രയമാണല്ലോ അവിവേകദശയിൽ സാധകനെ തപിപ്പിച്ചിരുന്നത്. അ താപം ശമിപ്പിക്കുക എന്നതായിരുന്നു ഭഗവാനെ ശരണം പ്രാപിച്ച സാധകന്റെ ഉദ്ദേശ്യം. എന്നാൽ ഭഗവാന്റെ തൃക്കൈയ് തനിക്ക് അവലംബമായതോടു കൂടി താപഹേതുക്കളായിരുന്ന ദുഃഖങ്ങൾ മാത്രമല്ല തന്നെ ഭഗവാനിൽ നിന്നും വേർപെടുത്തുന്ന അജ്ഞാനകൃതങ്ങളായ എല്ലാ ബന്ധങ്ങളും അതോടു കൂടി ഭേദബുദ്ധി തന്നെയും താനേ പോയി ഭഗവദ് താദാത്മ്യ തന്നെ അനുഭവമായിരിക്കുന്നുവെന്നാണ് ഇവിടെ ആശ്വാസവും സന്തോഷവും സൂചിപ്പിക്കുന്ന നിലയിൽ പ്രസ്താവിച്ചിരിക്കുന്നത്.)

29

കുന്നും മലയുമിതെല്ലാ-
മൊന്നൊന്നായ് പൊന്നടിക്കു കൂട്ടാക്കി
നിന്നപ്പോളടിയോടെൻ-
പൊന്നിൻകൊടികൊണ്ടമഴ്ന്നതെന്തയ്യോ!

*കുന്നും മലയും ഇത് എല്ലാം ഒന്നൊന്നായി പൊന്നടിക്ക് കൂട്ടാക്കി നിന്നപ്പോൾ* = കുന്നുകൾ ,മലകൾ, പുഴ, കടൽ എന്നിങ്ങനെ ഇന്ദ്രിയഗോചരങ്ങളായി ഇതാ ഇവിടെ കണ്ടിരുന്നതെല്ലാം ഓരോന്നായിട്ട് അവിടുത്തെ പൊന്നടിക്ക് (ഇവിടെ 'പൊൻ' എന്നുള്ള ശുദ്ധഭേദകം ഭഗവാന്റെ തൃപ്പാദങ്ങളുടെ കാന്തിപ്രചുരിമയേയും ദിവ്യതയേയും ദ്യോതിപ്പിക്കുന്നു. ) കൂട്ടാക്കിയിട്ട് (അവിടുന്ന് എല്ലാറ്റിനേയും തന്റെ പൊന്നടികളോട് കൂടിചേരുമാറാക്കി) സർവാശ്രയമായി നില്കുമാറായപ്പോൾ (വ്യവഹാരദശയിൽഭിന്നഭിന്നങ്ങളായിരുന്ന കാര്യങ്ങളോരോന്നും കാരണമായുള്ള യാഥാർത്ഥ്യത്തിൽ ലയിക്കുമ്പോൾ നാമരൂപാദികളോടുള്ള നിലയാണല്ലോ വീണ്ടെടുക്കുന്നത്. ഭഗവാന്റെ അനുഗ്രഹം കൊണ്ട് ഭൂതങ്ങളും ഭൗതികങ്ങളുമാകുന്ന പ്രപഞ്ചം ഭഗവാന്റെ തൃപ്പാദത്തിന് വിലയം പ്രാപിച്ചതായി തീരുന്നു. അങ്ങനെയുള്ള ആ അവസ്ഥയിൽ) *അടിയോടെ എൻ പൊന്നിൻകൊടി കൊണ്ട് അമഴ്നു* (ഇത്) *എന്ത് അയ്യോ!* = അടിയോടു കൂടി (ഭഗവാന്റെ ശക്തിയാകുന്ന മായ പ്രപഞ്ചമാകുന്ന കാര്യത്തിന് കാരണമായതു കൊണ്ട് പ്രപഞ്ചത്തോടു കൂടി മായയും ഭഗവാനോട് അഭേദം പ്രാപിക്കേണ്ടതായിരിക്കുന്നു. അവിദ്യ അല്ലെങ്കിൽ അജ്ഞാനം ആണ് ജീവനോട് ചേർന്നു നിൽക്കുന്നത്. മായയും അവിദ്യയും ശക്തിസ്വരൂപങ്ങളാണെങ്കിലും അവ യഥാക്രമം ഈശ്വരന് വിധേയയും ജീവന് അവിധേയയും ആകുന്നുവെന്ന് പറയപ്പെട്ടിരിക്കുന്നു) എന്റെ പൊന്നിൻ കൊടി (ഇവിടെ പൊന്നിൻകൊടി എന്ന് സാധകൻ

നിർദ്ദേശിക്കുന്നത് ഭഗവാനെത്തന്നെയാണ്. ഭഗവാനെ പൊന്നിൻ കൊടിയായി- സുവർണ്ണലതയായി അധ്യവസായം ചെയ്തിരിക്കുന്നത്. അവിടുത്തെ കാന്തിപ്രപൂരവും അഭീഷ്ടപ്രദത്വവും സൂചിപ്പിക്കുവാനാണ് ) *കൊണ്ട്* =(കൊള്ളുക- സ്വീകരിക്കുക എന്ന ക്രിയയുടെ മുൻവിനച്ചമാണ് കൊണ്ട് എന്നത് ) കൊണ്ടിട് അതായത് തന്നിൽ അന്തർഭവിപ്പിച്ചിട്ട് , അമഴനും (അമഴുക എന്നതിന് മുങ്ങുക എന്നാണർത്ഥം. താനും പ്രപഞ്ചവും ഭഗവാങ്കൽ അമഴ്ന്ന് അഭേദം പ്രാപിച്ചുള്ള പാരമാർത്ഥിക ദശയുടെ അനുഭൂതിയാണ് ഇവിടെ പ്രതിപാദിതമായിരിക്കുന്നത്) ഈ നില ഇത്തരത്തിലുള്ളതാണെന്ന് വിചാരിക്കുവാനോ പറയുവാനോ സാധ്യമാകുന്നില്ല. ആകപ്പാടെ ആശ്ചര്യമായിരിക്കുന്നു.

30

എന്തയ്യോ! നീയെന്നും
ചിന്തയ്ക്കണയുന്നൊഴിഞ്ഞ ചിൻമയമേ!
വെന്തറ്റീടുമഹന്ത-
യ്ക്കന്തിപ്പിറയേയണിഞ്ഞ കോമളമേ!

*എന്തയ്യോ!*= ഇത് എന്താണ്? ആശ്ചര്യം തന്നെ! *നീയെന്നും ചിന്തയ്ക്ക് അണയുന്ന ചിന്മയമേ !* = നീ എന്നുള്ള വിചാരത്തിൽ വിഷയമാകുന്ന ശുദ്ധമായ ചിദ്സ്വരൂപമായുള്ളോവേ! (തുടക്കത്തിൽ ഞാനും നീയും ഉണ്ടായിരുന്നു) ക്രമത്തിൽ അവിടുത്തേ എന്നോടു ചേർത്ത് എന്റെ നാഥനായി കരുതുവാൻ ഇടവന്നു. തുടർന്ന് എന്നെ അവിടത്തോട് ചേർത്ത് ഞാൻ അവിടുത്തെ ദാസനാണെന്ന് ധരിച്ചു. ഇപ്പോഴിതാ എല്ലാ ഭേദങ്ങളും അകന്ന് ഞാൻ നിന്നിൽ ലയിച്ച് നീ തന്നെ ആയിത്തീർന്നിരിക്കുന്നു. ഒഴിഞ്ഞ ചിന്മയം എന്നതുകൊണ്ട് ജഡമായത് വേർപെട്ട നിലയിലോ ചിദ്സ്വരൂപമായ തന്നോടു കലർന്നോ അവശേഷിക്കാറുള്ള കേവല ചിദ്രൂപത നിർദ്ദിഷ്ടമായിരിക്കുന്നു. ബുദ്ധി മുതൽ സ്ഥാവരം വരെ എല്ലാം ജഡമെന്നും ആത്മാവ് ചിത്തെന്നും വേർപെട്ടും ബുദ്ധ്യാതികളോടു കൂടി ആത്മാവ് കലർന്നും ഉള്ള അജ്ഞാനദശ പോയിട്ട് ജഡത്തിന് വ്യാവഹാരികമായ സത്തയല്ലാതെ ആത്മാവാകുന്ന ചിത്തിൽ നിന്നും വ്യതിരിക്തമായ നില മൂന്നുകാലത്തിലുമില്ലെന്നുള്ള ജ്ഞാനദശയിൽ ആത്മാവ് ജഡമൊഴിഞ്ഞ ചിന്മയമാണല്ലോ. അങ്ങനെ ജീവപരഭേദവും ചിജ്ജഡഭേദവും പാടെ അകന്നുള്ള ശുദ്ധജ്ഞാനസ്വരൂപമായ ആ അദ്വിതീയതത്ത്വമായിട്ടാണ് ഇവിടെ സംബോധനം ചെയ്തിരിക്കുന്നത്. ) *വെന്തവറ്റീടു മഹന്തയ്ക്ക് അന്തിപിറയെ അണിഞ്ഞ കോമളമേ!* = (അന്തിപ്പിറയേ അണിഞ്ഞ എന്നിടത്ത് ദീർഘാന്തമായ രൂപം വൃത്താനുസാരിയാണ്. എ, ഏ- എന്നിങ്ങനെ രണ്ടും പ്രതിഗ്രാഹിക പ്രത്യങ്ങൾ തന്നെ)- വെന്തറ്റീടുന്ന അഹ

ന്തയ്ക്ക് (അഹന്ത- ഞാൻ കർത്താവാണ് ഞാൻ ഭോക്താവാണ് എന്നുള്ള ഭാവം ഉണ്ടാകുവാൻ കാരണം അവിദ്യയാണ്. ജീവപരൈക്യമാകുന്ന വിദ്യ ഉണ്ടാകുന്നതോടു കൂടി അവിദ്യയും തന്മൂലകമായ അഹന്തയും വറുത്ത വിത്തുപോലെ നിസ്സാരമായിത്തീരുന്നു അങ്ങനെ വെന്തുവെന്ത് മേലിൽ രാഗാദികൾ ജനിക്കാത്തവണ്ണം അജ്ഞാനത്തിന്റെ കുരുക്കുകളെല്ലാം അറ്ററ്റ് നഷ്ടപ്രായമായിക്കൊണ്ടിരിക്കുന്ന ഈയുള്ളവന്റെ സ്വത്വത്തിന് (ഗോവിനെ ഗോവെന്നു പറയുന്നത് ദോഹനശക്തിയെ ആധാരാമാക്കിയാണല്ലോ. ദോഹനശക്തിയില്ലാത്ത ഗോവ് അഗോവ് തന്നെ. അതുപോലെ കർത്തൃത്വത്തേയും ഭോക്ത്തൃത്വത്തേയും ആധാരമാക്കിയാണ് ഞാൻ എന്നുള്ള ജീവഭാവം നിലനിൽക്കുന്നത്. വെന്തറ്റുകൊണ്ടിരിക്കുന്ന അഹന്ത ശരീരപാതത്തോടു കൂടി നിശ്ശേഷം ഇല്ലാതാകും. അങ്ങനെ അകർത്തൃത്വവും അഭോക്ത്തൃത്വവും അറിഞ്ഞ് അത്യല്പമായ സത്ത്വവും പൂർണ്ണപ്രായമായ ഭഗവദ് പരത്വവും പുലർത്തുന്നു ഈയുള്ളവനെ സംബന്ധിച്ചിടത്തോളം) വെളുത്തപക്ഷത്തിലെ പ്രഥമയിൽ സായം സന്ധ്യാവേളയിൽ കാണപ്പെടുന്ന ചന്ദ്രക്കലയെ തിരുമുടിയിൽ അലങ്കാരമായി ധരിച്ച അല്ലയോ കോമളമായുള്ളോവേ! (മുൻപൊരു പദ്യത്തിൽ സുന്ദരമേ! എന്നു പ്രയോഗിച്ചത് പോലെ ഇവിടെ കോമളമേ എന്ന് പരമേശ്വരനെ അഭിസംബോധനം ചെയ്തിരിക്കുകയാണ്. കോമളത്വം എന്നത് തൊട്ടുനോക്കി അറിയാവുന്ന ഗുണവിശേഷമാണെങ്കിലും കണ്ടോ കേട്ടോ മറ്റോ അറിയാവുന്നവയിലും ആരോപിക്കാറുണ്ട്. അതിനുമപ്പുറം കരുണാമസൃണമായ ഹൃദയമുള്ളവരെ കോമളഹൃദയരെന്നു പറയാറുണ്ട്. ഇവിടെ ഭഗവാന് തന്നെക്കുറിച്ചുള്ള വിചാരവും വാക്കും പ്രവൃത്തിയും എന്നുതന്നെയല്ല എല്ലാം തന്നെയും കോമളത്വമുള്ളതാണെന്ന് അനുഭവിച്ചറിയുന്ന സാധകൻ അവിടുത്തെ കോമളമേ എന്ന് ഭാവസാന്ദ്രതയോടെ വിളിച്ചിരിക്കുന്നതായി കരുതണം. എല്ലാം ഭഗന്മയമായി കാണുന്ന സാധകൻ അജ്ഞാനം നിശ്ശേഷം നിശ്ശേഷം അകന്നുകൊണ്ടിരിക്കുന്ന തന്റെ ഭാവനയിൽ തെളിച്ചുപറഞ്ഞാൽ അനുഭൂതിയുടെ പരമകാഷ്ഠയിൽ ചന്ദ്രകലാധരനായ ആ കാരുണ്യമൂർത്തിയെ കീർത്തനം ചെയ്തുകൊണ്ടു തന്നെ പ്രാണധാരണം ചെയ്യുന്നതായി പ്രസ്താവിച്ചുകൊണ്ട് കൃതിയെ പരിസമാപിക്കുന്നു.)

അനുഭൂതി ദശകം ,പ്രപഞ്ച ശുദ്ധിദശകം , പരമശിവചിന്താദശകം എന്നിവയെ തുടർന്നാണല്ലോ സ്വാനുഭവഗീതി എന്ന കൃതി നിബദ്ധമായിരിക്കുന്നത്. എല്ലാം കൂടി ഒരേ കൃതി ആയിരുന്നാൽ തന്നെയും സ്വാനുഭൂതിഗീതിക്ക് പ്രതിപാദ്യത്തിലും പ്രതിപാദനത്തിലും സുവ്യക്തമായ വൈശിഷ്ട്യം ഉണ്ട്. ഭഗവാനെ വീണ്ടും വീണ്ടും തന്നെ സർവഥാ അനുഗ്രഹിക്കുന്ന ഔദാര്യത്തിന്റെ മൂർത്തിമത് ഭാവമായി വാഴ്ത്തു

കയും അതൊടൊപ്പം ഭേദബുദ്ധികൊണ്ടുള്ള തന്റെ എല്ലാ അല്ലലുകളും അകന്നകന്ന് ആനന്ദം കരകവിയുമാറ് തള്ളിതള്ളിവരുന്നതായുള്ള അനുഭൂതിയുടെ തലങ്ങളെ മതിവരാതെ പ്രകടിപ്പിക്കുവാൻ സ്വയം പ്രേരിതനാകുന്നതിനെ സുമധുരമായ മട്ടിൽ ആവിഷ്കരിക്കുകയും ചെയ്യുന്ന സ്വാനുഭവഗീതി എന്ന ഈ അന്ത്യഭാഗം പ്രയോഗസാരള്യം കൊണ്ടും ഭാവഗംഭീര്യം കൊണ്ടും ആദ്ധ്യാത്മിക സമ്പത്തികൊണ്ടും സാഹിത്യസൗഷ്ഠവവും താത്ത്വിക ചിന്താവൈഭ്യവും സർവോപരി ദാർശനികസത്യതയും സമാവഹിക്കുന്ന നിലയിൽ ആദരപൂർവ്വമായ പരിഗണന അർഹിക്കുന്നു. പദ്യങ്ങളുടെ പരാവർത്തനമോ വ്യാഖ്യാനമോ നിരൂപണമോ നിർവഹിക്കുക എന്നത് ഈ കൃതിയുടെ വിഷയത്തിൽ അസാധ്യമെന്നുതന്നെ സമ്മതിക്കേണ്ടിയിരിക്കുന്നു. എന്നാലും മേൽക്കുമേൽ അവധാനപൂർവ്വം ചൊല്ലുകയും കഴിവുള്ളിടത്തോളം ആർത്ഥികമായും ആശയപരമായും താത്ത്വികമായും ഒറ്റയ്ക്കോ കൂട്ടുചേർന്നോ ചിന്തിക്കുകയും ചെയ്യുന്നത് യഥാർത്ഥ ലക്ഷ്യത്തിലേക്ക് നയിക്കാവുന്ന സാധനാപരിശീലനമായി അംഗീകരിക്കുന്നത് ആശാസ്യം തന്നെയാണ്.

# സദാചാരം

ശ്രീനാരായണഗുരുദേവന്റെ ഉപദേശവും നിർദ്ദേശവും അനുസരിച്ച് ആത്മാനന്ദസ്വാമികളാൽ സംസ്കൃതഭാഷയിൽ വിരചിതമായ ശ്രീനാരായണധർമ്മം (ശ്രീനാരായണസ്മൃതി) സുപ്രസിദ്ധമാണല്ലോ. ഗുരുദേവൻ തന്നെ നേരിട്ട് അരുളിച്ചെയ്തിട്ടുള്ള സദാചാരം എന്ന ഭാഷാകൃതി സുപ്രധാനങ്ങളായ ചില വിധിനിഷേധങ്ങളെ ലളിതമെങ്കിലും ശക്തമായ ഭാഷയിൽ അവതരിപ്പിച്ചിരിക്കുന്നു. സത്തുക്കളുടെ ആചാരമാണ് സദാചാരം. എത്ര തന്നെ പ്രതികൂലമായ അവസ്ഥയിൽ പോലും ധർമ്മം പുലർത്തുന്നവരും അധർമ്മത്തിന് കീഴ്പ്പെടാത്തവരും ആണ് സത്തുക്കൾ. അവർ പരമ്പരയാ നീക്കുപോക്കില്ലാതെ ആദരിക്കുകയും അനുഷ്ഠിക്കുകയും ചെയ്തുപോന്നിട്ടുള്ളതാണ് സദാചാരം. 'ആചാരഃ പ്രഥമോ ധർമ്മഃ' (ഒന്നാമതായുള്ള ധർമ്മമാണ് ആചാരം) എന്നുള്ള വചനം പ്രസിദ്ധമാണല്ലോ. ഈ കൃതിയിലൂടെ ഗുരുദേവൻ നമുക്ക് നൽകുന്ന ആചാരപരമായ ഉദ്ബോധനം വേണ്ടപോലെ അറിഞ്ഞ് നമ്മുടെ സങ്കൽപ്പത്തിലും പ്രവർത്തനത്തിലും അനുസരിച്ച് ജന്മസാഫല്യം നേടുവാൻ ഗുരുദേവൻ തന്നെ നമുക്ക് ശക്തി നൽകുമാറാകട്ടെ.

ഉപകാരം മറക്കരുത്; അപകാരമാകട്ടെ അപ്പോൾ തന്നെ മറക്കുകയും വേണം. ഇതാണ് സദാചാരത്തിലെ ഒന്നാമത്തെ ഉപദേശം.

1

നല്ലതല്ലൊരുവൻ ചെയ്ത
നല്ലകാര്യം മറപ്പത്
നല്ലതല്ലാത്തതുടനേ
മറന്നീടുന്നതുത്തമം.

*ഒരുവൻ ചെയ്ത നല്ല കാര്യം മറപ്പത് നല്ലതല്ല* = നമുക്ക് ആരെങ്കിലും ചെയ്തിട്ടുള്ള നല്ലകാര്യം (നമ്മുടെ അഭ്യുദയത്തിനും ശ്രേയസ്സിനും ഉതകുമാറ് ശരീരം കൊണ്ടോ വാക്കു കൊണ്ടോ മനസ്സു കൊണ്ടോ ചെയ്തിട്ടുള്ള ഉപകാരം) മറന്നു കളയുന്നത് (ഓർമ്മിക്കാ

തിരിക്കുന്നത്) നല്ലതല്ല (നല്ല സ്വഭാവമല്ല). കൃതഘ്നത ഏറ്റവും വലിയ പാപമാകുന്നു. ഉപകാര സ്മരണ ഇല്ലാത്തവനെ ആരും വെറുക്കും, കടുത്ത നരകപീഡക്കും അതു കാരണമാകും; *നല്ലതല്ലാത്തത് ഉടനേ മറന്നീടുന്നത് ഉത്തമം*= നമുക്ക് മറ്റൊരാളിൽ നിന്നും നല്ലതല്ലാത്തത് അതായത് നമുക്ക് ദോഷകരമായിട്ടുള്ളത് ഉണ്ടായിട്ടുണ്ടെങ്കിൽ അതിനെ പില്ക്കാലത്തിൽ ഒരിക്കലും ഓർമ്മിക്കാത്തവണ്ണം ഉടൻതന്നെ മറക്കുക എന്നുള്ള ശീലം ഉത്തമമാണ് (ഏറ്റവും മികച്ചതാണ്).

ധർമ്മവും സത്യവും ഏതുകാലത്തും ജയിക്കുന്നുവെന്നും അധർമ്മവും അസത്യവും ഒരിക്കലും ജയിക്കുന്നില്ലെന്നും ഉള്ള സനാതനമായ ദർശനം തുടർന്നുള്ള പദ്യത്തിൽ അവതരിപ്പിക്കുന്നു.

2

ധർമ്മം ജയിക്കുന്നു, സത്യം
ജയിക്കുന്നിങ്ങു സർവ്വദാ
അധർമ്മവും ജയിക്കുന്നി-
ല്ലസത്യവുമൊരിക്കലും.

*ഇങ്ങ് സർവദാ ധർമ്മം ജയിക്കുന്നു; സത്യം ജയിക്കുന്നു*= ഈ ലോകത്തിൽ എല്ലായ്പ്പോഴും ധർമ്മം ജയം നേടുന്നു. (ജയിക്കുക എന്നതിന് കീഴ്പ്പെടുത്തുക എന്നാണർത്ഥം. ധർമ്മം കീഴ്പ്പെടുത്തുന്നത് അധർമ്മത്തെതന്നെയാണല്ലോ. ദുര്യോധനൻ യുദ്ധത്തിൽ തനിക്ക് ജയമുണ്ടാകുവാൻ അനുഗ്രഹിക്കണമെന്ന് മാതാവിനോട് പ്രാർത്ഥിച്ചപ്പോൾ എവിടെ ധർമ്മമുണ്ടോ അവിടെ ജയമുണ്ടെന്നാണല്ലോ ആ മനസ്വിനി അരുളിച്ചെയ്തത്). സത്യം ജയം നേടുന്നു. (സത്യം ജയിക്കുന്നത് അതായത് കീഴ്പ്പെടുത്തുന്നത് അസത്യത്തെത്തന്നെയാണ്. 'സത്യം വദ' അതായത് ' നീ സത്യം പറയണം എന്നുള്ളതാണല്ലോ ഒന്നാമത്തെ അനുശാസനം. ഉള്ളതിനെ ഉള്ളതുപോലെ പറയുകയും പ്രതിജ്ഞയെ എത്രതന്നെ വൈഷമ്യം നേരിട്ടാലും പരിപാലിക്കുകയും ചെയ്യുക എന്നത് സദാചാരത്തിൽ പരമമായ പ്രാധാന്യം വഹിക്കുന്നു. സത്യത്തിന്റെ വിജയത്തിന് പുരാണങ്ങളിൽ ഹരിശ്ചന്ദ്രന്റെ ചരിതവും മറ്റും നിദർശനമാണല്ലോ.) *അധർമ്മവും അസത്യവും ഒരിക്കലും ജയിക്കുന്നില്ല*= അധർമ്മം ധർമ്മത്തെയോ അസത്യം സത്യത്തെയോ യാതൊരു കാലത്തും കീഴ്പ്പെടുത്തുന്നില്ല. (ധർമ്മം എന്ന പദത്തിന് 'ധരിക്കുന്നത്' അതായത് താങ്ങിനിർത്തുന്നത് എന്നാണർത്ഥം. ധർമ്മത്തിന് നേരേ വിരുദ്ധമായതാണ് അധർമ്മം.) നാം ധർമ്മം അനുസരിച്ച് പ്രവർത്തിക്കുകയും അധർമ്മത്തിൽനിന്നും കരുതലോടെ നിവർത്തിക്കുകയും വേണം. അതുപോലെ സത്യം പറയുകയും പ്രതിജ്ഞ പരിപാലിക്കുകയും ചെയ്യുന്നതിന് എതിരായി അസത്യം പറയുകയും പ്രതിജ്ഞ

ലംഘിക്കുകയും ചെയ്യുന്നത് യാതൊരു കാലത്തും ജയിക്കുകയില്ല തന്നെ. സത്യവാദികളും ധർമ്മചാരികളും എല്ലായ്പ്പോഴും ജയിക്കുന്നുവെന്നും അസത്യവാദികളും അധർമ്മചാരികളും യാതൊരിക്കലും ജയിക്കുന്നില്ലെന്നും ശക്തമായ ഭാഷയിൽ ഗുരുദേവൻ നമ്മെ ഉദ്ബോധിപ്പിച്ചിരുന്നത് നമ്മുടെ ജീവിതവിജയത്തിന് അവശ്യം അനുസരിക്കപ്പെടേണ്ടതാണ്.

ഒരു കൂട്ടരെ ഉദ്ദേശിച്ച് ചെയ്യുന്ന ഉപകാരം മറ്റൊരു കൂട്ടർക്കു കൂടി പ്രയോജനപ്പെട്ടുവെന്നു വരുന്നതിൽ പറയത്തക്ക ദോഷമില്ല. നേരേ മറിച്ച് ഒരു കൂട്ടരെ ഉദ്ദേശിച്ചുള്ള ഉപകാരം തന്നെ തടുക്കപ്പെടുകയാണെങ്കിൽ ആർക്കും ഗുണം കിട്ടാതെ പാഴായി പോകുമെന്ന് അറിയേണ്ടതാണ്.

3

നെല്ലിന്നു നീരു വറ്റീടിൽ
പുല്ലിനും പോയിടുന്നത്;
കല്ലിലത്രേ ജലം, നെല്ലിൽ-
ച്ചെല്ലും വഴി ചെറുക്കുകിൽ.

ഒന്നാംപാദത്തിൽ 'വറ്റീടിൽ' എന്നു കാണുന്ന പാഠം യോജിപ്പിക്കുവാൻ പ്രയാസമുണ്ട്. ഒരു വ്യാഖ്യാതാവ് 'വിട്ടീടിൽ' എന്നാണ് പാഠം ചേർത്തിരിക്കുന്നത്. വാർത്തീടിൽ എന്ന തമിഴ് പ്രയോഗത്തിന് മലയാളത്തിൽ വറ്റീടിൽ എന്നുള്ള പരിണാമം വരാം. അർത്ഥവും സങ്ഗതമാകും.

*നെല്ലിന്ന് നീരുവറ്റീടിൽ* (അതു) *പുല്ലിനും പോയിടുന്നു*= ഒരു ജലാശയത്തിൽനിന്നും പാടത്തിലെ നെൽകൃഷിക്കു വേണ്ടി ഓവു വെട്ടി ചാലിൽക്കൂടി പാടത്തിലേക്ക് ജലം വാർക്കപ്പെടുകയാണെങ്കിൽ (പകർത്തപ്പെടുകയാണെങ്കിൽ) അത് പുല്ലിനുകൂടി ചെല്ലാറുണ്ട്. (നെല്ലിനു ഉപയോഗപ്പെടുമ്പോൾ തന്നെ ചെറിയൊരളവിൽ പുല്ലിനുകൂടി പൊയ്പ്പോകുന്നതിൽ നമുക്ക് വൈരസ്യം ഉണ്ടാകേണ്ടതില്ല. ഇവിടെ പുല്ല് എന്നു പറഞ്ഞിരിക്കുന്നത് ശരിക്ക് കതിർപിടിക്കാത്ത പാഴ്പൊടിപ്പിനെ ഉദ്ദേശിച്ചായിരിക്കും.) *നെല്ലിൽച്ചെല്ലുംവഴി ചെറുക്കുകിൽ ജലം* (നിൽക്കുന്നത്) *കല്ലിലത്രേ*= നെല്ലിലേക്ക് (നെൽപ്പാടത്തിലേക്ക്) ഒഴുകിച്ചെല്ലുന്നതായ വഴി (ഓവ്) കല്ലുവെച്ചു തടയുകയാണെങ്കിൽ നെല്ലിന്റെ വളർച്ചയ്ക്ക് ഉതകാതെ ജലാശയത്തിൽത്തന്നെ കെട്ടിക്കിടന്ന് യാതൊരു ഉപയോഗവും ഇല്ലാത്ത നിലയിൽ കല്ലിനോട് ചേർന്ന് നിൽക്കുകയാണ് എന്ന് നിശ്ചയമാണല്ലോ. (പുല്ലിന് കിട്ടാതിരിക്കാൻ വേണ്ടി ചെയ്യുന്ന ആ പ്രവൃത്തി നെല്ലിന് ഗുണം വരുത്തുന്നില്ലെന്നു മാത്രമല്ല നിഷ്ഫലമായി കലാശിക്കുകയും ചെയ്യും.) അങ്ങനെ ആർക്കും പ്രയോ

ജനം ചെയ്യാത്ത കരുതൽ നടപടിയേക്കാൾ എത്രയോ ഭേദമാണ് അർഹതയുള്ളവരെ ഉദ്ദേശിച്ച് ചെയ്യുന്ന പ്രവർത്തനം കുറച്ചൊക്കെ അനർഹർക്കു കൂടി പ്രയോജനപ്പെടുന്നുവെന്നുള്ളത്.

പൂർവികരുടെയോ നമ്മുടെ തന്നെയോ സദ്പ്രവൃത്തികൊണ്ട് ഉണ്ടായിട്ടുള്ള യശസ്സ് നഷ്ടപ്പെടാതെ ശ്രദ്ധിക്കണം. അതുപോലെ നമുക്ക് ജന്മനാ ലഭിച്ചിട്ടുള്ള കലാഭിരുചി വേണ്ട രീതിയിൽ വെളിപ്പെടുത്തുവാനുള്ള അഭ്യാസം കൂടാതെ മുരടിച്ചു പോകുവാൻ അനുവദിക്കരുത്. നല്ലവരുടെ സ്വഭാവമാണ് മുകളിൽ പറഞ്ഞത്. ഇതിന് നേരെ വിപരീതമായി വർത്തിക്കുകയെന്നത് കൃപണർക്കുമാത്രം ചേർന്നതാണ്.

4

പേരും പ്രതിഭയും നല്ലോ-
രാരുമേ കൈവിടില്ലത്,
നേരറ്റ കൃപണർക്കൊട്ടും
ചേരാ, നേരേ വിപര്യയം.

*നല്ലോരാരുമേ പേരും പ്രതിഭയും കൈയ് വിടില്ലത്*=നല്ലവരായ ആരും തന്നെ തങ്ങളുടെ നല്ലപേരും നൈസർഗ്ഗികമായുള്ള പ്രതിഭാശക്തിയും കൈയ് വിടുവാൻ ഇടയാക്കുകയില്ല തന്നെ. (സത് കീർത്തി നഷ്ടപ്പെടുവാൻ ഇടയാകുന്ന യാതൊന്നും ഉണ്ടാകുവാൻ ഒരിക്കലും ഇടവരാതെ കരുതുന്നവരാണ് നല്ലവരെന്നുള്ള ലക്ഷണം പുലർത്തുന്നത്. അതിനു ചേരാത്ത ഒരു വാക്കോ ഒരു നോക്കോ അവരിൽ നിന്നും ഉണ്ടാകുകയില്ലെന്നുള്ളതു ഉറപ്പാണ്. കവിത, സംഗീതം, ചിത്രരചന, എത്ര പ്രയാസമുള്ള പ്രവൃത്തിയിലും ഏർപ്പെടുവാനുള്ള തന്റേടം, പരന്മാർക്കു വേണ്ടി എന്തും ത്യജിക്കുവാനുള്ള ഔത്സുക്യം എന്നിങ്ങനെയുള്ളവ ഊക്കും ഉണർവും ഉള്ളവയാകുവാൻ വേണ്ടതെല്ലാം നല്ലവർ അനുഷ്ഠിക്കുക തന്നെ ചെയ്യും.) നല്ലവരുടെ ഈ സ്വഭാവം. *നേരറ്റ കൃപണർക്ക് ഒട്ടും ചേരാ* = അവരുടെ വിഷയത്തിൽ . *നേരേ വിപര്യയം* ഉള്ളതാണ് = പേരും പ്രതിഭയും കൈയ് വിടാതിരിക്കുകയെന്നുള്ള സ്വഭാവം നേര് അറ്റ് പോയ കൃപണരെ സംബന്ധിച്ചിടത്തോളം ഒട്ടും തന്നെ ചേരുന്നതല്ലെന്നു തോന്നിപ്പോകുന്നു. മേൽപ്പറഞ്ഞതിനു നേരേ മറിച്ചാണ് അതായത് വിപരീതമായ നിലയാണ് അക്കൂട്ടരിൽ കാണപ്പെടുന്നത്. സത്യവും ധർമ്മവും ആണ് നമ്മെ നേർവഴിക്ക് നയിക്കുന്നത്. സത്യനിഷ്ഠയും ധർമ്മനിഷ്ഠയും ഇല്ലാതെ പോകുന്നതുതന്നെയാണ് നേരറ്റ വഴി. അതിലേ ജീവിതം നയിക്കുന്നവരാണ് കൃപണരെന്നു പറയപ്പെടുന്നത്. മറ്റുള്ളവരെക്കുറിച്ച് യാതൊരു ഗണനയും ഇല്ലാതെ സ്വാർത്ഥത്തിനു വേണ്ടി മാത്രം പണിപ്പെട്ട് കരകയറുവാൻ കഴിയാത്ത പടുകുണ്ടിൽ ചാടുകയേ അക്കൂട്ടർ ചെയ്യുകയുള്ളു. അവർക്ക് ധർമ്മ

ശാസ്ത്രവും ഗുരുവിന്റെ ഉപദേശവും ഒന്നും ആദരണീയമായി തോന്നുകയില്ല. നല്ലവരുടേതിന് തികച്ചും എതിരായുള്ള കൃപണരുടെ നടപടി എത്രയും പരിഹാസ്യമത്രേ. വിവേകത്തിന്റെയും അവിവേകത്തിന്റെയും സ്വഭാവങ്ങൾ വേർതിരിച്ചു കാണിച്ച് നന്മ കൈയ്ക്കൊള്ളുവാനും തിന്മ വെടിയുവാനും നാം ഉത്സുകരാകണമെന്ന് ഉദ്ബോധിപ്പിക്കപ്പെട്ടിരിക്കുന്നു.

പാരമാർത്ഥികമായ വസ്തു ഒന്നേയുള്ളൂ. ഇക്കാണാവുന്നതെല്ലാം അജ്ഞാനത്താൽ കല്പിതമാണ്. ജീവിതം ആർക്കും സ്ഥിരമല്ല. ജന്മം സഫലമാകുന്നതിന് സത്യവും ധർമ്മവും കൂടിയേ തീരൂ.

5
ഒന്നുണ്ടു നേരു, നേരല്ലി-
തൊന്നും, മർത്ത്യർക്കു സത്യവും
ധർമ്മവും വേണമായുസ്സും
നിൽക്കുകില്ലാർക്കുമോർക്കുക.

*ഒന്ന് നേര് ഉണ്ട്; ഇതൊന്നും നേര് അല്ല മർത്ത്യർക്കു സത്യവും ധർമ്മവും വേണം ആർക്കും ആയുസ്സും നിൽക്കുകയില്ല (ഇതിനെ) ഓർക്കുക!* = ഒന്നു മാത്രമേ വാസ്തവികമായിട്ടുള്ളൂ. (ഒന്ന് ഉള്ളതാകണമെങ്കിൽ അത് മൂന്നുകാലത്തിലും ഉള്ളതായിരിക്കണം. മുൻപിലോ പിൻപിലോ ഇല്ലാത്തതും ഇടക്കാലത്ത് ഉണ്ടെന്നു തോന്നുന്നതും വാസ്തവികമാകുന്നതല്ല.)

'ഏകം സത്യം ന ദ്വിതീയം
ഹ്യസത്യം ഭാതി സത്യവത്'

(എന്നിങ്ങനെ ദർശനമാലയിലെ അസത്യദർശനത്തിന്റെ ഒടുവിലത്തെ പദ്യം ഇവിടെ ഓർമ്മിക്കാവുന്നതാണ്.) ഇന്ദ്രിയങ്ങൾക്ക് ഗോചരമാകുന്ന ഈ പ്രപഞ്ചത്തിലെ യാതൊന്നും വാസ്തവികമായിട്ടുള്ളതല്ല. (അധിഷ്ഠാനം വേണ്ടപോലെ അറിയപ്പെടാത്തതുകൊണ്ട് അതിൽ ആരോപിതമാകുന്നതിന് അജ്ഞാനദശയിലേ പ്രതീതി ഉണ്ടാകുന്നുള്ളൂ. കയറ്റിൽ തോന്നുന്ന പാമ്പും മരുപ്രദേശത്തിൽ തോന്നുന്ന വെള്ളവും സ്വപ്നാവസ്ഥയിലെ അനുഭൂതികളും താത്കാലികങ്ങൾ മാത്രമാകയാൽ ഉണ്മ ഉള്ളതല്ലല്ലോ.)'ബ്രഹ്മ സത്യം ജഗന്മിഥ്യാ' - ബ്രഹ്മമാണ് സത്യമായുള്ളത്; മാറി മാറിക്കൊണ്ടിരിക്കുന്ന പ്രപഞ്ചം ഉള്ളതെന്നോ ഇല്ലാത്തതെന്നോ രണ്ടുമായതെന്നോ നിർവചിക്കുവാൻ കഴിയാത്തതുകൊണ്ട് മിഥ്യയാണ്. ഇതാണ് നിത്യാനിത്യവിവേകം; ആത്മതത്ത്വ ജിജ്ഞാസുവിന് ഉണ്ടായിരിക്കേണ്ട സാധനാചതുഷ്ടയത്തിൽ ഒന്നാമത്തേതായ നിത്യാനിത്യവിവേകമാണ് ഗുരുദേവൻ ഈ

ഭാഗത്തിൽ നിർദ്ദേശിച്ചിരിക്കുന്നത്. മർത്ത്യർക്ക് (മരണധർമ്മാക്കൾക്ക്- ജനനം, അസ്തിത്വം, വൃദ്ധി, വിപരിണാമം, അപക്ഷയം, വിനാശം എന്നീ ആറു ഭാവ വികാരങ്ങളിൽ ഒടുവിലത്തേതായ) വിനാശം തന്നെ യാണ് മരണം. ശരീരത്തിനാണ് മരണം ഉള്ളത്. ശരീരത്തിന്റെ മരണ ത്തെ ആത്മാവിൽ ആരോപിക്കുന്നവരാണ് മർത്ത്യർ. അങ്ങനെ ആത്മ ജ്ഞാനം ഇല്ലാത്തവരായ ജനങ്ങൾക്ക് സദ്ഗതി വരുവാനുള്ള ഉപായ മാണ് തുടർന്ന് പറയുന്നത്. സത്യവും ധർമ്മവും കൂടിയേ തീരൂ. (ര ണ്ടാമത്തെ പദ്യത്തിൽ ധർമ്മത്തേയും സത്യത്തേയും പ്രതിപാദിച്ചിട്ടു ള്ളത് ഇവിടെ ഓർക്കേണ്ടതാണ്. സത്യം പറയുകയും പ്രതിജ്ഞ പുലർത്തുകയും ആണ് സത്യനിഷ്ഠ. വ്യക്തി എന്നുള്ള നിലയിലും സമൂഹത്തിലെ അംഗം എന്നുള്ള നിലയിലും ഓരോരുത്തരും ചെയ്യു വാൻ കടപ്പെട്ടിട്ടുള്ളതാണ് ധർമ്മം. കായികം, വാചികം, മാനസം എന്നി ങ്ങനെ മൂന്നുപ്രകാരത്തിലുള്ള ധർമ്മത്തിൽ ഉള്ള അടിയുറച്ച നിലയാണ് ധർമ്മനിഷ്ഠ. സത്യനിഷ്ഠയും ധർമ്മനിഷ്ഠയും ജന്മസാഫല്യത്തിന് ഉപായങ്ങളാക കൊണ്ട് ആർക്കും കൂടിയേ തീരൂ. സച്ചിദാനന്ദഘനമായ ബ്രഹ്മമാണ് ഞാൻ എന്നുള്ള പരമമായ അനുഭവം തന്നെയാണ് ജന്മസാഫല്യം.) പിറവിയെടുത്തവരിൽ ആർക്കും ആയുസ്സുപോലും സ്ഥിരമായി വർത്തിക്കുന്നതല്ല. (ആയുസ്സ്- ജീവനകാലം 'ആയുർജീ വനകാലഃ സ്യാത്' എന്നു അമരം. കൂടിയാൽ ശതായുസ്സാണ്. പുരു ഷൻ- മനുഷ്യൻ. ബ്രഹ്മാവിനുപോലും ആയുസ്സ് നിശ്ചിതമാണ്. ആയു സ്സുണ്ടെങ്കിലാണല്ലോ അതായത് ജീവിച്ചിരുന്നാലാണല്ലോ വിഷയങ്ങ ളുടെ അനുഭവം ഉണ്ടാകുന്നത്. ഇക്കാണാവുന്നതൊന്നും വാസ്തവ മല്ല എന്ന് നേരത്തേ പറഞ്ഞിട്ടുള്ളതുകൊണ്ട് അതിന് നിലനിൽപ്പില്ലെന്ന് വ്യക്തമാണല്ലോ. ആയുസ്സുതന്നെയും ഒടുങ്ങുന്നതാണെന്ന് ഇവിടെ ഉദ്ബോധിപ്പിച്ചിരിക്കുന്നു). ഈ തത്ത്വം നിങ്ങൾ സശ്രദ്ധം സ്മരിക്കേ ണ്ടതാണ്.

അസ്തേയം അതായത് മോഷ്ടിക്കാതിരിക്കുക എന്നത് യമങ്ങളിൽ ഒന്നായി പരിഗണിക്കപ്പെട്ടിട്ടുണ്ട്. മോഷണത്തേക്കാൾ കൂടുതൽ ദുഷ്ട മായ ഒരു നടപടിയാണ് 'ദത്താപഹാരം' .

തുടർന്നുള്ള രണ്ടു പദ്യങ്ങളിൽ ദത്താപഹാരത്തെപ്പറ്റിയാണ് അസ ന്നിഗ്ദ്ധമായ ഭാഷയിൽ ചിത്രീകരിച്ചിരിക്കുന്നത്.

6

ദത്താപഹാരം വംശ്യർക്കു-
മത്തലേകീടുമെന്നതു
വ്യർത്ഥമല്ല പുരാഗീരി-
തെത്രയും സത്യമോർക്കുക.

7
കൊടുത്തതു തിരിച്ചങ്ങോ-
ട്ടെടുക്കുന്നവനെത്രയും
നിസ്സ്വനാമവനെക്കാളും
നിസ്സ്വനില്ലാരുമൂഴിയിൽ

*ദത്താപഹാരം വംശ്യർക്കും അത്തൽ ഏകീടും എന്നത് വ്യർത്ഥമല്ല; പുരാഗീർ ഇത് എത്രയും സത്യം ആകുന്നു.* (ഇതിനെ) *ഓർക്കുക*= ദത്തമായതിനെ അപഹരിക്കുക എന്നത് (ഒരാൾ അർത്ഥിയായ മറ്റൊരാൾക്കായി ഗോവ്, ഭൂവ് മുതലായതിനെ മേലാൽ തന്റേതല്ല ആ ആളുടേതാണ് എന്ന് വാക്കാലോ രേഖയാലോ ഉടമ്പടി ചെയ്യുന്നതാണ് ദാനം. അങ്ങനെ ദാനം ചെയ്തത് അറിഞ്ഞോ അറിയാതെയോ ദാതാവ് കൈക്കലാക്കുക എന്നതു തന്നെയാണ് ദത്താപഹാരം. പുരാണത്തിൽ 'നൃഗൻ' എന്ന രാജാവ് അറിയാതെ ചെയ്തുപോയ ഗോഹരണം കൊണ്ട് ഏറെക്കാലം പൊട്ടക്കിണറ്റിൽ ഓന്തായിക്കിടന്ന് ശ്രീകൃഷ്ണന്റെ പാദസ്പർശത്താൽ പാപവിമുക്തനായ കഥ പ്രസിദ്ധമാണല്ലോ) തനിക്കു മാത്രമല്ല തന്റെ വംശത്തിൽ അപ്പോഴോ പില്ക്കാലത്തോ ഉള്ളവർക്കും ഉണ്ടാകുന്നവർക്കും കൂടി തീരാത്ത ദുഃഖത്തെ ഉണ്ടാക്കിക്കൊണ്ടിരിക്കുമെന്നുള്ളത് വെറും പാഴ്വാക്കല്ല; പിന്നെയോ പണ്ടുപണ്ടേ ഉള്ള മഹർഷിമാരുടെ ഈ ചൊല്ല് ഏറ്റവും പരമാർത്ഥമാണ്. അത് ഒരിക്കലും പിഴയ്ക്കുകയില്ല. അതുകൊണ്ട് ദത്താപഹാരം എന്നതിന്റെ ദോഷത്തെപ്പറ്റി എല്ലായ്പ്പോഴും സ്മരിക്കേണ്ടതാണ്.

*കൊടുത്തത് തിരിച്ച് അങ്ങോട്ട് എടുക്കുന്നവൻ എത്രയും നിഃസ്വനാം. ഊഴിയിൽ അവനെക്കാളും നിഃസ്വൻ ആരുമില്ല*= താൻ മറ്റൊരാൾക്ക്, വേണ്ട വ്യവസ്ഥയോടുകൂടി ദാനമായി സമർപ്പിച്ചത് അയാളിൽ നിന്നും തിരികെ തനിക്കുതന്നെ ചേരുമാറ് എടുക്കുന്ന വ്യക്തി എത്രയും നിഃസ്വനായിത്തീരും. (നിഃസ്വൻ- നിർഗതമായി സ്വം അതായത് സ്വത്ത് യാതൊരുവനിൽ നിന്നുമോ അവൻ- തന്റെ വകയായി യാതൊന്നും ഇല്ലാതായവൻ.) ഉള്ളതൊക്കെയും പോയിട്ട് യാതൊ ന്നും നേടുവാൻ കഴിവില്ലാത്തവനായിട്ട് ജലപാനത്തിനുപോലും വഴിയില്ലാത്തവനായിത്തീരുക എന്നതാണ് ദത്താപഹാരത്തിന്റെ ഫലം. ഭൂമിയിൽ അവനെക്കാട്ടിലും അതായത് ദത്താപഹാരം ചെയ്തവനെ അപേക്ഷിച്ച് നിഃസ്വനായിട്ട്- തുച്ഛനായിട്ട്- നിസ്സാരനായിട്ട് യാതൊരുത്തരും ഇല്ലതന്നെ. താനാര് , തന്റെ നിലയെന്ത്, മനുഷ്യനായുള്ള ഈ ജന്മംകൊണ്ട് നേടേണ്ടതെന്ത് ഇങ്ങനെയുള്ള യാതൊന്നും തിരിച്ചറിവില്ലാത്തവൻ എന്നാണ് രണ്ടാമത്തെ നിഃസ്വൻ എന്നതിനർത്ഥം.

ലോകത്തിൽ ശ്രേഷ്ഠനായവൻ ഏതേത് ആചരിക്കുന്നുവോ അതാതിനെയാണ് മറ്റുള്ളവരും ആചരിക്കുന്നത്. അങ്ങനെ മഹത്തുക്കളെ

മാതൃകയാക്കി അനാദികാലം മുതൽ നടപ്പിലിരിക്കുന്നതാണ് സദാചാരം. ശ്രദ്ധയോടെ ആചരിക്കേണ്ട കർമ്മങ്ങളെ വിധിക്കുന്നവയും പാടേ വർജ്ജിക്കേണ്ട കർമ്മങ്ങളെ നിഷേധിക്കുന്നവയും ആയ ധർമ്മശാസ്ത്രങ്ങളുടെ കാതലായുള്ള പ്രസ്താവമാണ് നാം 'സദാചാരം' എന്ന ഈ കൃതിയിൽ കാണുന്നത്. തമിഴ്നാട്ടിൽ ഏറ്റവും ആദരിക്കപ്പെടുന്ന 'തിരുവള്ളുവരുടെ' തിരുക്കുറളിന്റെ മധുരമായ മാറ്റൊലിയും ഈ കൃതിയിൽ ഒട്ടൊക്കെ അനുഭവപ്പെടുന്നുണ്ട്. തിരുക്കുറളിലെ ചിലഭാഗങ്ങൾ നേരിട്ടുതന്നെ വിവർത്തനം ചെയ്തിട്ടുള്ള ഗുരുദേവന് ആ മഹാത്മാവിന്റെ നൻമൊഴികളിലുള്ള പ്രതിപത്തി സുസ്പഷ്ടമാണല്ലോ. അഭ്യുദയവും ശ്രേയസ്സും ആഗ്രഹിക്കുന്ന സാധകന്മാർ സദാചാരം എന്ന ഈ കൃതിയിലെ ശ്ലോകങ്ങൾ പൊരുളോടുകൂടി ഗ്രഹിക്കുകയും അതിലെ ഉത്കൃഷ്ടങ്ങളായ അനുശാസനങ്ങൾ തികച്ചും പരിപാലിക്കുകയും ചെയ്യണമെന്നുള്ള അഭ്യർത്ഥനയോടു കൂടി 'ഗുരുപ്രസാദം' എന്ന ഈ വ്യാഖ്യാനത്തെ ഗുരുദേവന്റെ തൃച്ചേവടികളിൽ സമർപ്പിച്ചുകൊള്ളുന്നു.

# ഭാര്യാധർമ്മം

ശ്രീനാരായണഗുരുദേവന്റെ 'ഭാര്യാധർമ്മം' എന്ന കൃതി തമിഴ് കവിയായ തിരുവള്ളുവരുടെ 'തിരുക്കുറൾ' എന്ന സുപ്രസിദ്ധമായ ശാസ്ത്രകാവ്യത്തിലെ ഒന്നാംഭാഗം ആറാം വിഭാഗത്തിലെ 'വാഴ്ക്കൈ തുണൈ നലം' എന്നതിന്റെ മനോജ്ഞമായ വിവർത്തനമാണ്.

ഗൃഹസ്ഥാശ്രമത്തിൽ സുപ്രധാനമായ സ്ഥാനമാണ് ഭാര്യാപദം അലങ്കരിക്കുന്ന സ്ത്രീക്കുള്ളത്. ഒരു ഭാര്യയുടെ ഉത്തമമായ ലക്ഷണമാണ് ഈ കൃതിയിലൂടെ ഗുരുദേവൻ അവതരിപ്പിക്കുന്നത്. സ്വഭാവശുദ്ധിയും കർത്തവ്യങ്ങൾ നിർവഹിക്കുന്നതിലുള്ള ചാതുര്യവും കുടുംബത്തിന്റെ നിലനിൽപ്പിനും അഭിവൃദ്ധിക്കും എങ്ങനെ പ്രയോജകീഭവിക്കുന്നുവെന്ന് ഇവിടെ സ്പഷ്ടമായി പ്രതിപാദിച്ചിരിക്കുന്നു. ഭാര്യയ്ക്ക് നന്മ തികഞ്ഞിരുന്നാൽ കുടുംബത്തിന് വേണ്ടതെല്ലാം താനേ വന്നുചേരും. നന്മ ഇല്ലാത്തപക്ഷം മറ്റെന്തുണ്ടായാലും സ്ത്രീ സ്വയം നശിക്കുകയും കുടുംബത്തെ നശിപ്പിക്കുകയും ചെയ്യും. ഗൃഹത്തിന് പ്രശസ്തമായ അലങ്കാരമായുള്ള സദ്പുത്രന്റെ ലാഭം കുടുംബിനിയുടെ ഗുണോത്കർഷത്തിലൂടെയാണ് കൈ വരുന്നത്.

നമ്മുടെ ഗൃഹനായികമാർ ഭാര്യാധർമ്മത്തിലൂടെ ഗുരുദേവൻ അനുശാസിക്കുന്ന സദ്ധർമ്മത്തെ നല്ലപോലെ അറിയുകയും അതനുസരിച്ച് ജീവിക്കുകയും ചെയ്ത് ജീവിതവിജയം പ്രാപിക്കുമാറാകട്ടെ.

അനുരൂപമായ ശീലവും വരവും നോക്കി ചെലവു ചെയ്യുന്ന സ്വഭാവവും ഉള്ള സ്ത്രീയാണ് ഗൃഹസ്ഥാശ്രമിക്ക് ഉറ്റ തുണ.

1

വസതിക്കൊത്ത ഗുണമു-
ള്ളവളായ് വരവിൻസമം
വ്യയവും ചെയ്യുകിൽ തന്റെ
വാഴ്ചയ്ക്കു തുണയാമവൾ

*വസതിക്കൊത്ത ഗുണമുള്ളവളായി വരവിൻസമം വ്യയവും ചെയ്യു*

*കിൽ തന്റെ വാഴ്ചയ്ക്ക് അവൾ തുണയാം* = യാതൊരുവളാണോ ഗൃഹസ്ഥാശ്രമത്തിന്റെ നേരാംവണ്ണമുള്ള നിർവ്വഹണത്തിന് ഭർത്താവിന്റെ ശീലത്തിന് സമാനമായ ശീലം ഉള്ളവളായിട്ട് കുടുംബത്തിന്റെ വരവിനോട് നിരക്കുന്ന രീതിയിൽ ചെലവിനെ നിയന്ത്രിക്കാനുള്ള കഴിവു കൂടി ഉള്ളവളായിരുന്നാൽ അങ്ങനെയുള്ള ഉത്തമസ്ത്രീ പുരുഷന് തന്റെ സുഖജീവിതത്തിന് തുണയായിരിക്കും. (കുടുംബത്തിന്റെ സുസ്ഥിതിക്ക് ഭാര്യാപദം അലങ്കരിക്കുന്ന സ്ത്രീയുടെ ശീലവിഷയത്തിലുള്ള ആനുഗുണ്യം സുപ്രധാനമായ സ്ഥാനം വഹിക്കുന്നു. താൻ ചെയ്യുന്നതേതും ഭർത്താവിന് പ്രിയവും ഹിതവും ആയിരുന്നാലേ ഗാർഹികജീവിതം നല്ലരീതിയിൽ പുരോഗമിക്കുകയുള്ളൂ. ദമ്പതികൾ പരസ്പരം ആലോചിച്ചും ഐകമത്യത്തോടെ കാര്യങ്ങൾ നിർവഹിക്കണം. അതോടുകൂടി കുടുംബത്തിന്റെ സ്വത്തും പ്രയത്നം കൊണ്ടുണ്ടാകുന്ന നേട്ടവും എത്രത്തോളമുണ്ടോ അതിനോടു നിരന്നുപോകുന്ന നിലയിലേ ചെലവു ചെയ്യുവാൻ കുടുംബിനി ഒരുങ്ങാവൂ. കുടുംബത്തിന്റെ ആഭ്യന്തരമായ ഭരണം ഏറിയകൂറും ഗൃഹനായികയാണല്ലോ നിർവ്വഹിക്കേണ്ടത്. ചെലവ് വരവിനേക്കാൾ കൂടാതിരിക്കുവാൻ ഭാര്യ എപ്പോഴും ശ്രദ്ധിക്കണം. അങ്ങനെ സൗശീല്യവും കുടുംബഭരണത്തിൽ സാമർത്ഥ്യവും ഉള്ള സ്ത്രീയാണ് സഹധർമ്മചാരിണി.

ഗൃഹനായികക്ക് നന്മയുണ്ടായാൽ എല്ലാം താനേ കൈവരും. അതില്ലെങ്കിലാകട്ടെ മറ്റെന്തുണ്ടായാലും യാതൊരു ഫലവുമില്ല; എന്നു മാത്രമല്ല കുടുംബം തന്നെ നഷ്ടമാകും.

2

ഗുണം കുടുംബിനിക്കില്ലാ-
താകിലെല്ലാമിരിക്കിലും
ഗുണമില്ല കുടുംബത്തി-
നില്ലാതാകും കുടുംബവും

*കുടുംബിനിക്ക് ഗുണം ഇല്ലാതാകിൽ എല്ലാം ഇരിക്കിലും കുടുംബത്തിന് ഗുണം ഇല്ല; കുടുംബവും ഇല്ലാതാകും*=ഗൃഹനായികയായ സ്ത്രീക്ക് വേണ്ടതായുള്ള സ്വഭാവശുദ്ധിയും കാര്യങ്ങളെ നിയന്ത്രിക്കാനുള്ള ശക്തിയും വേണ്ടിടത്തോളം ഇല്ലാതിരുന്നാൽ സൗന്ദര്യമോ കലാപാടവമോ മറ്റെല്ലാം തന്നെയോ ഉണ്ടായിരുന്നാലും കുടുംബജീവിതത്തിന് യാതൊരു ഗുണവും ഉണ്ടാവുകയില്ല. എന്നുമാത്രമല്ല അങ്ങനെയുള്ള സ്ത്രീ കുടുംബംതന്നെ നശിച്ചുപോകാൻ കാരണമായിത്തീരും. (കുടുംബത്തിന്റെ നിലനിൽപ്പ് ഗൃഹനായികയുടെ ശീലത്തേയും പ്രവർത്തനത്തേയും ആശ്രയിച്ചിരിക്കുന്നു. കുടുംബിനിക്ക് ആ മേന്മ ഇല്ലാതിരുന്നാൽ മറ്റെന്തു മേന്മ ഉണ്ടായിരുന്നാലും യാതൊരു ഫലവു

മില്ല. സ്വഭാവത്തിലുള്ള പൊരുത്തക്കേടും അമിതവ്യയവും ഭാര്യക്ക് വന്നുകൂടിയാൽ എത്ര പ്രശസ്തമായ കുടുംബവും നാൾക്കുനാൾ അധഃ പതിക്കും.)

കുടുംബിനിക്ക് ഗുണം ഉണ്ടെങ്കിൽ അവൾക്ക് എല്ലാം താനേ കൈവരും. നേരേമറിച്ച് ഗുണം ഇല്ലെന്നു വന്നാൽ യാതൊന്നും അവ ശേഷിക്കുന്നതല്ല:

3
ഗുണം കുടുംബിനിക്കുണ്ടാ-
യീടിലെന്തില്ലവൾക്കത്
ഇല്ലാതെയാകിലെന്തുണ്ട-
ങ്ങൊന്നുമില്ലാതെയായിടും

*കുടുംബിനിക്ക് ഗുണം ഉണ്ടായീടിൽ അവൾക്ക് എന്ത് ഇല്ല? അത് ഇല്ലാതെയാകിൽ എന്ത് ഉണ്ട്? അങ്ങ് ഒന്നും ഇല്ലാതെയായീടും*= കുടുംബഭരണം നടത്തുന്ന സ്ത്രീക്ക് അതിനുതക്ക ഗുണം ഉണ്ടായിരുന്നാൽ അവൾക്ക് ഇല്ലാത്തതായി ഒന്നും ഇല്ല തന്നെ. നേരേമറിച്ച് ആ ഗുണം ഇല്ലാതായിത്തീരുകയാണെങ്കിൽ മറ്റെന്തുണ്ടായാലും യാതൊരു ഫലവും ഇല്ല. അങ്ങനെ വരുന്ന പക്ഷം അവൾക്ക് നിലനിൽക്കുവാൻകൂടി കഴിയാത്ത ദുർഗതിയായിരിക്കും സംഭവിക്കുന്നത്. (ഗൃഹിണീപദം അലങ്കരിക്കുന്ന സ്ത്രീക്ക് ഉണ്ടായിരിക്കേണ്ട ഗുണം ഉണ്ടെന്ന് വന്നാൽ അവൾക്ക് ഇല്ലാത്തതായി യാതൊന്നുമില്ല. മറ്റെല്ലാം താനേ വന്നുചേരുമെന്നർത്ഥം. അങ്ങനെയുള്ള ഗുണം ഏതെങ്കിലും പ്രകാരത്തിൽ ഇല്ലാതായിത്തീർന്നാൽ എന്താണ് അവൾക്ക് ആശാസ്യമായുള്ളത്. അവൾക്ക് എല്ലാം നഷ്ടപ്പെട്ടുള്ള ആപത്തുതന്നെയുണ്ടാകും)

ഗൃഹസ്ഥാശ്രമിയായ ഒരു പുരുഷന് ലഭിക്കാവുന്ന ഏറ്റവും വലിയ ശ്രേയസ്സ് സുചരിതയായ ഭാര്യയാണ്.

4
ചാരിത്രശുദ്ധിയാകുന്ന
ഗുണത്തോടൊത്തു ചേർന്നീടിൽ
ഗൃഹനായികയെക്കാളും
വലുതെന്തു ലഭിച്ചിടാൻ?

*ചാരിത്രശുദ്ധിയാകുന്ന ഗുണത്തോടൊത്തു ചേർന്നീടിൽ ഗൃഹനായികയെക്കാളും വലുത് ലഭിച്ചിടാൻ എന്ത്?* = മനസ്സുകൊണ്ടും വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും തന്റെ ഭർത്താവിനെ പൂർണ്ണമായി അനു

സരിക്കുകയാകുന്ന ചാരിത്രത്തിന്റെ വിശുദ്ധിയാകുന്ന ഗുണമുള്ളവളാണ് ഗൃഹനായികയെങ്കിൽ അതിനെക്കാളും കൂടിയ എന്തുനേട്ടമാണ് പുരുഷന് ലഭിക്കുവാനുള്ളത്. (ഗൃഹസ്ഥാശ്രമത്തിൽ പുരുഷന് സിദ്ധിക്കാവുന്നതിൽ ഏറ്റവും വലിയ നേട്ടം ഉത്കൃഷ്ടമായ പാതിവൃത്യം നീക്കുപോക്കില്ലാതെ പുലർത്തുന്ന ഭാര്യയുടെ സേവനമാണ്. അതൊന്നുകൊണ്ടുതന്നെ കുടുംബജീവിതം സുസ്ഥിരവും പ്രശസ്തവും ആയിരിക്കും. ഏറിയ സുകൃതംകൊണ്ടും ധാർമ്മികമായ അനുഷ്ഠാനം കൊണ്ടും വേണം പുരുഷന് ആ മഹാഭാഗ്യം കൈ വരാൻ എന്നുള്ളതുകൂടി ശരിക്കും ധരിച്ചിരിക്കണം.

സ്ത്രീക്ക് തന്റെ നാഥൻ തന്നെയാണ് ദൈവം. അങ്ങനെ ഭർത്താവിനെ സേവിക്കുന്ന ഒരു സ്ത്രീ ' മഴ പെയ്യട്ടെ' എന്നു പറഞ്ഞാൽ ഉടൻ നല്ല മഴ ഉണ്ടാകും.

5

ദൈവത്തിനെത്തൊഴാതാത്മ-
നാഥനെത്തൊഴുതെന്നുമെ
എഴുന്നേല്പ്പവൾ , പെയ്യുന്നു
ചൊല്ലീടിൽ മഴ പെയ്തിടും

*ദൈവത്തിനെ തൊഴാതെ ആത്മനാഥനെ തൊഴുത് എന്നുമേ എഴുന്നേൽപ്പവൾ പെയ്യ് എന്നു ചൊല്ലീടിൽ മഴ പെയ്തിടും*=ജഗത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് കർത്താവെന്നു പറയപ്പെടുന്ന ഈശ്വരനെത്തന്നെ വണങ്ങാതെ ഏതൊരു സ്ത്രീയാണോ പ്രാണനാഥനായ ഭർത്താവിനെ തൊഴുതുകൊണ്ട് പതിവായി പുലർച്ചയ്ക്ക് എഴുന്നേൽക്കാറുള്ളത് ആ ഗുണവതി മഴയെ ഉദ്ദേശിച്ചുകൊണ്ട് 'പെയ്യട്ടെ' എന്നു പറയുകയാണെങ്കിൽ ഉടൻ മഴ പെയ്യുമാറാകും. സ്ത്രീയുടെ പരദൈവതം ഭർത്താവ് തന്നെയാണ്. അവൾ ഈശ്വരനെപ്പോലും വണങ്ങണമെന്നില്ല. രാവിലെ ഉണർന്ന് ഭർത്താവിനെ കാൽ തൊട്ട് തൊഴുതുകൊണ്ട് എഴുന്നേൽക്കുന്നതു മുതൽ ഭർത്തൃസ്മരണയോടെ കുടുംബജീവിതം നയിക്കുന്ന ആ സുചരിതയെ പ്രകൃതിപോലും അനുസരിക്കുന്നതാണ്. വേണ്ടപ്പോൾ മഴയുണ്ടാകുന്നത് ധർമ്മത്താലാണെന്ന് അറിവുള്ളവർ പറയാറുണ്ടല്ലോ. അങ്ങനെയുള്ള മഴപോലും പതിദേവതയായ ഒരു സ്ത്രീ ആജ്ഞാപിക്കുകയാണെങ്കിൽ അപ്പോൾ ത്തന്നെ സുവൃഷ്ടിയുണ്ടാകുമെന്നത്രേ ഇവിടെ പ്രസ്താവിച്ചിരിക്കുന്നത്. അങ്ങനെയുള്ള സ്ത്രീയുടെ മേന്മ സർവാതിശായിയാണല്ലോ.

ആത്മരക്ഷയും ഭർത്താവിന്റെ രക്ഷയും തന്റെ നല്ലപേരിന് യാതൊരു കോട്ടവും തട്ടാതെ ജീവിക്കലുമാണ് ഒരുവളെ ഗൃഹിണീപദത്തിന് അർഹയാക്കുന്നത്:

6
തന്നെ രക്ഷിച്ചു തൻ പ്രാണ-
നാഥനെപ്പേണി, പേരിനെ
സൂക്ഷിച്ചു ചോർച്ചയില്ലാതെ
വാണീടിലവൾ നാരിയാം

*തന്നെ രക്ഷിച്ച് തൻപ്രാണനാഥനെ പേണി പേരിനെ സൂക്ഷിച്ച് ചോർച്ചയില്ലാതെ വാണീടിൽ അവൾ നാരിയാം*= തന്റെ ചാരിത്രത്തിന് യാതൊരു ഭംഗവും വരാതെ എത്രയും കരുതലോടെ ജീവിക്കുകയും തന്റെ പ്രിയതമനെ ഏതുകാര്യത്തിലും അനുവർത്തിച്ച് സഹായിക്കുകയും തന്റെ നല്ലപേരിന് തെല്ലും ഹാനിവരാതെ സൂക്ഷ്മതയോടെ വർത്തിക്കുകയും ചെയ്ത് ജീവിതം നയിക്കുകയാണെങ്കിൽ അങ്ങനെയുള്ളവളാണ് ഉത്തമയായ സ്ത്രീ എന്നുള്ള സ്ഥാനത്തിന് അർഹയാകുന്നത്. (ഒരു ഭാര്യയുടെ കടമ എത്രയോ വലുതാണ്. ഏതു പരിതസ്ഥിതിയിലും അവൾ തന്റെ പാതിവ്യത്യം അഭംഗുരം പുലർത്തണം. ഭർത്താവിനു വേണ്ടി ആത്മസമർപ്പണം ചെയ്യുക എന്നുള്ളത് അവൾക്ക് ഒഴിച്ചുകൂടാൻ പാടില്ലാത്തതാണ്. തന്റെ ഏതെങ്കിലും വാക്കോ പ്രവൃത്തിയോ ഒരു ഗൃഹനായികയ്ക്ക് ചേരാത്തതാകാതെ ഏറ്റവും കരുതലോടെ അവൾ ജീവിക്കുമാറാകണം. അങ്ങനെയുള്ളവൾ സ്ത്രീയെന്ന പ്രശസ്തമായ സ്ഥാനത്തിന് അർഹയായിത്തീരും.

സ്ത്രീയെ രക്ഷിക്കുവാൻ മറ്റാർക്കും കഴിയുകയില്ല. അവൾ തന്റെ ചാരിത്രശക്തികൊണ്ട് സ്വയം കാക്കുകയാണ് വേണ്ടത്:

7
അന്തഃപുരത്തിൽ കാത്തീടി-
ലെന്തുള്ളതവരെ സ്വയം
നാരിമാർ കാക്കണം സ്വാത്മ-
ചാരിത്രം കൊണ്ടതുത്തമം

*അന്തഃപുരത്തിൽ കാത്തീടിൽ ഉള്ളത് എന്ത്? നാരിമാർ അവരെ സ്വാത്മചാരിത്രം കൊണ്ട് സ്വയം കാക്കണം . അത് ഉത്തമം*= കുടുംബത്തിൽ സ്ത്രീകൾക്ക് പ്രത്യേകമായുള്ള വാസസ്ഥാനമാണല്ലോ അന്തഃപുരം. അങ്ങനെയുള്ള അന്തഃപുരത്തിൽ അടച്ചു വെച്ച് സ്ത്രീകളെ കാക്കുകയാണെങ്കിൽ എന്തു ഫലമാണുള്ളത്? അങ്ങനെ ചെയ്യുന്നത് നിഷ്ഫലമാണ്. സ്ത്രീകൾ അവരെ തന്നെത്താൻ കാക്കുകയാണ് വേണ്ടത്. അവർക്ക് നൈസർഗ്ഗികമായുള്ള ചാരിത്രത്തിന്റെ ശക്തികൊണ്ട് അതിന് കഴിവുണ്ടായിരിക്കണം. അതുതന്നെയാണ് സ്ത്രീകളുടെ സംരക്ഷണത്തിന് തികച്ചും ആശാസ്യമായുള്ളത്. (കുടുംബത്തിൽ തടവറ

യിലെന്നപോലെ യാതൊരു സ്വാതന്ത്ര്യവുമില്ലാതെ സ്ത്രീകളെ രക്ഷിക്കുകയെന്നുള്ള നയം കൊണ്ട് ഉദ്ദേശിച്ച ഫലം സിദ്ധിക്കുകയില്ല. സ്ത്രീകൾക്ക് തങ്ങളുടെ ചാരിത്രശക്തിയാൽ ആത്മരക്ഷ നിർവഹിക്കപ്പെടണം. ദമയന്തിയേയും സീതയേയും പോലുള്ള പുരാണനായികമാരുടെ ഉറച്ചനിലപാട് ഏതു സ്ത്രീക്കും മാതൃകയാകണം. അങ്ങനെ ചെയ്യുന്നതുതന്നെയാണ് ഉത്കൃഷ്ടമായ സ്ത്രീസംരക്ഷണം.

ഭർത്താവിന്റെ ആദരം ലഭിക്കുന്ന സ്ത്രീ ഈ ലോകത്തിൽ തന്നെ സ്വർഗ്ഗീയമായ സൗഖ്യത്തിന് ഭാജനമാകും.

8
നാരിമാർക്കിങ്ങു തൻ പ്രാണ-
നാഥപൂജ ലഭിക്കുകിൽ
ദേവലോകത്തിലും മേലാം-
ശ്രേയസ്സൊക്കെ ലഭിച്ചിടാം

*ഇങ്ങ് നാരിമാർക്ക് തൻപ്രാണനാഥപൂജ ലഭിക്കുകിൽ ദേവലോകത്തിലും മേലാം ശ്രേയസ്സൊക്കെ ലഭിച്ചിടാം*= ഈ ലോകത്തിൽതന്നെ സ്ത്രീകൾക്ക് തങ്ങളുടെ ഉത്തമമായ ജീവിതചര്യയാൽ അവരവരുടെ പ്രാണനാഥനിൽ നിന്നും സ്നേഹവും ബഹുമാനവും സിദ്ധിക്കുകയാണെങ്കിൽ അവർക്ക് ദേവലോകത്തിൽ ലഭിക്കാവുന്നതിനേക്കാളും മെച്ചമായ അഭ്യുദയങ്ങൾ മുഴുവൻ സിദ്ധിക്കുമാറാകും. (ഭർത്താവിന്റെ പ്രീതിക്കും സത്കാരത്തിനും ഈ ലോകത്തിൽ പാത്രമാകാൻ കഴിയുന്ന സ്ത്രീക്ക് സ്വർഗ്ഗലോകത്തിലെ കേൾവികേട്ട സുഖസാമഗ്രികളിൽ പോലും ആശ തോന്നേണ്ടതില്ല. അത്രത്തോളം ഉത്കൃഷ്ടമായ ശ്രേയസ്സത്രേ ഭർത്താവിന്റെ ബഹുമാനം ഇവിടെ നൽകുന്നത്)

നല്ലപേര് കരുതലോടെ പുലർത്തുന്ന ഉത്തമസ്ത്രീ ഇല്ലെന്നു വന്നാൽ ഭൂലോകത്തിൽ പുരുഷന് മറ്റൊന്നുകൊണ്ടും തന്റെ ഗൗരവം പരിരക്ഷിക്കുവാൻ സാധ്യമല്ല:

9
പേരു രക്ഷിക്കുന്ന നല്ല-
നാരിയില്ലാതെയായിടിൽ
പാരിടത്തിൽ സിംഹയാനം
ഗൗരവം തന്നിൽ വന്നിടാ

*പേരു രക്ഷിക്കുന്ന നല്ലനാരി ഇല്ലാതെ ആയീടിൽ പാരിടത്തിൽ സിംഹയാനം തന്നിൽ ഗൗരവം വന്നിടാം,*=ഒരു കുടുംബിനിക്ക് ചേർന്ന വണ്ണം ജീവിച്ച് തന്റേയും കുടുംബത്തിന്റേയും നല്ലപേരിനെ പുലർത്തു

ന്നവളായ ഉത്കൃഷ്ടയായ സ്ത്രീ ഏതെങ്കിലും പ്രകാരത്തിൽ ഇല്ലാതെയാകുന്നുവെങ്കിൽ പുരുഷന് ഈ ഭൂതലത്തിൽ നിർഭയതയും തന്റേടവും ദ്യോതിപ്പിക്കുന്ന രീതിയിൽ മൃഗേന്ദ്രനായ സിംഹത്തിന്റെ നടത്തതന്നെയും തന്നിൽ ആശാസ്യമായ ഗൗരവം ഉണ്ടാകുന്നതിന് ഇടയാക്കുകയില്ല. (പുരുഷന്റെ അഭിമാനം നിലനിർത്തുന്നത് ഭാര്യയുടെ വിശുദ്ധമായ ജീവിതചര്യയാണ്. ആ നിലയ്ക്ക് എന്തെങ്കിലും പോറൽ ഉണ്ടാകുന്നപക്ഷം മറ്റെന്തെല്ലാം മേന്മ നടിച്ചാലും പുരുഷന്റെ വില ഇടിഞ്ഞുപോകും. ഈ വാസ്തവം ഭാര്യയും ഭർത്താവും വേണ്ടപോലെ ധരിച്ച് ഗൃഹസ്ഥാശ്രമത്തിന്റെ വിജയത്തിന് പരസ്പരം സഹകരിക്കണം.

കുടുംബത്തിന് മേൽക്കുമേൽ ശുഭകരമാണ് സ്ത്രീയുടെ ഗുണപരമായ മേന്മ. അതോടു കൂടി ഉത്തമനായ പുത്രൻകൂടി ലഭിക്കുകയാണെങ്കിൽ അത് യഥാർത്ഥമായ അലങ്കാരം കൂടിയാകും.

10

നാരീഗുണം ഗൃഹത്തിന്നു-
ഭൂരിമങ്ഗളമായത്
സാരനാം പുത്രനതിനു
നേരായൊരു വിഭൂഷണം

*ഗൃഹത്തിന് ഭൂരിമംഗളമായത് നാരീഗുണമാകുന്നു. സാരനാം പുത്രൻ അതിന് നേരായൊരു വിഭൂഷണം* (അത്രേ)= ഒരു കുടുംബത്തിന് മേൽക്കുമേൽ മംഗളം ചേർക്കുന്നതാണ് ഭാര്യയായ സ്ത്രീയുടെ പ്രകൃതിയിലും പ്രവർത്തനത്തിലുമുള്ള മെച്ചം പ്രദർശിപ്പിക്കുന്ന ഗുണം. അങ്ങനെയുള്ള ഗൃഹത്തിന് വിനീതനും കർമ്മനിപുണനും ആയ പുത്രൻ ഏറ്റവും യോജിച്ച ഉത്തമമായ അലങ്കാരം തന്നെ ആയിരിക്കും. (ഭാര്യയുടെ പ്രശംസനീയമായ ധർമ്മാചരണം കുടുംബത്തിന് ഉപര്യുപരി ശുഭകരമായിത്തീരും. സർവതോമുഖമായ ഐശ്വര്യവും സുഖകരങ്ങളായ അനുഭൂതികളും തന്നിമിത്തം താനേ കൈവരും. അതോടുകൂടി ഉത്കൃഷ്ടരായ ആ ദമ്പതികൾക്ക് ലഭിക്കാനിടയുള്ള സത്പുത്രൻ കുടുംബത്തിന് എല്ലാ പ്രകാരത്തിലും പകിട്ടേറുന്ന ഉത്തമമായ അലങ്കാരമായി ഭവിക്കുവാനും ഇടവരുത്തും.)

ഉദ്ബോധനപ്രധാനമായ ഈ കൃതിയിൽ ഗുരുദേവൻ ഭാര്യാധർമ്മത്തിന്റെ സുവ്യക്തമായ ഒരു ചിത്രം നിപുണമായി ആലേഖനം ചെയ്തിരിക്കുന്നു. ഭാരതീയസംസ്കാരത്തിൽ സ്ത്രീക്ക് പ്രാചീനകാലം മുതൽ നൽകിയിട്ടുള്ള ഉയർന്ന സ്ഥാനം സുപ്രസിദ്ധമാണല്ലോ. അതേ സമയത്തിൽ സ്ത്രീയുടെ കർത്തവ്യത്തിന്റെ തോത് വളരെ വലുതാണ്. 'ഗൃഹം ഗൃഹമല്ല ഗൃഹിണിയാണ് ഗൃഹമായുള്ളത്.' എന്നുള്ള വിദ്വാ

ന്മാരുടെ മതം തികച്ചും ശരിയാണെന്ന് ഭാര്യാധർമ്മത്തിലെ പ്രസ്താവങ്ങൾ സമർത്ഥിക്കുന്നു. ദാമ്പത്യജീവിതത്തിൽ ഭാര്യയുടെ പ്രാശാസ്ത്യം ഏതേത് സംഗതികളെ ആശ്രയിച്ചിരിക്കുന്നുവെന്ന് സ്ത്രീകൾ പരിപൂർണ്ണമായി അറിയുകയും ജീവിതത്തിൽ കുറവും കുറ്റവും കൂടാതെ അനുഷ്ഠിക്കുകയും ചെയ്യുന്നതിന് ഗുരുദേവന്റെ മഹനീയമായ ഉപദേശം പരമമായ അവലംബമാകുമാറാകട്ടെ.

# അനുകമ്പാദശകം

ശ്രീനാരായണഗുരുദേവന്റെ കൃതികളിൽ നിത്യപാരായണത്തിന് പ്രസിദ്ധിയായ ഒരു ലഘുകൃതിയാണ് അനുകമ്പാദശകം. അനുകമ്പയെന്ന ഗുണത്തിന്റെ മേന്മയാണ് ഈ കൃതിയാൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്. വിയോഗിനീ എന്ന അർദ്ധസമവൃത്തത്തിലുള്ള പത്തു പദ്യങ്ങളും ഒടുവിലായി ഫലശ്രുതി രൂപത്തിലുള്ള ഒരു പദ്യവും ഉൾപ്പെടുന്നു. ഒന്നാമത്തെ പദ്യത്തിൽ സമസ്തജീവികളിലും ഉള്ള അനുകമ്പയും കരുണയും ആയ ഈശ്വരന്റെ സുസ്ഥിരസ്മരണം തനിക്ക് ഉണ്ടാകുവാൻ അനുഗ്രഹിക്കണമെന്ന് ഈശ്വരനോടുതന്നെ പ്രാർത്ഥിക്കപ്പെട്ടിരിക്കുന്നു. തുടർന്നുള്ള പദ്യങ്ങളിൽ അനുകമ്പയുടെ ശക്തി എത്ര മികച്ചതാണെന്നുള്ളതാണ് സമർത്ഥിക്കപ്പെട്ടിരിക്കുന്നത് ലോകത്തുള്ള മഹാപുരുഷന്മാരുടെ ജീവിതങ്ങളിൽ അനുകമ്പയുടെ ഉത്തമമായ മാതൃകകളാണ് നമുക്ക് കാണുവാൻ കഴിയുന്നത്. ചില സൂചനകൾ കൊണ്ടു ഈ കൃതിയിൽ വ്യക്തമാക്കപ്പെട്ടിരിക്കുന്നതും ഇതു തന്നെയാണ്.

1

ഒരു പീഡയെറുമ്പിനും വരു-
ത്തരുതെന്നുള്ളനുകമ്പയും സദാ
കരുണാകര! നൽകുകുള്ളിൽ നിൻ
തിരുമെയ് വിട്ടകലാത ചിന്തയും.

*കരുണാകര!=* കരുണയ്ക്ക് ആകരമായുള്ളോനേ കരുണയെന്നത് ക്ലേശമനുഭവിക്കുന്നവരോടുള്ള സഹതാപത്താൽ അവർക്ക്, ആകുന്ന സഹായം അരുളുന്നതിനു ഒരുവനെ പ്രേരിപ്പിക്കുന്ന ചിത്തവൃത്തി വിശേഷമാകുന്നു. ആകരം = ഖനി = വിളനിലം. വളരെ വിലപിടിച്ച രത്നങ്ങളും മറ്റും ധാരാളമായി വിളയുന്ന നിലമാണ് ആകരം എന്ന് പറയപ്പെടുന്നത്. ഇവിടെ കരുണയെ ഏറ്റവും മഹിതമായ രത്നമായി സങ്കൽപ്പിച്ചിരിക്കുന്നു. അതാണല്ലോ ഈശ്വരനെ കരുണക്ക് ആകരമായി അധ്യവസായം ചെയ്തിട്ടുള്ളത്. സർവേശ്വരന്റെ ആർത്തത്രാണപരായണ

മാകുന്ന കരുണ എത്രയോ ഭക്തന്മാരുടെ വിഷയത്തിൽ തെളിഞ്ഞിട്ടു ള്ളതാണല്ലോ. *എറുമ്പിനും* കൂടി 'ബ്രഹ്മം മുതൽ പിപീലികവരെ' എന്നാണ് സാധാരണയായി പ്രാണിജാലത്തെ നിർദേശിക്കാറുള്ളത്. ഏറ്റവും ചെറുതും അതുകൊണ്ടുതന്നെ നിസ്സാരവും ആണെന്ന് കരുതപ്പെടുന്നതാണ് ഉറുമ്പ്. അതിനുപോലും, *ഒരു പീഡ വരുത്തരുത്*= യാതൊരുവിധമായാലും പീഡയും ഉപദ്രവവും ഞാൻ അറിഞ്ഞോ അറിയാതെയോ ഉണ്ടാകുവാൻ ഇട, *വരുത്തരുത് എന്നുള്ള അനുകമ്പയും*= (അനുകമ്പയെന്ന ഗുണവും- ഇവിടെ യാതൊരു പ്രാണിയേയും താൻ ഹിംസിക്കുവാൻ ഇടയാകാതെ എന്നുള്ള ഭാവനയ്ക്കാണ് അനുകമ്പയെന്നുള്ള വ്യപദേശം നൽകിയിരിക്കുന്നത്. താൻ ആർക്കും യാതൊരു ഉപദ്രവവും ചെയ്യാതിരിക്കുക എന്നുള്ളത് അനുകമ്പയുടെ ആദ്യത്തെ പടിയാകുന്നു. തന്നേപ്പോലെയാണ് മറ്റേതൊരു ജീവിയും എന്നുള്ള ചിന്തയാണ് പരപീഡനത്തിൽ നിന്നു നമ്മെ പിൻതിരിപ്പിക്കുന്നത്. ഏതെങ്കിലും തരത്തിൽ പീഡ അനുഭവിക്കുന്നവരോട് സഹതാപം തോന്നി അവർക്കാശ്വാസമരുളുകയെന്നതും അനുകമ്പയുടെ തന്നെ പ്രസ്ഫുരണമാണ്.) *സദാ* = എല്ലായിപ്പോഴും. *ഉള്ളിൽ* = എന്റെ ഉള്ളത്തിൽ, *നിൻതിരുമെയ് വിട്ടകലാത ചിന്തയും* = അവിടുത്തെ തിരുവുടലിനെ ഒരിക്കലും വിട്ടുമാറാത്ത വണ്ണമുള്ള ഓർമ്മയും, *നൽകുക*= നൽകുവാൻ കനിഞ്ഞാലും. ഇവിടെ ഈശ്വരനെ കരുണാകര! എന്നാണല്ലോ സംബോധന ചെയ്തിരിക്കുന്നത്. സഗുണഭാവത്തിലാണ് ഈ നിർദ്ദേശമെന്നു പറയേണ്ടതില്ലല്ലോ, അവരവരുടെ ഇഷ്ടദൈവതത്തെ അതാത്സ്വരൂപത്തിൽ അനവരതം സ്മരിക്കുവാനുള്ള ആഗ്രഹമാണ് ഇവിടെ പ്രാർത്ഥിക്കപ്പെട്ടിരിക്കുന്നത്. സമസ്ത ജീവികളിലുമുള്ള അനുകമ്പ ഈശ്വരസ്മൃതിയേക്കാൾ കൂടുതൽ പ്രധാനമാണെന്നതിനാലാണ് തന്റെ രണ്ടു പ്രാർത്ഥനകളിൽ വച്ച് ഒന്നാം സ്ഥാനം അതിന് നൽകിയിരിക്കുന്നത്. അതുകൊണ്ട് യാതൊരു ഹിംസയും ചെയ്യാതെ പരന്മാർക്ക് ആവുന്ന ഉപകാരം ചെയ്യുന്നവനുമാത്രമേ ഈശ്വരസ്മരണ വഴിപോലെ ഉണ്ടാകൂ എന്ന് ഇവിടെ സൂചിതമായിരിക്കുന്നു.

എല്ലാ നന്മയ്ക്കും കാരണം അനുകമ്പയാണെന്നും അതുപോലെ തിന്മയ്ക്കു കാരണം ദ്വേഷമാണെന്നും, അനുകമ്പയെ അകറ്റുന്ന ദ്വേഷത്തെ (അതിന്റെ ദോഷം അറിഞ്ഞു പാടേ) വർജ്ജിക്കണമെന്നും തുടർന്നുള്ള പദ്യത്തിൽ നിർദ്ദേശിക്കുന്നു.

2

അരുളാൽ വരുമിമ്പമൻപക-
ന്നൊരു നെഞ്ചാൽ വരുമല്ലലൊക്കെയും
ഇരുളൻപിനെ മാറ്റുമല്ലലിൻ-
കരുവാകും കുരുവാമിതേതിനും.

*അരുളാൽ* = അരുൾകൊണ്ട്- എല്ലാ പ്രാണികളോടുമുള്ള അനുഗ്രഹബുദ്ധികൊണ്ട്. *ഇമ്പം വരും*= നാം എന്താണോ ആഗ്രഹിക്കുന്നത് ആ സുഖമൊക്കെയും സിദ്ധിക്കും. (നമുക്ക് പ്രിയം വരണമെന്നു നാം ആഗ്രഹിക്കാറുണ്ട്. അതെങ്ങിനെ വരും? എല്ലാ പ്രാണികളോടും തെളിഞ്ഞ മനസ്സോടു കൂടിയവരായിരിക്കുക. അതിന്റെ ഫലമായി നമുക്ക് കൈവരുന്നതാണ് ഏതൊരഭീഷ്ടവുമെന്ന് നാം അറിഞ്ഞിരിക്കേണ്ടതാണ്.) *അൻപകന്നൊരുനെഞ്ചാൽ* = അൻപ് അതായത് മറ്റുള്ളവരുടെ നേർക്കുള്ള പ്രീതി ഇല്ലാതായ നെഞ്ച് (ഹൃദയം) ഉണ്ടായിരുന്നാൽ, *അല്ലലൊക്കെയും വരും*= എല്ലാത്തരം അല്ലലും (ദുഃഖവും) ഉണ്ടാകും. (കാരണം നമ്മുടെ ഹൃദയത്തിൽ കനിവിന് സമുചിതമായി സ്ഥാനം നല്കാത്തതിനാൽ) നാം മറ്റുള്ളവരോടു അൻപ് കാണിക്കുന്നില്ലെങ്കിൽ ആരും നമ്മെ സ്നേഹിക്കുകയില്ല, ഏവരുടേയും വെറുപ്പിനു മാത്രം പാത്രമാകുന്നു. അവസാനം ആരും ഉണ്ടായിരിക്കുകയുമില്ല. *ഇരുൾ അൻപിനെ മാറ്റും*= ഇവിടെ ഇരുൾ എന്ന് നിർദ്ദേശിച്ചിരിക്കുന്നത് ദ്വേഷത്തെയാണ്. പ്രീതി (അരുൾ) പ്രകാശരൂപമാണെങ്കിൽ ദ്വേഷം തമോരൂപമാണല്ലോ അതുകൊണ്ടാണ് ദ്വേഷത്തെ ഇരുളായി ഇവിടെ അധ്യവസായം ചെയ്തിരിക്കുന്നത്. (ദ്വേഷമാകുന്ന ഇരുട്ട്) നമ്മുടെ ഹൃദയത്തിൽനിന്നും അൻപിനെ മാറ്റിക്കളയും. (വാസ്തവത്തിൽ അൻപാണ് സ്വാഭാവികമായുള്ളത്. സ്വാർത്ഥതകൊണ്ടു നമ്മുടെ ഹൃദയം ഇരുളുവാൻ ഇടവരുന്നു. അപ്പോഴാണ് അൻപ് അവിടെനിന്ന് നീങ്ങിപ്പോകുന്നത്. അത് ഇരുൾനിമിത്തമുള്ള അല്ലലിനും (ദുഃഖത്തിനും) പ്രധാനപ്പെട്ട കാരണമാകും. *ഇത് ഏതിനും കരുവാം*= ദ്വേഷത്താൽ ഉണ്ടായിത്തീരുന്ന അനുകമ്പാരാഹിത്യം എല്ലാത്തരം അനിഷ്ടങ്ങൾക്കും ബീജമായി തീരും. മറ്റുള്ളവരോടുള്ള പ്രീതി നമുക്ക് എല്ലാത്തരം മേന്മകളും ഉണ്ടാക്കുന്നു. നേരേമറിച്ചു നമ്മുടെ ഹൃദയത്തിൽ ദ്വേഷം സ്ഥാനം പിടിക്കയാൽ മേൽക്കുമേൽ അനിഷ്ടങ്ങൾ അനുഭവപ്പെടുന്നു. ഈ വാസ്തവം അറിഞ്ഞു നമ്മുടെ പ്രിയം എന്നെന്നും പരാനുകമ്പകൊണ്ട് പ്രകാശമാനമാക്കുവാൻ ശ്രദ്ധിക്കേണ്ടതാണ്.ജീവിതത്തിൽ അരുളിന്റെ പരമമായ സ്ഥാനമാണ് തുടർന്നുള്ള പദ്യത്തിൽ പ്രതിപാദിക്കുന്നത്.

3

അരുളൻപനുകമ്പ മൂന്നിനും
പൊരുളൊന്നാണിതു ജീവതാരകം
'അരുളുള്ളവനാണ് ജീവി'യെ-
ന്നുരുവിട്ടീടുകയീ നവാക്ഷരി.

*അരുള് അൻപ് അനുകമ്പ മൂന്നിനും*= അരുൾ (പ്രസാദം) അൻപ് (പ്രീതി) അനുകമ്പ (ദയ) എന്നീ മൂന്നുപദങ്ങൾക്കും, *പൊരുളൊന്നാണ്*=

അർത്ഥം അഭിന്നമാണ് (ഭിന്നങ്ങളായ പദങ്ങൾ കൊണ്ട് വ്യപദേശിക്കാറുണ്ടെങ്കിലും ആ മൂന്നിന്റെയും ഉള്ളടക്കം ഒന്നിനോടൊന്നു ബന്ധപ്പെടുമ്പോൾ തത്ത്വത്തിൽ ഒന്നു തന്നെയാണ്. ആരുടെ ചിത്തം പ്രസന്നമാണോ ആ വ്യക്തിക്കു മാത്രമേ പരന്മാരിൽ പ്രീതി ഉണ്ടാകുകയുള്ളൂ. വ്യക്തികളെ പരസ്പരം കൂട്ടിയിണക്കുന്ന പ്രീതിയാണ്, അന്യരുടെ കഷ്ടപ്പാടിൽ സഹതപിക്കുവാനും സഹായം അനുഷ്ഠിച്ചു അവർക്കു സമാശ്വാസം അരുളുവാനും പ്രേരകമായിത്തീരുന്നത്. ഇങ്ങനെ അരുൾ, അൻപ്, അനുകമ്പ എന്നിവയ്ക്ക് ആന്തരമായുള്ള ഐക്യം നിരൂപണം ചെയ്യേണ്ടതാണ്.) *ഇത്* = അരുൾ മുതലായ മൂന്നുപദങ്ങൾ കൊണ്ട് നിർദ്ദേശിച്ചിരിക്കുന്നതും അർത്ഥത്തിൽ ഭേദമില്ലാത്തതുമായ മനോഗുണം, *ജീവതാരകം*= ജീവന് താരകമാകുന്നു (ജനനമരണാദി രൂപമായ സംസാരത്തിൽ പെട്ടുഴലുന്ന ആ ത്മാവാണല്ലോ ജീവ ൻ) അങ്ങനെയുള്ള സംസാരമാകുന്ന സാഗരത്തിൽ നിന്നും കടത്തിവിടുവാൻ കഴിവുറ്റതാകകൊണ്ട് അനുകമ്പയെ താരകമായി രൂപണം ചെയ്തിരിക്കുന്നു.

ആത്മജ്ഞാനത്തിന് സാധകമാകകൊണ്ട് ചിത്തപ്രസാദത്തെ ജീവതാരകമായി ഉപചരിച്ചിരിക്കുകയാണ്. ഗുരുദേവന്റെ കരുണാതിശയമാണല്ലോ ശിഷ്യന് തത്വോപദേശം ചെയ്ത് അവനെ സംസാരത്തിൽ നിന്നും രക്ഷിക്കുവാൻ പ്രേരകമായത്.

*അരുളുള്ളവനാണ് ജീവി*= ആരാണോ അരുൾ ഉള്ളവനായിഭവിക്കുന്നത് അവൻ മാത്രമാണ് ജീവിയെന്നുള്ള പേരിന് അർഹമായത്. (ജീവിയെന്നും ജഡമെന്നും രണ്ടായിട്ടാണല്ലോ വസ്തുക്കളെ തരംതിരിക്കുന്നത് ഒരു ജീവിയുടെ ഹൃദയത്തിൽ അനുകമ്പയില്ലെങ്കിൽ അത് കല്ലിനും മണ്ണിനും സമമാണ്. ജീവിക്കുന്നതിന്റെ ലക്ഷണം പരന്മാരുടെ ഉപകാരത്തിന് വേണ്ടി ഹൃദയം വെമ്പുന്നു എന്നുള്ളതാണ്. *എന്നുരുവിട്ടീടുക ഈ നവാക്ഷരി* = ഒമ്പതക്ഷരങ്ങളോടു കൂടിയ സൂക്തി ഉരുവിടുക. നിങ്ങൾ അനവരതനം ജപിച്ചുകൊണ്ടിരിക്കണം. (ഈ ഉപദേശത്തെ എത്രയും സാരമായി കണക്കാക്കി അതനുസരിച്ച് നിങ്ങൾ ജീവിതം നയിക്കുകയും പരമപുരുഷാർത്ഥം നേടുകയും ചെയ്യണം.

4

അരുളില്ലയതെങ്കിലസ്ഥി തോൽ
സിര നാറുന്നൊരുടമ്പു താനവൻ;
മരുവിൽ പ്രവഹിക്കുമംബുവ-
പ്പുരുഷൻ നിഷ്ഫലഗന്ധപുഷ്പമാം.

കഴിഞ്ഞ പദ്യത്തിൽ അരുളിന്റെ പ്രാധാന്യവും അന്വയവും പ്രതിപാദിച്ചുവല്ലോ ഈ പദ്യത്തിലാകട്ടെ അരുളില്ലാത്തവന്റെ നികൃഷ്ടത

യാണ് വ്യതിരേകരീതിയിൽ പ്രതിപാദിക്കുന്നത്. *അരുളില്ലയതെങ്കിൽ*= (ഇവിടെ 'അത്' എന്നത് അരുളിനെ വിശേഷിപ്പിക്കുന്നതാണ്. ജീവതാരകമാണ് ഒരു ജീവിയുടെ ലക്ഷണം എന്ന് യാതൊന്നിനെയാണോ പ്രശംസിച്ചത് അത് എന്നർത്ഥം.) ആ അരുൾ ഒരുവന് ഇല്ലെന്നു വന്നാൽ, *അവൻ* = അങ്ങനെയുള്ളവൻ, *അസ്ഥിതോൽസിരനാറുന്നൊരുടമ്പു താൻ*= അസ്ഥിയും (എല്ലും) തോലും (തൊലിയും) സിരയും (ഞരമ്പും) മറ്റുമായി ദുർഗന്ധം വമിക്കുന്ന ശരീരൻ മാത്രമാണ്, എന്നു തന്നെയല്ല, *അപ്പുരുഷൻ*=അരുൾ ഇല്ലാത്തവനായ അയാൾ , *മരുവിൽ പ്രവഹിക്കും അംബു* = മരുപ്രദേശത്ത് ഒഴുകുന്നതുപോലെ തോന്നുന്നതും വാസ്തവത്തിൽ ഇല്ലാത്തതും ആയുള്ള മരീചിക (സൂര്യരശ്മി) ആകുന്നു (കാനൽജലം അകലെ നിന്നു നോക്കുമ്പോൾ മൃഗങ്ങൾക്ക് തൃഷ്ണയെ ജനിപ്പിക്കുമെങ്കിലും ജലം കൊണ്ടുള്ള പ്രയോജനം നൽകാത്തതാണല്ലോ! അതുപോലെ ആർത്തന്മാർക്ക് യാതൊരു ആശ്വാസവും അരുളാത്ത ഒരുവൻ മറ്റുള്ളവർക്ക് ചതിവു വരുത്തുവാൻ മാത്രമാണ് ജീവിക്കുന്നതെന്ന് സൂചിപ്പിച്ചിരിക്കുന്നു.

ആ പുരുഷൻ, *നിഷ്ഫലഗന്ധപുഷ്പമാം*= നിഷ്ഫലവും ദുർഗന്ധവുമായ പുഷ്പമാണ് (ഭാവിയിൽ കായായി പരിണമിക്കാത്തതും ഒട്ടും നല്ല മണം ഇല്ലാത്തതും ആയ ഒരു പൂവിന്റെ ജന്മം നിഷ്പ്രയോജനമാണ്. അതുപോലെ ഒരു മനുഷ്യന്റെ ആകൃതി ഉണ്ടായിരിക്കുകയും പരന്മാർക്ക് ആപത്തിൽ ഉപകരിക്കുകയെന്ന മനോഗുണം ഇല്ലാതിരിക്കുകയും ചെയ്യുന്ന ആ വ്യക്തിയുടെ ജീവിതംതന്നെ നിഷ്പ്രയോജനമാണെന്നാണല്ലോ തെളിയുന്നത്. അരുളില്ലാത്തവന്റെ നികൃഷ്ടതയെ ശക്തിയേറിയ ഭാഷയിൽ അലങ്കാരപ്രയോഗത്തിലൂടെ പ്രതിപാദിച്ചിരിക്കുന്നതിന്റെ സാരസ്യം ശ്രദ്ധേയമാണ്.

5

വരുമാറുവിധം വികാരവും
വരുമാറില്ലറിവിന്നിതിന്നു നേർ;
ഉരുവാമുടൽ വിട്ടു കീർത്തിയാ-
മുരുവാർന്നിങ്ങനുകമ്പ നിന്നിടും.

*ആറുവിധം വികാരവും വരും*= ജനിക്കുക, ഇരിക്കുക, വർദ്ധിക്കുക, വിപരിണമിക്കുക, അപക്ഷയിക്കുക, നശിക്കുക എന്നിങ്ങനെ ആറുതരം വികാരങ്ങളും വരാവുന്നതാണ്. (ഇവിടെ ഏതിനാണ് ആറുതരം വികാരങ്ങൾ ഉണ്ടാകുന്നതെന്ന് സ്പഷ്ടമായി നിർദ്ദേശിച്ചിട്ടില്ലെങ്കിലും പ്രകരണം കൊണ്ട് ഉടലിനാണെന്ന് നിശ്ചയിക്കാവുന്നതാണ്. യാതൊന്നിന് വികാരങ്ങൾ ഉണ്ടോ അത് അനിത്യമാണ്.) *ഇതിന്നു നേർ*= ഇതിനു തുല്യമായി (ഉടലിന് ആറുതരം വികാരങ്ങൾ വരുന്നതുപോലെ) *അറി*

*വിന്ന്* = അറിവാകുന്ന സ്വരൂപത്തോടു കൂടിയ ആത്മാവിന്, *വരുമാറില്ല* = യാതൊരുതരം വികാരവും സംഭവിക്കുമാറില്ല. (ആത്മാവ് നിത്യമാണ്. ശരീരം നശിച്ചുപോകും. അതോടു കൂടി ആത്മാവിന് നാശം വരുന്നില്ല. ആത്മാവ് മേലിലും നിലനിൽക്കും. മൂന്നാമത്തെ പദ്യത്തിൽ അരുൾ എന്നത് ജീവൻ തന്നെയാണെന്ന് പ്രതിപാദിച്ചിട്ടുണ്ടല്ലോ) *ഇങ്ങ്* = ഇവിടെ (ഈ ലോകത്തിൽ) *അനുകമ്പ* = അനുകമ്പയാകുന്ന ആത്മാവ്, *ഉരുവാമുടൽവിട്ടു*= പാഞ്ചഭൗതികമായ ശരീരത്തെ ഉപേക്ഷിച്ചിട്ട്. *കീർത്തിയാം ഉരുവാർന്നു* = കീർത്തിയാകുന്ന ഉരുവിനെ (ശരീരത്തെ) പ്രാപിച്ചിട്ട്, *നിന്നിടും*= നിലനിൽക്കും. (എല്ലാ ജീവികളോടും അനുകമ്പയോടുകൂടി ഉത്തമമായ ജീവിതം നയിച്ച ഒരു മഹാത്മാവിന്റെ പാഞ്ചഭൗതികമായ ശരീരം നശിച്ചുപോകിലും, കീർത്തിയാകുന്ന ശരീരം സ്വീകരിച്ച ആ അനുകമ്പ ഒരിക്കലും നശിക്കുന്നില്ല.)

തുടർന്നുള്ള പദ്യങ്ങളിൽ അവതാരപുരുഷന്മാരിലും മഹാത്മാക്കളിലും അവരവരുടെ ചരിതങ്ങളിലൂടെ വെളിപ്പെട്ടിട്ടുള്ള സുപ്രധാനമായ ഗുണം അനുകമ്പയാണെന്ന് പ്രതിപാദിക്കുന്നു.

6

പരമാർത്ഥമുരച്ചു തേർവിടും
പൊരുളോ, ഭൂതദയാക്ഷമാബ്ധിയോ?
സരളാദ്വയഭാഷ്യകാരനാം
ഗുരുവോയീയനുകമ്പയാണ്ടവൻ?

*ഈ അനുകമ്പയാണ്ടവൻ* = മേലിൽ പ്രതിപാദിച്ച തരത്തിലുള്ള അനുകമ്പയെന്ന ഗുണത്തെ വേണ്ടുവോളം ഉൾക്കൊള്ളുമാറായ വ്യക്തി. *പരമാർത്ഥമുരച്ചു തേർവിടും പൊരുളോ?* = ശോകമോഹങ്ങൾക്ക് കീഴ്പ്പെട്ടു അർജ്ജുനനെ നിമിത്തീകരിച്ചു സകലലോകത്തേയും അനുഗ്രഹിക്കുമാറ് നിഖിലവേദാർത്ഥസാരമായ ആത്മയാഥാർത്ഥ്യത്തെ അരുളി ചെയ്ത്, സാരഥിയുടെ ഭാവത്തിൽ ഇരുന്നു കൊണ്ടു തേരിനെ നയിക്കുമാറായ ആ പൊരുൾ- ശ്രീകൃഷ്ണപരമാത്മാവ്- തന്നെയാണോ? (ലോകത്തിൽ തികഞ്ഞ അനുകമ്പയോടെ പെരുമാറുന്ന വ്യക്തി ഗീതോപദേശം ചെയ്ത ശ്രീകൃഷ്ണനോട് സാരൂപ്യം വഹിക്കുന്നവനെന്നർത്ഥം. അനുകമ്പയാണ് ശ്രീകൃഷ്ണനിലും മുന്നിട്ടു നിൽക്കുന്നതെന്നത്രേ ഇവിടെയും സൂചിതമായിരിക്കുന്നത്.)

*ഭൂതദയാക്ഷമാബ്ധിയോ?*= ഭൂതദയക്കും ക്ഷമയ്ക്കും (തന്നോടു എത്ര തന്നെ വിരോധം ആചരിച്ചാലും അതിന് പ്രതികാരം ചെയ്യാതെ പൊറുക്കുകയെന്ന സ്വഭാവമാണ് ക്ഷമ.) അബ്ധിയായുള്ള (സമുദ്രമായുള്ള)തിൽ ഇരിപ്പിടമായുള്ള ശ്രീബുദ്ധൻ തന്നെയാണോ? (ശ്രീബു

ദ്ധഭഗവാൻ ജന്തുബലിയും മറ്റും ഘോരമായ പാപമാണെന്ന് സമർത്ഥിച്ചത് അവിടത്തെ ഭൂതദയയ്ക്ക് തെളിവാണല്ലോ. അതുപോലെ തന്നെ പലതരത്തിൽ ദ്രോഹിച്ചിട്ടുള്ളവരോടുപോലും അവിടത്തേക്ക് ലേശവും പകയുണ്ടായില്ല. അറിവില്ലായ്മകൊണ്ടാണ് അവർ അങ്ങനെ ചെയ്യുവാൻ ഇടയായത് എന്നു കരുതി ക്ഷമിക്കുകയാണല്ലോ അവിടുന്നു ചെയ്തത്. ക്ഷമയും അനുകമ്പയുടെ തന്നെ ഫലമാണ്. ഇങ്ങനെ ശ്രീബുദ്ധദേവന്റെ മാഹാത്മ്യത്തിന് ആസ്പദമായത് അനുകമ്പയാണ് എന്ന് ഗുരുദേവൻ സൂചിപ്പിക്കുന്നു. ലോകത്തിൽ അനുകമ്പാശാലിയായ ഒരുവൻ സാക്ഷാൽ ഭഗവാൻ ബുദ്ധദേവൻതന്നെയെന്ന് സംഭാവന ചെയ്യുകയാണ് ഈ ഭാഗത്തിൽ.) *സരളാദ്വയഭാഷ്യകാരനാം ഗുരുവോ?* = ബ്രഹ്മസൂത്രത്തിനും ഉപനിഷത്തുക്കൾക്കും ഭഗവദ്ഗീതയ്ക്കും സരളമായി അദ്വയഭാഷ്യം ചമച്ച ശ്രീ ശങ്കരാചാര്യരാണോ? അനുകമ്പയാണ്ടവൻ= (ഇവിടെ അനുകമ്പാശാലിയായ ഗുരുവിനെ, ശ്രീശങ്കരാചാര്യസ്വാമികളായിട്ടാണ് സംഭാവനം ചെയ്തിട്ടുള്ളത്. ശ്രീശങ്കരാചാര്യസ്വാമികളുടെ ഭാഷ്യത്തിൽ മൂലാർത്ഥം ജിജ്ഞാസുക്കൾക്ക് അനായാസമായി ഗ്രഹിക്കുവാൻ കഴിയുന്നു എന്നുള്ളതാണ് സരളം എന്നുള്ള വിശേഷണം കൊണ്ട് സൂചിതമായിരിക്കുന്നത്.) അതുപോലെ വസ്തുതത്ത്വം ഏകവും അദ്വിതീയവുമാണെന്ന് സമർത്ഥിക്കുവാനാണ് ആ ഭാഷ്യങ്ങൾ ഉതകിയിട്ടുള്ളത് എന്നു തന്നെയല്ല ജ്ഞാനോപദേഷ്ടാവ് എന്ന അർത്ഥത്തിലുള്ള ഗുരു എന്ന പദം കൊണ്ടു ആചാര്യസ്വാമികളെ നിർദ്ദേശിച്ചിട്ടുള്ളത് അവിടത്തോടുള്ള ഗുരുദേവന്റെ ആദരാതിശയത്തെയാണ് വ്യക്തമാക്കുന്നത്. ജഗദ്ഗുരുവായ ശ്രീശങ്കരനിലും മുന്നിട്ടു നിൽക്കുന്ന ഗുണം എല്ലാവരെയും അനുഗ്രഹിക്കണമെന്നുള്ള അനുകമ്പയാണെന്ന് നാം ഓർക്കേണ്ടതാണ്.

7

പുരുഷാകൃതി പൂണ്ട ദൈവമോ?
നരദിവ്യാകൃതി പൂണ്ട ധർമ്മമോ?
പരമേശപവിത്രപുത്രനോ?
കരുണാവാൻ നബി മുത്തുരത്നമോ?

*കരുണാവാൻ*- പ്രശസ്തമായ കരുണയോടു കൂടിയവൻ, *പുരുഷാകൃതി പൂണ്ട ദൈവമോ?*= പുരുഷനായുള്ള സ്വരൂപം ധരിച്ച ദൈവം തന്നെയാണോ? ഇവിടെ ദൈവം എന്ന പദം സച്ചിദാനന്ദമൂർത്തിയായ പരബ്രഹ്മത്തെ കുറിക്കുന്നതാണ്. ദൈവദശകത്തിൽ ദീനാവനപരായണനെന്നും ദയാസിന്ധുവെന്നും ദൈവത്തെ ഗുരുദേവൻ വാഴ്ത്തിയിട്ടുണ്ടല്ലോ. ധർമ്മം എന്ന ദേവൻ, ദക്ഷകന്യയായ മൂർത്തിയിൽ അവതരിച്ച നരനാരായണന്മാർ വിഷ്ണുവിന്റെ പരമമായ വിഭൂതി തികഞ്ഞ

വരാകുന്നു. അവരിൽ നാരായണനാണ് ഇവിടെ പുരുഷാകൃതി പൂണ്ട ദൈവമായി നിർദ്ദേശിച്ചിരിക്കുന്നത്. ശ്രീനാരായണന്റെ അപദാനങ്ങളിൽ അവിടുത്തെ കരുണയുടെ പരിപൂർണ്ണത നല്ലപോലെ ദർശിക്കാവുന്നതാണ്. തന്റെ തപസ്സുമുടക്കുന്നതിന് വേണ്ടി ഇന്ദ്രനാൽ പ്രേരിതരായ കാമദേവാദികളോട് അവിടുന്ന് കോപിച്ചില്ലെന്നുമാത്രമല്ല അവരുടെ അപരാധം ക്ഷമിച്ചു അനുഗ്രഹം വർഷിക്കുകയും ചെയ്തു. അതോടു കൂടി ഇന്ദ്രന് സമ്മാനിക്കുവനായി തന്റെ ഊരുപ്രദേശത്തിൽ നിന്ന് ഉർവശിയെന്ന സ്ത്രീരത്നത്തെ സൃഷ്ടിച്ചു അവരുടെ പക്കൽ കൊടുത്തയക്കുകയും ചെയ്തു. സംസാരദുഃഖത്താൽ സന്തപ്തരായവർക്കു ജ്ഞാനോപദേശം നൽകുവാൻ അവിടുന്ന് ബദര്യാശ്രമത്തിൽ സദാജാഗരൂകനായി വർത്തിക്കുന്നു. അവിടുത്തെ കരുണയ്ക്കു മറ്റെന്താണ് തെളിവ് വേണ്ടത്. കരുണാമയനായ പുരുഷനെ ശ്രീനാരായണ മഹർഷിയായി സംഭാവനം ചെയ്തതിൽ വേണ്ടുവോളം ഉപപത്തിയുണ്ട്. ഭാഗവതത്തിൽ എഴുത്തച്ഛൻ 'സന്യാസധർമ്മസ്ഥിതി ലോകത്തിലുറപ്പിപ്പാൻ ധന്യനാം നരനാരായണനായതും താൻ' എന്നിങ്ങനെ ശ്രീമന്നാരായണനെ ലോകത്തിൽ സംന്യാസധർമ്മത്തെ വഴിപോലെ പ്രതിഷ്ഠിക്കാനായി അവതരിച്ച പരമാത്മാവായി നിർദ്ദേശിച്ചിട്ടുള്ളതും ഇവിടെ സ്മരിക്കത്തക്കതാണ്. ദൈവം പുരുഷരൂപേണ എന്ന വചനപ്രകാരം പലപലവേഷത്തിൽ ആവിർഭവിക്കുന്നു. ഓരോരുത്തരിൽ നിന്നും നമുക്ക് ദൈവത്തിന്റെ കാരുണ്യം തന്നെയാണ് അനുഭവപ്പെടുന്നത്. അങ്ങനെ ഉപകർത്താക്കളായ ഏവരും പുരുഷാകാരത്തിൽ എത്തിയ ദൈവമല്ലാതെ മറ്റാരുമല്ല. *നരദിവ്യാകൃതി പൂണ്ട ധർമ്മമോ?* = ഒരുവന്റെ ദിവ്യമായ -സർവോത്തമമായ- ആകൃതിസ്വരൂപം കൈക്കൊണ്ട ധർമ്മം തന്നെയാണോ? ശ്രീരാമനെ, 'രാമോ വിഗ്രഹവാൻ ധർമ്മഃ' എന്നിങ്ങനെ ധർമ്മം തന്നെ ഉടലെടുത്തവനായി വാല്മീകിരാമായണത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ശ്രീരാമന്റെ ധർമ്മനിഷ്ഠയാൽ കാരുണ്യത്തിനുള്ള പരമമായ സ്ഥാനം നല്ലപോലെ വെളിപ്പെടുന്നുണ്ട്. രാമായണം തന്നെ കരുണാരസപ്രധാനമാണെന്നാണ് സാഹിത്യശാസ്ത്രകാരൻമാർ നിരൂപണം ചെയ്തിട്ടുള്ളത്. ഹനുമാൻ സീതയെ കണ്ടു പലതും ചിന്തിക്കുന്ന കൂട്ടത്തിൽ ശ്രീരാമന്റെ പരിതാപം, കാരുണ്യം കൊണ്ടും, ആനൃശംസ്യം കൊണ്ടും, ശോകം കൊണ്ടും, മദനനെക്കൊണ്ടും ആണെന്ന് നിശ്ചയിക്കുന്നതിൽ ആ മഹാപുരുഷന്റെ കാരുണ്യത്തിന് പ്രഥമ സ്ഥാനം നൽകിയിട്ടുണ്ടല്ലോ. 'സ്ത്രീ പ്രണഷ്ടേതി കാരുണ്യാത്- ഒരു സ്ത്രീയെ താൻ വേണ്ടപോലെ കാക്കാത്തതിനാൽ അവൾ കാണാതായി പോയല്ലോ എന്നുള്ള കാരുണ്യമായിരുന്നു ശ്രീരാമന്റെ തുടർന്നുള്ള മഹാസംരംഭങ്ങൾക്ക് കാരണമായത്. തന്നെ ശരണം പ്രാപിച്ച വിഭീഷണന് അഭയം നൽകിയതിലും ശ്രീരാമന്റെ കാരുണ്യം തന്നെയാണ് മുന്നിട്ട് നിൽക്കുന്നത്. ഭരതന്റെ സ്ഥിതി ഓർത്ത് അവിടുത്തെ

ഹൃദയം എല്ലായ്പ്പോഴും കരുണാമസൃണമായിരുന്നു. ഇങ്ങനെ ശ്രീരാമന്റെ ധർമ്മാത്മകത്വത്തിൽ കാരുണ്യത്തിനും മികച്ച സ്ഥാനം ഉപദേശിച്ച ഗുരുദേവൻ കരുണാവനായ ഒരു പുരുഷനെ ശ്രീരാമനായും സംഭാവനം ചെയ്തിരിക്കുകയാണ്.

(കരുണാവാൻ) *പരമേശപവിത്രപുത്രനോ*?=പരമേശന്റെ പവിത്രപുത്രനാണോ? (ക്രിസ്തുദേവനെ ദൈവത്തിന്റെ പുത്രൻ ലോകരക്ഷയ്ക്കുവേണ്ടി സ്വർഗ്ഗത്തിൽ നിന്ന് അവതാരം സ്വീകരിച്ച നിലയിലാണ് പ്രകീർത്തിക്കാറുള്ളത്. കന്യാമറിയത്തിൽ നിന്നുള്ള ജനനം തന്നെ ക്രിസ്തുദേവന്റെ ദേവപുത്രഭാവത്തെയാണ് തെളിയിക്കുന്നത്. ജൂതന്മാരുടെ ഇടയ്ക്കുള്ള തെറ്റായ നടപടികളെ ക്രിസ്തുദേവൻ അപലപിച്ചത് ജനസാമാന്യത്തിന്റെ ക്ഷേമത്തിനുവേണ്ടിയാകുന്നു. തപസ്സുകൊണ്ട് സിദ്ധിനേടിയ അവിടുന്ന് തീരാവ്യാധികൊണ്ടും മറ്റും ക്ലേശിച്ച എത്രയോപേരെ തന്റെ കാരുണ്യപൂർവ്വമായ പെരുമാറ്റത്താൽ സുഖികളാക്കിയതായി കാണാവുന്നതാണ്. പാപം ചെയ്തവർ പോലും പശ്ചാത്താപത്തിന് വിധേയരായി ക്രിസ്തുദേവനെ ശരണം പ്രാപിച്ചു വിശുദ്ധരും ആരാധ്യരും ആയിട്ടുണ്ട്. ന്യായാധിപന്മാർ തെറ്റായ നിലയിൽ വിധികൽപ്പിച്ച് ആ മഹാത്മാവിനെ കുരിശുകേറ്റുവാൻ ഇടയായപ്പോഴും അവിടുന്ന് തന്റെ അന്ത്യവേളയിലും ദൈവത്തോടു പ്രാർത്ഥിച്ചത് അറിവില്ലാതെ പാപം ചെയ്യുന്ന ആ കൂട്ടരോട് ക്ഷമകാണിക്കണം എന്നായിരുന്നുവല്ലോ.)

ഇങ്ങനെ ക്രിസ്തുദേവന്റെ ജീവിതത്തിൽ അവിടുത്തെ കാരുണ്യം നല്ലപോലെ തെളിഞ്ഞിട്ടുണ്ട്. അതാണ് ഗുരുദേവൻ കരുണാവാനായ ഒരുവനെ ക്രിസ്തുദേവനോട് സാരൂപ്യം വഹിക്കുന്നവനായി സംഭാവനം ചെയ്തത്.

(കരുണാവാൻ) *നബി മുത്തുരത്നമോ?* =നബിമാരിൽ വെച്ച് ഒടുവിലത്തവനായി അറിയപ്പെടുന്ന മുഹമ്മദ്നബി തന്നെയാണോ? മുഹമ്മദ്നബിയെ നബിമാരിൽ വെച്ച് ശ്രേഷ്ഠനായി കരുതിപ്പോന്ന മുസ്ലീമുകളുടെ ഇടയിലുണ്ടായിരുന്ന അന്ധവിശ്വാസങ്ങളെ മുഹമ്മദ് നബി എതിർത്തത് ജീവകാരുണ്യം കൊണ്ടായിരുന്നു. പെൺകുഞ്ഞുങ്ങളെ ജനിച്ചാലുടനെ തന്നെ ജീവനോടെ കുഴിച്ചുമൂടുക എന്നൊരു നടപടി മതത്തിന്റെ പേരിൽ അറേബ്യായിലും മറ്റും ഉണ്ടായിരുന്നത് മുഹമ്മദ് നബിയുടെ ഉൽബോധങ്ങളാൽ നിശ്ശേഷം നിർത്തപ്പെട്ടു. അതുപോലെ മുഹമ്മദ് നബിയുടെ ജീവിതത്തിൽ കാരുണ്യപ്രകടനം പലപ്പോഴും ഉണ്ടായിട്ടുണ്ട്. ഇങ്ങനെ നോക്കുമ്പോൾ കരുണാവാനായ ഒരുവനെ പ്രവാചകശ്രേഷ്ഠനായ മുഹമ്മദ് നബിയായും സംഭാവനം ചെയ്തിട്ടുള്ളത് യുക്തം തന്നെ.

8.
ജ്വരമാറ്റി വിഭൂതികൊണ്ടു മു-
ന്നരിതാം വേലകൾചെയ്ത മൂർത്തിയോ?
അരുതാതെ വലഞ്ഞു പാടിയൗ-
ദരമാം നോവു കെടുത്ത സിദ്ധനോ?

(കരുണാവാനായ ഒരുവൻ) *വിഭൂതികൊണ്ട്* = ഭസ്മംകൊണ്ട് (മന്ത്രസിദ്ധി വരുത്തിയ ഭസ്മംകൊണ്ട്) *മുൻ*= മുൻപ് (പണ്ടൊരു കാലത്ത്) *ജ്വരമാറ്റി*= ജ്വരത്തെ ആറ്റീട്ട് (പനിയെ ശമിപ്പിച്ചിട്ട്). *അരിതാം വേലകൾ ചെയ്ത മൂർത്തിയോ* = അരിയാത (മെച്ചമേറിയ- മേന്മയേറിയ) വേലകളെ- പ്രവൃത്തികളെ ചെയ്തവനായ (സമർത്ഥമായി പ്രയോഗിച്ചവനായ) മൂർത്തിയാണോ? ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്ന കഥ തിരുജ്ഞാനസംബന്ധർ എന്ന പേരിൽ പ്രസിദ്ധനായ ഒരു ശിവഭക്തന്റേതാണെന്നു തോന്നുന്നു. ഹാലാസ്യമാഹാത്മ്യത്തിൽ സവിസ്തരം പ്രതിപാദിച്ചിട്ടുള്ളതാണ് ഈ കഥ.

ബുദ്ധഭിക്ഷുക്കളുടെ പ്രേരണകൊണ്ട് ശിവദ്വേഷിയായി തീർന്ന രാജാവിന് ഘോരമായ പനി പിടിപെട്ടപ്പോൾ ശിവഭക്തയായ രാജ്ഞി തനിക്ക് അനുകൂലനായ മന്ത്രിയുടെ സഹായത്തോടുകൂടി തിരുജ്ഞാനസംബന്ധരെ ശരണം പ്രാപിച്ചവെന്നും ആ മഹാത്മാവ് ജപിച്ച ഭസ്മം നൽകി രാജാവിന്റെ രോഗം മാറുവാൻ വേണ്ട അനുഗ്രഹം സാനുകമ്പം പ്രദർശിപ്പിച്ചു എന്നും പ്രസ്താവിക്കപ്പെട്ടിരിക്കുന്നു.

ഇതുപോലെ തന്നെ തിരുജ്ഞാനസംബന്ധരുടെ മറ്റനേകം ലോകാനുഗ്രഹകരങ്ങളായ പ്രവർത്തനങ്ങളും അനുകമ്പയ്ക്ക് നിദർശനങ്ങളായി പ്രസിദ്ധി പ്രാപിച്ചിട്ടുണ്ട്.

*അരുതാതെ വലഞ്ഞ്* = ഒരു പോംവഴിയും കാണാതെ തീവ്രവേദനകൊണ്ട് പിടഞ്ഞ് (ശിവഭഗവാന്റെ കീർത്തനങ്ങൾ) *പാടി ഔദരമാം നോവു കെടുത്ത സിദ്ധനോ?* ='അപ്പർ' എന്ന സിദ്ധന്റെ കഥയാണു സൂചിതം. 'മരുൾനീക്കിയാർ' എന്ന പേരിൽ അറിയപ്പെട്ടിരുന്ന ബാലനെ തിരുജ്ഞാനസംബന്ധർ 'അപ്പാ' എന്നു വാത്സല്യത്തോടെ വിളിച്ച ദിവസം മുതൽ 'അപ്പർ' എന്ന പേരിൽ ആ ബാലൻ പ്രസിദ്ധനായി. മാതാപിതാക്കൾ ബാല്യത്തിൽ തന്നെ സ്വർഗ്ഗം പൂകിയതിനാൽ ബാലനെ സഹോദരി 'തിലകവതിയാർ' ആണു വളർത്തിയത്. ക്രമേണ ബാലൻ ജൈനമതാവലംബിയായി. ദുഃഖിതയായ സഹോദരി തിലകവതിയാർ അനുജനെ വീണ്ടും ശിവഭക്തനാക്കണമെന്നു ഭഗവാനോട് പ്രാർത്ഥിച്ചു. ഭഗവാൻ സ്വപ്നത്തിൽ, അനുജൻ ഉദരരോഗം പിടിപെട്ട് വലയുമെന്നും തുടർന്ന് ശിവഭക്തനായി തീരുമെന്നും അറിയിച്ചു. മരുൾനീക്കിയാർ അചിരേണ ഉദരരോഗബാധിതനായി. സഹോദരി ഓം

നമഃശിവായ എന്ന മന്ത്രമുപദേശിച്ച് ഉദരത്തിൽ ഭസ്മം പൂശി. അതോടെ രോഗവിമുക്തനായ മരുൾനീക്കിയാർ ശിവഭക്തനായി മാറി ഭഗവാനെ തുടരെത്തുടരെ സ്തുതിച്ചു. അങ്ങനെ അനുകമ്പയോടെ അപ്പരുടെ വയറുവേദന മാറ്റിയ അനുകമ്പാ ശാലിയായ ശ്രീപരമേശ്വരൻ തന്നെയാണോ? അനുകമ്പാർദ്രഹൃദയനായ മഹാനുഭാവൻ. സാക്ഷാത് പരമേശ്വരൻ തന്നെയാണ് അനുകമ്പാർദ്രഹൃദയൻ എന്നർത്ഥം.

9

ഹരനന്നെഴുതി പ്രസിദ്ധമാം-
മറയൊന്നോതിയ മാമുനീന്ദ്രനോ?
മരിയാതുടലോടു പോയൊര-
പ്പരമേശന്റെ പരാർത്ഥ്യഭക്തനോ?

*ഹരൻ അന്നെഴുതി പ്രസിദ്ധമാം മറയൊന്നോതിയ* = ശിവൻതന്നെ അന്നുകേട്ടെഴുതി പ്രസിദ്ധമായ വേദം രചിച്ച, *മാമുനീന്ദ്രനോ* = മഹാമുനി ശ്രേഷ്ഠൻ - സിദ്ധൻതന്നെയാണോ? ഈ അനുകമ്പാ ശാലി! *മരി യാതുടലോടു പോയൊരപ്പരമേശന്റെ പരാർത്ഥ്യഭക്തനോ?* = മരിക്കാതെ തന്നെ (ജീവിച്ചിരിക്കവേ തന്നെ) ഈ ശരീരത്തോടുകൂടി സ്വർഗ്ഗത്തു പോയ- പരമകരുണാമയനായ - പരാർത്ഥംകൂടി സാധിച്ച, ശിവഭക്തനാണോ? ഈ അനുകമ്പാശാലി!

മറയൊന്നോതിയ മാമുനീന്ദ്രൻ എന്നതു മാണിക്കവാചകരെ പരാമർശിക്കുന്നതാണ്. അദ്ദേഹം ജനിച്ചത് വടവൂർ ഗ്രാമത്തിലായിരുന്നു. ബാല്യത്തിൽ അത്യന്തം പ്രതിഭാശാലിയായിരുന്ന അദ്ദേഹം മഹാപണ്ഡിതനായ പാണ്ഡ്യരാജാവായ അരിമർദ്ദനന്റെ മന്ത്രിയായിരുന്നു. വടവൂരാൻ എന്നറിയപ്പെട്ടിരുന്ന അദ്ദേഹം മഹാശിവഭക്തനായിരുന്നു. നാഗപട്ടണത്തിനടുത്തു പെരുന്തുറ ക്ഷേത്രത്തിൽ വടവൂരാൻ ദർശനം നടത്തിക്കൊണ്ടിരിക്കവേ ഒരു വൃദ്ധൻ അദ്ദേഹത്തെ സമീപിച്ച് ജ്ഞാനോപദേശം നല്കി. ആ വൃദ്ധൻ പരമേശ്വരൻ തന്നെയായിരുന്നു. അന്നുമുതൽ മന്ത്രിസ്ഥാനം ഉപേക്ഷിച്ച് ഒരു ഭിക്ഷുവായി ജീവിച്ചു. അദ്ദേഹം ഭക്തിനിർഭരങ്ങളായ സുന്ദരകവിതകളെഴുതി ഭഗവാനെ സ്തുതിച്ചുപോന്നു. ഒരു ദിവസം ശിവൻ മുന്നിൽ വന്ന് 'നിന്റെ മധുരഗാനങ്ങൾ അത്യന്തം രമണീയങ്ങളാണ്, അതുകൊണ്ടു കവികളിൽ രത്നമായ നീ മാണിക്കവാചകരാണ്.' എന്നരുളിച്ചെയ്തു. ഒരിക്കൽ ഒരു വൃദ്ധൻ മാണിക്കവാചകരെ സമീപിച്ച് 'നിന്റെ കവിതകൾ ഞാൻ എഴുതിയെടുക്കുവാൻ ആഗ്രഹിക്കുന്നു' എന്നറിയിച്ചു. മാണിക്കവാചകർ പാടി. വൃദ്ധൻ എഴുതിയെടുത്തു. വൃദ്ധൻ യാത്രയാവുകയും അടുത്ത ദിവസം പ്രഭാതത്തിൽ ക്ഷേത്രപൂജാരി പൂജയ്ക്കു നട തുറന്നപ്പോൾ വിഗ്രഹത്തിന്റെ മുൻപിൽ ഒരു താളിയോലക്കെട്ടു കണ്ടു.

അതിൽ 'മാണിക്കവാചകർ ചൊല്ലിക്കേൾപ്പിച്ച്, നടരാജൻ കുറിച്ചിട്ടത്' എന്നുകണ്ടു. അതാണ് ഹരനന്നെഴുതി പ്രസിദ്ധമാം മറ. ആ പേരിൽ അതു നാടെങ്ങും പ്രചരിച്ചു.

സുന്ദരമൂർത്തിനായനാരെ പരാമർശിക്കുന്നതാണ് 'മരിയാതെ' എന്ന ഭാഗം. അദ്ദേഹം വെള്ളാനപ്പുറത്തു കയറി ഭൗതികശരീരത്തോടുകൂടി സ്വർഗ്ഗത്തിലെത്തി എന്നു പറയപ്പെടുന്നു. സുന്ദരമൂർത്തിനായനാരുടെ മധുരഭക്തിഗാനങ്ങൾ കേൾക്കാൻ ദേവന്മാർപോലും ആഗ്രഹിച്ചിരുന്നു. ശ്രീ പരമേശ്വരനും കൂട്ടത്തിലുണ്ടായിരുന്നു എന്നു പറയപ്പെടുന്നു. ചേരമാൻ പെരുമാൾ ആ പരമഭാഗവതന്റെ സമീപമെത്തി അദ്ദേഹത്തിന്റെ ശിഷ്യത്വം സ്വീകരിച്ചു. ചേരമാൻ പെരുമാൾ സുന്ദരമൂർത്തിയെ കേരളത്തിലേക്ക് കൊണ്ടുവന്നു. ശിവപ്രീതിയ്ക്ക് പാത്രമായ നായനാർ വെള്ളാനപ്പുറത്തു കയറി സ്വർഗ്ഗത്തിലേക്ക് യാത്രയാവുമ്പോൾ ശുശ്രൂഷിച്ചിരുന്ന പെരുമാളും അനുഗമിച്ചു. ഇരുവരും സ്വർഗംപൂകി എന്നാണു പ്രസിദ്ധി. തന്റെ ശിഷ്യനെക്കൂടി കൂട്ടിക്കൊണ്ടുപോയതു കൊണ്ടാണ് പരാർത്ഥ്യഭക്തനെന്നു പറഞ്ഞത്. തിരുജ്ഞാനസംബന്ധർ, അപ്പർ, സുന്ദരമൂർത്തി എന്നിവരുടെ കൃതികൾ തേവാരകൃതികളായി തമിഴിൽ അറിയപ്പെടുന്നു. അങ്ങനെ ഉടലോടെ സ്വർഗ്ഗംപൂകിയ സിദ്ധർ തന്നെയാണോ അനുകമ്പാശാലികൾ!

10

നരരൂപമെടുത്തു ഭൂമിയിൽ
പെരുമാറീടിന കാമധേനുവോ?
പരമാദ്ഭുതദാനദേവതാ-
തരുവോയീയനുകമ്പയാണ്ടവൻ?

*നരരൂപമെടുത്തു ഭൂമിയിൽ പെരുമാറീടിന*= മനുഷ്യരൂപം സ്വീകരിച്ച് ഭൂമിയിൽ പ്രവർത്തിച്ച, *കാമധേനു* = ദേവന്മാരുടെ പശുവാണോ അനുകമ്പാശാലി, *പരമാത്ഭുതദാനദേവതാതരുവോ* =ആശ്ചര്യം ജനിയ്ക്കും വണ്ണം സർവ്വാഭീഷ്ടങ്ങളും എല്ലാവർക്കും ദാനംചെയ്യുന്ന ദേവതാതരു- കല്പകവൃക്ഷമാണോ, *ഈ അനുകമ്പയാണ്ടവൻ*= ഈ അനുകമ്പയാണ്ട മനുഷ്യൻ? *നരരൂപമെടുത്തു ഭൂമിയിൽ പെരുമാറീടിന*= ഈ ഭാഗം ശിബി ചക്രവർത്തിയേയും പൃഥുവിനേയും സൂചിപ്പിക്കുന്നതാണ്. ശിബി ചക്രവർത്തി, തന്നെ ശരണംപ്രാപിച്ച പ്രാവിനെ രക്ഷിക്കുവാൻ കഴുകന് തന്റെ ശരീരത്തിലെ മാംസം മുറിച്ചു തൂക്കി നല്കുവാൻ തുനിഞ്ഞ മഹാത്യാഗിയും അനുകമ്പാശാലിയുമായിരുന്നു. പൃഥുചക്രവർത്തി ദുർഭിക്ഷംനിമിത്തം കഷ്ടപ്പെടുന്ന പ്രജകളെ കണ്ട് അനുകമ്പാർദ്രനായി. ഭൂമി, സസ്യങ്ങളെയെല്ലാം ഉള്ളടക്കിയതാണ് ഈ ദുർഭിക്ഷത്തിനു കാരണമെന്നു മനസ്സിലാക്കി, ക്രുദ്ധനായ

ചക്രവർത്തി ഭൂമിയെ നശിപ്പിക്കുവാൻ ഒരുങ്ങി. ഭീതയായ ഭൂമി ഗോരൂപം ധരിച്ച് രക്ഷയ്ക്കായി ദേവന്മാരെ സമീപിച്ചു. അവരെല്ലാം അവളെ കൈയൊഴിഞ്ഞു. ഒടുവിൽ പൃഥുവിനെ ശരണം പ്രാപിച്ചു. അനുരൂപനായ കുട്ടി എന്റെ മുല കുടിക്കുമ്പോൾ ഞാൻ അവനു ഇഷ്ടമുള്ളതു ചുരന്നു നൽകാമെന്നു സമ്മതിച്ചു. അങ്ങനെ ചക്രവർത്തി മേരുവിനെ വത്സനാക്കി കറന്നപ്പോൾ ഔഷധികളും രത്നങ്ങളും ചുരന്നു നൽകി. അനുകമ്പാശാലിയായ പൃഥു അങ്ങനെ പ്രജകളെ പരിപാലനം ചെയ്തു.

പരമാദ്ഭുതദാനദേവതാതരു എന്ന ഭാഗം മഹാദാനനിഷ്ഠനായ കർണ്ണനേയും രന്തി ദേവനേയും സൂചിപ്പിക്കുന്നു. അവരിവരും അർത്ഥികൾക്കു കല്പവൃക്ഷസമാനന്മാരായിരുന്നു. കർണ്ണൻ, വൃദ്ധബ്രാഹ്മണവേഷത്തിൽ, തന്നെ സമീപിച്ച ദേവേന്ദ്രനു തന്റെ കവചകുണ്ഡലങ്ങൾ നൽകി. കവചകുണ്ഡലങ്ങൾ തന്റെ ജീവരക്ഷയാണെന്നറിയാമായിരുന്നിട്ടും അർത്ഥിയെ സഫലമനോരഥനാക്കാൻ കർണ്ണൻ അവ ഇന്ദ്രനു നൽകി. അതുപോലെ രാജാവായ രന്തിദേവനും അർത്ഥികൾക്കു സർവ്വസ്വവും നൽകി നിർധനനായി. ഒരു ദിവസം ഗോതമ്പു കഞ്ഞി തയ്യാറാക്കി ഭാര്യയോടും മക്കളോടുമൊത്തു അതു ഭക്ഷിക്കുവാനൊരുങ്ങവേ അർത്ഥിയായി എത്തിയ ബ്രാഹ്മണനു പകുതിയും ശേഷിച്ചതു ഭക്ഷിക്കാൻ ഭാവിക്കവേ വിശന്നുവലഞ്ഞ അർത്ഥിയായ ശൂദ്രനു പകുതിയും നൽകി. വിശന്നുവലഞ്ഞ പട്ടികൾക്കും ബാക്കിയുള്ളതു നൽകി. ജലം മാത്രം അവശേഷിച്ചു. അതു കുടിക്കാൻ ഒരുങ്ങുമ്പോൾ ചണ്ഡാലൻ അർത്ഥിയായെത്തി. ഒടുവിൽ ഒന്നുമില്ലാതായി. 'ഞാൻ ഈശ്വരനെയല്ലാതെ മറ്റൊന്നും കാമിക്കുന്നില്ല. ആർത്തന്മാരുടെ ആർത്തിനാശമാണ് എന്റെ ലക്ഷ്യം. അവരുടെ ദുഃഖം ഞാൻ ഏറ്റുകൊള്ളാം. എത്ര മഹത്തരമായ ത്യാഗം! അങ്ങനെ രന്തിദേവനും യാചകന്മാർക്ക് ദേവതരുവാണ്. ഇവരെല്ലാം അനുകമ്പയാണ്ടവരാണ്. അതുകൊണ്ട് അനുകമ്പാശാലി ഇവരിലാരെങ്കിലും ആണോ! വാമനനു മൂന്നടി ഭൂമി നൽകി പാതാളത്തിലേക്കു താഴ്ത്തപ്പെട്ട മഹാബലിയും അനുകമ്പാശാലി തന്നെ.

***ഫലശ്രുതി***

അരുമാമറയോതുമർത്ഥവും
ഗുരുവോതും മുനിയോതുമർത്ഥവും
ഒരു ജാതിയിലുള്ളതൊന്നുതാൻ
പൊരുളോർത്താലഖിലാഗമത്തിനും.

*അരുമാമറ* = അരുമയായ - ദിവ്യമായ, മറ-വേദം- മതഗ്രന്ഥങ്ങൾ. *ഓതും*= ഓതുന്ന - വെളിപ്പെടുത്തുന്ന, *അർത്ഥവും* = സത്യവും.

*ഗുരുവോതും മുനിയോതും അർത്ഥവും*= അജ്ഞാനാന്ധകാരം ജ്ഞാനപ്രകാശംകൊണ്ടു ദൂരീകരിക്കുന്ന ജ്ഞാനഗുരുക്കന്മാർ ഉപദേശിക്കുന്നതും, മുനിയോതും – ജ്ഞാനസിദ്ധന്മാരായ യോഗികൾ പ്രകാശിപ്പിക്കുന്നതുമായ, അർത്ഥവും – സത്യവും, *ഒരു ജാതിയിലുള്ളത്* = ഒരേ തരത്തിലുള്ളതാണ്. *ഓർത്താൽ* = നല്ലവണ്ണം ചിന്തിച്ചു നോക്കിയാൽ. *അഖിലാഗമത്തിനും*= എല്ലാ പ്രമാണഗ്രന്ഥങ്ങൾക്കും, *ഒന്നു താൻ പൊരുൾ* = ചൂണ്ടിക്കാണിക്കാൻ ഒരു പൊരുളേയുള്ളൂ – ഒരു സത്യമേയുള്ളൂ.

ഏകവും അദ്വിതീയവുമായ സത്യം ഒന്നു മാത്രമാണ്. അദ്വൈതദർശനം യുക്തിഭദ്രവും ശാസ്ത്രസമ്മതവുമാണ്. ശൈവവൈഷ്ണവഭേദം യഥാർത്ഥത്തിൽ ഇല്ല. ശിവൻ, വിഷ്ണു, ശക്തി എന്നിങ്ങനെ പലപേരുകളാൽ അറിയപ്പെടുന്ന സത്യം ഒന്നാണ്. നാമരൂപങ്ങൾ കല്പിതങ്ങളാണ്. രജ്ജുവിൽ കല്പിതമായ സർപ്പം പോലെ കല്പിതങ്ങളെല്ലാം അസത്യമാണ്. ഈ പരമസത്യം സാക്ഷാത്കരിച്ചിട്ടുള്ള ജ്ഞാനികൾ നാമരൂപഭേദം കണ്ട് ഭ്രമിക്കുകയില്ല. പേരിനെ മുറുകെപ്പിടിച്ച് അസത്യത്തെ സത്യമെന്നു കരുതി പോരാടുന്നവർ അന്ധരാണ്, അജ്ഞാനമോഹിതരാണ് മതത്തിന്റേയും മതവിഭാഗങ്ങളുടേയും പേരിലുള്ള ഈ പോരാട്ടം യഥാർത്ഥത്തിൽ നിഴൽയുദ്ധമാണ്. അതുകൊണ്ടാണ് ഗുരുദേവൻ അഖിലാഗമത്തിനും ഒരേ പൊരുളാണ് സത്യമെന്നു വ്യക്തമാക്കുന്നത്. സത്യമൊന്നാണ്, ശാശ്വതമാണ്, അതു കാലദേശവ്യക്തിഭേദഭിന്നമാകുന്നില്ല. ഈ പരമസത്യം ഗ്രഹിച്ചവൻ ശാന്തനാണ്, നിത്യാനന്ദം അനുഭവിക്കുന്നവനാണ്. അനുകമ്പാർദ്രഹൃദയന്മാർ പരമസത്യം കണ്ടവരാണ്. അതുകൊണ്ടുതന്നെ അവരുടെ അനുകമ്പ ജാതിമതദേശകാലപരിധികളെ കടന്ന് പ്രാണിസമുദായത്തെ മുഴുവൻ വ്യാപിച്ചുനിൽക്കുന്നതാണ്.

# അറിവ്

ശ്രീനാരായണഗുരുദേവന്റെ കൃതികൾ ഏറിയകൂറും ആത്മീയവിദ്യാപരങ്ങളാണ്. പരമപുരുഷാർത്ഥമെന്ന നില ആത്മസാക്ഷാത്കാരത്തിനേ ഉള്ളു. സത്തും ചിത്തും ആനന്ദവും ആത്മാവിന്റെ സ്വരൂപലക്ഷണങ്ങളാണെങ്കിലും ചിത്ത് അഥവാ അറിവ് പ്രാമുഖ്യം വഹിക്കുന്നുവെന്നു നിർണ്ണയിക്കേണ്ടിയിരിക്കുന്നു. ആ അറിവിന്റെ താത്ത്വികമായ വിചാരമാണ്, ആകൃതിയിൽ ചെറുതെങ്കിലും അന്തഃസാരതകൊണ്ട് മഹത്തമമായ 'അറിവ്' എന്ന കൃതിയിലൂടെ ഗുരുദേവൻ ജിജ്ഞാസുക്കളെ അനുഗ്രഹിക്കുന്നതിലേയ്ക്ക് വേണ്ടി അനന്യസാധാരണമായ പ്രതിപാദനസൗഷ്ഠവത്തോടെ നിർവ്വഹിച്ചിട്ടുള്ളത്. കൃതിയുടെ താത്പര്യം നേരാംവണ്ണം ഗ്രഹിക്കുന്നതിന് പ്രയോജകീഭവിക്കണമെന്നുള്ള അഭിവാഞ്ഛയാൽ പ്രേരിതനായിട്ടാണ് ഈ വ്യാഖ്യാനത്തിന് ഈയുള്ളവൻ ഒരുമ്പെടുന്നത്. ഗ്രഹീതാക്കളുടെ അവധാനപൂർവ്വകമായ സമീപനത്തെ സാദരം അഭ്യർത്ഥിച്ചുകൊണ്ട് പ്രതിജ്ഞാതമായ കൃത്യത്തിലേയ്ക്ക് കടന്നുകൊള്ളട്ടെ.

പ്രതിപാദ്യമായ വിഷയത്തെ സർവ്വാത്മനാ ഉള്ളടക്കിക്കൊണ്ട് അവതരിപ്പിക്കുന്നതാണ് ഒന്നാമത്തെ പദ്യം:

1

അറിയപ്പെടുമിതു വേറ-
ല്ലറിവായീടും തിരഞ്ഞിടും നേരം;
അറിവിതിലൊന്നായതുകൊ-
ണ്ടറിവല്ലാതെങ്ങുമില്ല വേറൊന്നും.

*അറിയപ്പെടുമിത്* = അറിയപ്പെടുന്ന ഇത് (പ്രത്യക്ഷപ്രമാണത്തിലൂടെ നമ്മുടെ അറിവിന് വിഷയമാകുന്ന പ്രപഞ്ചം), *വേറല്ല* = വേർപ്പെട്ടതല്ല. (വേർപ്പെട്ട സത്തയോട് കൂടിയതല്ല. ഇവിടെ ഏതിൽ നിന്നും വേറല്ല എന്നുള്ള ആകാംക്ഷയെ ശമിപ്പിക്കുന്നതാണ് തുടർന്നുവരുന്ന ഭാഗം. അറിവിൽ നിന്നും വേർപ്പെട്ടതല്ലെന്ന് യോജന). *തിരഞ്ഞിടും നേരം* = നിഷ്കൃഷ്ടമായി മനനം ചെയ്ത് യാഥാർത്ഥ്യം പ്രകാശിക്കുന്നതിന്

പ്രയത്നം തുടർന്നുകൊണ്ടിരിക്കുമ്പോൾ, *അറിവായീടും*= അറിവുതന്നെയാവുക എന്നുള്ള യാഥാർത്ഥ്യത്തിലേയ്ക്ക് കടന്നുകൊണ്ടിരിക്കും. (ഇവിടെ ഏതാണ് അറിവായിടുന്നത് എന്നുള്ള ആകാംക്ഷ ശമിക്കുന്നതിന് പൂർവ്വവാക്യത്തിൽ നിന്നും അറിയപ്പെടുമിത് എന്നുള്ള പദം അധ്യാഹരിക്കണം. അറിയപ്പെടുന്ന പ്രപഞ്ചം അറിവിൽ നിന്നും വേർപ്പെട്ടത് അല്ല; പിന്നെയോ അറിവു തന്നെയാണ് എന്നുള്ളത് വിചാരത്താൽ നിർണ്ണയിക്കുവാൻ കഴിയുമെന്നു ഭാവം. തദുപയോഗിയായ വിചാരമാണ് രണ്ടാമത്തെ പദ്യം മുതൽ അനുക്രമം നിർവ്വഹിക്കപ്പെടുന്നത്). ഉത്തരാർധത്തിൽ അറിവുകൾതന്നെ പലതില്ല; ഒന്നേ ഉള്ളൂ എന്നുള്ള സിദ്ധാന്തമാണ് സകാരണം അവതരിപ്പിക്കപ്പെട്ടിരിക്കുന്നത്. *ഇതിൽ അറിവ് ഒന്നായതുകൊണ്ട് അറിവല്ലാതെ വേറൊന്നും എങ്ങും ഇല്ല* = ഘടത്തെക്കുറിച്ചുള്ള അറിവ്, പടത്തെക്കുറിച്ചുള്ള അറിവ് എന്നിങ്ങനെ പലതിനേയും കുറിച്ച് അറിയുന്നതിൽ അറിവ് (അറിയപ്പെടുന്നത് മാറി മാറി വന്നാലും അവയെ എല്ലാം അറിയുന്ന അറിവ്) ഒന്നുതന്നെയാകയാൽ (അറിവിന് നാനാത്വം ഇല്ലാത്തതുകൊണ്ട്) അറിവ് എന്ന ഒന്നു മാത്രമല്ലാതെ സജാതീയമോ വിജാതീയമോ ആയി മറ്റൊന്നും അകത്തോ പുറത്തോ യാതൊരിടത്തും ഇല്ല തന്നെ.

അറിവിന്റെ ഏകത്വം വിശദീകരിക്കപ്പെടേണ്ടതാണ്. ഘടപടാദികളായ വിഷയങ്ങളുടെ ഭേദംകൊണ്ട് അറിവ് പലതാണെന്ന് തെറ്റിദ്ധരിക്കേണ്ടതില്ല. ഘടാകാശവും മഠാകാശവും ഉപാധികളെ തള്ളിക്കളയുന്നതായാൽ ഒരേ ആകാശമാണെന്ന് വെളിപ്പെടുമല്ലോ. അതുപോലെ അറിവുകൾ പലതില്ല; ഒന്നേയുള്ളൂ എന്നുമാത്രമല്ല അറിവ് അദ്വിതീയവുമാണ്. പൂർവ്വാർദ്ധത്തിൽ അറിയപ്പെടുന്നതിന് അറിവിൽ നിന്നും ഭിന്നത ഇല്ലെന്ന് നിർദ്ദേശിക്കപ്പെട്ടിട്ടുണ്ടല്ലോ. അങ്ങനെ അറിവിന്റെ ഏകത്വവും അദ്വിതീയത്വവുമാണ് ഒന്നാം പദ്യത്തിൽ പ്രതിജ്ഞാതമായിരിക്കുന്നത്.

അറിവ്, അറിയപ്പെടുന്നത്, എന്നിവയിൽ ഉണ്മ അറിവിനു മാത്രമേ ഉള്ളൂ. അറിയപ്പെടുന്നത് ഇല്ലാത്തതാണെങ്കിൽ അറിവ് ഇല്ലാത്തതാകരുതോ? എന്നുള്ള ആശങ്ക യുക്തിപൂർവ്വം നിരസ്സിക്കുവാൻ കഴിയും. ഈ രണ്ടു വിഷയങ്ങളാണ് രണ്ടാം പദ്യത്തിൽ ചർച്ചചെയ്യപ്പെടുന്നത്.

2

അറിവില്ലെന്നാലില്ലീ-
യറിയപ്പെടുമെന്നതുണ്ടിതെന്നാലും,
അറിവൊന്നില്ലെന്നാലീ-
യറിവേതറിവി,ന്നതില്ലറിഞ്ഞീടാം.

*അറിവ് ഇല്ല എന്നാൽ ഈ അറിയപ്പെടുമെന്നത് ഇല്ല* = അറിവില്ലെ

ങ്കിൽ അറിയപ്പെടുന്നതായി അനുഭവപ്പെടുന്ന യാതൊന്നും ഇല്ലാത്ത താണെന്ന് സ്പഷ്ടമത്രേ. (സുഷുപ്തിയിലും സമാധിയിലും പ്രപഞ്ച ത്തിന്റെ അറിവ് ഇല്ലല്ലോ. അഗ്നിയില്ലെങ്കിൽ ധൂമമില്ല എന്നുള്ള വ്യതി രേകവ്യാപ്തി പ്രസിദ്ധമാണല്ലോ). *എന്നാലും ഇത് ഉണ്ട്* = അറിയപ്പെ ടുന്നത് ഇല്ലെങ്കിലും അറിവ് ഉണ്ട്. (സുഷുപ്തിയിലും സമാധിയിലും യാതൊന്നും അറിയപ്പെടുന്നില്ലെങ്കിലും നിരുപാധികമായ അറിവ് സ്വയം പ്രകാശമായി വർത്തിക്കുന്നു. പ്രബോധദശയിലും അതായത് ഉറക്ക മുണരുമ്പോഴും വ്യുത്ഥാനദശയിലും അതായത് സമാധിവിടുമ്പോഴും യാതൊന്നും അറിഞ്ഞില്ലെന്നുള്ള സ്മരണ അപ്പോഴും അറിവുണ്ടായി രുന്നുവെന്നതിന് തെളിവാണല്ലോ. ധൂമമില്ലെങ്കിലും അഗ്നിയുണ്ടെന്ന് അയോഗോളകത്തിൽ ദൃഷ്ടാന്തമുണ്ടല്ലോ. വഹ്നിയാകുന്ന ഹേതു കൊണ്ട് ധൂമത്തെ അനുമിക്കുന്നതിനു വ്യതിരേക വ്യഭിചാരം പ്രതി ബന്ധകമായിരിക്കുന്നു. അങ്ങനെ അറിവില്ലെങ്കിൽ അറിയപ്പെടുന്നതി ല്ല. അറിയപ്പെടുന്നതില്ലെങ്കിലും അറിവുണ്ട് എന്നുള്ള ദർശനത്തിലൂടെ അറിവാണ് ഉള്ളതെന്നും അറിയപ്പെടുന്നത് ഇല്ലാത്തതാണെന്നും നിഗ മനം ചെയ്യാവുന്നതാണ്. ഉള്ളതാണെങ്കിൽ എപ്പോഴും ഉള്ളതായിരിക്ക ണം. എപ്പോഴെങ്കിലും ഇല്ലാത്തത് മുൻപിലും പിൻപിലും ഇല്ലാത്തതു തന്നെ). *അറിവ് ഒന്ന് ഇല്ല, എന്നാൽ ഈ അറിവ് ഏത്? അറിവിന്ന് അത് ഇല്ല, അറിഞ്ഞീടാം* = അറിയപ്പെടുന്നതില്ലാത്തതുപോലെ അറിവ് എന്നതും ഇല്ലാത്തതാകരുതോ എന്നുള്ള ആശങ്ക യുക്തമല്ല. എന്തു കൊണ്ടെന്നാൽ അറിവ് ഇല്ല എന്നുള്ള അറിവ് എങ്ങനെയാണ് പ്രസ ക്തമാകുന്നത്. അറിവിന് അറിവിന്റെ അഭാവം ഒരിക്കലും ഗോചരീഭ വിക്കുന്നില്ല. അറിവ് ആത്മസ്വരൂപമാണെന്ന് നേരത്തെ പ്രസ്താവിച്ചു വല്ലോ. ഞാൻ ഉണ്ട് എന്നല്ലാതെ ഞാൻ ഇല്ല എന്നുള്ള അനുഭവം അ സംഭവ്യമാണല്ലോ. അതുകൊണ്ട് ശൂന്യവാദം വന്നുകൂടുന്നുവെന്ന് പറ യാവുന്നതല്ല. ഈ വസ്തുത നമുക്ക് അറിയുവാൻ കഴിയുന്നതാണ്.

ചുരുക്കത്തിൽ അറിയപ്പെടുന്നത് - പ്രപഞ്ചം മൂന്നുകാലത്തിലും ഉള്ളതല്ലെന്നും അറിവിന്റെ ഉണ്മ അനിഷേധ്യമാണെന്നും ഈ വിചാര ത്താൽ നമുക്ക് തീരുമാനിക്കുവാൻ കഴിയും. സ്വപ്നദൃഷ്ടാന്തംകൊണ്ട് അറിവിൽ നിന്നും പ്രപഞ്ചം പ്രതീതമായി അറിവിൽ തന്നെ മറയുന്നു വെന്ന് സമർത്ഥിക്കുന്നു.

3

അറിവിന്നളവില്ലാതേ-
തറിയാമറിവായതും വിളങ്ങുന്നു;
അറിവിലെഴുന്ന കിനാവി-
ങ്ങറിവായീടുന്നവണ്ണമങ്ങെല്ലാം.

*അറിവിന് അളവില്ലാതെ ഏത്* (ഏതിനെ) *അറിയാം* (അറിയാമോ) *അതും അറിവായി വിളങ്ങുന്നു* = അറിവിന് (ഇവിടെ അറിവെന്ന പദം ഭാവപരമല്ല; കർത്തൃപരമാണ്. അറിയുന്നതിന് എന്നർത്ഥം). അളവില്ലാത്തവണ്ണം ഏതിനെ അറിയുവാൻ കഴിയുമോ, അതും അതായത് അറിയപ്പെടുന്ന പ്രപഞ്ചം അറിവുതന്നെയായി പ്രകാശിക്കുന്നു. (അവിവേകദശയിൽ അറിവ് അതായത് ജ്ഞാതൃരൂപനായ ആത്മാവ് അസത്യമായ പ്രപഞ്ചത്തെ ആദിയും അന്തവും ഇല്ലാത്തവണ്ണം അറിയുമാറ് എന്നാൽ പ്രബോധദശയിൽ നേരത്തെ ഉള്ളതായി തോന്നിയതെല്ലാം ആത്മസ്വരൂപമായ അറിവു തന്നെയായിരുന്നുവെന്ന് ബോധ്യമാകുന്നു). അറിയപ്പെടുന്നതും എങ്ങനെ അറിവായിത്തീരുന്നുവെന്നുള്ളതിന് ഒരു ദൃഷ്ടാന്തം ഉത്തരാർദ്ധത്തിൽ കാണിക്കുന്നു. *അറിവിൽ എഴുന്ന കിനാവ് ഇങ്ങ് അറിവായീടുന്നവണ്ണം എല്ലാം അങ്ങ്* (അറിവായീടുന്നു) = കിനാവു കാണുന്ന ദശയിൽ എന്തെല്ലാം അനുഭവപ്പെടുന്നുവോ അതു മുഴുവൻ ആത്മസ്വരൂപമായ അറിവിൽ നിന്നും പൊന്തിവന്നതാണല്ലോ. അതു മുഴുവൻ ജാഗരിതദശയിൽ അറിയുന്നവനായ തന്നിൽ തന്നെ വിലയം കൊള്ളുന്നതായി തെളിയുന്നുവല്ലോ. ഇതേ പ്രകാരത്തിലാണ് ആത്മാവിന്റെ ജ്ഞാനസ്വരൂപം സാക്ഷാത്ക്കരിക്കപ്പെടുന്ന പ്രബോധ ദശയിൽ അറിവെന്നും അറിയുന്നവനെന്നും അറിയപ്പെടുന്നതെന്നും ത്രിപുടീരൂപത്തിലുള്ള പൂർവാനുഭവം മുഴുവൻ അറിവു തന്നെയായി തെളിയുന്നത്.

ഉള്ളത് അറിവ് മാത്രമാണ്. മറ്റൊന്നും യാതൊരിടത്തും ഇല്ല. എന്നിങ്ങനെ ഒന്നാം പദ്യത്തിന്റെ ഉത്തരാർദ്ധത്തിൽ ചെയ്ത പ്രസ്താവത്തെ ഉപപാദാനം ചെയ്യുകയാണ് തുടർന്നുള്ള പദ്യത്തിൽ.

4

അറിവിനു നിറവുണ്ടെന്നാ-
ലറിവല്ലാതുള്ളതെങ്ങിരുന്നീടും?
അറിവേതെന്നിങ്ങതു പോ-
യറിയുന്നങ്ങെന്നിതെങ്ങിരുന്നീടും?

*അറിവിന് നിറവുണ്ട് എന്നാൽ അറിവല്ലാതുള്ളത് എങ്ങ് ഇരുന്നീടും?* = അറിവിന് (ആത്മസ്വരൂപം എന്ന നിലയ്ക്ക് ശാസ്ത്രാചാര്യോപദേശത്തിലൂടെ സാക്ഷാത്ക്കരിക്കപ്പെടുന്ന അറിവാണ് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്. അറിവ്, അറിയുന്നവൻ, അറിയപ്പെടുന്നത് എന്നിങ്ങനെ മൂന്നുപുടങ്ങൾ ഉള്ളതുകൊണ്ട് ത്രിപുടി എന്ന് വ്യവഹരിക്കപ്പെടുന്നതിൽ ഒന്നുമാത്രമായ അറിവ് അല്ല. ത്രിപുടിയിലെ അറിവ് ഉത്പത്തിയും വിനാശവും ഉള്ളതായി അനുഭവപ്പെടുന്നതിനാൽ പരിച്ഛിന്നമത്രേ.) നിറഞ്ഞിരിക്കുന്നതെന്നുള്ള നിലയാണ് ഉള്ളതെന്ന്

വിചാരത്തിലൂടെ നിശ്ചയിക്കപ്പെട്ടാൽ അറിവിൽ നിന്നും ഭിന്നമായത് (അറിയപ്പെടുന്നത്) എവിടെ ഇരുന്നുകൊണ്ടിരിക്കും. (അറിയപ്പെടുന്നതിന് ഇരിക്കുവാൻ യാതൊരു സ്ഥാനവുമില്ല. അറിയപ്പെടുന്നതിന് വേറെ ഇരിപ്പിടം ഉണ്ടെങ്കിൽ അറിവിന് നിറവില്ലെന്ന് പറയേണ്ടിവരും. നിറവില്ലാതെ അറിവ് ത്രിപുടിയിൽ അന്തർഭവിക്കുന്നതാകുവാനേ തരമുള്ളൂ. സവികല്പസമാധിയിൽ അറിയപ്പെടുന്നത് നിശ്ശേഷം നീങ്ങിയിട്ടില്ല. ത്രിപുടി മുഴുവൻ മുടിഞ്ഞുള്ള നില നിർവികൽപ്പസമാധിയിലേ സംഭവിക്കുകയുള്ളൂ. അദ്വൈതദർശനരീത്യാ അഖണ്ഡാകാരവൃത്തിയാൽ സിദ്ധമാകുന്ന ആത്മസാക്ഷാത്കാരത്തോട് വേർപ്പെട്ടതായി യാതൊന്നും ഉണ്ടായിരിക്കാവുന്നതല്ല). *ഏത് അറിവ് ഇന്ന് ഇങ്ങ്* (ഉള്ളതാകുന്നുവോ) *അതുപോയി* (പോയിട്ട്) *എന്ന് അങ്ങ് അറിയുന്നു. ഇത്* (എന്നുള്ള നില) *എങ്ങു ഇരുന്നീടും* = ഏതറിവാണ് ഈ ദശയിൽ ഇവിടെ (അറിവു നിറഞ്ഞിരിക്കുന്ന സ്ഥാനത്തിൽ) ആ അറിവ് ഇല്ലാതായിട്ട് എന്നാണ് (ഏത് ദശയിലാണ്). അവിടെ (നേരത്തെ പറഞ്ഞ സ്ഥാനത്തിൽ നിന്നും അകന്നുള്ള മറ്റൊരു സ്ഥാനത്തിൽ) മറ്റൊന്നിനെ അറിയുന്നു (അറിയപ്പെടുന്നതിനെ സ്വസ്വരൂപത്തിൽ നിന്നും ഭിന്നമായി അറിയുന്നു) എന്നുള്ള അനുഭവം (അറിവിൽ നിന്നും അറിയപ്പെടുന്നത് ഭിന്നമായ കാലത്തിലും ഭിന്നമായ ദേശത്തിലും അനുഭവപ്പെടുന്നുവെന്നുള്ള നില) ഇവിടെ ഇരുന്നുകൊണ്ടിരിക്കും (അങ്ങനെ സംഭാവ്യമല്ല) ദൃക്കും ദൃശ്യവും ആകുന്ന രണ്ടും വെവ്വേറെയാണെങ്കിൽ ആ ദർശനം പൂർണ്ണമല്ല. ദൃശ്യം ദൃക്കിലടങ്ങി പ്രവൃത്തിയില്ലായ്കകൊണ്ട് കർത്തൃത്വവും അകന്നുള്ള ശുദ്ധമായ ദർശനമാണ് ഇവിടെ നിറവുള്ള അറിവായി പരാമർശിക്കപ്പെട്ടിരിക്കുന്നത്.

ജ്ഞാനം ശരിക്കു പറഞ്ഞാൽ വിജ്ഞാനം ക്ഷണികമാണെന്ന് സിദ്ധാന്തിക്കുന്ന ഒരു കൂട്ടരുണ്ട്. ഉത്പത്തിക്കും വിനാശത്തിനും നിയമേന പൂർവവർത്തിയായ ഒരു കാരണം ഉണ്ടായിരിക്കണമെന്ന് അക്കൂട്ടർ പ്രസ്താവിക്കുന്നു. അതുപോലെ തന്നെ കാരണത്തിനും കാര്യത്തിനും വാസ്തവികമായ ഭേദവും ആ മതത്തിന്റെ ഒരു ഭാഗമാണ്. അങ്ങനെയുള്ള അഭിപ്രായങ്ങളെ നിരസിച്ച് അറിവിന്റെ സിദ്ധതയും ഏകമാത്രതയും ഉപപാദനം ചെയ്ത് സ്വമതത്തിന് കൂടുതൽ മിഴിവ് നൽകുന്നതാണ് തുടർന്നുവരുന്ന പദ്യം.

5

അറിവിലിരുന്നു കെടുന്നീ-
ലറിവാമെന്നാലിതെങ്ങിറങ്ങീടും?
അറിവിനെയറിയുന്നീലി-
ങ്ങറിയും നേരത്തു രണ്ടുമൊന്നായി.

*അറിവിലിരുന്നു കെടുന്നീല അറിവാം* (അറിവാകും) *എന്നാൽ ഇത് എങ്ങ് ഇറങ്ങീടും* (പ്രശ്നമല്ല കാകുവാണ്)= (ബ്രഹ്മത്തിൽ നിന്നും പ്രജകൾ പ്രജനിക്കുന്നു. ഹിമവാനിൽ നിന്നും ഗംഗ പ്രഭവിക്കുന്നു. ഇങ്ങനെയുള്ള പ്രയോഗങ്ങളിൽ അപാദാനകാരകത്തെ നിർദ്ദേശിക്കുവാനാണ് ബ്രഹ്മണഃ എന്നുള്ള പഞ്ചമ്യന്തത്തെ ബ്രഹ്മത്തിൽ നിന്നും എന്നും ഹിമവതഃ ഹിമവാനിൽ നിന്നും എന്നും ഭാഷപ്പെടുത്തുന്നത്. എന്നാൽ തമിഴിൽ ബ്രഹ്മത്തിലെ ഇരുന്ത് എന്നും ഹിമവാനിലെ ഇരുന്ത് എന്നുമാണ് പ്രയോഗിക്കാറുള്ളത്. കുറച്ചുകാലം മുൻപുവരെ അതുതന്നെയാണ് ഭാഷയിലും അതായത് മലയാളത്തിലും നടപ്പിലിരുന്നത്. അറിവിലിരുന്നു എന്നതിനെ ഇപ്പോഴത്തെ രീതിയിൽ പറഞ്ഞാൽ അറിവിൽ നിന്ന് എന്നുള്ള നിലയിലാകും) അറിവിൽ നിന്നും (ഇവിടെ 'ഉം' എന്ന നിപാതം കേവലം വാക്യാലങ്കാരമാകുന്നു.) കെടുന്നില്ല. ഇവിടെ കെടാത്തത് ഏതാണ് എന്നുള്ള ആകാംക്ഷ ശമിക്കണമെങ്കിൽ ആഖ്യ അഭ്യൂഹിക്കപ്പെടണം. ത്രിപുടിയിൽ അറിവിൽ നിന്നും ഭിന്നങ്ങളായി അറിയുന്നവനും അറിയപ്പെടുന്നവനും ആണല്ലോ ഉള്ളത്. അറിയപ്പെടുന്നത് അറിവു തന്നെയാണെന്ന് മുകളിൽ ഉപപാദിച്ചു കഴിഞ്ഞു. അറിവ് എന്നത് അറിയുന്നവനോട് കൂടാതെ ഒരിക്കലും ഇരിക്കുന്നതല്ല. അറിവും അറിയുന്നവനും യഥാക്രമം ഗുണവും ഗുണിയും ആണെന്നുള്ള പക്ഷത്തിൽ അറിയുന്നവൻ അറിവിൽ നിന്നും വ്യതിരിക്തമായി വേർപ്പെട്ടതായി എപ്പോഴെങ്കിലും ഉണ്ടായിരിക്കണം. ബുദ്ധി എന്ന ഗുണത്തെ "സർവ്വ വ്യവഹാരഹേതുവായ ഗുണമാണ് ബുദ്ധി അതായത് ജ്ഞാനം" എന്നാണ് തർക്കസംഗ്രഹത്തിൽ ലക്ഷിപ്പിച്ചിട്ടുള്ളത്. ബുദ്ധ്യാദികളായ എട്ടും ആത്മാവിന്റെ ഗുണങ്ങളാണെന്നും പറയപ്പെട്ടിട്ടുണ്ട്. ഗുണം ഉണ്ടായി മായുന്നതാണ്. ഗുണിയാകട്ടെ നിർവികാരവും ആകുന്നു. ബുദ്ധി അല്ലെങ്കിൽ ജ്ഞാനം ആത്മാവിൽ നിന്നും കെടുമാറുണ്ട്. ആത്മാവാകട്ടെ സ്വത്വം ഒരിക്കലും വെടിയുന്നില്ല. ശാങ്കരമതത്തിലാകട്ടെ 'പ്രജ്ഞാനം ബ്രഹ്മ' തുടങ്ങിയ ഉപനിഷദ് വാക്യങ്ങളോട് പൊരുത്തപ്പെടുന്ന നിലയിൽ ജ്ഞാനം ആത്മസ്വരൂപമാണെന്ന് സിദ്ധാന്തിക്കപ്പെട്ടിരിക്കുന്നു. ശ്രീനാരായണഗുരുദേവന്റെ 'അറിവ്' ആത്മസ്വരൂപമായ ആ ജ്ഞാനമാണ്. ഈ ജ്ഞാനം ത്രിപുടിയിൽ നിന്നും അതീതമാണല്ലോ. അവിടെ അധിഷ്ഠാനമായ അറിവാകുന്ന ആത്മാവിൽ നിന്നും ത്രിപുടിയിലെ അറിവോ, അറിയുന്നവനോ അറിയപ്പെടുന്നതോ വരാറുണ്ട് പോകാറുണ്ട്. അപ്പോഴും അധിഷ്ഠാനമായ അറിവ് കെടുമാറില്ല. അത് ഒരേ നിലയിൽ വിളങ്ങുന്ന മഹത്തായ അറിവാണ്. പിന്നെയോ അപ്പോഴുമെപ്പോഴും ആ അറിവ് അറിവു തന്നെയായിരിക്കും. അങ്ങനെയാണെങ്കിൽ ഇവിടെ നിരൂപിച്ചവണ്ണമുള്ള ആത്മസ്വരൂപമായ അറിവ് ഏതുദേശത്തിൽ, ഏതുകാലത്തിൽ സ്വസ്ഥാനത്തു നിന്നും ഇറങ്ങുമാറാകും. അങ്ങനെ ഒരിക്കലും സംഭവിക്കുക ഇല്ലെന്നർത്ഥം. *അറി*

*വിനെ അറിയുന്നില്ല ഇങ്ങ് അറിയുന്നേരത്ത് രണ്ടും ഒന്നായി* = അറിവിനെ അറിയുന്നില്ല. ഇവിടെ ആര് അറിയുന്നില്ല എന്നുള്ള ആഖ്യ അധ്യാഹരിക്കപ്പെടേണ്ടതാണ്. ത്രിപുടിയിൽ അറിവിനെ അറിയുന്നവനും, അറിയപ്പെടുന്നതിനെ അറിയുന്നവനും അറിയുന്നവൻ എന്ന അംഗമാണല്ലോ. ഞാൻ കുടത്തെ അറിയുന്നു. കുടത്തെക്കുറിച്ച് അറിവുള്ളവനാണ് ഞാൻ എന്നുള്ള ബോധത്തിൽ കുടത്തെക്കുറിച്ചറിയുന്നവനും കുടത്തെക്കുറിച്ചുള്ള ജ്ഞാനത്തിന് ആശ്രയവും ഞാൻ തന്നെയാണല്ലോ. ത്രിപുടിക്കതീതമായ അറിവിനെ അതായത് ആത്മസ്വരൂപമായ ജ്ഞാനത്തെ അറിയുന്ന മറ്റൊരുവൻ ഉണ്ടായിരിക്കുകയില്ലല്ലോ. അവിടെ അറിവും, അറിയുന്നവനും അറിയുന്നവൻ തന്നെയാണ്. ആത്മസ്വരൂപമായ ജ്ഞാനം തദ്ഭിന്നനായ ഒരുവന് ജ്ഞാനവിഷയമാകുന്നില്ല. അറിയുന്നവനും അറിവും ഭിന്നങ്ങളാണെങ്കിൽ ദ്വൈതാസ്തമയം വന്നുകഴിഞ്ഞു. അതുതന്നെയാണ് അദ്വൈതം. ഇവിടെ ത്രിപുടി മുടിഞ്ഞ് ആ ദീപം നല്ലപോലെ തെളിഞ്ഞുകൊണ്ടേയിരിക്കുന്ന അഖണ്ഡബോധാവസ്ഥയിൽ അറിയുന്ന നേരത്ത് അതായത് ആത്മാവ് ആത്മാവിനെ ആത്മാവുകൊണ്ട് അറിയുന്നതായുള്ള അപരോക്ഷദർശനവേളയിൽ രണ്ടും അതായത് എല്ലാ ദ്വൈതങ്ങളും ഒന്ന് അതായത് ഏകത്വം എന്ന നില (അദ്വൈതാനുഭൂതി) സിദ്ധമായിരിക്കുന്നു. അറിവ് വേറെ, അറിയുന്നവൻ വേറെ എന്നുള്ളത് ദ്വൈതം. അറിയുന്നവൻ വേറെ, അറിയപ്പെടുന്നത് വേറെ എന്നതും ദ്വൈതം തന്നെ. ജീവാത്മാവ് വേറെ, പരമാത്മാവ് വേറെ എന്ന ദ്വൈതത്തിൽ അറിയുന്നവൻ ജീവാത്മാവും അറിയപ്പെടുന്നവൻ പരമാത്മാവുമാകുന്നു. ആത്മാവ് കാണപ്പെടേണ്ടവനാണ്, ആത്മാവ് അന്വേഷിക്കപ്പെടേണ്ടവനാണ്. ആത്മാവിനെ കാണുന്നവൻ ചരിതാർത്ഥനാകുന്നു. ഇവിടെയെല്ലാം ദ്വൈതമുണ്ട്. ആ ദ്വൈതം നിരസ്തമാകണം അദ്വൈതം തന്നെയാണ് വാസ്തവമെന്നുള്ള സാക്ഷാത്ക്കാരം സംസിദ്ധമാകണം. അങ്ങനെ ആത്മാവിനെ അറിയുന്ന ആത്മാവ് രണ്ടല്ലെന്നും അറിയപ്പെടുന്നവനും, അറിയുന്നവനും പാരമാർത്ഥികമായി ദ്വൈതമെല്ലാം പോയി മറഞ്ഞുള്ള 'ഏകമേവാദ്വിതീയം ബ്രഹ്മ' എന്നിങ്ങനെ ഉപനിഷത്തിലൂടെ വെളിപാട് കൊണ്ടിട്ടുള്ള സജാതീയ വിജാതീയ സ്വഗതഭേദശൂന്യമായ സദ്രൂപത്തിലുള്ള ആത്മാവ്തന്നെ ഇതെന്നും തെളിയുമാറാകും. അന്വേഷിച്ചവൻ തന്നെയാണ് അതേവരെ അന്വേഷ്ടവ്യനായിരുന്നതെന്നും അന്വേഷിച്ചു കണ്ടുപിടിക്കപ്പെട്ടവൻ ജന്മജന്മാന്തരങ്ങളായി അന്വേഷിച്ചുകൊണ്ടിരുന്നവനാണെന്നും വരുന്ന അഖണ്ഡദർശനം തന്നെയാണ് ഇവിടെ പരാമൃഷ്ടമായിരിക്കുന്നത്.

ഭാവം പോലെ അഭാവവും ഒരു പദാർത്ഥമാണെന്നു ചിലർ കരുതുന്നു. ഭാവമല്ലാതെ മറ്റൊന്നുമില്ലെന്ന് സിദ്ധാന്തിക്കുന്നവരാണ് ശാങ്കരമതാനുയായികൾ. പദാർത്ഥങ്ങളെ ചേതനമെന്നും അചേതനമെന്നും

രണ്ടായി പിരിക്കുന്നവരുണ്ട്. ആ അഭിപ്രായം അദ്വൈതികൾക്ക് സമ്മതമാകുന്നതല്ല. ഒന്നു മാത്രമേ ഉള്ളൂ. അതുപോലെയോ അതിൽ നിന്നും ഭിന്നപ്രകാരമായോ, അതിന്റെ തന്നെ അഭാവമോ യാതൊന്നും താത്ത്വികദശയിൽ ഉണ്ടായിരിക്കുവാൻ തരമില്ലെന്നാണ് ഗുരുദേവനും അനുശാസിക്കുന്നത്.

6

അറിയും മുൻപേതെന്നാ-
ലറിവില്ലാതൊന്നുമിങ്ങിരിപ്പീല
അറിവറ്റതിനേതതിരു-
ണ്ടറിവെന്നാലൊന്നുമിങ്ങു കാൺമീല.

*അറിയും മുൻപ് ഏത്* (ഉണ്ടായിരുന്നു)? *എന്നാൽ ഇങ്ങ് അറിവല്ലാതെ ഒന്നും ഇരിപ്പീല* = (ഘടം എന്ന പദാർത്ഥം ഉണ്ടാകുന്നതിന് മുൻപ് ഉണ്ടായിരിക്കുകതന്നെ വേണം. യാതൊന്നോ അതാണ് കാരണം. താർക്കികന്റെ വിചാരത്തിൽ ഏതാണോ കാര്യമായത് അതിന്റെ പ്രാഗഭാവം ഉണ്ടായിരുന്നിരിക്കണമെന്നാണ്. കാര്യത്തിന്റെ ലക്ഷണം തന്നെ പ്രാഗഭാവപ്രതിയോഗി എന്നത്രേ. ഘടത്തെ സംബന്ധിച്ചാണെങ്കിൽ കപാലദ്വയം എന്നത് സമവായി കാരണവും കപാലദ്വയത്തിന്റെ സംയോഗം എന്നത് അസമവായി കാരണവും കുലാലൻ, ദണ്ഡം, ചക്രം മുതലായത് നിമിത്ത കാരണവും ആണെന്നാണ് താർക്കികന്മാർ വ്യവസ്ഥാപനം ചെയ്തിട്ടുള്ളത്. അതേ സമയത്തിൽ യാതൊരു പദാർത്ഥമാണോ ഉണ്ടാവേണ്ടത് അതിന് തൊട്ട് മുൻപ് അതിന്റെ തന്നെ പ്രാഗഭാവം ഉണ്ടായിരിക്കണമെന്നും അത് നീങ്ങുന്നത് ഈശ്വരേച്ഛകൊണ്ടു മാത്രമാണെന്നും അക്കൂട്ടർ പറഞ്ഞുവച്ചിട്ടുണ്ട്. പ്രാഗഭാവം നശിക്കുന്നതോടുകൂടിയാണ് കാര്യം സമുദയം ചെയ്യുന്നത്. എന്നാൽ ശാങ്കരമതത്തിൽ അസമവായി കാരണം ഇല്ല. കാര്യത്തിൽ നിയമേന അന്വയിക്കുന്നതിന് ഉപാദാനകാരണമെന്നാണ് പേർ. നിമിത്തം, രണ്ടാമതൊരു കാരണമാണ്. ജഗത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും ഒന്നുതന്നെയാണെന്നുള്ള സിദ്ധാന്തമാണ് അദ്വൈതികൾ സ്വീകരിച്ചിട്ടുള്ളത്. പ്രാഗഭാവമെന്നല്ല യാതൊരു അഭാവവും അദ്വൈതിക്ക് സ്വീകാര്യമല്ല. അപ്പോൾ ഘടാദിയായ കാര്യത്തിന് മുൻപ് എന്തുണ്ടായിരുന്നു എന്നുള്ള ചിന്തയിൽ ഉൺമ ഉണ്ടായിരുന്നു എന്നാണ് നിശ്ചയിക്കുന്നത്). അറിയുന്നതിന് മുൻപ് എന്തുണ്ടായിരുന്നു? (വ്യാവഹാരികദശയിൽ കേവലമായ അറിവിനെപ്പറ്റി യാതൊരു പ്രസ്താവവും സാദ്ധ്യമല്ല. അപ്പോൾ ത്രിപുടിയിലെ അറിവിനെ അറിയുന്നവനോടും അറിയപ്പെടുന്നതിനോടും ചേർന്ന് നിൽക്കുന്നതിനെ തന്നെ ഗ്രഹിക്കണം. അതായത് ഘടത്തിന്റെ പ്രാഗഭാവം ഘടം തന്നെയാണ്. ഘടജ്ഞാന

ത്തിന്റെ പ്രാഗഭാവം ജ്ഞാനം തന്നെയാണ്. ഈ പ്രക്രിയ ഗ്രഹിക്കപ്പെടുന്നതായാൽ അറിവുണ്ടാകുന്നതിന് മുൻപ് പ്രാഗഭാവമല്ല; അറിവു തന്നെയാണ് ഉള്ളതെന്നും ബോധ്യമാകും) എന്നുള്ള ആകാംക്ഷ ഉണ്ടാകുന്ന പക്ഷം ഇവിടെ അപ്പോഴും അറിവല്ലാതെ യാതൊന്നും ഉണ്ടായിരുന്നിട്ടില്ല തന്നെ. (സത്തും ചിത്തും ആനന്ദവും ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണമെന്നുള്ള ഔപനിഷദസിദ്ധാന്തം നല്ലപോലെ ഓർത്തുകൊള്ളണം. 'സദേവ സോമ്യേദമഗ്ര ആസീത്' എന്നുള്ള ഉപനിഷദ് വചനവും 'ആസീദഗ്രേ/സദേവേദം' (ദർശനമാല) എന്ന് ഗുരുദേവനും അവധാരണവാചിയായ 'ഏവ' കാരം ഘടിപ്പിച്ചിട്ടുണ്ടല്ലോ. ത്രിപുടിക്കതീതമായ അറിവുണ്ടാകുന്നതിന് മുൻപ് ഉണ്ടായിരുന്നത് ഏതെന്ന് വിചാരിക്കുന്ന പക്ഷം മൂന്നുകാലത്തിലും ഉൺമയോടുകൂടിയ വസ്തുവല്ലാതെ മറ്റൊന്നും ഉണ്ടായിരുന്നിരിക്കാൻ തരമില്ലല്ലോ. ആവരണം നീങ്ങിയെന്നല്ലാതെ ഇല്ലാത്ത വസ്തുവിന്റെ ഉദയം എല്ലാം ഉൺമ തന്നെയാണ്, എല്ലാം അറിവുതന്നെയാണ്, എല്ലാം ആനന്ദം തന്നെയാണ് . എന്നുള്ള മൗലികസിദ്ധാന്തത്തോട് ചേർന്നു പോകുന്നതല്ലല്ലോ. അപ്പോൾ ആത്മജ്ഞാനമാകുന്ന അറിവിന് മുൻപിൽ ഉണ്ടായിരുന്നത് ആത്മജ്ഞാനമായ അറിവല്ലാതെ മറ്റൊന്നുമല്ല. ഇങ്ങ് എന്നത് അജ്ഞാനദശയിൽ എന്നുള്ള അർത്ഥത്തിൽ ഗ്രഹിക്കണം.) *അറിവറ്റതിന് ഏത് അതിര് ഉണ്ട്* = ഘടത്തിന്റെ പ്രാഗഭാവം ആദിയില്ലാത്തതും എന്നാൽ അന്തമുള്ളതും ആണെന്നാണ് താർക്കികൻമാർ കരുതുന്നത്. ഘടപ്രധ്വംസാഭാവം ആദിയുള്ളതും അന്തമില്ലാത്തതും ആണെന്നുകൂടി നൈയായികപ്രക്രിയയിൽ കാണുന്നുണ്ട്. അപ്പോൾ അതിര് ആദിയോ അന്തമോ ഏതെങ്കിലും ആയിരിക്കണമല്ലോ. പ്രകൃതത്തിൽ അറിയുന്നതിനു മുൻപേ മറ്റേതെങ്കിലും ഒന്നിന് ആദിയും അന്തവുമാകുന്ന അതിരുകളെ ആസ്പദമാക്കി യാതൊരു വ്യവഹാരവും ഘടിപ്പിക്കുവാൻ സാദ്ധ്യമല്ല. അദ്വൈതിയുടെ മതത്തിൽ അഭാവം തന്നെ പദാർത്ഥമായി സ്വീകരിക്കപ്പെട്ടിട്ടില്ലല്ലോ. ഏത് അതിര് ഉണ്ട് എന്നത് 'കാകു' ആണ്. യാതൊരു അതിരും ഇല്ല എന്ന ഭാവം. അങ്ങനെ പ്രാഗഭാവമില്ലെങ്കിൽ പിന്നെ എന്താണ് ആത്മാവിനെ അറിയുന്നതിന് മുൻപേ ഉണ്ടായിരുന്നതെന്നാണെങ്കിൽ ആത്മസ്വരൂപമായ ജ്ഞാനം യാതൊരു അധ്യാസത്താലും നീക്കപ്പെടുകയോ ഭഞ്ജിക്കപ്പെടുകയോ ചെയ്യാതെ ജ്ഞാനദശയിലെന്നപോലെ അജ്ഞാനദശയിലും അനുവർത്തിച്ചിരുന്നുവെന്നാണ് ഗുരുദേവന്റെ അഭിപ്രായം - *അറിവ്* (ഉണ്ട്) *എന്നാൽ ഇങ്ങ് ഒന്നും കാൺമീല* = ഉള്ളത് അറിവുതന്നെയാണ്. അങ്ങനെ ശരിക്ക് (ഇങ്ങ് എന്നത് സന്നികൃഷ്ടവാചിയും അങ്ങ് എന്നത് വിപ്രകൃഷ്ടവാചിയുമാകുന്നു. വക്താവിന്റെ ബുദ്ധിയിൽ യാതൊന്നാണോ വർത്തിക്കുന്നത് അതാണ് സർവനാമത്തിന്റെ അർത്ഥം. വ്യാവഹാരിക ദശ ഐഹികവും പാരമാർത്ഥിക ദശ ആമുഷ്മികവും ആണെന്ന് സംഗമിപ്പിക്കാം. സുഷുപ്തിയിൽ

അറിവു മാത്രമേ ഉണ്ടായിരുന്നുള്ളുവെങ്കിൽ ജാഗ്രത്തിലും അറിവല്ലാതെ മറ്റൊന്നും ഉണ്ടാകാൻ തരമില്ല. "ഉള്ളത് എന്നും ഉള്ളതാണ്; ഇല്ലാത്തത് ഒരിക്കലും ഇല്ലാത്തതാണ്" എന്നുള്ള അദ്വൈതപ്രക്രിയ പ്രകൃതത്തിൽ സമന്വയിപ്പിക്കുന്നതുകൊള്ളാം. ഘടത്തിനു മുൻപേ ഉണ്ടായിരുന്നത് യാതൊന്നോ അതു മാത്രമേ ഇപ്പോഴും ഉണ്ടായിരിക്കുവാൻ തരമുള്ളൂ. ഇടയ്ക്കു തോന്നുന്ന നാമരൂപങ്ങൾ ആദ്യന്തങ്ങളില്ലാത്ത പ്രാതിഭാസങ്ങൾ മാത്രമാണ്). ഇങ്ങ് അതായത് നാം അനുഭവിച്ചുകൊണ്ടിരിക്കുന്ന ഈ ദശയിൽ നേരത്തെ ഉണ്ടായിരുന്നതെന്ന് ശാസ്ത്രത്തിലൂടെ ആചാര്യനിലൂടെ ഗ്രഹിക്കപ്പെട്ട സത്തതന്നെയാണ്. അല്ലാതെ മറ്റൊന്നും തത്ത്വവിചാരം ചെയ്ത് ഉറപ്പിച്ച സാധകൻ കാണുന്നുണ്ടായിരിക്കയില്ല. യാതൊരു സത്തയാണോ സൃഷ്ടിക്കുമുൻപ് ഉണ്ടായിരുന്നത് ആ സത്തയല്ലാതെ ഇപ്പോഴും മറ്റൊന്നും ഇല്ല തന്നെ. ഇല്ലാത്തത് ഉണ്ടാകുവാൻ തരമില്ലല്ലോ. രജ്ജുവിൽ സർപ്പമെന്നപോലെ ഉണ്ടെന്നു തോന്നുന്നുവെങ്കിൽ അത് തത്ത്വദർശനമല്ല. ആരോപിതതത്വദർശനമാണ്. നാമരൂപങ്ങൾ ഇടയ്ക്ക് തോന്നുന്നവ മുൻപും പിൻപും ഇല്ലാത്തവയാണെങ്കിൽ ഇപ്പോഴും അസദ്രൂപങ്ങൾ തന്നെ. ഈദൃശമായ യഥാർത്ഥദർശനം ശാസ്ത്രാചാര്യോപദേശങ്ങളെ പിൻതുടർന്ന് വിചാരം നടത്തുന്ന സുകൃതിയ്ക്ക് അറിയാറായ് വരും.

ഭാവമേ അനുഭവപ്പെടുന്നുള്ളൂ. അഭാവം വിചാരശീലൻമാർക്ക് അനുഭവപ്പെടുകയില്ല. വസ്തു ഒന്നേയുള്ളൂ. മറ്റൊന്നിന്റെ സത്ത പാരമാർത്ഥികമാകുവാൻ തരമില്ല. മാറിമാറിക്കൊണ്ടിരിക്കുന്നത് എങ്ങനെ നേരാകും. നേരായത് മാറുകയോ, മാറ്റപ്പെടുകയോ ചെയ്യുന്നില്ല. വ്യവഹാരികദശയിൽപ്പോലും നേർവഴിയും നേരായ മാർഗ്ഗദർശനവും ഉണ്ട്. അത് ഒട്ടും പ്രയാസമുള്ളതുമല്ല. ഇന്ദ്രിയങ്ങളിലൂടെ അറിയുന്ന അറിവോ സത്യമല്ല. ഏതാണ്ട് ഈ നിലയിലുള്ള ഒരു വിചാരമാണ് ഏഴാം പദ്യത്തിൽ അവതരിപ്പിക്കപ്പെടുന്നത് .

7

അറിയുന്നുണ്ടില്ലെന്നി-
ങ്ങറിയുന്നീലേതെഴുന്നീടും?
അറിയപ്പെടുമെങ്കിലുമ-
ല്ലറിവല്ലെന്നിങ്ങു നമ്മെ നോക്കീടിൽ.

*അറിയുന്നുണ്ട്. ഇല്ല എന്ന് ഇങ്ങ് അറിയുന്നീല. ഏത് എഴുന്നീടും* = (അറിയുന്നുണ്ട് എന്നത് സകർമ്മകധാതു അടങ്ങിയതാകകൊണ്ട് ഏതിനെ അറിയുന്നുണ്ട് എന്നുള്ള കർമ്മാകാംക്ഷ അധ്യാഹാരം കൊണ്ട് ശമിപ്പിക്കണം. ആരാണ് അറിയുന്നത് എന്നുള്ള കർത്രാകാംക്ഷയും ശാന്തമാകേണ്ടതാണ്. നാം അറിയുന്നുണ്ട്, എന്നു പറഞ്ഞാൽ

കർത്രാകാംക്ഷ ഉദിക്കുന്നതല്ല. ഉൺമയെ അറിയുന്നുണ്ട് എന്നു പറഞ്ഞാൽ എന്തോന്നിനെ അറിയുന്നു എന്നുള്ളതും വ്യക്തമാകും) ചുരുക്കത്തിൽ നാം ഓരോരുത്തരും ഞാൻ ഉണ്ട് എന്നറിയുന്നുണ്ട് എന്നുള്ള അനുഭവം അനുവാദരൂപത്തിൽ പ്രസ്തുതമായിട്ടുണ്ട്. എന്നാൽ 'ഇല്ല' എന്ന് ഇവിടെ അറിയുന്നില്ല (എല്ലാവർക്കും അനുഭവമുള്ള ഒരു ജാഗരിതദശയാണ് ഇവിടെ അവതരിപ്പിക്കപ്പെട്ടിരിക്കുന്നത്. ആരും തന്നെ 'ഞാൻ ഇല്ല' എന്ന് അറിയുന്നുണ്ടോ? ഇല്ല തന്നെ. "ഘടഃസൻ പടഃസൻ" എന്ന വ്യവഹാരത്തിലും വസ്തുവിന്റെ ഉൺമയാണ് അനുഭവപ്പെടുന്നത്. ആ വസ്തു ഇല്ലെന്നല്ല "അഹമസ്മി" ഞാനുണ്ട് എന്നല്ലാതെ "നാഹമസ്മി" ഞാനില്ല എന്നുള്ള അറിവ് ആർക്കെങ്കിലും സംഭവ്യമാണോ?) ഏതിൽ ഏത് എഴുന്നീടും? (ഉള്ളത് അധിഷ്ഠാനമാണ്. അതിലാണ് ആരോപം ഉണ്ടാവുകയും നിരസിക്കപ്പെടുകയും ചെയ്യുന്നത്. രജ്ജുവിൽ നേരാംവണ്ണം വെളിച്ചമില്ലാതിരിക്കുന്നിടത്ത് ഭീരുവായ ഒരുവന് അത് സർപ്പമാണ് എന്നുള്ള ഭ്രമം ഉണ്ടാകും. ഉത്തരദശയിൽ ആരോപം മാറുന്നുണ്ട്. ഇവിടെ രജ്ജുവിലാണ് സർപ്പഭ്രാന്തി ഉദയം ചെയ്യുന്നത്. ഉള്ളത് ഒന്നുമാത്രമാണ്. അതുതന്നെയാണ് ഞാൻ എന്നുള്ള ബോധം ശാസ്ത്രാചാര്യോപദേശങ്ങളിലൂടെ തുടർന്നുള്ള വിചാരത്താൽ ഉറപ്പിക്കപ്പെട്ടാൽ ഏത് അധിഷ്ഠാനത്തിലാണ്, ഏത് ആരോപമാണ് ഉത്ഥാപിതമാകുക. ഇത് കാകുവാണ്. അതുകൊണ്ട് ആത്യന്തികമായ വിവേകവൃത്തിയിൽ ഒന്നിൽ മറ്റൊന്നിന്റെ അധ്യാസമോ അധ്യാസമൂലകമായ ലോകവ്യവഹാരമോ പ്രസഞ്ജിക്കുവാൻ ഇടയില്ല തന്നെ). *അറിയപ്പെടുമെങ്കിലും ഇങ്ങ് നമ്മെ നോക്കീടിൽ അല്ല അറിവല്ല എന്ന് ബോദ്ധ്യമാകും* = അറിയപ്പെടുന്നതായ അതായത് ഇന്ദ്രിയങ്ങൾക്ക് ഗോചരമായ ജഗത്ത് (ത്രിപുടിയിലെ അറിയപ്പെടുന്ന എന്ന ഘടകമാണ് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്) അറിയപ്പെടും എന്ന് വന്നാലും ഇവിടെ (അപരോക്ഷാനുഭവദശയിൽ) ത്രിപുടിക്കതീതമായിട്ടുള്ള ആത്മതത്ത്വത്തെ നോക്കിക്കൊണ്ട് തന്നെ ഇരിക്കുകയാണെങ്കിൽ, നല്ലപോലെ തിരിയിട്ട് എണ്ണയൊഴിച്ച് കത്തിച്ചുവച്ച വിളക്ക് കാറ്റത്ത് ഉലയാതെ കരിന്തിരി പറ്റാതെ മേൽക്കുമേൽ എണ്ണയും തിരിയും പകർന്നെടുത്തുകൊണ്ട് സംരക്ഷിക്കപ്പെടുകയാണെങ്കിൽ, വിളക്കിലെ ജ്വാല കെടാത്തതുപോലെ; അല്ല- അങ്ങനെ അപ്പോഴും കാണപ്പെടുന്ന ജഗത്ത് വസ്തുവല്ല. ശരിയായ ജ്ഞാനമല്ല. അതല്ല ദ്രഷ്ടവ്യത്വേന ശ്രുതിയാൽ ബോധിപ്പിക്കപ്പെട്ട ആത്മാവ്, കാനൽജലം മരുവിലെ ഒരു പ്രതിഭാസം മാത്രമാണെന്ന് ധരിച്ചതിനു ശേഷവും പുറത്തെക്കണ്ണു കൊണ്ട് നോക്കിയാൽ ജലപ്രതീതി ഉണ്ടാകുമെങ്കിലും അതു ജലമല്ല, അത് സ്നാനപാനാദികൾക്ക് യോഗ്യമല്ല എന്നിങ്ങനെ നിശ്ചയം വന്ന് ഭ്രമത്തിന് ആശ്രയമാകാത്തതുപോലെ ജഗത്ത് സത്യമല്ല. കേവലം അധ്യാസമാകുന്നു. അധിഷ്ഠാനമാകട്ടെ ആത്മാവുതന്നെയാണ്. അധി

ഷ്ഠാന നിശ്ചയം വന്നാൽ അധ്യാസം നിലനിൽക്കുന്നതല്ല എന്ന മട്ടിൽ മനുഷ്യജന്മത്തിന്റെ ലൗകികവും അലൗകികവും ആയ എല്ലാ വിജ്ഞാനത്തിന്റേയും പരമലക്ഷ്യം യാതൊന്നാണോ ആ അറിവ് അല്ലതന്നെ - നാനാത്വമില്ലാത്തതും അവയവമില്ലാത്തതും വൈചിത്ര്യമില്ലാത്തതും ഒക്കെയായി നിൽക്കുന്ന യാതൊന്നാണോ പരമപദം ആ അറിവുതന്നെയാണ് വസ്തു. എല്ലാം അതിൽ അധ്യസ്തം. അധ്യാസം നീങ്ങുമ്പോൾ എല്ലാം സത്സ്വരൂപം തന്നെ. ഈ നില തനിയേ സംഭവിക്കുമെന്നാണ് ഉത്തരാർദ്ധത്തിൽ ആശംസിക്കപ്പെടുന്നത്. അധിഷ്ഠാനം ഉള്ളതാണെങ്കിലേ ആരോപം സംഭവിക്കുകയുള്ളൂ. അധിഷ്ഠാനം സത്യവും ആരോപം അസത്യവുമാണ്. ഉള്ളതായ കയറ്റിൽ ആണ് സർപ്പം ആരോപിക്കപ്പെടുന്നത്. കാനലിലാണ് ജലം ആരോപിക്കപ്പെടുന്നത്. ശാസ്ത്രം കൊ ണ്ടോ, തത്ത്വജ്ഞനായ ഗുരുവിന്റെ അനുഗ്രഹത്താലോ ഉള്ളത് അറിവാണെന്നും അതിൽ ആരോപിതമാണ് ഇക്കാണാവുന്നതെല്ലാമെന്നും അറിയാൽ കഴിഞ്ഞാൽ പ്രപഞ്ചത്തിന്റെ ഉത്പ്പത്തിയോ സ്ഥിതിയോ വിനാശമോ യാതൊന്നും അറിയേണ്ടതോ അറിയേണ്ടാത്തതോ അറിഞ്ഞുകൂടാത്തതോ ആയി അവശേഷിക്കുന്നില്ല എന്നുള്ള ഉറപ്പ് വരും.

8

അറിവെന്നന്നേയിതുമു-
ണ്ടറിവുണ്ടെന്നാലിതെങ്ങു നിന്നീടും?
അറിവൊന്നെണ്ണം വേറി-
ല്ലറിവല്ലാതെങ്കിലെന്തിരിക്കുന്നു?

*എന്ന് അറിവ്* (ഉണ്ടോ) *അന്നേ* (അന്നു തന്നെ) *ഇതും ഉണ്ട്* (പ്രപഞ്ചം ഉണ്ട്) *അറിവ് ഉണ്ട് എന്നാൽ ഇത് ഇങ്ങ് നിന്നീടും* = അറിവ്, (ത്രിപുടിക്ക് അതീതമായിട്ടുള്ളതാണ് ഇവിടെ അറിവ് എന്ന് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. അറിവ് ആത്മസ്വരൂപമായ ചിത്താണല്ലോ) എന്നു തന്നെ (ഏതു കാലത്തിൽ തന്നെ - സൃഷ്ടിക്കുമുൻപു തന്നെ) ഉണ്ടോ അന്നുതന്നെ ഇതും (ഇന്ദ്രിയഗോചരമായുള്ളതൊക്കെയും ആകാശരൂപാദികളായുള്ള പ്രപഞ്ചവും) ഉണ്ട് (കുടം മെനയുന്നതിന് മുൻപ് അതിന്റെ പ്രകൃതി അതായത് മണ്ണുണ്ടായിരുന്നു എന്നുള്ളതിൽ ആർക്കും വിപ്രതിപത്തിയില്ല. കാരണം വേറെ, കാര്യം വേറെ എന്നുള്ളതാണ് ഉത്പത്തിവാദം. കാരണം പ്രകൃതിയും കാര്യം വികൃതിയും ആയതുകൊണ്ട് കാരണത്തിൽ നിന്നും ഭിന്നമല്ല കാര്യം എന്നുള്ളതാണ് പരിണാമവാദം. യാതൊന്ന് ഇന്ദ്രിയഗോചരമാകുന്നുവോ അത് ജനനാദികളായ വികാരങ്ങൾക്ക് വിധേയമാകാം. അങ്ങനെ വികാരമുള്ളത് അസത്യമാകുന്നു. ഇത്തരം വികാരം ഒന്നും അറിവിനില്ല. ആ അറി

വാണ് മഹത്തായ അറിവ്. പ്രപഞ്ചം അസത്യമാകയാൽ ഏതിലാണ് പ്രപഞ്ചത്വം ആരോപിതമായതെന്ന് അറിയേണ്ടതായിട്ടുണ്ട്. ചുരുക്കത്തിൽ അറിവാകുന്ന അധിഷ്ഠാനത്തിലാണ് ഇന്ദ്രിയഗോചരമായതൊക്കെയും പ്രതീതിവിഷയമാകുന്നത്. അറിവുണ്ടെങ്കിലേ പ്രപഞ്ചമുള്ളൂ. പ്രപഞ്ചം ഇല്ലെങ്കിലും അറിവുണ്ട്. അറിവിനെ അറിവായി അറിയുന്നതാണ് പരമപുരുഷാർത്ഥം.) അറിവ് ഉള്ളതാണ് സത്യമാണ് നിത്യമാണ്. യാതൊന്നാണോ ചിദ്‌രൂപമായത് അതുതന്നെയാണ് സദ്‌രൂപമായത്. സത്തും ചിത്തും ആത്മസ്വരൂപങ്ങളാണ് എന്നുള്ള വാസ്തവം ശാസ്ത്രാചാര്യോപദേശങ്ങളിലൂടെ അറിഞ്ഞ് മനനം ചെയ്ത് കാണാൻ കൊതിച്ച്, കണ്ടുവെന്നുള്ള നിലവന്നാൽ, *ഇത്* = ദൃശ്യമായത് - അനുഭവഗോചരമായത് - പ്രപഞ്ചം) *എങ്ങു നിന്നീടും?*= എവിടെ നിൽക്കുമാറാകും? (ഈ വാക്യം കാകുരൂപമാണ്, പ്രശ്നരൂപമല്ല; ഒരിടത്തും നിൽക്കുകയില്ലെന്നർത്ഥം.) കയറാകുന്ന അധിഷ്ഠാനത്തിന്റെ യാഥാർത്ഥ്യജ്ഞാനത്തോട് കൂടി ആരോപിതങ്ങളായ സർപ്പാദികൾക്ക് യാതൊരിടത്തും നിലനിൽക്കുവാൻ സാധ്യമല്ല. ഇതാണ് ശാങ്കരമായ അദ്വൈതസിദ്ധാന്തം. പ്രപഞ്ചം ദൃശ്യമല്ലാതായിട്ട് എവിടെയാണ് നിലനിൽക്കുന്നത്? അടക്കിപ്പറഞ്ഞാൽ മുൻപിലും പിൻപിലും ഉണ്മയില്ലാത്ത പ്രപഞ്ചം ഇടക്കാലത്ത് ഉള്ളതായി തോന്നുന്നത് ആത്മജ്ഞാനം ഇല്ലായ്കകൊണ്ടാണെന്ന് വ്യക്തമാകും) *അറിവ് എണ്ണം ഒന്ന് അറിവല്ലാതെ വേറില്ല* (അറിവിൽ നിന്നും വേർപ്പെട്ടതായിട്ടില്ല) *എങ്കിൽ എന്ത് ഇരിക്കുന്നു* = (ഇതും പ്രശ്നരൂപമല്ല കാകരൂപമാണ്) അറിവ് സംഖ്യകൊണ്ട് ഒന്നാണ്. അതായത് അറിവുകൾ തന്നെ പലതോ, അറിവില്ലാത്തതായി മറ്റൊന്നോ അറിവിനു തന്നെ അവയവങ്ങളോ യാതൊന്നും ഇല്ലാത്തതുകൊണ്ട് സജാതീയവിജാതീയ സ്വഗതഭേദരഹിതമാണ് അറിവെന്ന് നിർണ്ണയിക്കുവാൻ കഴിയുന്നതാണ്. അറിവല്ലാതെ അതിൽ നിന്നും വേർപ്പെട്ടതായി, അല്ലെങ്കിൽ അറിവിനോട് കൂടാത്തതായി യാതൊന്നും ഇല്ലതന്നെ. ഈ അറിവുപോലെ മറ്റൊരറിവില്ല. ഈ അറിവിൽ നിന്നും വ്യതിരിക്തമായി (അറിവിൽ നിന്നും ഭിന്നമായി) യാതൊന്നിനും ശരിയായ ഉൺമയില്ലതന്നെ; അതല്ല നേരേ മറിച്ച് തോന്നുകയാണെങ്കിൽ പരമമായ പ്രമാണത്തിന് നിരക്കാത്തതാകും. പ്രമാണംകൊണ്ടേ പ്രമേയം പ്രമിതമാകുകയുള്ളൂ. അദ്വൈതബ്രഹ്മാനുഭൂതിയിൽ സ്വപ്നത്തിൽ നിന്നും പ്രബുദ്ധനായവൻ സ്വപ്നലോകത്തെ എങ്ങനെ ഇല്ലാത്തതാണെന്ന് തിരിച്ചറിയുന്നുവോ അതുപോലെ ജഗത്ത് മിഥ്യയാണ്. അനിർവചനീയമാണ്. ഉണ്ടെന്നോ, ഇല്ലെന്നോ രണ്ടും കൂടിയതെന്നോ സിദ്ധാന്തിക്കുവാൻ സാദ്ധ്യമല്ലാത്തതാണ് അനിർവചനീയം).

ആകാശത്തിന്റെ സ്വഭാവമാണ് വായ്വാദികൾക്ക് ഇടം നൽകുക എന്നുള്ളത്. ആകാശം വ്യാപകവും വായ്വാദികൾ വ്യാപ്യങ്ങളുമാണ്.

ഘടാകാശവും മഠാകാശവും ആകാശത്തിൽ നിന്ന് ഭിന്നമാകുന്നത് മഠാദികളാകുന്ന ഉപാധികൾ നിമിത്തമാണ്. ആകാശം ഏകമാണെന്നും ഘടാകാശവും മഠാകാശവും ആകാശത്തിൽ നിന്നും വേർപെട്ടതല്ലെന്നും നിർണ്ണയിക്കുവാൻ കഴിയുമല്ലോ. ഒന്നു സർവ്വവ്യാപകമാണെങ്കിൽ അതിൽനിന്ന് ഭിന്നമായി മറ്റൊന്നിന് ഇരിക്കുവാൻ ഇടമുണ്ടാവുകയില്ലല്ലോ. ഈദൃശമായ പ്രക്രിയയെ അനുസന്ധാനം ചെയ്തുകൊണ്ട് അറിവിന്റെ ഏകത്വവും വ്യാപകത്വവും സയുക്തികം ഉപപാദനം ചെയ്യാൻ നോക്കുന്നു അടുത്ത പദ്യത്തിൽ.

9

അറിവിന്നിടമൊന്നുണ്ടി-
ല്ലറിയപ്പെടുമെന്നതിന്നു വേറായി,
അറിവെന്നാലങ്ങേതീ-
യറിയപ്പെടുമെന്നതേറുമെണ്ണീടിൽ?

*അറിവിന്ന് ഇടം ഒന്ന് ഉണ്ട്. വേറായി* (അറിവിൽ നിന്നും വേറെയായിട്ട്) *അറിയപ്പെടുമെന്നതിന്* (ഇടം) *ഇല്ല.* = ത്രിപുടിയ്ക്ക് അതീതമായുള്ള അറിവിന് വർത്തിക്കുവാനായി സ്ഥാനമൊന്ന് ഉള്ളതാണ്. (ഈ വാക്യത്തിലുള്ള അറിവ് ത്രിപുടിയിലെ അറിവല്ല. ബുദ്ധി അല്ലെങ്കിൽ ജ്ഞാനം ആത്മാവാകുന്ന ദ്രവ്യത്തിന്റെ ഒരു ഗുണമാണെന്നാണല്ലോ താർക്കികന്മാർ പറയുന്നത്. ഗുണമാകട്ടെ മാറ്റവും മറിച്ചിലും സംഭവിക്കത്തക്കതാണ്. അറിവ് എന്നത് ആത്മാവുതന്നെയാണ് അഥവാ ആത്മാവ് അറിവുതന്നെയാണ് എന്നുള്ള വാക്യത്തിൽ അറിവ് ആത്മസ്വരൂപമാകുന്നു. സ്വരൂപത്തിന് വൃദ്ധിയോ ക്ഷതിയോ യാതൊന്നും സംഭവിക്കുകയില്ല) ഇതിൽ നിന്നും (അറിവിൽ നിന്നും) വേർപ്പെട്ടതായിട്ട് (ഗോവിൽ നിന്നും ഭിന്നമാണ് അശ്വം. അശ്വത്തിൽ നിന്നും ഭിന്നമാണ് ഗോവ് എന്നിങ്ങനെ ബോധഭേദങ്ങൾ വ്യവഹാരദശയിൽ കാണപ്പെടുന്നുണ്ടല്ലോ. പാരമാർത്ഥികദശയിലാകട്ടെ ആത്മസ്വരൂപമായ അറിവിൽ നിന്നും വേർപ്പെട്ടതായിട്ട് മറ്റൊന്ന്) അറിയപ്പെടും എന്നത് (അറിയപ്പെടുക എന്നുള്ളത്) അറിയുക എന്ന ക്രിയയുടെ ഫലത്തിന് ആശ്രയമായ കർമ്മത്തിന്റെ ഉൺമ ഇല്ലതന്നെ. ഒന്നാം പദ്യത്തിൽ അറിയപ്പെടുമിതു വേറല്ല എന്നുള്ള പ്രതിജ്ഞയുടെ ഉപപാദനമാണ് നാം ഇവിടെയും കാണുന്നത്. *അറിവ്* (ഉണ്ട്) *എന്നാൽ* = (എന്ന തത്ത്വം സാക്ഷാത്ക്കരിച്ചാൽ) *അങ്ങ്* (ആ ദശയിൽ) *ഈ അറിയപ്പെടുമെന്നത് ഏത്? എണ്ണീടിൽ ഏറും* = (അറിവിൽ നിന്നും ഭിന്നമായത് അറിയപ്പെടുമെന്ന ഒന്ന് വാസ്തവത്തിൽ ഉള്ളതാണെങ്കിൽ അദ്വൈതസിദ്ധാന്തം ഭഗ്നമായിപ്പോകും. അത് ഒരിക്കലും സമ്മതമല്ല. "നേഹ നാനാസ്തി കിഞ്ചന" "ഏകമേവാദ്വിതീയം ബ്രഹ്മ" തുടങ്ങിയുള്ള ശ്രൗതമായ സിദ്ധാന്തമ

ല്ലാതെ മറ്റൊന്നും സംഗതമാകുന്നതല്ല. "യസ്മിൻ വിജ്ഞാതേ സർവ മിദം വിജ്ഞാതം ഭവതി തദ് ബ്രഹ്മ" എന്നുള്ള ഉപനിഷദ് വചനവും, രണ്ടാമതൊന്നിന്റെ ഉണ്മയുണ്ടെന്ന് പറഞ്ഞാൽ ബാധിക്കപ്പെട്ടുപോകും.

"ഒന്നൊന്നായെണ്ണിയെണ്ണി -
ത്തൊട്ടെണ്ണും പൊരുളൊടുങ്ങിയാൽ
നിന്നിടും ദൃക്കുപോലുള്ളം
നിന്നിലസ്പന്ദമാകണം" *(ദൈവദശകം)*

എന്നുള്ള വചനവും ദൃഗ്ദൃശ്യ വിവേചനത്തിലൂടെ ഉള്ളത് ദൃക്കാണ്, അവിചാരിതദശയിൽ കാണുന്ന ദൃശ്യം ദൃക്കിൽ അടങ്ങിപ്പോകുന്നതാകണമെന്നുള്ള ആശംസയും അധിഷ്ഠാനമില്ലാത്തതായിപ്പോകും.

അപരോക്ഷാനുഭൂതി ദശയിൽ അറിയപ്പെടുന്നതും അറിയുന്നവനും അറിവു മാത്രമായി കഴിഞ്ഞിരിക്കുന്നു. ആ അറിവുവരെയാണ് സാധകന് പ്രമാതൃത്വം - ജ്ഞാതൃത്വം ഉള്ളത്. അവിടെ അറിവേ ഉള്ളൂ. അത് സ്വയം പ്രകാശമാണ്. എന്നു മാത്രമല്ല, സദ്രൂപവും, ആനന്ദരൂപവും കൂടിയാണ് അറിവ് അഥവാ കേവലമായ ചിത്ത് .

10
അറിയുന്നീലന്നൊന്നീ-
യറിയപ്പെടുമെന്നതുണ്ടു പോയീടും;
അറിവിലിതേതറിയുന്നീ-
ലറിവെന്നാലെങ്ങുനിന്നു വന്നീടും?

*അന്ന് ഈ അറിയപ്പെടുമെന്നത് ഒന്ന് അറിയുന്നീല, അത് ഉണ്ടു പോയീടും* (ഉൺമയില്ലാത്തതാകും) = അന്ന് (അപരോക്ഷാനുഭൂതിയിൽ) ഈ അറിയപ്പെടുമെന്നത്. (ഇതാ അറിയപ്പെട്ടുകൊണ്ടിരിക്കുന്നുവെന്നുള്ള യാതൊന്നുണ്ടോ) അത് (അതിനെ) അറിയുന്നീല - അറിയുന്നില്ല. അറിയുക എന്നത് ക്രിയയാണെങ്കിൽ - അത് സകർമ്മകമാണെങ്കിൽ ഏതിനെ അറിയുന്നുവെന്ന് ആകാംക്ഷയുണ്ട്. അവിടെ യാതൊന്നും അറിയുന്നില്ല. അറിയപ്പെടുന്നതാകട്ടെ ആ അവസ്ഥയിൽ പോയിക്കൊണ്ടേയിരിക്കും. ചുരുക്കത്തിൽ ഇന്ദ്രിയഗോചരമായ യാതൊന്നും അവിടെ അറിവിൽ നിന്നും വേർപെട്ടതായി അവസ്ഥാനം ചെയ്യുന്നില്ല. അറിയുന്നവനും, അറിയപ്പെടുന്നവനും - ജീവനും, പരനും ഭേദമകന്ന് ഒന്ന് മാത്രമായുള്ള ഐക്യം ഭജിക്കുന്നതുകൊണ്ട് ജീവൻ പ്രമാതാവ് എന്നുള്ള നിലയിൽ ഇല്ലാതാകുന്നു. *അറിവിൽ ഏത് ഇത് അറിയുന്നീല, എന്നാൽ അറിവ് എങ്ങു നിന്ന് വന്നീടും* =(ഇവിടെ അറിവെന്നത് വിഷയത്തെക്കുറിച്ചുള്ള അറിവല്ല. ത്രിപുടിയിലാണ് അറിയപ്പെടുന്നതിനോടും അറിയുന്നതിനോടും ചേർന്ന് അറിവ് ഒരു പുടമായി

നിൽക്കുന്നത്. നിരന്തരമായ സാധനയിലൂടെ ആത്മസ്വരൂപമായ അറിവ് സാക്ഷാത്ക്കരിക്കപ്പെട്ടാൽ അതിൽ നിന്നും ഭിന്നമായി യാതൊന്നും അറിയപ്പെടുകയോ, അറിയുകയോ ചെയ്യുന്നില്ല) ആ മഹത്തായ അറിവിൽ വ്യാവഹാരിക ദശയിലുള്ള ഏതൊന്നാണ് അറിയപ്പെടാത്തതായി അവശേഷിക്കുന്നത്. യാതൊന്നും അവശേഷിക്കുന്നില്ല. അവിടെ അറിവു മാത്രമേ ഉള്ളൂ. ആ അറിവാകട്ടെ സ്വയം പ്രകാശമാണ്. എന്നാൽ (എന്നുള്ള നില) ശാസ്ത്രാഭ്യസനത്തിലൂടെ, ആചാര്യോപദേശത്തിലൂടെ, സിദ്ധമാകുമെന്നതാണെന്നു വന്നാൽ അതു പിന്നീട് ഇല്ലാതായിട്ട് വീണ്ടും വന്നുകൊണ്ടിരിക്കുക എന്ന നില സംഭവിക്കുമോ? ആ അറിവ് ഉള്ളതാണ്, ഇല്ലാതിരുന്നിട്ട് ഏതെങ്കിലും വിധത്തിൽ വന്നു ചേരുന്നതല്ല. ഇല്ലാതിരുന്നിട്ട് ഉണ്ടായി വീണ്ടും ഇല്ലാതാകുന്നതുമല്ല. പ്രപഞ്ചത്തിന് ആറു വികാരങ്ങൾ ഉണ്ടാകാം. ആത്മാവിന് – അറിവിന് യാതൊരു വികാരവും ഇല്ല. വരവും പോക്കും മറ്റും സനാതനമാകകൊണ്ട് ഏതെങ്കിലും പ്രഭവത്തിൽ നിന്ന്, ഹിമാലയത്തിൽ നിന്ന് ഗംഗയെന്ന പോലെ വന്നുചേരുന്നതല്ല. സർപ്പഭ്രാന്തിക്ക് മുൻപ് രജ്ജുവുണ്ട്. സർപ്പഭ്രാന്തികാലത്തിലും രജ്ജുതന്നെ. സർപ്പഭ്രാന്തി മാറിയാലും രജ്ജു രജ്ജു തന്നെ. വന്നുംപോയും ഇരിക്കുന്നത് അസദ്രൂപമാണ്. പോക്കും വരവുമില്ലാതെ ഒരേ നിലയിൽ പ്രോജ്ജ്വലിക്കുന്നതാണ് സത്യം. ആ പ്രകാശത്താലാണ് സൂര്യനും, ചന്ദ്രനും അഗ്നിയും പ്രകാശിക്കുന്നത്. ആ അറിവിനെ പ്രകാശിപ്പിക്കുവാൻ സൂര്യാദികൾക്ക് എങ്ങനെ കഴിയും?

'ആചാര്യവാൻ പുരുഷോ വേദ' (ഉത്തമനായ ആചാര്യൻ ആർക്ക് അനുഗ്രഹം ചൊരിയുന്നവനായി എത്തിപ്പെട്ടുവോ അങ്ങനെയുള്ള സാധകൻ അറിയേണ്ടതിനെ അറിയുന്നു) എന്നുള്ള ശ്രുതിവാക്യം ആചാര്യൻ മഹാവാക്യം ഉപദേശിച്ചു കൊടുത്താലേ സാധകന് സമ്പൂർണ്ണമായ ദ്വൈതനിരാസവും അദ്വൈതനിഷ്ഠയും കൈവരുകയുള്ളൂ എന്ന് ഉദ്ഘോഷിക്കുന്നു.

11

അറിവിന്നറിവായ് നിന്നേ-
തറിയിക്കുന്നിങ്ങു നാമതായീടും;
അറിവേതിനമെങ്ങനെയീ-
യറിയപ്പെടുമെന്നതേതിതോതീടിൽ?

*ഇങ്ങ് അറിവിന് അറിവായ് നിന്ന് ഏത് അറിയിക്കുന്നു* (അറിയിക്കുന്നുവോ) *അത് നാം ആയീടും ഇത് ഓതീടിൽ* (ഗുരു ഉപദേശിക്കുകയാണെങ്കിൽ) *അറിവ് ഇനമേത് എങ്ങനെ ? ഈ അറിയപ്പെടുമെന്നത് ഏത്* = അറിവിനും അറിവായി നിന്നുകൊണ്ട് യാതൊന്നാണോ

അറിയേണ്ടതിനെ അറിയിക്കുന്നത് അത് നാം തന്നെ എന്ന യാഥാർത്ഥ്യം അനുഭവപ്പെട്ടുകൊണ്ടിരിക്കും (ഇത്രയുമാണ് ഗുരു അധികാരിയായ ശിഷ്യന് ഉപദേശിച്ചുകൊടുക്കേണ്ടത്. അറിവിനും അറിവായെന്നതുകൊണ്ട് കണ്ണിന് കണ്ണ്, മനസ്സിനുമനസ്സ് ബുദ്ധിക്കുബുദ്ധി എന്ന നിലയിൽ ആത്മസ്വരൂപമായ ജ്ഞാനത്തിന്റെ സർവാതിശായിതയാണ് സൂചിതമായിരിക്കുന്നത്. നാം രാവിലെ ഉണരുന്നു. സൂര്യനാവട്ടെ നമ്മെ ഉണരാൻ പ്രേരിപ്പിക്കുന്നു. വിദ്യാർത്ഥി വേദം അധ്യയനം ചെയ്യുന്നു. ആചാര്യൻ ശിഷ്യന് വേദം ചൊല്ലിക്കൊടുക്കുകയാകുന്ന അധ്യാപനം നിർവ്വഹിക്കുന്നു. ബുദ്ധിയിൽ പ്രതിബിംബിക്കുന്ന ചൈതന്യമാണ് ജീവൻ. അങ്ങനെ ബിംബസ്ഥാനീയനായി നിൽക്കുന്ന പരമാത്മാവാണ് അറിവിനും അറിവായി നിൽക്കുന്നത്. ഓരോ ജീവനേയും ആത്മജ്ഞാനം ഉള്ളവനാക്കുവാൻ പ്രേരിപ്പിക്കുന്ന ഗുരുവാണ് പരമാത്മാവ്. ആ പരമാത്മാവ് നമ്മിൽ ഓരോരുത്തരിൽ നിന്നും ഭിന്നനല്ല. ഞാനും നീയും ഇക്കാണാവുന്നതൊക്കെയും പരമാത്മാവിൽ നിന്നും അഭിന്നത പുലർത്തുന്നതായി നമുക്ക് അനുഭവപ്പെട്ടുകൊണ്ടിരിക്കും. "സകലമിദമഹഞ്ച വാസുദേവഃ" - ഇന്ദ്രിയഗോചരമായിരിക്കുന്ന എല്ലാം തന്നെയും ഞാനും വാസുദേവൻ തന്നെയാണ്. "വാസുദേവഃ സർവമിതി സമഹാത്മാ സുദുർലഭഃ" വാസുദേവൻ സർവവുമാണെന്ന് യാതൊരുവൻ അറിയുന്നുവോ അങ്ങനെയുള്ള മഹാത്മാവ് ഏറ്റവും ദുർലഭനാണ്. ബ്രഹ്മത്തേയും ജീവനേയും ഉപദേശിച്ചിട്ട് അത് നീ തന്നെ ആകുന്നു (തത്ത്വം അസി) എന്നുള്ള ആചാര്യോപദേശത്തിലും ഇതേ വസ്തുതയാണ് പരാമൃഷ്ടമായിട്ടുള്ളത്. അറിയപ്പെടുന്നത് വിഷയാവച്ഛിന്ന ചൈതന്യമാണ്. യാതൊന്നുകൊണ്ടാണോ അറിയുന്നത് ആ കരണം (ചക്ഷുരാദി) ഇന്ദ്രിയാവച്ഛിന്നചൈതന്യമാണ്. ഇതുപോലെ അന്തഃകരണമായുള്ളതും ബുദ്ധ്യവച്ഛിന്ന ചൈതന്യമാണ്. അകത്തോട്ടും പുറത്തോട്ടും പ്രസരിക്കുന്ന ഒരേ ഒരു ചൈതന്യമാണ് പരമമായ ചൈതന്യം; അതാണ് അറിവ് അല്ലെങ്കിൽ ആത്മാവ്. ആ അറിവില്ലെങ്കിൽ അന്തഃകരണമോ ഇന്ദ്രിയമോ വിഷയമോ യാതൊന്നും പ്രതീതിവിഷയമാകുന്നില്ല. അതാണ് എല്ലാ അറിവിന്റേയും ഏകവും നിത്യവുമായ പ്രഭവസ്ഥാനം. നാം ഓരോരുത്തരും ആ അറിവുതന്നെയാണ്. ഇങ്ങനെ ഓതേണ്ടത് ഗുരു ഓതിത്തന്ന് നമുക്ക് ലഭിച്ചു കഴിഞ്ഞാൽ ആ അറിവ് ഇന്ന തരത്തിലുള്ളതാണെന്ന് പറയുവാൻ കഴിയുമോ? ഉള്ളതായ അത് എങ്ങനെ മറഞ്ഞിരുന്നു? അത് എങ്ങനെ മറവുതീർന്ന് പ്രകാശിക്കുമാറായി. ഈ അറിയപ്പെടുന്നതായുള്ളതേതോ അത് മഹത്തായ അറിവിൽ നിന്നും ഭിന്നമായി വർത്തിക്കുമാറാകുമോ? (ഇതെല്ലാം കാകുരൂപങ്ങളായ വാക്യങ്ങളാണ്) ആകാശം ഏകമായതുകൊണ്ട് ആകാശത്വം ജാതിയല്ല. ഒന്നിലധികം വ്യക്തികൾ ഉണ്ടെങ്കിൽ മാത്രമേ ജാതി സംഭവിക്കുകയുള്ളൂ. മനുഷ്യത്വം ജാതിയാണ്, ഗോത്വം ജാതി

യാണ്. ഇങ്ങനെ ചിന്തിക്കുമ്പോൾ ജീവബ്രഹ്മൈക്യം സാക്ഷാത്ക്കരിച്ചുകൊണ്ടുള്ള അറിവ് ഏതെങ്കിലും ജാതിയിൽപ്പെടുന്നതാണെന്ന് പറയാവുന്നതല്ലല്ലോ. അതുപോലെ അതിന്റെ മറവോ തെളിവോ എങ്ങനെ സംഭവിക്കുന്നുവെന്നും നിരൂപിക്കാവുന്നതല്ല. വ്യവഹാരദശയിൽ അറിയപ്പെടുന്നതായുള്ള യാതൊന്നിനും അധിഷ്ഠാനമായുള്ള അറിവിൽ നിന്നും ഭിന്നമായുള്ള ഉൺമ പറയാവുന്നതല്ല.

ഈ പദ്യത്തിൽ ശാസ്ത്രത്തിന്റെയും ശാസ്ത്രാചാര്യന്റെയും ആവശ്യകതയാണ് ശംഖധ്വനിക്കൊപ്പം മുഴങ്ങി കേൾക്കുന്നത്.

അധിഷ്ഠാനം അറിവാണ്. അറിയപ്പെടുന്നതോ അറിയുന്നവനോ വിഷയപരമായ അറിവോ പരമാർത്ഥത്തിൽ അറിവാകുന്ന അധിഷ്ഠാനത്തിൽ നിന്നും ഭിന്നങ്ങളല്ല. ഇങ്ങനെ ഊർദ്ധ്വമുഖമായുള്ള വിചിന്തനമാണ് ഇതേവരെ നടത്തപ്പെട്ടിട്ടുള്ളത്. അടുത്തതായി ഏകവും അദ്വിതീയവും ആയ വസ്തു - അത് മറ്റൊന്നുമല്ല. ആ മഹത്തായ അറിവ് തന്നെയാണ്. അതിൽ നിന്നും എങ്ങനെയാണ് ദ്വിത്വമോ ബഹുത്വമോ സംഭവിക്കുന്നതെന്നുള്ള അവരോഹണ പ്രക്രിയയാണ് പന്ത്രണ്ടു മുതലുള്ള പദ്യങ്ങളിൽ അവലംബിക്കപ്പെട്ടിരിക്കുന്നത്. ഗുരു നേരിട്ട് തത്ത്വോപദേശം ചെയ്യുന്ന രൂപത്തിലാണ് വാക്യം ഘടിപ്പിച്ചിട്ടുമുള്ളത്.

12

അറിവെന്നതു നീയതു നി-
ന്നറിവിട്ടറിയപ്പെടുന്നതെന്നായി,
അറിയപ്പെടുമിതു രണ്ടൊ-
ന്നറിയുന്നുണ്ടെന്നുമൊന്നതില്ലെന്നും.

*അറിവ് എന്നത് നീ* (ആകുന്നു) *അത് നിന്നറിവ്, ഇട്ട് അറിയപ്പെടുന്നത് എന്ന് ആയി. അറിയപ്പെടും ഇത് രണ്ട്* (ഉണ്ട്) *ഒന്ന് അറിയുന്നുണ്ട് എന്നും ഒന്ന് അത് ഇല്ലെന്നും* (ആകുന്നു) = ത്രിപുടിക്ക് അതീതമെന്ന് വ്യവസ്ഥാപനം ചെയ്യപ്പെട്ട അറിവ് നീ ആകുന്നു. (അറിവു തന്നെയാണ് നീ, അറിവ് നിന്നിൽ നിന്നും ഭിന്നമല്ല എന്ന് രണ്ട് രീതിയിലും യോജിപ്പിക്കണം. ശിഷ്യനെ ചൂണ്ടിപ്പറയുന്ന വാക്യമാണല്ലോ ഇവിടെ നിബന്ധിക്കപ്പെട്ടിരിക്കുന്നത്. വസ്തു ഒന്നേയുള്ളൂ. അതിന്റെ സ്വരൂപമാണ് അറിവ്. അപ്പോൾ ആരും അതിൽ നിന്നും ഭിന്നരാകുവാൻ തരമില്ല. "പ്രജ്ഞാനം ബ്രഹ്മ" എന്ന മഹാവാക്യത്തിൽ ബ്രഹ്മത്തെ പ്രജ്ഞാനമായി നിർദ്ദേശിച്ചുവല്ലോ. "അയമാത്മാ ബ്രഹ്മ" എന്ന മഹാവാക്യമാകട്ടെ സാധകന്റെ ബ്രഹ്മാഭിന്നതയെ പരാമർശിക്കുന്നതാണ്. ബ്രഹ്മവിദ്യാപഞ്ചകത്തിൽ താനാരെന്ന് ചോദിച്ച ശിഷ്യനോട് "ത്വംഹി ബ്രഹ്മ" എന്നിങ്ങനെ അവന്റെ ബ്രഹ്മാഭിന്നത സ്പഷ്ടമായി ഉപദേശിക്കപ്പെട്ടു

വല്ലോ. പരമാത്മാവും ജീവാത്മാവും ആത്മാവിന്റെ രണ്ടു ഭേദങ്ങളല്ല. പിന്നെയോ ജീവാത്മാവ് പരമാത്മാവു തന്നെയാണെന്ന് ഉപദേശിക്കപ്പെട്ടിരിക്കയാണ്) അത് (അറിവുതന്നെയായ നീ അഥവാ നീ തന്നെയായ അറിവ്) നിന്റെ അറിവിനെ (നിന്റെ സ്വസ്വരൂപമായുള്ള അറിവിനെ) ഇട്ട് (ആവേശിപ്പിച്ചിട്ട്) അറിയപ്പെടുന്നത് എന്ന നില പ്രാപിച്ചു. (പരമാത്മാവും ജീവാത്മാവും ഒന്നു തന്നെ. അങ്ങനെ സ്വസ്വരൂപമായ അറിവ് അജ്ഞാനദശയിൽ അറിവും അറിയപ്പെടുന്നതും എന്ന നിലയിലായി. അറിയപ്പെടുന്നതിന് വേറായുള്ള ഉണ്മ ഇല്ലെന്ന് നേരത്തെ നിർണ്ണീതമായത് ഇവിടെയും ഓർത്തുകൊള്ളണം. അറിയപ്പെടുന്നത് അഥവാ വിഷയം ആത്മസ്വരൂപമായ ചൈതന്യത്തെ അർപ്പിച്ചിട്ടാണ് ത്രിപുടിയിലെ അറിയപ്പെടുന്നത് എന്ന അവസ്ഥയെ പ്രാപിച്ചത്. അങ്ങനെ അറിയപ്പെടുന്നത് ആ അറിവിൽ നിന്നും വാസ്തവത്തിൽ വേർപ്പെട്ടതല്ല. ആത്മസ്വരൂപമായ ചൈതന്യം ഒരു വലിയ ജലാശയമായി കണക്കാക്കാമെങ്കിൽ അന്തഃകരണത്തിലും ബാഹ്യകരണത്തിലും കൂടി പ്രസരിച്ച് വയലിന്റെ നിലയിലുള്ള ജലമായി ഭാസിക്കുന്നുവെങ്കിലും ആ ജലം വലിയ ജലാശയത്തിൽ നിന്നും ഭിന്നമല്ലല്ലോ) അടുത്തതായി അറിയപ്പെടുന്നതിന്റെ ദ്വൈവിധ്യത്തെ പ്രതിപാദിക്കയാണ് - അറിയപ്പെടുന്ന ഇത് രണ്ടായി പിരിച്ച് പരിശോധിക്കാവുന്നതാണ്. (അറിയപ്പെടുന്നത് ജഗത്താണല്ലോ, ജഗത്തിനെ ചേതനമെന്നും, അചേതനമെന്നും പ്രതിപാദനത്തിനു വേണ്ടി വിഭജിക്കാം) നാലാം പദ്യത്തിൽ ചേതനാചേതനഭാവമാണ് ചിന്തിക്കപ്പെട്ടിരിക്കുന്നത്. അവയിൽ ചേതനമാണ് തന്റെ ഉണ്മയെ അറിയുന്നത്. അചേതനമാകട്ടെ തന്റെ ഉണ്മയെ അറിയുന്നില്ല. വ്യവഹാരദശയിൽ പ്രമാതാവ് അതായത് അറിയുന്നവൻ എന്ന നിലയും സ്വയം പ്രകാശിക്കാത്തതും സ്വപ്രകാശകനായ ചേതനനാൽ പ്രകാശിക്കപ്പെടുന്നതുമാണല്ലോ അചേതനം. ആത്മാവിന്റെ ഏകത്വവിജ്ഞാനത്തോട് കൂടി പ്രസ്തുതമായ ചേതനാചേതനഭാവം നിലയില്ലാത്തതാകുമെന്ന് നേരത്തെ പറഞ്ഞിട്ടുണ്ടല്ലോ. ആത്മോപദേശശതകത്തിൽ പരയെന്നും അപരയെന്നും വിഭജിച്ച് പരയ്ക്കും അപരയ്ക്കും സാമാന്യവിശേഷഭാവങ്ങൾ -

"ഇതു കുടമെന്നതിലാദ്യമാമിതെന്നു-
ള്ളതു വിഷമാ കുടമോ വിശേഷമാകും;
മതി മുതലായ മഹേന്ദ്രജാലമുണ്ടാ-
വതിനിതു താൻ കരുവെന്നു കണ്ടിടേണം" *(ആ. ശ.41)*

"ഇദമറിവെന്നതിലാദ്യമാമിതെന്നു-
ള്ളതു സമ തന്റെ വിശേഷമാണു ബോധം;
മതി മതലായവയൊക്കെ മാറി മേൽസദ്-
ഗതി വരുവാനിതിനെബ്ജിച്ചിടേണം" *(ആ. ശ.42)*

എന്നിങ്ങനെ നിർവ്വഹിക്കപ്പെട്ട ശക്തിയുടെ സമാവിഷമാവിഭാഗം ഇവിടെയും ഓർമ്മിക്കുന്നതുകൊള്ളാം.

അറിവ് എന്ന ഒരേ തത്ത്വം അറിയുന്നവനെന്നും അറിയപ്പെടുന്നതെന്നും രണ്ടാണെന്നു തോന്നുന്നതിന് കാരണവും അറിയപ്പെടുന്നതിന്റെ സമാവിഷമാവിഭാഗവും ആണല്ലോ കഴിഞ്ഞ പദ്യത്തിൽ വിചാരിക്കപ്പെട്ടത്. തുടർന്ന് ശ്രോത്രാദികളായ അഞ്ച് ഇന്ദ്രിയങ്ങളിലൂടെ ഉണ്ടാകുന്ന ശബ്ദാദി ജ്ഞാനത്തെ അഞ്ചു പ്രകാരത്തിലുള്ളതായി വിടർത്തി കാണിക്കുന്നു.

13

അറിവുമതിൻവണ്ണം ചെ-
ന്നറിയുന്നവനിൽ പകർന്നു പിന്നീടും
അറിയപ്പെടുമിതിലൊന്നീ-
യറിവിൻ പൊരി വീണു ചീന്തിയഞ്ചായി.

*അറിവും അതിൻവണ്ണം ചെന്ന് അറിയുന്നവനിൽ പകർന്ന് പിന്നീടും അറിയപ്പെടുമിതിൽ ഒന്ന് ഈ അറിവിൻപൊരി വീണ് ചീന്തി അഞ്ചായി* = അറിവും (ഇവിടെ 'ഉം' എന്ന സമുച്ചയനിപാതം കഴിഞ്ഞ പദ്യത്തിലെ അറിയപ്പെടുന്നതിനെയാണ് കൂട്ടിച്ചേർക്കുന്നത്. അറിവ് അറിയപ്പെടുന്നത് എന്നിവയിൽ അറിയപ്പെടുന്നതിന്റെ ദ്വൈവിധ്യമാണല്ലോ കഴിഞ്ഞ പദ്യത്തിൽ പ്രതിപാദിക്കപ്പെട്ടത്. അതിൻവണ്ണം എന്നതിലെ 'അത്' അറിയപ്പെടുന്നതു തന്നെയാണ്) അറിയപ്പെടുന്നതെന്നതുപോലെ ചെന്നിട്ട് – വിവർത്തമായിട്ട് അധിഷ്ഠാനമായ അറിവ് അനാദിയായ അവിദ്യയാൽ സ്വന്തം നിലവിട്ട് ത്രിപുടിയിലെ അറിയുന്നവൻ എന്ന ഘടകമായിത്തീരും. അങ്ങനെയുള്ള ജ്ഞാതാവിനെ മഹത്തായ അറിവിന്റെ പ്രതിബിംബമായി കരുതാവുന്നതാണ്.

അറിയുന്നവനാൽ അറിയപ്പെടുന്നവയാകട്ടെ ആകാശാദികളായ അഞ്ചു വിഭൂതികളാണ്. അറിയുന്നവനിലെ ചേതനത്വം സ്വകീയമല്ല. ബിംബസ്ഥാനീയനായ അറിവിന്റെ പ്രതിബിംബം മാത്രമാകുന്നു. സമഷ്ടിയായി അറിയപ്പെടുന്നത് എന്ന തത്ത്വം മഹത്തായ അറിവിന്റെ പൊരിപ്രകാശലേശം അറിയപ്പെടുന്നതിൽ സമാപിച്ചതോടുകൂടി പെട്ടിച്ചിതറി അഞ്ചെണ്ണമായിത്തീർന്നിരിക്കുന്നു. (ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ തന്മാത്രകളേയും യഥാക്രമം ആകാശം, വായു, തേജസ്സ്, അപ്പ്, പൃഥ്വി എന്നീ സ്ഥൂലഭൂതങ്ങളേയും പൊതുവിൽ ലക്ഷീകരിച്ചാണ് ജ്ഞേയങ്ങളെ അഞ്ചുവകയായി പകുത്തത്) അവ സ്വതേ ജഡങ്ങളാണെന്നും ആത്മചൈതന്യത്തിന്റെ ലേശങ്ങൾ തീക്കുണ്ഡത്തിൽ നിന്നും തീപ്പൊരികൾപോലെ പൊട്ടിത്തെറിച്ചതാണെന്നും യോജിപ്പിക്കണം. ദർശനമാലയിലെ ജ്ഞാനദർശനം ഒമ്പതാം പദ്യത്തിൽ–

'അഹം മമേതി ജ്ഞാനം യ-
ദിദം തദിതി യച്ച തത്
ജീവജ്ഞാനം തദപര-
മിന്ദ്രിയജ്ഞാനമിഷ്യതേ'

ജീവജ്ഞാനത്തിൽ നിന്നും ഭിന്നമായി ഇന്ദ്രിയജ്ഞാനത്തെ വിചാരിച്ചിട്ടുള്ളത് ഇവിടേയും യോജിപ്പിക്കാവുന്നതാണ്.

അറിവാണ് ഉള്ളത്. അറിയുന്നവനെന്നും അറിയപ്പെടുന്നതെന്നും രണ്ടായതും ആ അറിവുതന്നെയാണ്. പ്രധാനമായി അറിയപ്പെടുന്നത് ഇന്ദ്രിയങ്ങളിലൂടെയാണല്ലോ. ഇന്ദ്രിയങ്ങൾ അഞ്ചായതുകൊണ്ട് അറിയപ്പെടുന്ന ഇന്ദ്രിയങ്ങളും അവയെക്കുറിച്ചുള്ള അറിവും അഞ്ചു വകുപ്പിൽ പെട്ടതായി പരിഗണിക്കപ്പെടാവുന്നതാണ്. സാമാന്യമായി അറിയപ്പെടുന്നതിന്റെ വിശേഷങ്ങൾ തന്നെയാണ് ഇന്ദ്രിയങ്ങളിലൂടെ ലഭിക്കുന്ന ശബ്ദജ്ഞാനാദികളഞ്ചും. ഈ ഉത്പത്തിക്രമം വിവരിക്കുന്നത് വിവേകദശയിൽ ത്രിപുടിയിലെ എല്ലാ ഘടകങ്ങളും പൂർണ്ണമായി അധിഷ്ഠാനമായ അറിവിൽ ലയിക്കുന്നുവെന്നുള്ള തത്ത്വം ഗ്രഹിക്കുന്നതിനു വേണ്ടിയാണ്.

മുൻ പദ്യങ്ങളിൽ വിവരിച്ച അറിവിന്റെ വകഭേദങ്ങളെ സമാഹരിച്ചുകൊണ്ട് എല്ലാംകൂടി എട്ടെണ്ണമായിത്തീരും എന്ന് പ്രതിപാദിക്കുന്നു.

14

അറിയുന്നവനെന്നറിയാ-
മറിവെന്നറിയുന്നവന്നുമെന്നാകിൽ
അറിവൊന്നറിയുന്നവനൊ-
ന്നറിയുന്നതിലാറിതെട്ടുമായീടും.

*അറിവ് എന്ന് അറിയുന്നവനും അറിയുന്നവൻ എന്ന് അറിയാം; എന്നാകിൽ അറിവ് ഒന്ന്, അറിയുന്നവൻ ഒന്ന്, അറിയുന്നതിൽ ആറ്* (ഇങ്ങനെ) *ഇത്* (അറിവ്) *എട്ടും ആയീടും* = ഞാനറിവാണ് എന്നറിയുന്നവനും താൻ അറിയുന്നവനാണ് എന്നറിയുവാൻ കഴിയും. അറിവ് ആത്മസ്വരൂപമാണല്ലോ. ശാസ്ത്രാചാര്യോപദേശങ്ങളിലൂടെ അറിവ് ജ്ഞാനസ്വരൂപമാണെന്ന് സാക്ഷാത്കരിക്കുവാൻ കഴിയും, അങ്ങനെയുള്ള മഹാത്മാവിനുപോലും വ്യുത്ഥാനദശയിൽ പ്രപഞ്ചത്തെ ബഹിർമുഖമായി വീക്ഷിക്കുമ്പോൾ അവയെ അറിയുന്നവനാണ് താൻ എന്ന് അറിയുവാൻ കഴിയുമല്ലോ. അതാണ് ജീവഭാവം അഥവാ ജീവജ്ഞാനം. അങ്ങനെ ആത്മസ്വരൂപമായ ജ്ഞാനവും ജീവഭാവത്തിലുള്ള തന്റെ പ്രമാതൃത്വജ്ഞാനവും വ്യവഹാരത്തിൽ രണ്ടായി പിരിയുന്നു. നിർവികൽപ്പക ജ്ഞാനമെന്നും സവികൽപ്പകജ്ഞാനമെന്നും ഇവയെ

യഥാക്രമം യോജിപ്പിക്കാം. കേവലമായ ഞാൻ എന്ന ബോധം ആത്മ സ്വരൂപം തന്നെയാണ്. "ശബ്ദാദിവിഷയങ്ങളെ അറിയുന്നവനാണ് ഞാൻ" എന്നുള്ള ബോധം ആകട്ടെ ത്രിപുടിയിലെ ജ്ഞാതൃത്വത്തെ സംബന്ധിക്കുന്നതാണ്.) എന്നുള്ള തിരിച്ചറിവ് ഉണ്ടാകുകയാണെങ്കിൽ അവ രണ്ടും അറിയുന്നതായി പറയപ്പെട്ട വകുപ്പിൽ ആറും കൂടിച്ചേർത്ത് ആകെ എട്ട് എന്നുള്ള നിലയും വന്നുപോകും. (കേവലമായ ജ്ഞാനം തന്നാൽ അറിയപ്പെടുന്ന പ്രപഞ്ചത്തോട് സംബന്ധിപ്പിക്കവേ ജ്ഞാന മെന്നുള്ള നില അറിയപ്പെടുന്നത് എന്ന പൊതുവായൊന്ന് അവയുടെ വകഭേദമായി ശബ്ദജ്ഞാനാദികൾ അഞ്ച് - ഇങ്ങനെ ആകെ എട്ടു കൂട്ടും സംഭവിക്കുന്നതായി പ്രതിപാദിച്ച് അവയിൽ ആദ്യത്തേതു മാത്ര മാണ് സത്യമെന്നും മറ്റുള്ളവയെല്ലാം ഉണ്ടായി മറയുന്നതുകൊണ്ട് അ സത്യമാണെന്നും ധരിക്കുന്നതിനു മുന്നോടിയായിട്ടാണ് ഈ അഷ്ട വിധത്വം പ്രകാശിതമായിരിക്കുന്നത്)

അറിവിനെപ്പറ്റിയുള്ള വിചാരത്തിൽ പ്രതിപാദിച്ചതെല്ലാം അടക്കി ക്കൊണ്ട് കൃതിയെ പരിസമാപിപ്പിക്കുന്നു.

15

അറിയപ്പെടുമിതിനൊത്തീ-
യറിവേഴൊന്നിങ്ങു താനുമെട്ടായി
അറിവിങ്ങനെ വെവ്വേറാ-
യറിയപ്പെടു,മെന്നതും വിടുർത്തീടിൽ.

*അറിയപ്പെടുമിതിന് ഒത്ത് ഈ അറിവ് ഏഴ് ഇങ്ങ് ഒന്ന് താനും* (ചേർന്ന്) *എട്ടായി. ഇങ്ങനെ അറിവ് വെവ്വേറായി അറിയപ്പെടുമെന്നതും വിടുർത്തിടിൽ* = അറിയപ്പെടുന്ന ഇതിനോടൊത്തുചേർന്ന് (ഇവിടെ 'ഇത്' എന്നുള്ളത് ജഗത്താണ്. ജഗത്താണല്ലോ അറിയപ്പെടുന്നത് ഇന്ദ്രിയ ഗോചരമാകുന്നത്) അറിവ് ഏഴാകുന്നു. താൻ എന്നത് അറി യുന്നവൻ. അതായത് ത്രിപുടിയിലെ ജ്ഞാതാവ് - പ്രമാതാവായ ജീവ നെന്നർത്ഥം. അറിവ് ഏഴ് എന്ന് പറഞ്ഞത് ഇന്ദ്രിയങ്ങളിലൂടെ ഉണ്ടാ കുന്ന അഞ്ചു വിഷയങ്ങളുടെ ജ്ഞാനങ്ങൾ. അവയെല്ലാം ഉള്ളടക്കി ക്കൊണ്ടുള്ള അവയ്ക്കു തന്നെ അധിഷ്ഠാനമായുള്ള സമഷ്ടിയായ ജ്ഞാനമൊന്ന്. ഇങ്ങനെയാണ് ഏഴ്. അതിനോടൊപ്പം ജീവനേയും ചേർത്താൽ അതു എട്ടു തത്ത്വമായി. അവിദ്യാദശയിൽ മാത്രമേ അറി യപ്പെടുന്നതുള്ളൂ - പ്രപഞ്ചമുള്ളൂ. ബുദ്ധിയിൽ പ്രതിഫലിക്കുന്ന അറി വുതന്നെയാണ് - ആത്മാവു തന്നെയാണ് ജീവൻ. ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, രസനം, ഘ്രാണം എന്നീ ഇന്ദ്രിയങ്ങളിലൂടെയാണ് ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവയെ ഗ്രഹിക്കുന്നത്. ഇന്ദ്രിയ ജ്ഞാനങ്ങളും സോപാധികം തന്നെ. ചുരുക്കത്തിൽ ജ്ഞാതാവും

ജ്ഞാനവും ജ്ഞേയവും ആയ ത്രിപുടിയും ജ്ഞേയവിഷങ്ങളായ ശബ്ദാദികളെ ആശ്രയിച്ചുള്ള ഇന്ദ്രിയജ്ഞാനങ്ങൾ അഞ്ചും ചേർന്ന് എട്ട് എന്നത് അറിവിന്റെ സോപാധികങ്ങളായ ഭേദങ്ങളാണ്. നിരുപാധികമായ ജ്ഞാനമാകട്ടെ എല്ലാറ്റിനും പരമമായ ശുദ്ധമായ ജ്ഞാനമാകുന്നു. അതുമാത്രമാണ് പാരമാർത്ഥികമായത്. അതില്ലെങ്കിൽ മേൽപ്പറഞ്ഞ എട്ടും ഇല്ലതന്നെ. മേൽപ്പറഞ്ഞ എട്ടും ഇല്ലെങ്കിലും ആ ജ്ഞാനം സ്വയം ആത്മാവായി പ്രകാശിക്കുന്നു. ആ നിലയിൽ ഉണ്മയും ആനന്ദവും അതിന്റെ സ്വരൂപങ്ങളായി അവസ്ഥാനം ചെയ്യുന്നു.

ദർശനമാലയിലെ ജ്ഞാനദർശനത്തിന്റെ ഉപരിതനമായ പ്രൗഢനിരൂപമാണ് നാം അറിവെന്ന ഈ കൃതിയിൽ ദർശിക്കുന്നത്. സാംഖ്യദർശനത്തിലെ ചില പ്രക്രിയകൾ ഈ കൃതിയിലും സംഗതങ്ങളായി തോന്നുന്നു. ചിത്ത് അഥവാ പുരുഷൻ പ്രകൃതിയിൽ നിന്നും ഭിന്നനാണെന്നാണല്ലോ സാംഖ്യൻമാരുടെ മതം. പ്രകൃതി യാതൊന്നിന്റെയും വികൃതിയല്ല. പ്രകൃതിയിൽ നിന്നുമുണ്ടാകുന്ന വികൃതിയാണ് ബുദ്ധിതത്ത്വം അഥവാ മഹത്തത്ത്വം. മഹത്തത്ത്വത്തിന്റെ വികൃതിയാണ് അഹം തത്ത്വം, അഹംതത്ത്വത്തിന്റെ വികൃതിയാണ് പതിനൊന്നിന്ദ്രിയങ്ങളും തന്മാത്രകളും, തന്മാത്രകളിൽ നിന്നും ആകാശാദികളായ പഞ്ചഭൂതങ്ങൾ പരിണമിച്ച് ആകെ തത്ത്വങ്ങൾ പുരുഷനുൾപ്പെടെ ഇരുപത്തിയഞ്ച്. പുരുഷനെ ആവരണം ചെയ്യുന്ന തത്ത്വങ്ങൾ എട്ടാണ്. എല്ലാത്തിനും വെളിയിലായി പഞ്ചഭൂതങ്ങൾ, അവയ്ക്കപ്പുറം അകത്ത് അഹം തത്ത്വം. അതിനപ്പുറം മഹത്തത്ത്വം എല്ലാറ്റിനും അകത്തായി പ്രകൃതി. ഇങ്ങനെ പ്രകൃതിയുൾപ്പെടെ എട്ട് ആവരണങ്ങളും വിചാരംകൊണ്ട് ഭേദിച്ചാണ് പുരുഷൻ സ്വാത്മപ്രതിഷ്ഠ സാധിക്കേണ്ടത്. ഇങ്ങനെയുള്ള സാംഖ്യാധിഷ്ഠിതമായ ഒരു വിചാരമാണ് നാം അറിവെന്ന കൃതിയിലും കാണുന്നത്. മേലോട്ടും കീഴോട്ടും ഉദ്ഗ്രഥനരൂപത്തിലും അപഗ്രഥനരൂപത്തിലും സുതീഷ്ണമായ വിചാരത്തോടെ ആത്മവിദ്യയ്ക്ക് സുപ്രാകാശ്യം നൽകുന്ന മഹിതമായ ശാസ്ത്രരത്നമാണ് ഈ കൃതി.

ഇങ്ങനെ അറിവ് എന്ന കൃതിയെ എളിയ ഒരു സാധകനെന്ന നിലയിൽ നിരൂപണം ചെയ്യുന്ന ഞാൻ തദ്വിഷയകമായ ഈ വ്യാഖ്യാനത്തെ ശ്രീഗുരുദേവപാദങ്ങളിൽ സാദരം സമർപ്പിച്ചുകൊള്ളുന്നു.

# ദൈവദശകം

ദൈവമേ! കാത്തുകൊൾകങ്ങു
കൈവിടാതിങ്ങു ഞങ്ങളെ
നാവികൻ നീ ഭവാബ്ധിക്കൊ-
രാവിവൻതോണി നിൻപദം.

ശ്രീനാരായണഗുരുദേവന്റെ കൃതികളിൽ ഏറ്റവും പ്രചാരം സിദ്ധിച്ചിട്ടുള്ളതാണ് ദൈവദശകം. ഒരു സമൂഹപ്രാർത്ഥനയെന്ന നിലയിൽ കുടുംബങ്ങളിലും സഭാവേദികളിലും ഭക്ത്യാദരങ്ങളോടുകൂടി ചൊല്ലുവാൻ ഉതകുന്ന രീതിയിലാണ് ഈ സ്തോത്രം പ്രണയനം ചെയ്യപ്പെട്ടിരിക്കുന്നത്. ദൈവത്തെ, അതായത് സർവ്വേശ്വരനെ, സംബോധനം ചെയ്തുകൊണ്ട് നമുക്കേവർക്കും ഐഹികമായും ആമുഷ്മികമായും ഉള്ള ശ്രേയസ്സിനുവേണ്ടി പ്രാർത്ഥിക്കുവാൻ ഇങ്ങനെ രചനാ ലാളിത്യവും ഭാവഗാംഭീര്യവും നിറഞ്ഞ ഒരു നിബന്ധം ഗുരുദേവനിൽ നിന്നും ലഭിച്ചത് മഹാഭാഗ്യമെന്നുതന്നെ കരുതാവുന്നതാണ്. ഗഹനമായ ആദ്ധ്യാത്മികതത്ത്വം ഇളം പ്രായത്തിൽത്തന്നെ ഒട്ടൊക്കെ അടുത്തറിഞ്ഞ് മേല്ക്കുമേൽ മനനം ചെയ്യുന്നതിനുള്ള പ്രേരണ നല്കുന്ന 'ദൈവദശക'ത്തിന് അന്യാദൃശമായ വൈശിഷ്ട്യം ഉണ്ടെന്നുള്ളത് ശ്രദ്ധേയമാണ്. ഗുരുദേവന്റെ ഒരുദൈവം എന്നുള്ള സിദ്ധാന്തത്തിന് ഈ കൃതിയിൽ സർവ്വാംഗീണമായ വ്യാപ്തി കാണപ്പെടുന്നുണ്ട്.

ദൈവത്തോട് പ്രാർത്ഥിക്കുന്ന നിലയിലുള്ള പത്തു പദ്യങ്ങൾ അടങ്ങിയിരിക്കുന്നതുകൊണ്ട് ഈ കൃതിക്ക് 'ദൈവദശകം' എന്നു പേർ സിദ്ധിച്ചിട്ടുള്ളതാണ്.

'ദൈവം' എന്ന വാക്ക് മലയാളത്തിൽ എല്ലാ മതക്കാരും 'ഈശ്വരൻ' എന്ന അർത്ഥത്തിൽ പ്രയോഗിക്കാറുണ്ട്. 'നാസ്തി മാതൃസമം ദൈവം' എന്ന പ്രയോഗത്തിൽ സംസ്കൃതത്തിൽ ദൈവ ശബ്ദത്തിന് ഈശ്വരവാചകത്വം കണ്ടെത്തുവാൻ കഴിയും. 'ഭഗവാൻ' എന്നും 'മഹാദേവനെ'ന്നും ഇതേ കൃതിയിൽ ദൈവത്തെ പരാമർശിച്ചിട്ടുള്ളതുകൊണ്ട് വിധി ('ദൈവം ദിഷ്ട, ഭാഗധേയം ഭാഗ്യം സ്ത്രീ നേതിർവിധിഃ' -അമരകോശം) എന്നുള്ള പ്രസിദ്ധമായ അർത്ഥത്തിന്

ഇവിടെ യാതൊരു പ്രസക്തിയും ഇല്ല.

സത്യവും ജ്ഞാനവും ആനന്ദവും ദൈവത്തിന്റെ പര്യായങ്ങളെന്ന മട്ടിൽ പ്രദർശിപ്പിച്ചിട്ടുള്ളതിൽ നിന്നും നിർവിശേഷമായ ബ്രഹ്മം തന്നെയാണ് പ്രകൃതമായ കൃതിയിലും പ്രതിപാദ്യമെന്ന് നിർണ്ണയി ക്കേണ്ടിയിരിക്കുന്നു. ഒടുവിലത്തെ പദ്യത്തിൽ ആശംസിക്കപ്പെടുന്നതും ആ മഹത്തായ തേജസ്സിനോടുകൂടിയുള്ള നിത്യമായ സായൂജ്യമാണല്ലോ.

*ദൈവമേ !* = സ്വയം പ്രകാശിക്കുന്ന തത്ത്വമായുള്ളോവേ, *അങ്ങ്* = അവിടുന്ന്, *ഞങ്ങളെ* = എന്നേയും എന്നോടുകൂടിയുള്ളവരേയും, *ഇങ്ങ് കൈവിടാതെ* = ഇവിടെ അതായത് ദുഃഖമയമായ ഈ ലോകത്തിൽ അവിടുത്തെ രക്ഷാഹസ്തം വേർപെടുത്തി പരിത്യജിക്കാതെ, *കാത്തു കൊൾക!*= സദയം രക്ഷിക്കണം ! *നീ* = അവിടുന്ന്, *ഭവാബ്ധിക്ക് നാവികനാകുന്നു* = ഭവമാകുന്ന (ജനനമരണരൂപമായ സംസാരമാകുന്ന) അബ്ധിക്ക് കടലിന് (കടൽ കടത്തി വിടുന്നതിന് പോന്നവനായ) നാവികൻ ആകുന്നു. നൗ കൊണ്ട് - തോണികൊണ്ട് - തരണം ചെയ്യുന്നവൻ, കടക്കുന്നവൻ, എന്നാണ് നാവികൻ എന്ന പദത്തിന്റെ അർത്ഥം. യാത്രക്കാരെ തോണിയിൽ കയറ്റി മറുകരയിൽ എത്തിക്കുന്നവൻ എന്നുള്ള അർത്ഥത്തിലാണ് ഇവിടെ 'നാവികൻ' എന്ന പദം പ്രയുക്തമായിരിക്കുന്നത്. 'ഭീഷ്മ ദ്രോണതടാ' ('തീർത്ത്വാ ഭൂതേശമൗലീസ്രജമമരധുനീമാത്മനാ/സൗതൃതീയസ്തസ്മൈ സൗമിത്രീമൈത്രീമയമുപകൃതവാനാതരം നാവികായ'- കു.ആ. പ) എന്നു തുടങ്ങിയ ശ്ലോകത്തിൽ 'കൈവർത്തകഃ കേശവഃ' എന്നിങ്ങനെ ശ്രീകൃഷ്ണനെ കൈവർത്തകനായി - കടത്തുകാരനായി - സങ്കല്പനം ചെയ്തിട്ടുണ്ടല്ലോ ! *നിൻപദം*=നിന്റെ (അവിടുത്തെ) പദം (തൃക്കാൽ), *ആവിവൻതോണി*= ആവികൊണ്ട് ഓടുന്നതും വലുതും ആയ തോണിയാകുന്നു. (ഭഗവാൻ തന്റെ തൃക്കാലാകുന്ന ആ തോണിയിൽ കയറ്റി അവിടുന്നു തന്നെ കടത്തുകാരനായി തങ്ങളെ സംസാര സമുദ്രത്തിൽ മുങ്ങിപ്പോകാതെ അപുനരാവൃത്തി രൂപമായ മോക്ഷമെന്ന പരമപദത്തിൽ എത്തിക്കുമാറാകണമെന്നാണ് ആശംസിക്കപ്പെട്ടിരിക്കുന്നത്.)

2

ഒന്നൊന്നായെണ്ണിയെണ്ണിത്തൊ-
ട്ടെണ്ണും പൊരുളൊടുങ്ങിയാൽ
നിന്നിടും ദൃക്കുപോലുള്ളം
നിന്നിലസ്പന്ദമാകണം.

ഈ പദ്യത്തിൽ സാധകൻ തന്റെ മനസ്സ് ദൈവത്തെക്കുറിച്ചുള്ള അനുധ്യാനത്തിൽ യാതൊരു ചാഞ്ചല്യവും കൂടാതെ വർത്തിക്കുമാറാ

കണമെന്ന് അവിടുത്തോടു തന്നെ പ്രാർത്ഥിക്കുന്നു.

*ഒന്നൊന്നായി* = ഓരോന്നായി (ആദ്യമായി ഒന്ന്, അതിനെ തുടർന്ന് മറ്റൊന്ന് എന്നിങ്ങനെ എന്തെല്ലാം ചക്ഷൂരിന്ദ്രിയത്തിന് ഗോചരീഭവിക്കുന്നുവോ അവയെ മുഴുവൻ) *എണ്ണിയെണ്ണി* = പിന്നെയും പിന്നെയും എണ്ണിയിട്ട് (പലതവണ എണ്ണിത്തിട്ടപ്പെടുത്തിയിട്ട്) ; *തൊട്ടെണ്ണും പൊരുൾ* = ഓരോന്നിലും ചക്ഷുരിന്ദ്രിയത്തെ യോജിപ്പിച്ച് എണ്ണപ്പെടുന്ന വസ്തുക്കൾ ; *ഒടുങ്ങിയാൽ* =അവസാനിച്ചാൽ, *നിന്നിടും ദൃക്കുപോൽ* = നിൽക്കുമാറുള്ള ദൃക്കെന്നപോലെ (ഇവിടെ ദൃക് എന്ന പദം ദർശനത്തിനു കാരണമായ ചക്ഷുരിന്ദ്രിയത്തെ കുറിക്കുന്നു. ദൃശ്യങ്ങളെ അതായത് ദർശിക്കപ്പെടത്തക്കവയെ പാടേ എണ്ണി ഇനി യാതൊന്നും എണ്ണപ്പെടേണ്ടതായിട്ടില്ലെന്നാകവേ ദൃക്ക് തന്നിൽ തന്നെ ഉറച്ചു നില കൊള്ളുമാറുണ്ടല്ലോ) , *ഉള്ളം* = എന്റെ മനസ്സ് , *നിന്നിൽ* = അല്ലയോ ദൈവമേ ! അവിടുത്തെ നേർക്ക് , *അസ്പന്ദമാകണം* = അല്പം പോലും ഇളക്കം വരാത്തതായ നിലയിൽ ദൃഢമായ ധ്യാനത്തിന് കരുത്തുള്ളതായിത്തീരണം.

ചക്ഷുരാദികളായ ഇന്ദ്രിയങ്ങൾക്ക് ഗോചരീഭവിക്കുന്ന ഓരോ പദാർത്ഥത്തിന്റെയും തത്ത്വം നിരൂപണം ചെയ്താൽ ആ അധിഷ്ഠാനം അതീന്ദ്രീയമാണെന്ന് നിർണ്ണയിക്കാവുന്നതാണ്.

'നേരല്ല ദൃശ്യമിതു ദൃക്കിനെ നീക്കിനോക്കിൽ
വേറല്ല വിശ്വമറിവാംമരുവിൽപ്രവാഹം ;
കാര്യത്തിൽ നില്പതിഹ കാരണസത്തയെന്യേ
വേറല്ല വീചിയിലിരിപ്പതു വാരിയത്രേ' എന്നും

'വാസസ്സു തന്തുവിതു പഞ്ഞിയിതാദിമൂല-
ഭൂതപ്രഘാതമിതുമോർക്കുകിലിപ്രകാരം
ബോധത്തിൽ നിന്നു വിലസുന്നു മരുസ്ഥലത്തു
പാഥസ്സുപോലെ പരമാവധി ബോധമത്രേ'

എന്നും 'അദ്വൈതദീപിക' യിലുള്ള പദ്യങ്ങളിലെ പ്രതിപാദ്യം ഇവിടെ അനുസന്ധാനം ചെയ്യുന്നത് നന്നായിരിക്കും. ഓരോ ഇന്ദ്രിയത്തിന്റേയും വിഷയങ്ങൾ അതാതിന്ദ്രിയത്തിൽ നിന്നും ഭിന്നമായ അസ്തിതയുള്ളവയല്ല. ഈ തത്ത്വം ഗ്രഹിക്കുവാൻ കഴിഞ്ഞാൽ ഏതൊരിന്ദ്രിയവും കൃതകൃത്യമായി തന്നിൽത്തന്നെ അവസ്ഥാനം ചെയ്യും. ഇതുപോലുള്ള നിശ്ചലതയാണ് സാധകന്റെ മനസ്സിന് ദൈവാനുധ്യാനത്തിൽ പ്രയോജകീഭവിക്കുമാറ് കൈയ് വരേണ്ടത്. ബാഹ്യവിഷയങ്ങൾ അതാത്ത്വികങ്ങളാണെന്ന് നിർണ്ണയിക്കപ്പെട്ടാൽ തത് സംബന്ധികളായ സങ്കല്പങ്ങൾക്ക് യാതൊരു പ്രസക്തിയും ഇല്ലല്ലോ. അങ്ങനെ സങ്കൽപ്പങ്ങളെല്ലാം അടങ്ങിയ മനസ്സിന്റെ അസ്പന്ദതയാണ് പ്രകൃതത്തിൽ

സാധകനാൽ പ്രാർത്ഥിക്കപ്പെടുന്നത്. സത്യസ്വരൂപനായ ഈശ്വരനിൽ ഉറപ്പിക്കപ്പെടുന്നതോടുകൂടി മനസ്സ് ക്ഷണികങ്ങളായ സങ്കല്പങ്ങളെല്ലാം അറ്റ് വിലയം പ്രാപിക്കുന്നു.

3
അന്നവസ്ത്രാദി മുട്ടാതെ
തന്നു രക്ഷിച്ചു ഞങ്ങളെ
ധന്യരാക്കുന്ന നീയൊന്നു-
തന്നെ ഞങ്ങൾക്കു തമ്പുരാൻ.

ഈ പദ്യത്തിൽ തങ്ങളുടെ യോഗക്ഷേമം നിർവഹിച്ച് അനുഗ്രഹിക്കുന്ന ദൈവത്തോട് അവിടുന്ന് ഏകനും അദ്വിതീയനും ആണെന്നും, അവിടുന്നു മാത്രമേ തങ്ങളുടെ നാഥൻ എന്നുള്ള സ്ഥാനം അർഹിക്കുന്നുള്ളൂ എന്നും പ്രസ്താവിച്ചിരിക്കുന്നു.

*അന്നവസ്ത്രാദി* = അന്നം, വസ്ത്രം എന്നു തുടങ്ങിയവയൊക്കെയും (ഇവിടെ ആദിശബ്ദം കൊണ്ട് തങ്ങളുടെ സുഖജീവിതത്തിനു വേണ്ടതായുള്ള മറ്റെല്ലാ അനുഗ്രഹങ്ങളും പരാമർശിക്കപ്പെട്ടിരിക്കുന്നു) *മുട്ടാതെ തന്നു*= യാതൊരു മുടക്കവും വരുവാൻ ഇടയാകാതെ നല്കിയിട്ട് (കാലവിളംബമോ മറ്റോ ഒരിക്കലും നേരിടാത്തവണ്ണം - വേണ്ട കാലത്ത് വേണ്ടിടത്തോളം ചേരേണ്ടതെല്ലാം ചേർത്തുകൊണ്ട് - ഇവിടെ അപ്രാപ്തമായതിന്റെ പ്രാപണമാകുന്ന യോഗമാണ് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്) *രക്ഷിച്ച്* = എന്തെല്ലാം ഉണ്ടോ അതിനെയൊക്കെയും വഴിപോലെ കാത്ത് (രോഗബാധയോ ശത്രുബാധയോ മറ്റോ വരാതെ പരിപാലിച്ച് - ഇവിടെ പ്രാപ്തമായതിന്റെ പരിരക്ഷണമാകുന്ന ക്ഷേമമാണ് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. ഇങ്ങനെ ഞങ്ങളുടെ യോഗവും ക്ഷേമവും അവിടുന്ന് സ്വയം നിർവഹിച്ച് അവിടുത്തെ ധ്യാനത്തിൽ ഉറച്ചു നിൽക്കുന്നവരായ ഈ) *ഞങ്ങളെ ധന്യരാക്കുന്ന* = കൃതകൃത്യരാക്കുന്ന (ഞങ്ങൾക്കു ഇനി യാതൊന്നും വേണ്ടതായിട്ടില്ല ; ഞങ്ങൾ തികച്ചും സുഖികളായിത്തീർന്നിരിക്കുന്നു ; ഞങ്ങളുടെ ജന്മം സഫലമായി എന്നിങ്ങനെ കരുതുവാൻ തക്ക നിലയിൽ ഞങ്ങളെ ആക്കിത്തീർക്കുന്ന).

*നീ ഒന്നുതന്നെ* = അവിടുന്ന് ഒരുവൻ തന്നെയാണ് (ഇവിടെ ഗുരുദേവന്റെ ഒരു ദൈവം അതായത് ദൈവം ഒന്നേയുള്ളൂ എന്നുള്ള സിദ്ധാന്തമാണ് പരാമർശിക്കപ്പെട്ടിരിക്കുന്നത്.) *ഞങ്ങൾക്കു തമ്പുരാൻ*=സോദരഭാവത്തിൽ സുഘടിതരായിരിക്കുന്ന ഞങ്ങൾക്കെല്ലാവർക്കും തമ്പുരാൻ (നാഥനായുള്ളവൻ, തനിക്കു താൻ തന്നെ നാഥനായുള്ളവൻ എന്നാണ് തമ്പുരാൻ എന്ന പദത്തിന്റെ അവയവാർത്ഥം) ഗീതയിൽ -

അനന്യാശ്ചിന്തയന്തോ മാം
യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം

എന്ന പദ്യത്തിൽ നിഷ്കാമരും സമ്യഗ്ദർശികളും ആയവരുടെ യോഗക്ഷേമം നിർവഹിക്കുന്നത് താൻ തന്നെയാണെന്ന് ഭഗവാൻ അരുളി ചെയ്തിട്ടുണ്ടല്ലോ.

4

ആഴിയും തിരയും കാറ്റു-
മാഴവുംപോലെ ഞങ്ങളും
മായയും നിൻമഹിമയും
നീയുമെന്നുള്ളിലാകണം.

ഒരു ദൃഷ്ടാന്തത്തിലൂടെ നാനാത്വം വാസ്തവികമല്ലെന്നും അദ്വിതീയമായ ഏകത്വമാണ് പുരുഷാർത്ഥസാധകമായ ബോധമെന്നും ഈ പദ്യത്തിൽ പ്രതിപാദിക്കുന്നു.

*ഞങ്ങളും മായയും നിൻമഹിമയും നീയും* = അവിടുത്തോട് പ്രാർത്ഥിക്കുന്നവരായ ഈയുള്ളവരും (ഇവിടെ ഞങ്ങൾ എന്നുള്ളത് ശരീരമാകുന്ന ഉപാധിയുടെ ഭേദം കൊണ്ട് ബഹുത്വം കല്പിതമായിട്ടുള്ള ജീവലോകത്തെ ആകമാനം ഗ്രഹിക്കുന്നു.); *മായയും*= (മായ എന്നത് പ്രപഞ്ചത്തിന്റെ കാരണമെന്ന നിലയിൽ കല്പിതമായ 'പര' എന്ന ശക്തിയാണ്. ഉള്ളതെന്നോ ഇല്ലാത്തതെന്നോ വ്യവച്ഛേദിക്കുവാൻ സാധിക്കാത്തതുകൊണ്ട് മായയെ 'അനിർവചനീയ' എന്ന് വേദാന്തികൾ വ്യപദേശിക്കുന്നു. മായാശബളിതമായ ബ്രഹ്മം 'ഈശ്വരൻ' എന്ന് പറയപ്പെടുന്നു. ഇവിടെ 'ദൈവം' എന്ന പദം ഈശ്വര പര്യായമാണല്ലോ. മായ ആവിർഭവിക്കുന്നതും തിരോഭവിക്കുന്നതും അധിഷ്ഠാനമായ ബ്രഹ്മത്തിൽനിന്നാകകൊണ്ട് ബ്രഹ്മത്തിൽ നിന്നും ഭേദമില്ലാത്തതാണ്, ഭേദമാകട്ടെ കല്പിതമത്രേ.); *നിൻ മഹിമയും*= (അവിടുന്ന് എല്ലാറ്റിനും അപ്പുറമാണ്, അവിടുത്തേയ്ക്ക് സമനോ അവിടുത്തെ അതിശയിക്കുന്നവനോ ഇല്ലതന്നെ. അവിടുത്തേക്ക് എല്ലാം സിദ്ധമാണ്. അവിടുത്തേക്ക് ആരുടേയും അപേക്ഷയില്ല. ഇങ്ങനെയുള്ള അവിടുത്തെ മഹത്ത്വവും); *നീയും* = അവിടുന്നു; *ആഴിയും തിരയും കാറ്റും ആഴവുംപോലെ എന്നുള്ളിൽ ആകണം* = സമുദ്രവും, ഒന്നിനുമേൽ ഒന്നായി ഉണ്ടായി മറിയുന്ന തിരയും, അവിടെ പ്രസരിക്കുന്ന കാറ്റും, അഗാധതയും എങ്ങനെയാണോ തത്ത്വത്തിൽ ഒന്നായിരിക്കുന്നത്, അതേ മട്ടിൽ സർവ്വദാ അഭേദം ഉള്ളവയാണെന്നുള്ള തത്ത്വം അവിടുത്തേ അനുഗ്രഹത്താൽ ഞങ്ങൾക്ക് അറിയുവാൻ കഴിയുമാറാകണം.

ഇവിടെ ഉപമേയഭാഗത്തിലും ഉപമാനഭാഗത്തിലും നന്നാലു ഘടകങ്ങൾ കാണുന്നുണ്ടല്ലോ. അവയ്ക്ക് ക്രമാനുസൃതമായ പൊരുത്തം ഉണ്ടെന്ന് കാണേണ്ടതാണ്. ജീവജാലത്തെ ആഴിയോടും മായയെ തിരയോടും ദൈവത്തിന്റെ മഹിമയെ കാറ്റിനോടും ദൈവത്തെ ആഴത്തോടും ഉപമിച്ചിരിക്കുന്നു. ഏതൊന്നും അതാതിന്റെ ധർമ്മത്തിലാണ് നിലകൊള്ളുന്നത്. ഒരു വസ്തുവിനെ മറ്റൊരു വസ്തുവിൽ നിന്നു വേർതിരിക്കുന്നത് ധർമ്മഭേദമാണ്. അതുകൊണ്ട് ധർമ്മമാണ് ഉള്ളത്. ധർമ്മിയാകട്ടെ കല്പിതമാണെന്ന് കരുതാവുന്നതാണ്. ഒന്നേ ഉള്ളൂ എങ്കിൽ ധർമ്മം എന്നുപോലും പറയേണ്ടതായിട്ടില്ല. പ്രകൃതത്തിൽ ആഴിക്ക് താങ്ങായി നിൽക്കുന്നത് ആഴം എന്നുള്ള ധർമ്മമാണല്ലോ. ആഴം എന്നത് ധർമ്മമാണ്. അതിനെ ആശ്രയിച്ചാണ് ആഴി നിലകൊള്ളുന്നത്. ആഴി എന്നും ആഴം എന്നും വ്യവഹാരത്തിൽ ഭേദമുണ്ടെങ്കിലും ഒന്നേയുള്ളൂ. അതുപോലെ സർവ്വാത്മകനാണ് ദൈവം. ദൈവത്തിൽ നിന്നും ജീവന്മാർക്കുള്ള ഭേദം മിഥ്യയത്രേ. എങ്ങനെ ആഴി ആഴത്തിൽ നിന്നും ഭിന്നമല്ലയോ അതുപോലെ ജീവന്മാരും ദൈവത്തിൽനിന്നും ഭിന്നരല്ല. ഭേദം ഇല്ലെന്ന് ബോധ്യമാകുന്നതോടുകൂടി ദൈവം എന്നുള്ള വ്യപദേശം കൂടി അനാവശ്യകമായിത്തീരുന്നു. 'തിര' എന്നത് ആഴിയിൽ നിന്നു ഭിന്നമല്ലതന്നെ. തിര ആഴിയിൽ നിന്നുമാണ് ഉണ്ടാകുന്നത്. ആഴിയിൽ തന്നെയാണ് ലയിക്കുന്നത്. അതുകൊണ്ട് തിരയുടെ അധിഷ്ഠാനം ആഴിയാണല്ലോ. പ്രകൃതത്തിൽ മായയെ തിരയോടാണ് ഉപമിച്ചിരിക്കുന്നത്. നാം ദൈവത്തിൽ നിന്നും ഭിന്നരാണെന്നും നമുക്കു തമ്മിൽ തന്നെ പരസ്പരം ഭേദമുണ്ടെന്നും മറ്റും തോന്നിപ്പിക്കുന്നത് മായയാണല്ലോ. മായയ്ക്ക് ആശ്രയം ദൈവമാണെങ്കിലും മായയുടെ പ്രവർത്തനം മുഴുവൻ ജീവന്മാരെയാണ് ആശ്രയിച്ചിരിക്കുന്നത്.

മായയെ ഇവിടെ തിരയോടാണ് ഉപമിച്ചിരിക്കുന്നത്. കല്പത്തിന്റെ ആരംഭത്തിൽ മായ ബ്രഹ്മത്തിൽ നിന്നും ആവിർഭവിക്കുന്നു. മായയാകട്ടെ നേരത്തേ ഇല്ലാതിരുന്നതാണെന്ന് പറഞ്ഞുകൂടാ. എന്തുകൊണ്ടെന്നാൽ ഇല്ലാത്തത് ഉണ്ടാകുകയില്ലല്ലോ. അതുകൊണ്ട് ഇല്ലാത്തവളെന്നപോലെ മായ ബ്രഹ്മത്തിൽ ലയിച്ചിരിക്കുകയായിരുന്നു. ആവിർഭവിക്കുന്ന മായയ്ക്ക് ആശ്രയം ബ്രഹ്മം തന്നെയാണല്ലോ. ശാന്തമായ സമുദ്രത്തിൽ തിര പൊങ്ങവേ സമുദ്രത്തിനും തിരയ്ക്കും കാര്യകാരണഭാവവും ആശ്രയാശ്രയീഭാവവും വ്യക്തമാകുന്നുണ്ടല്ലോ. എങ്കിലും തിര ആഴിയിൽ നിന്ന് ഭിന്നമല്ല തന്നെ. ആഴി ആഴത്തിൽനിന്നു ഭിന്നമല്ലെന്ന് നേരത്തേ പറഞ്ഞു കഴിഞ്ഞു.

ഇനി അടുത്തത്, ഉപമേയത്തിൽ ദൈവത്തിന്റെ മഹിമയും, ഉപമാനത്തിൽ കാറ്റുമാണല്ലോ. കാറ്റിനും തിരയ്ക്കും തമ്മിൽ ബന്ധമുണ്ട്.

കാറ്റുകൊണ്ടാണ് തിര ഉണ്ടാകുന്നത്. ആ നിലയ്ക്ക് കാറ്റ് കാരണവും തിര കാര്യവും ആണ്. ഭഗവാന്റെ മഹിമ, അതായത് മഹത്ത്വം, അവിടുത്തെ പൂജനീയത തന്നെയാകുന്നു. 'മഹീംഗ് പൂജായാമ്' എന്ന ധാതുവിൽ നിന്നുമാണ് മഹച്ഛബ്ദം ഉണ്ടായിട്ടുള്ളത്. ദൈവത്തിന്റെ മഹനീയത അവിടുന്ന് തന്നെ ഭജിക്കുന്നവർക്ക് എല്ലാ അഭീഷ്ടങ്ങളും നല്കുന്നുവെന്നുള്ളതു തന്നെയാണ്. ഭഗവാന്റെ ആ മഹിമ മായയെ പ്രവർത്തിപ്പിക്കുകയും നിവർത്തിപ്പിക്കുകയും ചെയ്യുവാനുള്ള വൈഭവമത്രേ. ഭഗവാന്റെ മഹിമയെ കാറ്റിനോടാണല്ലോ ഉപമിച്ചിരിക്കുന്നത്. കാറ്റാണ് തിര ഇളകുന്നതിനും തിര അടങ്ങുന്നതിനും കാരണമായത്. കാറ്റു തന്നെയും സമുദ്രത്തിന്റെ ആഴത്തോട് ബന്ധമുള്ളതാകണം. ദൈവത്തിനും ദൈവത്തിന്റെ മഹിമയ്ക്കും അഭേദം ഉള്ളതു പോലെ ആഴത്തിനും കാറ്റിനും ഒരു മട്ടിൽ അഭേദം കല്പിക്കേണ്ടിയിരിക്കുന്നു. നീ എന്ന പദം കൊണ്ട് പരാമർശിക്കപ്പെട്ട ദൈവത്തിന് ആഴത്തോടാണ് സമാനത കല്പിതമായിരിക്കുന്നത്. ദൈവത്തിനും ദൈവത്തിന്റെ മഹിമയ്ക്കും മായയ്ക്കും ജീവന്മാർക്കും വാസ്തവത്തിൽ ഭേദമില്ല എന്നുള്ളതാണ് പ്രകൃതത്തിൽ സമർത്ഥനീയമായുള്ളത്. ഇവയിൽ ഏതെങ്കിലും ഒന്ന് വ്യവഹാരത്തിൽ ഉണ്ടായിരിക്കണമെങ്കിൽ മറ്റുള്ളവയും കൂടിയേ കഴിയൂ. ആഴത്തിനും കാറ്റിനും തിരയ്ക്കും ആഴിയ്ക്കും ഉള്ള അഭേദം നമുക്ക് സുഗ്രഹമത്രേ. എങ്കിലും വ്യവഹാരത്തിൽ അവയെ വെവ്വേറായിട്ടാണ് നാം വീക്ഷിക്കുന്നത്. എങ്ങനെയാണോ അവയ്ക്ക് നാലിനും താത്ത്വികമായി അഭേദമുള്ളത്, അതുപോലെയാണ് വർണ്യകോടിയിൽപ്പെട്ട ദൈവം മുതലായ നാലിനും എന്ന് നിർണ്ണയിക്കുവാൻ സാധകൻ എത്രയും ഔത്കണ്ഠ്യത്തോടെ ആശംസിക്കുന്നു. ബ്രഹ്മാത്മൈക്യബോധം തന്നെയാണ് മോക്ഷത്തിന് ഏകമായ ഉപായമെന്നുള്ള സിദ്ധാന്തം പ്രകൃതത്തിൽ സ്മർത്തവ്യമാണ്.

5

നീയല്ലോ സൃഷ്ടിയും സ്രഷ്ടാ-
വായതും സൃഷ്ടിജാലവും
നീയല്ലോ ദൈവമേ ! സൃഷ്ടി-
ക്കുള്ള സാമഗ്രിയായതും.

ജഗത്തിന്റെ സൃഷ്ടിയെപ്പറ്റി പല അഭിപ്രായങ്ങളും ഉണ്ട്. അവയിൽ അദ്വൈതികൾ അവലംബിച്ചിട്ടുള്ളതാണ് ഈ പദ്യത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്.

*ദൈവമേ ! സൃഷ്ടിയും സ്രഷ്ടാവായതും സൃഷ്ടിജാലവും നീയല്ലോ ! സൃഷ്ടിക്കുള്ള സാമഗ്രിയായതും നീയല്ലോ !* = അല്ലയോ ദൈവമേ ! അവിടുന്നൊരുവൻ മാത്രമേ പാരമാർത്ഥിക സത്യമായി

ഉള്ളൂവെന്ന് ഉപനിഷത്തുക്കൾ ഉദ്ഘോഷിക്കുന്നു. ഈ ജഗത്ത് മുൻപ് ഇല്ലാതിരുന്ന് ഉണ്ടായതാണ്. മേലിൽ ഇത് ഇല്ലാതാകുകയും ചെയ്യും. ഏതെങ്കിലും ഒരു വസ്തു ഉണ്ടാകുന്നതിന് ഉപാദാനകാരണവും നിമിത്തകാരണവും കൂടിയേ തീരൂ. ഒരു ഘടത്തിന്റെ വിഷയത്തിൽ മണ്ണാണ് ഉപാദാനകാരണം. കുലാലനും ദണ്ഡവും ചക്രവും മറ്റും നിമിത്തകാരണങ്ങളത്രേ. ഏതെങ്കിലും ഒന്നുണ്ടാകണമെങ്കിൽ ഒരു വ്യാപാരം കൂടിയേ തീരൂ. വ്യാപാരം അഥവാ ക്രിയ ആരാണോ പ്രയോഗിക്കുന്നത് അവനാണ് കർത്താവ്. പ്രകൃതത്തിൽ ഒന്നാമതായി ജഗത്തിന്റെ സൃഷ്ടി എന്ന വ്യാപാരം ദൈവത്തിൽ നിന്ന് അഭിന്നമാണെന്നാണ് പ്രസ്താവിക്കപ്പെട്ടിട്ടുള്ളത്. സോഽകാമയത എന്ന ഭാഗത്തിൽ സൃഷ്ടിക്കു മുൻപായി അവൻ, അതായത് ആത്മാവ്, കാമിച്ചു (ഇച്ഛിച്ചു). 'ഇച്ഛാമാത്രം പ്രഭോഃ സൃഷ്ടിഃ' എന്നതുകൊണ്ട് ഈശ്വരന്റെ സൃഷ്ടി രൂപമായ വ്യാപാരം ഇച്ഛ എന്നതു മാത്രമാകുന്നു. ഇങ്ങനെ 'നീയല്ലോ സൃഷ്ടിയും' എന്ന ഭാഗത്തെ യോജിപ്പിക്കണം. ദൈവം തന്നെയാണ് സൃഷ്ടി എന്നാണല്ലോ ഇവിടെ പറയപ്പെട്ടത്. സൃഷ്ടിയാകുന്ന ക്രിയയും ക്രിയാവാനും അഭേദം ഉപചരിച്ചിട്ടാണ് ദൈവത്തെ സൃഷ്ടിയായി നിർദ്ദേശിച്ചിരിക്കുന്നത്.

സ്രഷ്ടാവായതും നീയല്ലോ - സൃഷ്ടിച്ചവനും അവിടുന്നു തന്നെയാണല്ലോ; സൃഷ്ടിജാലവും നീയല്ലോ - (സൃഷ്ടികളുടെ - സൃഷ്ടിക്കപ്പെട്ടവയുടെ) ജാലവും, കൂട്ടവും, അതായത് ദേവമനുഷ്യതിര്യഗാദികളും അവിടുന്നു തന്നെയാണല്ലോ. ഇവിടെ ബാഹ്യപ്രപഞ്ചത്തെ മുഴുവൻ ദൈവമായി നിർദ്ദേശിച്ചതുകൊണ്ട് 'സർവ്വം ഖല്വിദം ബ്രഹ്മ' എന്ന രീതിയിൽ സർവ്വത്തിനും ഉപാസ്യത്വം സൂചിതമായിരിക്കുന്നു.

അല്ലയോ ദൈവമേ ! സൃഷ്ടിക്കുള്ള സാമഗ്രിയായതും നീയല്ലോ - സൃഷ്ടിയ്ക്ക് (യാതൊന്നാണോ സൃഷ്ടിക്കപ്പെടേണ്ടത് അതാണ് ഇവിടെ സൃഷ്ടി എന്ന പദം കൊണ്ട് നിർദ്ദേശിച്ചിരിക്കുന്നത്. കാര്യമെന്നർത്ഥം) ഘടകമാകുന്ന കാര്യത്തിന്, എന്തെല്ലാമാണോ കാരണമെന്ന നിലയിൽ വേണ്ടത്, അതുതന്നെയാണ് സാമഗ്രി. കാരണങ്ങളുടെ സാമഗ്ര്യമെന്നർത്ഥം. കപാലദ്വയമാണല്ലോ ഘടത്തിന്റെ വിഷയത്തിൽ ഉപാദാനകാരണം. കുലാലനും ദണ്ഡവും ചക്രവും മറ്റും നിമിത്തകാരണങ്ങളാകുന്നു. കർത്താവിനെ 'സ്രഷ്ടാവായതും' എന്നിടത്തു നിർദ്ദേശിച്ചു കഴിഞ്ഞിരിക്കുകകൊണ്ട് പ്രകൃതത്തിൽ മറ്റു കാരണങ്ങളെ മാത്രം ഇവിടെ ഗ്രഹിച്ചാൽ മതിയാകും. പ്രപഞ്ചമാകുന്ന കാര്യത്തിന് എന്തെല്ലാം കാരണങ്ങളുണ്ടായിട്ടുണ്ടോ അതൊക്കെയും ദൈവം തന്നെയാണെന്നാണ് ഇവിടെ പ്രസ്താവിച്ചിരിക്കുന്നത്. നൈയായികന്മാരുടെ അഭിപ്രായത്തിൽ കാര്യപ്രപഞ്ചത്തിന് സമവായികാരണമായത് പരമാ

ണുക്കളാണെന്നും ആ പരമാണുക്കളെക്കൊണ്ടാണ് ഈശ്വരൻ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതെന്നും കാണുന്നു. കാരണസാമഗ്രിയും ദൈവം തന്നെയാണെന്നുള്ള പ്രസ്താവമാകട്ടെ, മേൽപ്പറഞ്ഞ നൈയായിക മതത്തെ നിരസിച്ചുകൊണ്ടുള്ളതാണ്.

6

നീയല്ലോ മായയും മായാ-
വിയും മായാവിനോദനും
നീയല്ലോ മായയേ നീക്കി-
സ്സായുജ്യം നല്കുമാര്യനും.

ദൈവമേ ! *മായയും മായാവിയും മായാവിനോദനും നീയല്ലോ !* = മായയും - (പ്രപഞ്ചമാകുന്ന കാര്യത്തിന് കാരണമായ ഒരു ശക്തിയാണ് മായ. ആ മായയാകട്ടെ, വാസ്തവത്തിൽ ഉള്ളതോ ഇല്ലാത്തതോ ആണെന്നു നിർവചിക്കുക സാധ്യമല്ല. അതുകൊണ്ട് മായയെ അനിർവചനീയ എന്നു വ്യപദേശിക്കാറുണ്ട്. 'ദർശനമാല' യിൽ മായാദർശനത്തെക്കുറിച്ചുള്ള പ്രതിപാദനത്തിൽ മായയെപ്പറ്റിയുള്ള വിവരണം കാണാവുന്നതാണ്.) മായ എന്നതും, മായാവിയും - (മായയോടു കൂടിയവനാണ് മായാവി. 'അസ്മായാമേധാസ്രജോവിനി' എന്ന സൂത്രം കൊണ്ട് വിനിപ്രത്യയം. മായാവി മായാവിധേയനല്ല. 'ഇന്ദ്രോമായാഭിഃ പുരുരൂപ ഈയതേ' ഇന്ദ്രൻ-പരമാത്മാവ്-മായകൾകൊണ്ട് പുരുരൂപനായി അറിയപ്പെടുന്നു). മായാവിനോദനും - (മായയാകുന്ന വിനോദത്തോടുകൂടിയവനാണ് മായാവിനോദൻ. ഈ പദം ജീവനെ നിർദ്ദേശിക്കുന്നതായി ഗ്രഹിക്കണം. ഒരു മായാവി പ്രയോഗിക്കുന്ന മായ കണ്ട് വിനോദിക്കുന്ന കൂട്ടരുടെ സ്ഥാനമാണ് ജീവന് കല്പിതമായിരിക്കുന്നത്. മായാജന്യങ്ങളായ വിഷയങ്ങളിലാണ് നാം രസിക്കുന്നത്. ഒരു കണക്കിന് അതാത് ആളുകളുടെ നിലയറിഞ്ഞ് രസിപ്പിക്കുന്ന ഒരു നിപുണനായിട്ടാണ് പ്രകൃതത്തിൽ മായാവിയെ വിഭാവനം ചെയ്തിരിക്കുന്നത്.) അവിടുന്നു തന്നെയാണല്ലോ! (മായയാണ് ജീവാത്മാവിനെയും പരമാത്മാവിനെയും വേർതിരിക്കുന്ന ഉപാധി. വസ്തുസ്ഥിതിയനുസരിച്ച് മായാവിനോദനു ദൈവത്തിൽനിന്നും അഭേദം പ്രസ്തുതമായിരിക്കുന്നത് മുമുക്ഷുക്കൾക്ക് സംപ്രാപ്യമായ പരമപദം ഇന്നതെന്നു വ്യക്തമാക്കുവാനാണ്.)

ദൈവമേ ! *മായയെ നീക്കി സായുജ്യം നല്കുമാര്യനും നീയല്ലോ !* =യാതൊന്നാണോ ആത്മാവിന് ജീവഭാവം ഉളവാക്കി സംസാരത്തിൽപെട്ടുള്ള അവസ്ഥ വരുത്തിയത്, യാതൊന്നു നീങ്ങിയാലാണോ ആ ജീവൻ തന്റെ യാഥാർത്ഥ്യം ധരിച്ച് മുക്തനാകുന്നത്, ആ മായയെ പാടേമാറ്റി ഞങ്ങൾക്ക് അവിടുത്തോട് സായുജ്യം - സയുഗ്ഭാവം -

കൂടിച്ചേർന്നുള്ള നില - ഐക്യം നല്കുന്ന - ജ്ഞാനോപദേശം ചെയ്യുന്ന ആര്യനും (ആര്യനായതും) അവിടുന്നുതന്നെയാണല്ലോ. (ഇവിടെ 'ആര്യപദം' ഗുരുവിനെ നിർദ്ദേശിക്കുന്നതാണ്. അഭിഗമിക്കപ്പെടത്തക്കവൻ എന്നാണ് അർത്ഥം. പ്രകൃതത്തിൽ ഗുരുവായവൻ ദൈവത്തിൽ നിന്നും അഭിന്നനാണെന്ന് പ്രതിപാദിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്).

7

നീ സത്യം ജ്ഞാനമാനന്ദം
നീതന്നേ വർത്തമാനവും
ഭൂതവും ഭാവിയും വേറ-
ല്ലോതും മൊഴിയുമോർക്കിൽ നീ.

ദൈവമേ ! *നീ സത്യം* ആകുന്നു; നീ *ജ്ഞാനം* ആകുന്നു; നീ *ആനന്ദം* ആകുന്നു = അവിടുന്ന് സത്യസ്വരൂപനാകുന്നു. (യാതൊന്നാണോ മൂന്നു കാലത്തിലും ഉള്ളത്, അതാണ് പാരമാർത്ഥികസത്യമായത്. പാരമാർത്ഥികം, വ്യാവഹാരികം, പ്രാതിഭാസികം എന്നിങ്ങനെ മൂന്നുതരം സത്യങ്ങളെക്കുറിച്ച് ശാസ്ത്രഗ്രന്ഥങ്ങളിൽ പ്രതിപാദിക്കുന്നുണ്ട്. മുത്തുച്ചിപ്പി വെള്ളിയാണെന്ന് ധരിക്കുന്നത് പ്രാതിഭാസികസത്യമാണ്. അതു വെള്ളിയല്ല മുത്തുച്ചിപ്പിയാണെന്ന് ശരിയാംവണ്ണമുള്ള പരിശോധനയിൽ തെളിയുമല്ലോ! അതുകൊണ്ട് പ്രാതിഭാസികസത്യത്തിന് ബാധിതത്വം സംഭവിക്കുന്നു. ലോകത്തിൽ പടാദികളും കവചകുണ്ഡലാദികളും മറ്റും വ്യാവഹാരികസത്യത്തിന് ഉദാഹരണങ്ങളാണ്. ജ്ഞാനദശയിൽ പ്രപഞ്ചം മുഴുവൻ ബാധിതമാകുന്നതുകൊണ്ട് വ്യാവഹാരികസത്യത്തിന് പാരമാർത്ഥികത്വം പറയുവാൻ സാദ്ധ്യമല്ല. മൂന്നുകാലത്തിലുമുള്ളതും ഒരിക്കലും ബാധിക്കപ്പെടാത്തതും ആയ സത്യമാണ് പാരമാർത്ഥികസത്യം. ബ്രഹ്മം, ആത്മാവ് - എന്നിങ്ങനെ ശ്രുതികളാൽ ഘോഷിക്കപ്പെടുന്ന ഏകവും അദ്വിതീയവും ആയ തത്ത്വം നിത്യസത്യമാകുന്നു. ആ സത്യമായിട്ടാണ് പ്രകൃതത്തിൽ ദൈവത്തെ വാഴ്ത്തിയിരിക്കുന്നത്.

അവിടുന്ന് ജ്ഞാനസ്വരൂപനാകുന്നു (അടുത്തതായി ദൈവത്തെ ജ്ഞാനമായി വാഴ്ത്തിയിരിക്കുകയാണ്. ഇവിടെ ജ്ഞാനമെന്നത് ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണമാകുന്നു. ചിത് എന്നത് ജ്ഞാനത്തിന്റെ മറ്റൊരു പേരത്രേ. ത്രിപുടിയിലെ ജ്ഞാനം ഘടപടാദികളായ വിഷയങ്ങളെ അധികരിച്ചുള്ളതാകകൊണ്ട് വിഷയജ്ഞാനമാണല്ലോ. കേവലമായ ജ്ഞാനമാകട്ടെ ആത്മസ്വരൂപമാകുന്നു) അവിടുന്ന് ആനന്ദസ്വരൂപനാകുന്നു. (ആനന്ദം എന്നത് ജ്ഞാനം എന്നതുപോലെ ആത്മസ്വരൂപമാണ്. ഇന്ദ്രിയങ്ങളിലൂടെ വിഷയങ്ങളോടുള്ള സമ്പർക്കം കൊണ്ട് ഉണ്ടാകുന്ന ശീതം, ഉഷ്ണം മുതലായവയുടെ സുഖജനകത്വം

പ്രസിദ്ധമാണല്ലോ! അത്തരം സുഖം അനിത്യമത്രേ. അതു കൊണ്ടു തന്നെ താദൃശമായ സുഖമല്ല പ്രകൃതത്തിൽ ആത്മസ്വരൂപമായി നിർദ്ദി ഷ്ടമായ ആനന്ദം. ലോകം മുഴുവൻ അടക്കിയാളുന്ന ഒരു ചക്രവർത്തി ക്കുണ്ടാകുന്ന ആനന്ദം മുതൽ മേൽക്കുമേൽ ബ്രഹ്മാവിന്റെ ആനന്ദം വരെ പരിച്ഛേദിക്കപ്പെട്ടിട്ടുണ്ട്. ബ്രഹ്മാവിന്റെ ആനന്ദം പോലും ആത്മസ്വ രൂപമായ ആനന്ദത്തിന്റെ അത്യല്പമായ അംശത്തെ മാത്രമാണ് ഉപ ജീവിക്കുന്നതെന്നു വരുമ്പോൾ അതിന്റെ അപരിച്ഛേദ്യത ഊഹ്യമാ ണല്ലോ! പ്രകൃതത്തിൽ ആരോടാണോ പ്രാർത്ഥിക്കുന്നത് ആ ദൈവ ത്തിന്റെ ആനന്ദഘനത്വം സത്യവും ജ്ഞാനവും ആകുന്ന മറ്റു രണ്ടു സ്വരൂപലക്ഷണങ്ങളോടു ചേർന്നു പോകത്തക്കവണ്ണം ധരിക്കണം.

ദൈവമേ! അവിടുന്നുതന്നെയാണ് *വർത്തമാനവും ഭൂതവും ഭാവി യും*=വർത്തമാനം, ഭൂതം, ഭാവി എന്നിവ മൂന്നും ഏകമായ കാലംതന്നെ വ്യവഹാരത്തിനുവേണ്ടി കല്പിതമായ ഭേദത്തെ ആശ്രയിച്ചുള്ളതാണ ല്ലോ. തുടങ്ങിക്കഴിഞ്ഞതും അവസാനിച്ചിട്ടില്ലാത്തതുമായ ഏതെങ്കിലും ക്രിയയെ ആസ്പദമാക്കിയാണ് വർത്തമാനമെന്ന കാലം നമ്മുടെ ബോധമണ്ഡലത്തിന് വിഷയമാകുന്നത്. അതുപോലെ ഏതൊരു ക്രി യയാണോ തുടങ്ങി അവസാനിച്ചു കഴിഞ്ഞത്, അതിനെ ആസ്പദമാ ക്കി ഭൂതകാലവും, ഏതൊരു ക്രിയ സംഭാവ്യമായ നിലയിൽ തുടങ്ങി യിട്ടില്ലെന്നു കരുതുന്നുവോ അതിനെ ആസ്പദമാക്കി ഭാവികാലവും നമ്മുടെ ബോധത്തിന് വിഷയങ്ങളാകുന്നു. ക്രിയ എന്നത് കാരകങ്ങ ളുടെ പ്രവർത്തനത്താൽ ഉണ്ടാകുന്നതാണ്. കാരകങ്ങൾ എപ്പോഴും സിദ്ധങ്ങളായിരിക്കണം. കാലങ്ങളെ നിർദ്ദേശിക്കുന്ന ക്രിയാരൂപങ്ങളിൽ ക്രിയയുടെ കാലമാണ് സൂചിതമായിരിക്കുന്നത്. ഇങ്ങനെയുള്ള കാലം ആത്മാവിന്റെ ശക്തികളിൽ പ്രമുഖമായി കല്പിക്കപ്പെട്ടിരുക്കുന്നു. ഇവിടെയാകട്ടെ അത്തരം കാലങ്ങൾ മൂന്നും ദൈവത്തിൽ നിന്നും അ ഭിന്നങ്ങളാണെന്ന് വാഴ്ത്തിയിരിക്കുന്നു. കാലം താത്ത്വികമായി ഒന്നേ യുള്ളുവെന്നതും, ആ കാലം തന്നെ ദൈവത്തിൽ നിന്നും ഭിന്നമല്ലെ ന്നുള്ളതും ഇതിൽ നിന്നും സ്പഷ്ടമാകുന്നുണ്ടല്ലോ. എന്നുതന്നെയല്ല, എല്ലാറ്റിനേയും പരിച്ഛേദിക്കുന്ന കാലം എന്നതും യാതൊരു ദൈവം തന്നെയാണോ ആ ദൈവത്തിന്റെ അപരിച്ഛേദ്യത അനുക്തസിദ്ധമാ ണല്ലോ!

*ഓർക്കിൽ ഓതും മൊഴിയും വേറല്ല;* (പിന്നെയോ) *നീ* =തന്നെയാണ്. ആലോചിച്ചുനോക്കിയാൽ, ഓതുന്ന മൊഴിയും, അതായത് ഗുരൂ ച്ചാരണനൂച്ചാരണരൂപേണ ഗ്രഹിക്കപ്പെടുന്ന വേദരൂപമായ മൊഴിയും ദൈവമായ അങ്ങയിൽ നിന്നും വേർപെടുന്നതല്ല. വേദമാണല്ലോ ബ്രഹ്മ വിഷയത്തിൽ പ്രമാണഭൂതമായത്. പ്രമാണഭൂതമായ വേദവും പ്രമേയരൂപമായ ബ്രഹ്മവും ബോധ്യബോധകങ്ങളുടെ അഭേദോപചാര

ത്താൽ ഏകമാണെന്ന് കല്പിതമായിരിക്കുന്നു. പ്രകൃതത്തിൽ ഓതുന്ന മൊഴിയെന്നു നിർദ്ദിഷ്ടമായത് പരമഗുരുശിഷ്യന് ഏകാന്തത്തിൽ ഉപദേശിക്കുന്ന മഹാവാക്യമുൾപ്പെടെയുള്ള ഉപനിഷദുക്തി തന്നെയാകണം. ആ മൊഴിയുടെ ആദരണീയതയാണ് അത് ദൈവത്തിൽ നിന്നും അഭിന്നമാണെന്നുള്ള പ്രതിപാദനത്തിൽ അഭിവ്യഞ്ജിക്കുന്നത്. അങ്ങനെ ഗുരുവിൽനിന്നും ശ്രവിക്കപ്പെട്ട അതേ മൊഴിതന്നെയാണല്ലോ തുടർന്നുള്ള മനനപ്രക്രിയയിലൂടെ തത്ത്വസാക്ഷാത്കാരത്തിലേയ്ക്ക് നയിക്കുന്നത്.

8

അകവും പുറവും തിങ്ങും -
മഹിമാവാർന്ന നിൻപദം
പുകഴ്ത്തുന്നൂ ഞങ്ങളങ്ങു
ഭഗവാനേ ജയിക്കുക.

*ഞങ്ങൾ അകവും പുറവും തിങ്ങും മഹിമാവാർന്ന നിൻപദം പുകഴ്ത്തുന്നു* = ഞങ്ങൾ, അകവും പുറവും തിങ്ങുന്നതായ മഹിമാവോടു കൂടിയ നിൻപദത്തെ (അവിടുത്തേസ്ഥാനത്തെ) സർവ്വോത്തരമായി വാഴ്ത്തുന്നു. (ഇവിടെ ദൈവത്തിന്റെ പദം എന്നതുകൊണ്ട് ദൈവമായുള്ള നിലയാണ് നിർദ്ദിഷ്ടമായിരിക്കുന്നത്. ദൈവത്തിന്റെ നിലയെ ഏറ്റവും മഹത്തായി വിശേഷിപ്പിച്ചിരിക്കുന്നു. യാതൊന്നോ ണോ എല്ലാരാലും കീർത്തിക്കപ്പെടത്തക്കതായുള്ളത് അതാണ് മഹത്ത് . അതിന്റെ ഭാവമാണ് മഹിമ. എല്ലാവരാലും കീർത്തിക്കപ്പെടത്തക്കതായിരിക്കുന്ന നില എന്നർത്ഥം. ആ മഹിമ തന്നെയും ഇത്രയെന്ന് പരിച്ഛേദിക്കാവുന്നതല്ലെന്നാണ് അകവും പുറവും എന്ന വിശേഷണം കൊണ്ട് ദ്യോതിപ്പിച്ചിരിക്കുന്നത്. ആകാശത്തിന്റെ സർവ്വവ്യാപിത്വത്തെ സൂചിപ്പിക്കുവാനായി ഉള്ളിലും വെളിയിലും തിങ്ങിനിൽക്കുന്നതാണ് ആകാശം എന്നു പറയാറുണ്ടല്ലോ. ആകാശം കുടത്തിനുള്ളിലും വെളിയിലും ഉണ്ടെന്നുപറഞ്ഞാൽ ആകാശത്തിന്റെ ദേശം കൊണ്ടുള്ള പരിച്ഛിന്നതയാണ് നിഷേധിക്കപ്പെട്ടിരിക്കുന്നത്. അതുപോലെ ദൈവത്തിന്റെ പദത്തിനുള്ള മഹിമ എല്ലാറ്റിന്റെയും ഉള്ളിലും അതേ സമയം തന്നെ അവയ്ക്കുപുറമേയും ഉണ്ടെന്നു പറഞ്ഞാൽ ദൈവത്തിന്റെ പദത്താൽ അഭിവ്യാപ്തമല്ലാതെ യാതൊന്നുമില്ലെന്നും അവയൊക്കെയും ദൈവത്തിന്റെ വിഭൂതികൾ മാത്രമാണെന്നും തെളിയുമല്ലോ. ഞങ്ങളുടെ ഉള്ളിൽ ജീവഭാവത്തിൽ വർത്തിക്കുന്നവനും, ബുദ്ധിമുതൽ സ്ഥാവരം വരെയുള്ള പ്രപഞ്ചമായി ഭാസിക്കുന്നവനും അവിടുന്നുതന്നെയാണെന്നു ഞങ്ങൾ അറിയുന്നു. അവിടുന്നല്ലാതെ മറ്റാരും ഞങ്ങളുടെ പുകഴ്ത്തലിന് വിഷയമാകുന്നില്ല. ഞങ്ങൾ അവിടുത്തേക്ക്

പുകഴ്ത്തലിലൂടെ ഞങ്ങളുടെ വിധേയത്വത്തെ അറിയിച്ചുകൊള്ളട്ടെ.

*ഭഗവാനേ! അങ്ങ് ജയിക്കുക*! = 'ഭഗം' അതായത്, ഐശ്വര്യാദികളായ ഷഡ്ഗുണങ്ങൾ തികഞ്ഞുള്ള നില ഉള്ളവനേ! (ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം നിസ്സംഗത്വം എന്നിവയാണ് ആറു ഗുണങ്ങൾ. ഇവയ്ക്ക് ഭഗം എന്ന വ്യപദേശം കാണുന്നു. പദ്യത്തിന്റെ പൂർവ്വഭാഗത്തിൽ ദൈവത്തിന്റെ പദത്തിനുള്ള മഹിമയുടെ സർവാതിശയതയാണല്ലോ നിർദ്ദിഷ്ടമായത്. ഇവിടെ ഭഗവാനേ! എന്ന സംബോധനത്തിൽ അതേ മഹിമാതിശയമാണ് പരാമർശിക്കപ്പെട്ടിരിക്കുന്നത്) അവിടുന്ന് ജയിച്ചാലും - (സർവ്വോത്കർഷേണ വർത്തിച്ചാലും! ഇവിടെയും സ്തോതാക്കളായ തങ്ങളുടെ വിധേയതയാണ് സൂചിതമായിരിക്കുന്നത്. ഈ പദ്യത്തിൽ മൂന്നാമത്തെ പദത്തിൽ 'ഞങ്ങളങ്ങു' എന്നതിനു പകരം 'ഞങ്ങളങ്ങേ' എന്നുള്ള പാഠം പ്രമാദം കൊണ്ടു വന്നു പോയിട്ടുള്ളതാണ്. 'പുകഴ്ത്തുന്നു' എന്നതിന്റെ കർമ്മം പൂർവ്വാർധത്തിൽ നിർദ്ദിഷ്ടമായ 'നിൻപദം' എന്നതാണ്. ഇവിടെ ഏറ്റവും മഹനീയമായി വാഴ്ത്തപ്പെട്ടിരിക്കുന്ന ആ പദം

'ന തദ് ഭാസയതേ സൂര്യോ ന ശശാങ്കോ ന പാവകഃ
യദ്ഗത്വാ ന നിവർത്തന്തേ തദ് ധാമ പരമം മമ'

എന്നിങ്ങനെ ഗീതയിൽ ഭഗവാനാൽ തന്നെ തത്താദൃശമായി പ്രകീർത്തിതമായിരിക്കുന്ന പരമമായ ധാമമല്ലാതെ മറ്റൊന്നുമല്ല. ആ പരമപദത്തിന്റെ പ്രാപ്തിയാണ് ഇവിടെ പുകഴ്ത്തലിലൂടെ പ്രാർത്ഥിക്കപ്പെട്ടിരിക്കുന്നത്. 'അങ്ങ് ഭഗവാനേ ജയിക്കുക ' എന്നിടത്ത് ജയാശംസകൊണ്ട് താൻ ദൈവത്തെ വണങ്ങുന്നുവെന്നും ധ്വനിപ്പിക്കപ്പെട്ടിരിക്കുന്നു.

9
ജയിക്കുക! മഹാദേവ!
ദീനാവനപരായണ!
ജയിക്കുക ചിദാനന്ദ!
ദയാസിന്ധോ! ജയിക്കുക.

*മഹാദേവ !* = മഹാനായ ദേവനായുള്ളോവേ ! (ഇവിടെ വിശേഷണമായ മഹത്പദത്തിന് പൂജ്യമാനൻ എന്നർത്ഥം. അതായത് എല്ലാവർക്കും ഒരുപോലെ ആദരിക്കത്തക്ക നിലയാണ് അവിടുത്തേക്കുള്ളതെന്നർത്ഥം. ദേവപദത്തിന് പ്രകാശിക്കുന്നവൻ എന്നർത്ഥം. അങ്ങനെ പ്രകാശിക്കുന്ന ദേവന്മാരുടെ പ്രകാശം തന്നെയും പരമാത്മപ്രകാശത്തിന്റെ അംശം മാത്രമാണ്. ഇങ്ങനെ മഹാദേവപദം പരമാത്മാവിനെത്തന്നെയാണ് നിർദ്ദേശിക്കുന്നത്.)

ഈ പദ്യത്തിൽ ജയിക്കുക എന്നുള്ള ആശംസ മൂന്നുപ്രാവശ്യം പ്രയുക്തമായിരിക്കുന്നു. അങ്ങ് എന്നുള്ള കർത്തൃപദം അധ്യാ ഹ രിക്കണം. മഹാദേവൻ ബ്രഹ്മാദിദേവന്മാർക്കുപോലും വന്ദ്യനായ പരമാ ത്മാവു തന്നെയാണ്. ദീനന്മാരെ അവനം ചെയ്യുന്നതിൽ (രക്ഷിക്കു ന്നതിൽ) ഏറ്റവും തത്പരനാണെന്ന് പ്രതിപാദിക്കുന്ന ദീനാവന പരാ യണ! എന്ന സംബുദ്ധി ദൈവത്തിന്റെ കാരുണ്യാതിരേകത്തെ വ്യഞ്ജിപ്പിക്കുന്നു.

ചിദാനന്ദ എന്ന സംബുദ്ധിയിൽ ചിത്തും ആനന്ദവുമാകുന്ന സ്വരൂപലക്ഷണങ്ങളാണല്ലോ നിർദ്ദിഷ്ടങ്ങളായിട്ടുള്ളത്. തങ്ങളുടെ അജ്ഞാനവും ദുഃഖവും തീർക്കുവാനുള്ള സാമർത്ഥ്യം ചിദാനന്ദ സ്വരൂ പമായ ദൈവത്തിനു മാത്രമേ ഉള്ളുവെന്ന് ദ്യോതിപ്പിക്കുന്നു. ദയാ സിന്ധോ ജയിക്കുക എന്ന വാക്യത്തിൽ ഭഗവാനെ ദയാസിന്ധുവായി വാഴ്ത്തിയിരിക്കുന്നു. ദൈവത്തിന്റെ ദയയ്ക്ക് ആഴമോ അതിരോ തിട്ടപ്പെടുത്താവുന്നതല്ലല്ലോ. കഴിഞ്ഞ പദ്യത്തിൽ പറഞ്ഞതുപോലെ ഇവിടെയും ജയാശംസകൊണ്ട് നമ്മുടെ നമസ്കാരമാണ് വെളിപ്പെടു ത്തപ്പെട്ടിരിക്കുന്നത്.

*ദീനാവനപരായണ !* = ദീനന്മാരെ (ക്ഷയിച്ചവരെ അതായത് യാതൊരു ഗതിയും ഇല്ലാതെ വലയുന്നവരെ) അവനം ചെയ്യുന്നതിൽ (രക്ഷിക്കുന്നതിൽ അഥവാ എല്ലാ അഭീഷ്ടങ്ങളും നല്കി പ്രീണനം ചെയ്യുന്നതിൽ പരായണൻ (തത്പരൻ) ആയുള്ളോവേ! (ഇവിടെ സർവേശ്വരന്റെ പ്രാഭവം മുഴുവൻ കഷ്ടപ്പെടുന്നവരുടെ സംരക്ഷണ ത്തിനായി വിനിയോഗിക്കുന്നതിൽ അവിടുത്തേയ്ക്കുള്ള സ്വാഭാവികമാ യ പ്രതിപത്തിയെ സൂചിപ്പിക്കുന്നു. തങ്ങൾ യാതൊരു അല്ലലും അറി യാതെ കഴിയുന്നത് ആ മഹാപ്രഭുവിന്റെ അനുഗ്രഹം കൊണ്ടാണെ ന്നുള്ള കൃതജ്ഞതയും ഇവിടെ സൂചിതമായിട്ടുണ്ട്. അവിടുന്ന് ജയിക്കു ക – അവിടുന്ന് സർവ്വോത്കർഷേണ വർത്തിച്ചാലും.

*ചിദാനന്ദ!* = ചിത്തും ആനന്ദവുമാകുന്ന സ്വരൂപത്തോടുകൂടിയവനേ! (ഇവിടെ നാമരൂപങ്ങൾക്കതീതമായി ചിദ്ഘനവും ആനന്ദഘനവും ആയ സ്വരൂപത്തിൽ പരമാത്മാവിനെത്തന്നെ നിർദ്ദേശിച്ചിരിക്കയാണ്. ഇവിടെ സ്തോതാക്കളായുള്ളവർ, അതായത് ജീവാത്മാക്കൾ, ചിദാനന്ദ സ്വരൂപനായ പരമാത്മാവിൽ നിന്നും അഭിന്നരാണെന്നുള്ള അദ്വൈത ഭാവനയും സ്ഫുരിക്കുന്നുണ്ട്. പരമാത്മാവിന്റെ സർവാന്തർയാമിത്വമാ ണ് ഈ സംബുദ്ധിയാൽ മുന്നിട്ടു നില്ക്കുന്നത്) അവിടുന്ന് ജയിക്കുക! – സർവോത്കർഷേണ വർത്തിച്ചാലും.

*ദയാസിന്ധോ!* =('യസ്യജ്ഞാനദയാസിന്ധോരഗാധസ്യാനഘാഗു ണാഃസേവ്യതാമക്ഷയോധീരാഃ സശ്രീയേചാമൃതായ ച' -അ.കോ)- ദയയ്ക്ക് (കരുണയ്ക്ക് ) സിന്ധുവായുള്ളോവേ! (സിന്ധു, അതായത്

സമുദ്രം, എങ്ങനെ ജലത്തിന് ഇരിപ്പിടമായിരിക്കുന്നുവോ അതുപോലെ ഭഗവാനെ ദയയ്ക്ക് നിത്യവും പൂർണ്ണവും ആയ ഇരിപ്പിടമായി നിർദ്ദേശിച്ചിരിക്കുന്നു. ഏതെങ്കിലും തരത്തിൽ ദുഃഖിക്കുന്നവരെ അനുകമ്പയോടുകൂടി സഹായിക്കുന്നതിനുള്ള അഭിനിവേശത്തെയാണ് ദയയെന്നു പറയുന്നത്. മൈത്രി, മുദിത, കരുണ, ഉപേക്ഷ എന്നിവ നാലും ഉത്തമങ്ങളായ ആത്മഗുണങ്ങളായി നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്.) അവിടുന്ന് ജയിക്കുക! – അവിടുന്ന് സർവോത്കർഷേണ വർത്തിച്ചാലും!

ദൈവത്തിന്റെ തേജസ്സാകുന്ന മഹാസമുദ്രത്തിൽ തങ്ങളെല്ലാവരും നിത്യവിലയം പ്രാപിക്കുമാറാകണമെന്ന് ആശംസിച്ചുകൊണ്ട് ഉപസംഹരിക്കുന്നു:

10
ആഴമേറും നിൻമഹസ്സാ-
മാഴിയിൽ ഞങ്ങളാകവേ
ആഴണം വാഴണം നിത്യം
വാഴണം വാഴണം സുഖം.

അല്ലയോ ദൈവമേ! *ഞങ്ങളാകവേ* = ഞങ്ങളെല്ലാവരും തന്നെ (ഞങ്ങളൊട്ടുക്കും); *ആഴമേറും നിൻ മഹസ്സാമാഴിയിൽ* = ആഴമേറുന്ന നിന്മഹസ്സാകുന്ന ആഴിയിൽ (നിന്മഹസ്സ് – നിന്റെ മഹസ്സ്, മഹസ്സ് – തേജസ്സ് – ദൈവത്തിന്റെ മഹസ്സിനെ ആഴിയായി രൂപണം ചെയ്തിരിക്കുന്നു. ആഴമേറും എന്നത് ദൈവമഹസ്സാകുന്ന ആഴിയുടെ വിശേഷണമാണ്, ആഴത്തിന്റെ സർവ്വാതിശയിയാണ്, ആ വിശേഷണത്താൽ ദ്യോതിപ്പിക്കപ്പെടുന്നത്) *ആഴണം* = ആഴുമാറാകണം! (നല്ലപോലെ മുങ്ങണം)! എന്നു തന്നെയല്ല, ആ നിലയിൽ, *നിത്യം വാഴണം*; = എന്നെന്നും വാഴുമാറാകണം; (നിത്യജീവിതം നയിക്കുമാറാകണം); അതേ, അങ്ങനെ, *വാഴണം സുഖം വാഴണം* = സുഖമായി വാഴുമാറാകണം (സുഖം ആത്മാവിന്റെ സ്വരൂപലക്ഷണമാണല്ലോ!. ജനനമരണാത്മകമായ സംസാരത്തിൽ നിന്നും അപുനരാവൃത്തിരൂപമായ മോക്ഷം സംസിദ്ധമാകുകയെന്നതുതന്നെയാണ് ആത്മാവിന്റെ ആ സുഖസ്വരൂപത. അദ്വൈതസിദ്ധാന്തപ്രകാരമുള്ള ബ്രഹ്മാത്മൈക്യമത്രേ പ്രകൃതത്തിൽ ആശംസിക്കപ്പെട്ടിരിക്കുന്നത്) 'നിന്മഹസ്സ്' എന്നിടത്ത് ദൈവത്തിനും മഹസ്സിനും (തേജസ്സിനും) ഭേദം പ്രതീതമാകുന്നുണ്ടെങ്കിലും അതു വാസ്തവികമല്ല. ദൈവം മഹസ്സു തന്നെയാണ്. മഹസ്സ് (തേജസ്സ്) ദൈവത്തിന്റെ ചിത് സ്വരൂപതയെ ലക്ഷിപ്പിക്കുന്നു. ജീവഭാവത്തിലും സ്വരൂപമായ ബോധം പ്രകാശിക്കുന്നതുകൊണ്ട് ദൈവമഹസ്സിൽ ഐകാത്മ്യം പ്രാപിക്കുവാനുള്ള പ്രാണികളുടെ ഔത്സുക്യം ഉപപന്നം

തന്നെയാണ്. ജീവനും ജീവനും തമ്മിൽ ഭേദമില്ലെന്നുള്ളതും ജീവനും ബ്രഹ്മത്തിനും തമ്മിൽ ഭേദമില്ലെന്നുള്ളതും അദ്വൈതസിദ്ധാന്തത്തിന്റെ ഉദ്ഘോഷണങ്ങളത്രേ. ഞങ്ങളാകവേ ദൈവമഹസ്സിൽ ലയിക്കണമെന്നുള്ള പ്രാർത്ഥനയിൽ ആ അദ്വൈതസിദ്ധാന്തം അധിഷ്ഠാനമായി പ്രകാശിക്കുന്നു.

'വാഴണം'എന്നിടത്തുള്ള 'വാഴുക' , സദ്രൂപമായി വർത്തിക്കുകയാണ്. അതുകൊണ്ട് മുക്താവസ്ഥയിൽ ആത്മാവിന്റെ ശൂന്യത നിരസ്തമായിരിക്കുന്നു. സദ്രൂപതപോലെ തന്നെ ആത്മാവിന്റെ സുഖസ്വരൂപതയും നിരുപാധികമായി അപ്പോൾ പ്രകാശിക്കുന്നു. ആത്മാവ് ജ്ഞാനസ്വരൂപമാകുകകൊണ്ട് കലർപ്പറ്റ സ്വാനുഭൂതിയും അതേ ദശയിൽ പ്രകടമത്രേ. അങ്ങനെ സച്ചിദാനന്ദഘനമായ സ്വരൂപത്തിന്റെ മറവു നീങ്ങിയുള്ള സംസിദ്ധിയാണ് മഹോന്നതമായ 'ദൈവദശകം' എന്ന കൃതിയിലൂടെ നാം പ്രാർത്ഥിക്കുമാറ് ശ്രീനാരായണ ഗുരുദേവനാൽ അനുഗ്രഹിക്കപ്പെട്ടിട്ടുള്ളത്, ആ അനുഗ്രഹം 'ദൈവദശക' ത്തിന്റെ സശ്രദ്ധമായ പരിശീലനത്താൽ നാം സഫലമാക്കേണ്ടതാണ്.

ശുഭം ഭൂയാത്.

# വേദാന്തസൂത്രം

ശ്രീനാരായണഗുരുദേവന്റെ കൃതികളിൽ ഉൾപ്പെടുത്തപ്പെട്ടിരിക്കുന്ന 'വേദാന്തസൂത്രം' അടുത്തകാലത്ത് കണ്ടെടുത്ത് പ്രകാശിപ്പിക്കപ്പെട്ട താണ്. വേദാന്തങ്ങളെന്നു പറയപ്പെടുന്നത് ഉപനിഷത്തുക്കളാണല്ലോ. വേദാന്തങ്ങളുടെ- ഉപനിഷത്തുക്കളിലൂടെ പരമമായ പ്രമേയം ബ്രഹ്മ മാണെന്ന് ബ്രഹ്മസൂത്രഭാഷ്യത്തിൽ സമർത്ഥിതമായിട്ടുണ്ട്. ബ്രഹ്മവാ ദികളെ പൊതുവിൽ വേദാന്തികൾ എന്നു പറയാറുണ്ടെങ്കിലും അദ്വൈ തദർശനത്തിലെ സിദ്ധാന്തമാണ് പ്രകൃതമായ വേദാന്തസൂത്രത്തിൽ ഗുരുദേവനാൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്. ദ്വൈതത്തിന്റെ നിരാസ മാണല്ലോ അദ്വൈതത്തിന്റെ സിദ്ധിക്ക് ഉപായമായിട്ടുള്ളത്.

ഈ കൃതി ഇപ്പോൾ കാണപ്പെടുന്ന നിലയിൽ പല സൂത്രങ്ങളായി വിഭജനം ചെയ്ത് എത്രയും സൂക്ഷ്മതയോടെ പൂർവാപരങ്ങളിലെ നിഗൂ ഢമായ തത്ത്വം ആവിഷ്കരിക്കേണ്ടതായിരിക്കുന്നു. ചില ഭാഗങ്ങളുടെ അർത്ഥനിർണ്ണയത്തിൽ ഗുരുദേവന്റെ മറ്റു കൃതികളിലെ ഉപപാദനരീ തിയെ ഒട്ടൊക്കെ അവലംബിക്കേണ്ടതായി വരും. അതുപോലെ ഈ കൃതിയിലൂടെ ലഭിക്കുന്ന പ്രകാശരശ്മികൾ കൊണ്ട് ഗുരുദേവന്റെ മറ്റ് കൃതികളുടെ മാത്രമല്ല, വേദാന്തസംബന്ധികളായ പല മഹാഗ്രന്ഥങ്ങ ളുടേയും ഉള്ളറകൾകൂടി കണ്ടെത്തുവാനും സാധിച്ചേക്കും. വിഷയം കൊണ്ടും പ്രയോജനംകൊണ്ടും ഏറ്റവും ആദരണീയമായ ഒരു നിബ ന്ധമാണ് ഗുരുദേവപ്രണീതമായ വേദാന്തസൂത്രം എന്നുള്ളതിന് സംശ യമില്ല.

1 അഥ യദാത്മനോ ജിജ്ഞാസുസ്തദിദം ബ്രഹ്മൈവാഹം.

2 കിം തസ്യ ലക്ഷണമസ്യ ച കതിഗണനയേതി.

3 തജ്ജ്യോതിഃ

4 തേനേദം പ്രജ്ജ്വലിതം.

5 തദിദം സദസദിതി.

6 ഭൂയോ അസതഃസദസദിതി.

7 സച്ഛബ്ദാദയോ സദഭാവശ്ചേതി.

8 പൂർവ്വം സദിദമനുസൃത്യ ചക്ഷുരാദയശ്ചൈകം ചേതി.
9 ജ്ഞാതൃജ്ഞാനയോരന്യോന്യ വിഷയവിഷയിത്വാന്മിഥുനത്വമിതി.
10 ഏവം ജ്ഞാനജ്ഞേയ വിഭാഗഃ
11 ഏകൈകം രുദ്രത്വമാസീദിതി.
12 ബ്രഹ്മൈവാഹം തദിദം ബ്രഹ്മൈവാഹമസ്മി.
13 അതീതാഗാമിനോരസത്ത്വം യതഃ യദേതദന്വിച്ഛത.
14 പരിമാണം തതഃ
15 സദസതോരന്യോന്യകാര്യകാരണത്വാത്.
16 അഹം മമേതി വിജ്ഞാതഃ മത്തോ നാന്യഃ
17 തദ്വത് തസ്മാത്.
18 ദൃഗ്ദൃശ്യയോഃ സമാനകാലീനത്വാത്.
19 സുഖൈകത്വാത്.
20 വ്യാപകതയാ ദിശാമസ്തിത്വാത്.
21 അണുമഹദവയവ താരതമ്യസ്യാഭാവാത്.
22 അസതോ *f* വ്യാപകത്വാത്.
23 ആത്മാന്യത് കിഞ്ചിന്നാസ്തി.
24 തസ്മാത് തസ്യ സത്ത്വാച്ച.

1

അഥ യദാത്മനോ ജിജ്ഞാസുസ്തദിദം ബ്രഹ്മൈവാഹം.

ഇവിടെ അഥ ശബ്ദം ആനന്താര്യാർത്ഥകമാണ്. ഒരുവന് ആത്മാവിനെക്കുറിച്ച് വിചാരം ചെയ്യുവാൻ അധികാരിത കൈയ് വരുന്നത് യാതൊന്നിനെ തുടർന്നാണോ അതിന്റെ ആനന്തര്യമാണ് ഇവിടെ വെളിപ്പെടുത്തേണ്ടത്. ബ്രഹ്മവിദ്യാപഞ്ചകത്തിൽ നിത്യാനിത്യവിവേകം , തന്മൂലമായ നിർവ്വേദം- വൈരാഗ്യം ,അതോടു കൂടി ഉണ്ടാകേണ്ട ശമാദിഷട്കം, തത്ഫലമായുണ്ടാകുന്ന മുക്തികാമത്വം എന്നിങ്ങനെ പ്രതിപാദിതമായ സാധനചതുഷ്ടയത്തിന്റെ സമ്പത്തി ആർക്ക് കൈവരുന്നുവോ അങ്ങനെയുള്ള ശിഷ്യൻ ഗുരുവിനെ ശരണം പ്രാപിക്കുന്നു. ഞാൻ ആര് ? ഈ ജഗത്ത് ഏതിൽ നിന്നുണ്ടായി? ' എന്നുള്ളതാണ് ശിഷ്യന്റെ പ്രശ്നം.

*യദ്* =എന്ന പദത്തിന് യാതൊരു കാരണത്താൽ എന്നർത്ഥം. *ആത്മനഃ*= എന്നുള്ള ഷഷ്ഠ്യന്തം കർമ്മത്തെ നിർദ്ദേശിക്കുന്നു. *ജിജ്ഞാസുഃ* = ജ്ഞാതും ഇച്ഛുഃ എന്നാണ് ഇതിന്റെ വിഗ്രഹം. അറിയുവാനാഗ്രഹിക്കുന്നവൻ എന്നർത്ഥം. ആത്മാവിനെയാണ് അറിയുവാൻ ശിഷ്യൻ ആഗ്രഹിക്കുന്നത്. സാധനാചതുഷ്ടയ സമ്പന്നനായിയാതൊരു കാരണത്താൽ ആത്മാവിനെ അറിയുവാൻ ആഗ്രഹിക്കുന്നവ

നായി ശിഷ്യൻ ഗുരുവിനെ സമീപിച്ചുവോ എന്നിങ്ങനെ ഒന്നാം സൂത്രത്തെ ഗുരൂപദേശത്തിന്റെ അവതാരകമെന്ന നിലയിൽ ഗ്രഹിക്കേണ്ടതാണ്.

*തദിദം ബ്രഹ്മൈവാഹം, തത്* എന്നതിന് ആ കാരണത്താൽ എന്ന് അർത്ഥം പറയണം. കഴിഞ്ഞ സൂത്രത്തിൽ 'യദ്' എന്നതിന് യാതൊരു കാരണത്താൽ എന്നാണല്ലോ അർത്ഥം പറഞ്ഞത് . യാതൊരു കാരണത്താൽ നീ ആത്മാവിനെ അറിയുവാൻ ആഗ്രഹിക്കുന്നവനായി എന്നെ ശരണം പ്രാപിച്ചുവോ ആ കാരണത്താൽ എന്നർത്ഥം. ഇദമ് ഇത്, നപുംസകമായ ഈ സർവനാമം ശിഷ്യന്റെ ജിജ്ഞാസാവിഷയത്തെ പരാമർശിക്കുന്നു. ആത്മാവാണല്ലോ ശിഷ്യന്റെ ജിജ്ഞാസയ്ക്കു വിഷയമായത്. 'ഇദം ബ്രഹ്മ ഏവ' -ഇത് അതായത് ആത്മാവ് ബ്രഹ്മം തന്നെയാണ് - നീ ബ്രഹ്മം തന്നെയാണ് അഹം = ഞാൻ. ഇവിടെയും 'ബ്രഹ്മൈവ' എന്നതിനെ അധ്യാഹരിക്കണം. ഞാൻ 'ബ്രഹ്മം തന്നെയാണ്' ആകെക്കൂടിപ്പറഞ്ഞാൽ ഗുരു ശിഷ്യനോട് ' നീ ബ്രഹ്മം തന്നെയാണ് ' അതുപോലെ ഞാനും ബ്രഹ്മം തന്നെയാണ്. എന്നിങ്ങനെ എല്ലാവരുടേയും ആത്മാവ് ഒരേ ബ്രഹ്മം തന്നെയാണെന്നും ശരീരാദികൾ ആത്മാവാണെന്നുള്ള വീക്ഷണം തെറ്റാണെന്നും തുടക്കത്തിൽ തന്നെ ഉദ്ബോധിപ്പിക്കുന്നതായിഗ്രഹിക്കണം.

ലോകത്തിൽ ഞാൻ എന്നും നീ എന്നും അവൻ എന്നും മറ്റുമുള്ള വ്യവഹാരഭേദം ശരീരഭേദത്തെ ആശ്രയിച്ചുള്ളതു മാത്രമാണ്. ആകാശം പോലെ ആത്മാവ് ഒന്നുമാത്രമേ ഉള്ളൂ. നിരതിശയമായ വ്യാപകത്വം കൊണ്ടാണ് ആത്മാവെന്ന് പറയപ്പെടുന്നത്. ബൃംഹിക്കുന്നത്- വർദ്ധിക്കുന്നത്-സൃഷ്ടികാലത്തിൽ ബഹുവിധങ്ങളായ നാമങ്ങളോടും രൂപങ്ങളോടും കൂടി പെരുകുന്നത് എന്ന അർത്ഥത്തിലുള്ള ബ്രഹ്മപദം പാരമാർത്ഥികമായ തത്ത്വത്തെ ലക്ഷിപ്പിക്കുന്നു . ആത്മാവ് ബ്രഹ്മം തന്നെയാണെന്ന് അവധാരണം ചെയ്തത് ശരീരാദികളിലുള്ള ആത്മത്വബുദ്ധിയെ നിരാകരിക്കുവാനാണ്. അതുകൊണ്ട് ജനനാദികളായ ആറു തരം വികാരങ്ങളും ഇല്ലാത്തതാണ് ആത്മാവെന്നു വരുമ്പോൾ ദുഃഖമോഹങ്ങൾക്ക് യാതൊരു ഹേതുവും ഇല്ലല്ലോ.

2

കിം തസ്യ ലക്ഷണമസ്യ ച കതിഗണനയേതി.

*കിം തസ്യ ലക്ഷണംസ്യ=* ഇത് ശിഷ്യന്റെ പ്രശ്നമാകുന്നു. തസ്യ എന്നുള്ള സർവനാമം ബ്രഹ്മത്തെ പരാമർശിക്കുന്നു. അതിന്റെ ലക്ഷണം എന്താണ്?

ലക്ഷണം കൊണ്ടും പ്രമാണം കൊണ്ടും ആണ് വസ്തു സിദ്ധി

ക്കുന്നത്. എല്ലാം ബ്രഹ്മമാകകൊണ്ട് അലക്ഷ്യത്തിൽ നിന്നും ലക്ഷ്യത്തെ വേർതിരിക്കുന്ന ലക്ഷണത്തിന് – വ്യാവർത്തകലക്ഷണത്തിന് ഇവിടെ പ്രസക്തിയില്ലല്ലോ! യാതൊന്നിൽ നിന്നാണോ ഇക്കാണാവുന്നത് ആവിർഭവിക്കുന്നത്, യാതൊന്നിലേക്കാണോ അവസ്ഥാനം ചെയ്യുന്നത്, യാതൊന്നിലേക്കാണോ പ്രയാണം ചെയ്തുകൊണ്ടിരിക്കുന്നത് അതാണ് ബ്രഹ്മം, എന്നുള്ള ലക്ഷണമാകട്ടെ വേദാന്തശാസ്ത്രത്തിൽ തടസ്ഥലക്ഷണം എന്നു പറയപ്പെടുന്നു. സത്, ചിത്, ആനന്ദം എന്നിവ ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണങ്ങളാണെന്ന് പറയപ്പെടുന്നു. ഇവിടെ ശിഷ്യൻ ബ്രഹ്മത്തെ അറിയുന്നതിന് സഹായകമായ ലക്ഷണം ഉണ്ടോ എന്നും ഉണ്ടെങ്കിൽ അതെന്താണെന്നും ആണ് ഗുരുവിൽ നി ന്നും അറിയുവാൻ ആഗ്രഹിക്കുന്നത്.

*അസ്യച കതി ഗണനയേതി* = ഈ സൂത്രം മുൻസൂത്രത്തോട് ചേരുന്നുവെന്നുള്ളതാണ് ച എന്ന സമുച്ചയ നിപാതം കൊണ്ട് ദ്യോതിപ്പിച്ചിരിക്കുന്നത്. കഴിഞ്ഞ സൂത്രത്തിൽ ബ്രഹ്മത്തിന്റെ ലക്ഷണമാണല്ലോ ജിജ്ഞാസിതമായത്. ഈ സൂത്രത്തിൽ ബ്രഹ്മത്തിന് എത്ര ഭേദങ്ങളുണ്ടെന്ന് ചോദിച്ചിരിക്കുകയാണ്. അങ്ങനെ ലക്ഷണവും വിഭാഗവും ആണ് മൂന്നും നാലും സൂത്രങ്ങളുടെ പ്രശ്നവിഷയങ്ങൾ.

അസ്യ ഇതിന്. അതായത് ബ്രഹ്മത്തിന് ഗണനയാ – ഗണനകൊണ്ട് (സംഖ്യ കൊണ്ട് എണ്ണം കൊണ്ട്) കതി (ഭേദാ സന്തി) – എത്രഭേദങ്ങൾ ഉണ്ട്, ഇതി ച എന്നുള്ളതും, അവിടുന്ന് ഉപദേശിച്ചു ഞാൻ അറിയുവാൻ ആഗ്രഹിക്കുന്നു.

ജ്ഞാനാധികരണമാണ് ആത്മാവെന്നും ആത്മാവ് ജീവാത്മാവെന്നും പരമാത്മാവെന്നും രണ്ടു പ്രകാരത്തിലുണ്ടെന്നും ജീവാത്മാവ് ഓരോ ശരീരത്തിലും വെവ്വേറെ ആണെന്നും പരമാത്മാവ് ഏകനും സർവേശ്വരനും ആണെന്നും ചിലർ ആത്മാവിന് ലക്ഷണവും വിഭാഗവും പ്രദർശിപ്പിച്ചിട്ടുണ്ടല്ലോ. അതുപോലെ യോഗദർശനത്തിലും പുരുഷലക്ഷണവും പുരുഷന്മാരുടെ നാനാത്വവും പുരുഷവിശേഷമായ ഈശ്വരന്റെ ലക്ഷണവും ഏകത്വവും പറയപ്പെട്ടിരിക്കുന്നു. ഇങ്ങനെ എത്രയോ മതഭേദങ്ങൾ ഉണ്ട്. അവയിൽ ഏതാണ് ഔപനിഷദമായ സിദ്ധാന്തമെന്നത്രേ ഇവിടെ ശിഷ്യൻ ഗുരുവിൽ നിന്നും പ്രതീക്ഷിക്കുന്ന സമാധാനം.

3

തജ്ജ്യോതിഃ!

ഇത് ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണമാകുന്നു. *തദ്*= അത് (ബ്രഹ്മം). *ജ്യോതിഃ* =ജ്യോതിസ്സാകുന്നു. ജ്യോതിസ് എന്നതിന് പ്രകാശാത്മകമെന്നർത്ഥം. സൂര്യൻ, ചന്ദ്രൻ, അഗ്നി, വാക്ക് (ശബ്ദം) എന്നി

വയെ ലോകത്തിൽ ജ്യോതിസ്സുകളെന്ന് വ്യവഹരിക്കാറുണ്ട്. അവ സ്വയം പ്രകാശിക്കുന്നുവെന്നും മറ്റുള്ളവയെ പ്രകാശിപ്പിക്കുന്നുവെന്നും കരുതപ്പെടുന്നു. ഇവിടെ ബ്രഹ്മത്തെ ജ്യോതിസ്സെന്ന് നിർദ്ദേശിച്ചത് സൂര്യാദികളുടെ വിഷയത്തിലെന്നപോലെ അല്ലെന്ന് തുടർന്നുള്ള ഭാഗത്തിൽ നിന്നും തെളിയുന്നതാണ്. ജ്യോതിസ്സ് എന്നുള്ള സ്വരൂപ ലക്ഷണം ബ്രഹ്മത്തിന് മാത്രമേ സംഗതമാകുന്നുള്ളൂ. സൂര്യാദികളിൽ ഉള്ളതായി തോന്നുന്ന പ്രകാശം പരമാർത്ഥത്തിൽ അവയുടേതല്ല.

4

തേനേദം പ്രജ്വലിതം

*തേന*= അതുകൊണ്ട് (ബ്രഹ്മമാകുന്ന ജ്യോതിസ്സുകൊണ്ട് ) *ഇദം*= ഇത് (സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും അഗ്നിയും വാക്കും ആയി എന്തെല്ലാം ലോകത്തിൽ ജ്യോതിസ്സുകളായി വ്യവഹരിക്കപ്പെടുന്നുവോ ഇതൊക്കെയും) *പ്രജ്വലിതം*= പ്രകർഷേണ ജ്വലിക്കുന്നതായി - കത്തുന്നതായി ഭവിക്കുന്നു.

5.

തദിദം സദസദിതി

*തത്*= അത് (ബ്രഹ്മം) *ഇദം*= ഇത് (ജഗത്ത്) എന്നിവ യഥാക്രമം *സത്*= സത്തും (മൂന്നു കാലത്തിലും ഉണ്മ ഉള്ളതും) *അസത്* =(അസത്തും - മുൻപും പിൻപും ഇല്ലാത്തതും ഇടയ്ക്ക് ഉണ്ടെന്നു തോന്നുന്നതും ) ആകുന്നു . *ഇതി*= എന്നിങ്ങനെ അറിയേണ്ടതാണ്.

ബ്രഹ്മം സത്തും ജഗത്ത് അസത്തും ആകുന്നു. സത്തിന് അഭാവമോ അസത്തിന് ഭാവമോ ഒരിക്കലും സംഭാവ്യമല്ല. രജ്ജുസർപ്പഭ്രാന്തിയിൽ രജ്ജു ഉള്ളതും സർപ്പം ഇല്ലാത്തതും ആണല്ലോ. സർപ്പമായി തോന്നിയതിനു മുൻപും രജ്ജുവാണെന്ന് അറിഞ്ഞതിനുശേഷവും സർപ്പമാണെന്നു തോന്നിയപ്പോഴും അത് രജ്ജു തന്നെയാണല്ലോ, ഇടയക്കു സർപ്പമാണെന്നു തോന്നിയപ്പോഴും മുൻപും പിൻപും ഇല്ലാത്തതാണ് സർപ്പം. ഈ ദൃഷ്ടാന്തത്തിലൂടെ ഉള്ളത് ബ്രഹ്മമാണെന്നും ജഗത്ത് ഇല്ലാത്തതാണെന്നും അറിയേണ്ടതാണ്. അനാദിയായ അവിദ്യയാലാണ് ഉള്ളതായ ബ്രഹ്മം ഇല്ലാത്തതാണെന്നും ഇല്ലാത്തതായ ജഗത്ത് ഉള്ളതാണെന്നും തോന്നുമാറായത്. വിദ്യകൊണ്ട് അവിദ്യ നീങ്ങിയാൽ ബ്രഹ്മത്തിന്റെ സദ്രൂപതയും ജഗത്തിന്റെ അസദ്രൂപതയും തെളിയുന്നതാണ്.

6

ഭൂയോഽസതസ്സദസദിതി

*ഭൂയഃ* =പിന്നെയും, *അസതഃ* =അസത്തിൽ നിന്നും (ഇല്ലാത്തതിൽ നിന്നും) നാമരൂപങ്ങളില്ലാത്ത അവസ്ഥയിൽ നിന്നും) *സത്*= സത്തും, *അസത്*= അസത്തും ഉണ്ടാകുന്നു. *ഇതി*= എന്നിങ്ങനെ പറയപ്പെട്ടിരിക്കുന്നു. സൃഷ്ടിക്കുമുൻപ് നാമരൂപങ്ങൾ ഇല്ലായിരുന്നു. സ്വർണ്ണമായിരിക്കുന്ന നിലയിൽ കടകകുണ്ഡലാദികളുടെ ആകൃതിഭേദമോ സംജ്ഞാഭേദമോ ഇല്ലല്ലോ. ആ നിലയിൽ നിന്നുമാണ് തുടർന്ന് നാമരൂപങ്ങൾ ആവിർഭവിക്കുന്നത്.അപ്പോഴും വാസ്തവികമായ സ്വർണ്ണമെന്നുള്ള നില തുടരുന്നുണ്ട്. മൂന്നുകാലത്തിലും ഉള്ള സ്വർണ്ണത്തെ സത്തെന്നും മുൻപും പിൻപും ഇല്ലാത്തതും ഇടയ്ക്കു മാത്രം ഉണ്ടെന്നുതോന്നിയതുമായ നാമരൂപങ്ങളെ അസത്തെന്നും പറയാവുന്നതാണ്. അതുപോലെ നാമരൂപങ്ങളില്ലാതിരുന്നതു കൊണ്ട് അസത്തെന്ന് വ്യപദേശിക്കപ്പെട്ട ബ്രഹ്മം നാമരൂപാത്മകമായ ജഗത്തായി പ്രതീതമാകുന്ന വ്യവഹാരദശയിൽ അധിഷ്ഠാനമായ ബ്രഹ്മവും ആരോപിതമായ നാമരൂപവും കലർന്നുതോന്നുന്നതു പോലെ ഭവിക്കുന്നു. ഇങ്ങനെ ജഗത്തിന്റെ സദസദ്ഭാവം വിവേചിക്കേണ്ടതാണ്. തത്ത്വജ്ഞാനത്താൽ നാമരൂപപ്രതീതി അകന്ന് ബ്രഹ്മമാകുന്ന അധിഷ്ഠാനത്തിന്റെ യാഥാർത്ഥ്യം തെളിയുമ്പോൾ പാരമാർത്ഥികദശ വീണ്ടു കിട്ടുന്നതാണ്. ജന്മസ്ഥിതിലയങ്ങൾ പാരമാർത്ഥികദശ വീണ്ടെടുക്കുവാൻ കഴിയാത്തിടത്തോളം ആവർത്തിക്കുന്നുവെന്നുള്ളതാണ് സൂത്രത്തിലെ ഭൂയഃ എന്ന പദം സൂചിപ്പിക്കുന്നത്.

7

സച്ഛബ്ദാദയോ ƒസദഭാവശ്ചേതി

*സച്ഛബ്ദാദയഃ* =സച്ഛബ്ദാദികളും (സത് എന്ന ശബ്ദം ആദിയായുള്ളവയും - സത്ത് ചിത്ത് ആനന്ദം എന്നീ സ്വരൂപ ലക്ഷണങ്ങളും ) *അസദഭാവശ്ച*= അസദഭാവവും ( അസത്തിന്റെ അഭാവവും - മുൻപും പിൻപും ഇല്ലാത്തതും ഇടയ്ക്കു മാത്രം ഉണ്ടെന്നു തോന്നുന്നതുമായ ജഗത്തിന്റെ ഇല്ലായ്മയും) ഇതി -എന്നിങ്ങനെ വേദാന്തസിദ്ധാന്തം അറിയപ്പെടേണ്ടതാണ്.

സച്ചിദാനന്ദരൂപമായ ബ്രഹ്മമാണ് സത്യമായതെന്നും അവിദ്യാദശയിൽ തോന്നുന്ന ജഗത്ത് മിഥ്യാമാത്രമാണെന്നും ഉള്ള അദ്വൈതദർശനമാണ് ഈ സൂത്രത്തിലൂടെ അവതരിപ്പിക്കപ്പെട്ടിരിക്കുന്നത്.

8

പൂർവം സദിദമനുസ്യത്യ ചക്ഷുരാദയശ്ചൈകം ചേതി

*പൂർവ്വം*= മുൻപ് (ആദിയിൽ - സൃഷ്ടിക്കു മുൻപ്) *സത് ഇദം അനു*

*സൃത്യ*= സദ്രൂപമായിരുന്ന ഇതിനെ അനുസരിച്ചിട്ട്, *ചക്ഷുരാദയഃ ച* = ചക്ഷുരാദികളും (ചക്ഷുസ്സു തുടങ്ങിയവയും- ചക്ഷുസ്സ്, ഘ്രാണം, രസനം, ശ്രോത്രം, ത്വക്ക് എന്നീ ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും വാക്ക്, പാദം, പാണി, പായു, ഉപസ്ഥം, എന്നീ കർമ്മേന്ദ്രിയങ്ങൾ അഞ്ചും ചേർന്നുള്ള പത്ത് ബാഹ്യേന്ദ്രിയങ്ങളും) *ഏകം ച* =ഒന്നും (ഇവിടെ ഏകം എന്നതുകൊണ്ട് പരാമർശിച്ചിരിക്കുന്നത് അന്തരിന്ദ്രിയമായ മനസ്സിനെയാണ്) *ഇതി* =എന്നിങ്ങനെ ഇന്ദ്രിയങ്ങൾ ഉണ്ടായി

ഇവിടെ 'സത്' എന്ന പദം മൂന്നു കാലത്തിലും ഉള്ളതായ ബ്രഹ്മത്തെ നിർദ്ദേശിക്കുന്നു. 'ഇദം' എന്നത് ജഗത്തിനെ പരാമർശിക്കുന്നതാണ്. ആദിയിൽ ജഗത്ത് സന്മാത്രകമായിരുന്നു; അതായത് നാമരൂപങ്ങൾ ഇല്ലാത്തതായിരുന്നു- എന്ന് ശ്രുതി ഉണ്ടല്ലോ, ജഗത്തിന്റെ ജന്മസ്ഥിതിലയങ്ങൾക്ക് ഉപാദാനകാരണവും നിമിത്തകാരണവും യാതൊന്നാണോ അതാണ് സദ്രൂപമെന്ന് പറയപ്പെട്ട ബ്രഹ്മം.

സ്വർണ്ണം കടകകുണ്ഡലാദികളിലെന്ന പോലെ, കാരണമായ ബ്രഹ്മത്തിന്റെ സദ്രൂപത കാര്യമായ ജഗത്തിൽ തുടർന്നിരിക്കുന്നു. ഇവിടെ ചക്ഷുരാദികളും ഒന്നും, ആവിർഭവിച്ചുവെന്ന് ജഗത്തിന്റെ സൃഷ്ടിയെ പ്രസ്താവിക്കുന്നു. ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും അന്തരിന്ദ്രിയവും ചേർന്ന് ആകെ ഇന്ദ്രിയങ്ങൾ പതിനൊന്നാണ്. മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നിവ നാലും ചേർന്നതാണ് അന്തഃകരണം.

ഏകം എന്നതുകൊണ്ട് അവയെ ഒന്നായി ഗ്രഹിച്ചിരിക്കുന്നു. രൂപം, രസം, ഗന്ധം, ശബ്ദം സ്പർശം എന്നീ ഭൂതതന്മാത്രകൾ അഞ്ചുമാണല്ലോ വിഷയങ്ങൾ . അവയിൽ നിന്നുമാണ് തേജസ്സ്, പൃഥി, അപ്പ്, ആകാശം, വായു എന്നീ പഞ്ചഭൂതങ്ങളുടെ ഉത്പത്തി. ഗ്രാഹകവും ഗ്രാഹ്യവും ആയ ജഗത്തു മുഴുവൻ ചക്ഷുരാദികളും ഒന്നും, എന്നതുകൊണ്ട് പരാമർശിക്കപ്പെട്ടിരിക്കുന്നു. സദ്രൂപമായ ദൃക്കും ജഗദ്രൂപമായ ദൃശ്യവും ചേർന്നുള്ളതാണ് വ്യവഹാരദശ.

9

ജ്ഞാതൃജ്ഞാനയോരന്യോന്യ വിഷയ-
വിഷയിത്വാന്മിഥുനത്വമിതി

*ജ്ഞാതൃജ്ഞാനയോഃ* = ജ്ഞാതൃജ്ഞാനങ്ങൾക്ക് (ജ്ഞാതാവിനും - അറിയുന്നവനും ജ്ഞാനത്തിനും- അറിവിനും). *അന്യോന്യവിഷയവിഷയിത്വാത്*= അന്യോന്യവിഷയവിഷയിത്വം കൊണ്ട് (അന്യോന്യം സംഭവിക്കുന്ന വിഷയവിഷയീഭാവം കൊണ്ട് ) *മിഥുനത്വമ്* = ഇണയെന്നുള്ള നില സംഭവിക്കുന്നു. *ഇതി*= എന്ന് അറിയേണ്ടതാണ്.

ജഗത്തിന്റെ ആവിർഭാവത്തോടു കൂടി അഖണ്ഡജ്ഞാനസ്വരൂപ മായിരുന്ന ബ്രഹ്മം അഥവാ ആത്മാവ് ജ്ഞാതാവെന്നും ജ്ഞാനമെന്നുമുള്ള ഉഭയരൂപത പ്രാപിക്കുന്നു. ജ്ഞാതാവ് വിഷയിയും ജ്ഞാനം വിഷയവും ആണെന്ന് ധരിക്കണം. ജ്ഞാതാവ് ആധാരവും ജ്ഞാനം ആധേയവുമാണെന്ന് സങ്കൽപ്പിക്കുമ്പോൾ അവയുടെ പരസ്പരബന്ധം വ്യക്തമാകും. ജ്ഞാതാവായ ആത്മാവ് വിഷയിയും ജഗത്തിനെ ക്കുറിച്ചുള്ള ജ്ഞാനം വിഷയവും ആണെന്നുള്ള രീതിയിൽ അവ പരസ്പരം സംബന്ധങ്ങളാണ്. ജ്ഞാതാവ് ഉണ്ടെങ്കിലേ ജ്ഞാനം ഉണ്ടാകുകയുള്ളൂ.

മിഥുനം എന്ന വാക്കിന് ഇണ എന്നാണല്ലോ അർത്ഥം. ഈ പദത്തിന് രൂഢി, (പ്രസിദ്ധി) സ്ത്രീപുരുഷ ദ്വന്ദ്വത്തിലാണ്. ദമ്പതികളായ സ്ത്രീപുരുഷന്മാരിൽ സ്ത്രീ പുരുഷനേയും പുരുഷൻ സ്ത്രീയേയും രമിപ്പിക്കുന്നവരാണെങ്കിലാണ് അവരുടെ സാഹിത്യത്തിന് സൗഷ്ഠവം വരുന്നത്. ദമ്പതികളിൽ ഒരു വ്യക്തി പ്രധാനം അല്ലെങ്കിൽ വിഷയി ആകുമ്പോൾ മറ്റേ വ്യക്തി അപ്രധാനം അതല്ലെങ്കിൽ വിഷയം ആയിരിക്കും. ഇതേ രീതിയിൽ തിരിച്ചും വരണം. എന്നാൽ മാത്രമേ അന്യോന്യ വിഷയവിഷയിത്വമുള്ളൂ. പ്രകൃതത്തിൽ ജ്ഞാതാവിനും ജ്ഞാനത്തിനും അന്യോന്യവിഷയ വിഷയിത്വം സൂക്ഷ്മമായി വിചാരം ചെയ്യേണ്ടതാണ്. ഈ ജ്ഞാതാവും ഈ ജ്ഞാനവും ത്രിപുടിക്ക് വിധേയങ്ങളാണെന്നോർക്കണം. ജ്ഞാതാവ് കണ്ണാണെങ്കിൽ ജ്ഞാനം ശുക്ലാദി രൂപത്തെക്കുറിച്ചുള്ളതാണല്ലോ. അവിടെ കണ്ണ് വിഷയിയും ശുക്ലാദി രൂപജ്ഞാനം വിഷയവും ആകുന്നു. ശുക്ലാദിരൂപജ്ഞാനത്തിന് വിഷയിത്വം അഥവാ പ്രാധാന്യം സങ്കല്പിതമായാൽ കണ്ണ് വിഷയം അഥവാ അപ്രധാനമാണ്. രൂപം കണ്ണിനെ ആകർഷിച്ചാൽ രൂപം പ്രധാനവും കണ്ണ് അപ്രധാനവും ആകുമല്ലോ. സീത ശ്രീരാമന്റെ പത്നിയാണെന്നു പറയുമ്പോൾ സീതയാണ് വിശേഷ്യം.

നേരേ മറിച്ച് ശ്രീരാമൻ സീതയുടെ പതിയാണെന്നു പറയുമ്പോൾ വിശേഷ്യം ശ്രീരാമനാണല്ലോ. വിശേഷണമില്ലെങ്കിൽ വിശേഷ്യമോ വിശേഷ്യമില്ലെങ്കിൽ വിശേഷണമോ അപ്രസക്തമാണ്. ഇങ്ങനെ രണ്ടിനും മാറിമാറി വിഷയിവിഷയഭാവം ജ്ഞാതൃജ്ഞാനങ്ങൾക്ക് സങ്കൽപ്പിതമായാൽ മാത്രമേ രണ്ടും ഒപ്പത്തിനൊപ്പമെന്നുള്ള മിഥുനത്വത്തിന് ഉപപത്തിയുള്ളൂ. അന്യോന്യം കൂട്ടുചേർന്നുള്ള ഈ വിഷയവിഷയീഭാവം ജ്ഞാതൃജ്ഞാനങ്ങൾക്ക് നിരസ്തമാകണമെങ്കിൽ ഈ ദ്വൈതത്തിന് ഹേതുവായ അവിദ്യ വിദ്യയാൽ മറഞ്ഞ് ത്രിപുടിക്കതീതമായ പാരമാർത്ഥികഭാവം വീണ്ടെടുക്കണം. തുടർന്നുള്ള സൂത്രത്തിൽ ജ്ഞാനജ്ഞേയ വിഭാഗത്തെപ്പറ്റി പരാമർശിക്കുന്നതുകൊണ്ട് ത്രിപുടിയിലെ ജ്ഞേയം ഈ സൂത്രത്തിൽ ഘടിപ്പിക്കാത്തതാണെന്ന്

കരുതേണ്ടിയിരിക്കുന്നു.

10

ഏവം ജ്ഞാനജ്ഞേയ വിഭാഗഃ

*ഏവം*= ഇതേ പ്രകാരത്തിൽ. *ജ്ഞാനജ്ഞേയ വിഭാഗേ*= ജ്ഞാനജ്ഞേയ വിഭാഗത്തിൽ അന്യോന്യവിഷയവിഷയിത്വം കൊണ്ട് മിഥുനത്വം ഗ്രഹിക്കപ്പെടണം.

കഴിഞ്ഞ സൂത്രത്തിൽ ജ്ഞാതൃജ്ഞാനങ്ങളെയാണല്ലോ നിരൂപണം ചെയ്തത്. ഈ സൂത്രത്തിൽ ജ്ഞാനജ്ഞേയങ്ങളെ അതേ രീതിയിൽ നിരൂപണം ചെയ്യണമെന്ന് അനുശാസിച്ചിരിക്കുന്നു. ജ്ഞാതൃജ്ഞാനങ്ങളിലും ജ്ഞാനജ്ഞേയങ്ങളിലും ജ്ഞാനം സമാനമായ ഘടകമാണെന്നുള്ളത് ശ്രദ്ധിക്കേണ്ടതാണ്. കേവലമായ ജ്ഞാനത്തിൽ നിന്നാണല്ലോ ത്രിപുടി വന്നത്. അതുകൊണ്ട് മൂന്നുപുടങ്ങളിലും ജ്ഞാനാംശം സമന്വിതമായിരിക്കുന്നു. അവിദ്യാഭൂമികയിലാണ് ജ്ഞാതൃജ്ഞാനവിഭാഗവും ജ്ഞാനജ്ഞേയവിഭാഗവും സംഗതമാകുന്നതെന്ന് ഓർത്തുകൊള്ളണം.

ജ്ഞാനം വിഷയമാകുമ്പോൾ ജ്ഞേയം വിഷയിയും ജ്ഞേയം വിഷയമാകുമ്പോൾ ജ്ഞാനം വിഷയിയും ആയാൽമാത്രമേ അന്യോന്യവിഷയവിഷയിത്വവും തന്നിമിത്തമായ മിഥുനത്വവും സംഭവിക്കുകയുള്ളൂ. ശുക്ലാദിരൂപജ്ഞാനത്തിൽ ശുക്ലാദിരൂപം ജ്ഞേയമാണ്. ജ്ഞാനം വിഷയമായാൽ- അപ്രധാനമായാൽ - വിശേഷണമായാൽ ജ്ഞേയം വിഷയി- പ്രധാനം - വിശേഷ്യം ആയിരിക്കും. രൂപത്തെക്കുറിച്ചുള്ള ജ്ഞാനം എന്ന പ്രസ്താവത്തിൽ രൂപം വിഷയവും ജ്ഞാനം വിഷയിയും ആകുന്നു. നേരേമറിച്ച് ജ്ഞാനത്തിന് ആസ്പദമായ രൂപം എന്ന പ്രസ്താവത്തിൽ ജ്ഞാനം വിഷയം - അപ്രധാനം- വിശേഷണം ആയിത്തീരുന്നു. ഇങ്ങനെ രണ്ട് സൂത്രങ്ങൾ കൊണ്ട് ത്രിപുടിയിലെ മൂന്ന് ഘടകങ്ങൾക്കും ജ്ഞാതൃജ്ഞാനങ്ങളായോ ജ്ഞാനജ്ഞേയങ്ങളായോ ദ്വിവിധമായ വിഭാഗം മുൻനിർത്തി വിഷയവിഷയീഭാവത്തിൽ പാരസ്പര്യവും തന്നിമിത്തമായ മിഥുനത്വവും ഒരു മട്ടിൽ ഉപപാദനം ചെയ്ത് ത്രിപുടിയുടെ തന്നെ വ്യാവഹാരികത്വം അഥവാ അതാത്ത്വികത്വം ലക്ഷീകരിക്കുകയാണ് ചെയ്തത്. സർവവിധമായ ദ്വൈത വും പരിച്ഛിന്നമാകയാൽ നിരസ്തമായിപ്പോകും. അപ്പോഴാണ് അവിദ്യാസ്തമയവും വിദ്യോദയവും തത്ഫലമായുള്ള ഏകത്വസാക്ഷാത്കാരവും.

11

ഏകൈകം രൂദ്രത്വമാസീദിതി

*ഏകൈകം*= ഏകൈകമായി ഒരേ പ്രകാരത്തിലുള്ള). *രുദ്രത്വം*= (രുദ്രനെന്നുള്ള നില ) *അസീദ്* (ഉണ്ടായിരുന്നു.) *ഇതി* എന്ന്

ഈ സൂത്രം ശ്രുതിയുടെ അനുവാദമാണ്. 'സദേവ സോമ്യേദമഗ്ര ആസീദ് ഏകമേവാദ്വിതീയം ബ്രഹ്മ തത്ത്വമസി ശ്വേതകേതോ' എന്നിങ്ങനെ ശ്രുതിയിൽ സൃഷ്ടിക്കുമുൻപ് സൻമാത്രകത (നാമരൂപങ്ങളില്ലാത്ത സത്ത്) ബ്രഹ്മത്തിന്റെ സജാതീയ വിജാതീയ സ്വഗതഭേദരാഹിത്യം, ശ്വേതകേതുവിന്റെ (ജീവന്റെ) ബ്രഹ്മാഭിന്നത എന്നുള്ളത് പ്രതിപാദിതമായിട്ടുണ്ടല്ലോ. രുദ്രത്വത്തിന്റെ ഏകപ്രകാരത അദ്വൈതം ഇതേ പ്രകാരത്തിൽ ധരിക്കേണ്ടതാണ്.

രുദ്രപദത്തിന് രുത്തിനെ (പാപത്തെ) ദ്രവിപ്പിക്കുന്നവൻ (അകറ്റുന്നവൻ) എന്നുള്ള അർത്ഥമാണ് രുദ്രഭാഷ്യത്തിൽ നൽകിയിട്ടുള്ളത്. പാപമാണ് ദുഃഖത്തിന് ഹേതു. പാപം പുണ്യത്തിന്റേയും ഉപലക്ഷണമാണ്. വിവേകികൾക്ക് സർവ്വവും ദുഃഖമാണെന്ന് പറയപ്പെട്ടിട്ടുണ്ടല്ലോ. പുണ്യവും പാപവും ഒന്നുപോലെ ബന്ധകങ്ങളാണ്. പുണ്യപാപങ്ങൾക്ക് ഹേതു ധർമ്മാധർമ്മങ്ങളാണ്. ധർമ്മാധർമ്മങ്ങളാകുന്ന കർമ്മം ആത്മജ്ഞാനത്താൽ നിശ്ശേഷം ഒടുങ്ങും. ഭഗവാൻ രുദ്രൻ സാധകന് സ്വസ്വരൂപമായ ആത്മജ്ഞാനം മറനീക്കി പ്രകാശിപ്പിക്കുന്നുവെന്ന് രുദ്രഭാഷ്യത്തിൽ നല്ലവണ്ണം സമർത്ഥിതമായിട്ടുണ്ട്. യജുർവേദത്തിലെ പതിനൊന്ന് അനുവാകങ്ങളുള്ള ശ്രീരുദ്രപ്രശ്നത്തിൽ രുദ്രന്മാർ പതിനൊന്നാണെന്നും ദൃശ്യമായ സർവവും രുദ്രമയമാണെന്നും പടിപടിയായി പ്രതിപാദിച്ചിരിക്കുന്നു.

'ഏകപദം' അദ്വിതീയത്വപരമാണ്. അതോടുകൂടി അഖണ്ഡാർത്ഥകവുമാണ്. 'പ്രകാരേ ഗുണവചനസ്യ' എന്ന സൂത്രത്താൽ ഇരട്ടിപ്പും കർമ്മധാരയവദ് ഭാവവും അതുകൊണ്ടുള്ള പ്രാതിപാദികാവയവ സുപ്ലുക്കും വന്നിട്ടാണ് ഏകൈകപദം നിഷ്പന്നമാകുന്നത്. വ്യക്തിപക്ഷത്തിൽ രുദ്രന്മാർ പലതുണ്ടാകാം. ജാതി പക്ഷത്തിലാകട്ടെ ഒറ്റ ഒരു രുദ്രനേ ഉള്ളൂ. ജാതിയാണ് പദാർത്ഥമെന്നുള്ള മീമാംസകസിദ്ധാന്തത്തിൽ രുദ്രപദത്തിന് രുദ്രത്വം രുദ്രനായിരിക്കുക എന്നാണർത്ഥം. ധർമ്മധർമ്മികൾക്ക് അഭേദം നിർണീതമാകുകയാണെങ്കിൽ അതാണ് സത്ത എന്നുള്ള പരമപദാർത്ഥം.

കഴിഞ്ഞ സൂത്രങ്ങൾ കൊണ്ട് ത്രിപുടിയുടെ മിഥ്യാത്വം പ്രതിപാദിതമായ സ്ഥിതിക്ക് ഈ സൂത്രം പാരമാർത്ഥികദശയെ ഉന്നം വെയ്ക്കുന്നതായി പരിഗണിക്കാം.

12

ബ്രഹ്മൈവാഹം തദിദം ബ്രഹ്മൈവാഹമസ്മി.

*ബ്രഹ്മ*= ബ്രഹ്മം, *ഏവ* = തന്നെ (ആകുന്നു). *അഹം*= ഞാൻ. ഇവിടെ വിധേയം ബ്രഹ്മം തന്നെയാകുന്നു എന്നതാണ്. ഉദ്ദേശ്യമാകട്ടെ ഞാൻ എന്നതാണ്. വിധേയത്തിന്റെ പ്രാധാന്യം ദ്യോതിപ്പിക്കുവാനാണ് വാക്യത്തിൽ അതിനെ മുൻപിൽ പ്രയോഗിച്ചത്. ബ്രഹ്മം തന്നെയാണ് ഞാൻ എന്നുള്ളതിന് ബ്രഹ്മത്തിൽ നിന്ന് അഭിന്നനാണ് ഞാൻ എന്നാണ് താത്പര്യം. അവധാരണാർത്ഥകമായ ഏവകാരമാകട്ടെ ബ്രഹ്മത്തിൽ നിന്നും തനിക്ക് ഭേദമില്ല എന്നുള്ളതിനെ ഉറപ്പിക്കുന്നു. ഏവകാരം ഉൾപ്പെട്ട വാക്യം നിയമവാക്യമാകുന്നു. നിയമത്തിൽ വിധി എന്ന അംശവും നിഷേധം എന്ന അംശവും ഉണ്ട്. ഗൃഹത്തിൽ പ്രവേശിക്കുന്നതിന് വലതുകാൽ തന്നെ മുൻപോട്ട് വെയ്ക്കണം എന്നത് ഒരു നിയമവാക്യമാകുന്നു. അതിൽ വലതുകാൽ മുൻപോട്ട് വെയ്ക്കണമെന്നുള്ള വിധിയും ആദ്യമായി ഇടതുകാൽ വെയ്ക്കരുതെന്നുള്ള നിഷേധവും ആകുന്ന രണ്ടംശങ്ങൾ അടങ്ങുന്നുവല്ലോ! ഈ സൂത്രഗ്രന്ഥത്തിന്റെ ആരംഭത്തിൽത്തന്നെ 'ബ്രഹ്മൈവാഹമ്' എന്ന് നൽകിയിട്ടുള്ള ഉപദേശത്തിന്റെ സമർത്ഥനമാണ് തുടർന്നുള്ള ഭാഗത്തിൽ ചെയ്യപ്പെട്ടിട്ടുള്ളത്.

ഇവിടെ അഹം (ഞാൻ) എന്നുള്ള ഉദ്ദേശ്യഭാഗത്തിന് അർത്ഥം ത്രിപുടിയിലെ ജ്ഞാതാവല്ല. കർതൃത്വം ആത്മാവിന് പാര്യന്തികമായ നിലയിൽ ഇല്ല. വ്യാവഹാരികമായ നിലയിൽ ഗുണമയിയായ പ്രകൃതിയുടെ കർത്തൃത്വം തന്റേതാണെന്നോ തന്റെ ഭോഗത്തിനു വേണ്ടിയാണെന്നോ തെറ്റിദ്ധരിച്ചിരിക്കുകയാണ്. മായക്കോ മായാകാര്യത്തിനോ നിർഗുണമായ ആത്മാവിൽ വാസ്തവികമായ സംബന്ധം ഇല്ലെന്നറിയപ്പെടുന്നതോടു കൂടി ആത്മാവിന്റെ ശുദ്ധത തത്ത്വവിചാരം കൊണ്ട് വ്യക്തമാകുന്നു. ശുദ്ധമായ ജലം ശുദ്ധമായ ജലത്തിൽ ചേർന്നാൽ ശുദ്ധമായ ജലം തന്നെ. അതായത് ഒന്നേയുള്ളൂ. രാഹുഗ്രസ്തനായ ചന്ദ്രൻ ശുദ്ധചന്ദ്രനിൽ നിന്നും നിറം കൊണ്ടോ പ്രകാശം കൊണ്ടോ ഭിന്നനാണെന്ന് തോന്നാം. രാഹുവിൽ നിന്നും വിമുക്തനായ ചന്ദ്രൻ ശുദ്ധനായ ചന്ദ്രനിൽ നിന്ന് അഭിന്നനാണ്, രണ്ട് ചന്ദ്രന്മാരില്ല. ജീവാത്മ പരമാത്മ ഭേദം പാര്യന്തികമായ നിലയിലും ഉണ്ടായിരിക്കുമെന്നും അതുപോലെ ജീവജീവഭേദവും , ജീവജഡഭേദവും ജഡജഡഭേദവും മറ്റും പാരമാർത്ഥികങ്ങൾ തന്നെയാണെന്നുമുള്ള ദ്വൈതസിദ്ധാന്തത്തിൽ നിന്നും പരമായുള്ള തത്ത്വമാണ് ബ്രഹ്മാഭിന്നൻ തന്നെയാണ് ഞാനെന്നുള്ള പ്രസ്താവത്തിലൂടെ ആവിഷ്കരിക്കപ്പെട്ടിരിക്കുന്നത്.

*തദിദം* =തദ്- അത് (ഈ പദം പൂർവസൂത്രത്തിലെ ബ്രഹ്മത്തെ പരാമർശിച്ചിരിക്കുന്നു.) ആകുന്നു. ഇദം = ഇത് (ഈ പദം ബുദ്ധ്യാദി സ്ഥാവരാന്തത്തെക്കുറിക്കുന്നു)

ഇവിടെ സർവം വാക്യം സാവധാരണം എന്ന പ്രക്രിയയാൽ അതു

തന്നെയാണ് ഇത് എന്നുള്ള ബോധം ഉണ്ടാകുന്നു. ജഗത്തിന്റെ ബ്രഹ്മാഭിന്നതയും ജഗത്ത് ബ്രഹ്മത്തിൽ നിന്നും ഭിന്നമല്ലെന്നുള്ളതും സമർത്ഥിതമാകുന്നു. ജഗത്ത് ത്രിപുടിയിൽ ജ്ഞേയമാണല്ലോ. ജ്ഞാനജ്ഞേയങ്ങളുടെ അന്യോന്യവിഷയവിഷയിത്വം കൊണ്ട് സംജാതമാകുന്ന മിഥുനത്വം പാരമാർത്ഥികമല്ലെന്നാണ് ബ്രഹ്മഭിന്നം തന്നെയാണ് ജഗത്ത് ' എന്നുള്ള നിഗമന വാക്യത്തിൽ പ്രതിപാദിതമായിട്ടുള്ളത്.

*ബ്രഹ്മൈവാഹമസ്മി* = ബ്രഹ്മ -ബ്രഹ്മം, ഏവ- തന്നെ. അഹം അസ്മി- ഞാൻ ആകുന്നു. അസ്മി എന്ന ഉത്തമപുരുഷക്രിയ അഹം എന്നുള്ള കർത്തൃപദത്തോട് പൊരുത്തമുള്ളതാണ്. ബ്രഹ്മം തന്നെ എന്നുള്ള വാക്യാംശം വിധേയവും ഞാനാകുന്നു എന്നുള്ള വാക്യാംശം ഉദ്ദേശ്യവും ആകുന്നു. ഉദ്ദേശ്യത്തിനാണ് പ്രാധാന്യമെങ്കിൽ ക്രിയാപദം അതിനെ അനുസരിച്ചിരിക്കണം. തത് ത്വമ് അസി -എന്നതിൽ വിധേയ പ്രാധാന്യവും അഹമ് ബ്രഹ്മ അസ്മി എന്നതിൽ ഉദ്ദേശ്യ പ്രാധാന്യവും വിവക്ഷിച്ചതിനാലുള്ള ക്രിയാപദത്തിന്റെ പ്രയോഗഭേദം കാൺക.

ഇവിടെ തുടർച്ചയായുള്ള മൂന്നുസൂത്രങ്ങളിൽ ഒന്നാമത്തേതിൽ ജീവന്റെ ബ്രഹ്മാഭിന്നതയും രണ്ടാമത്തേ സൂത്രത്തിൽ ജഗത്തിന്റെ ബ്രഹ്മാഭിന്നതയും ആണല്ലോ നിർണ്ണയിക്കപ്പെട്ടത്. ജഡം (ജഗത്ത്) ചിത്സ്വരൂപമായ ബ്രഹ്മത്തിൽ നിന്നും അഭിന്നമാണെങ്കിൽ ചിത്ത് തന്നെയാണല്ലോ. ഗുരുദേവന്റെ 'ചിജ്ജഡ ചിന്തനം' എന്ന പദ്യത്തിലും ഗദ്യത്തിലും ഉള്ള കൃതികളിൽ എല്ലാം ചിത്ത് തന്നെയാണ്. ജഡമായത് ഇല്ല തന്നെ. എന്നുള്ള വിവേകം പ്രദർശിതമായിട്ടുണ്ടല്ലോ. ദൃശ്യമായി തോന്നുന്നതും പാര്യന്തികദശയിൽ ദൃക്ക് തന്നെയാണെങ്കിൽ ഏകത്വം സിദ്ധമാണല്ലോ. രണ്ടാമത്തെ സൂത്രം കൊണ്ട് ജഡം ബ്രഹ്മാഭിന്നമാണെന്ന് നിർണ്ണയിക്കപ്പെട്ട സ്ഥിതിക്ക്, തന്റെ (ജീവന്റെ) വ്യാവഹാരികഭേദത്തിന് ബുദ്ധ്യാദികൾ ഉപാധികളാകാത്തതുകൊണ്ട് ജീവൻ ശുദ്ധനും നിരുപാധികനും എന്ന നിലയിൽ ബ്രഹ്മം തന്നെയാണെന്നുള്ള നിഗമനം ദൃഢതമമായിത്തീരും.

13

അതീതാഗാമിനോരസത്ത്വം യതഃ യദേതദന്വിച്ഛത.

14

പരിമാണം തതഃ

*അതീതാഗാമിനോഃ*= അതീതത്തിന്റേയും ആഗാമിയുടേയും. *അസത്ത്വം* - ഇല്ലായ്മ (തെളിയുന്നു)

ഇവിടെ അതീതം എന്നതുകൊണ്ട് സഞ്ചിതമായ കർമ്മവും ആഗാമി എന്നതുകൊണ്ട് ആഗാമി എന്ന കർമ്മവും പരാമർശിക്കപ്പെട്ടിരിക്കുന്നു.

കർമ്മങ്ങൾ പ്രാരബ്ധം, സഞ്ചിതം , ആഗാമി എന്ന് മൂന്നായി വിഭജിക്കപ്പെട്ടിരിക്കുന്നു. അവയിൽ പ്രാരബ്ധം എന്നത് ഇപ്പോഴത്തെ ശരീരം ഉണ്ടാകുന്നതിന് കാരണവും ഭോഗം കൊണ്ട് ക്ഷയിക്കുന്നതും ആകുന്നു. സഞ്ചിതമാകട്ടെ പൂർവജന്മങ്ങളിലുള്ളതും ഇപ്പോഴത്തെ ജന്മത്തിൽ ജ്ഞാനോത്പത്തിവരെ ഉള്ളതും ആകുന്നു. ആഗാമി ജ്ഞാനോത്പത്തിക്കു മേൽ ഉണ്ടായേക്കാവുന്ന കർമ്മമാകുന്നു. ആത്മജ്ഞാനം കൊണ്ട് സഞ്ചിതവും ആഗാമിയും ആയ കർമ്മങ്ങൾ വറുത്ത വിത്തെന്ന പോലെ ഫലജനനത്തിൽ അശക്തങ്ങളായിത്തീരുന്നതിനാൽ അവയ്ക്ക് ഉണ്മ ഭവിക്കുന്നില്ലെന്നുള്ളതാണ് ഈ സൂത്രത്തിലെ പ്രതിപാദ്യം. മുൻപുള്ള മൂന്നു സൂത്രങ്ങൾ കൊണ്ട് ബ്രഹ്മാത്മൈക്യമാകുന്ന ജ്ഞാനമാണല്ലോ പ്രതിപാദിക്കപ്പെട്ടത്. സഞ്ചിതവും ആഗാമിയും ആയ കർമ്മങ്ങൾ ഇല്ലെന്നു വന്നാൽ പ്രകൃതമായ ശരീരം പതിക്കുന്നതോടു കൂടി പുനർജന്മത്തിന് ഹേതു ഇല്ലാതെ വിദേഹമുക്തി കൈയ് വരുന്നതായി നിർണ്ണയിക്കാം.

യതോയദേതദന്വിച്ഛത പരിമാണം-*യതഃ*= യാതൊരുകാരണത്താൽ (സഞ്ചിതവും ആഗാമിയും ഇല്ലാത്തതുകൊണ്ട്). *യത് ഏതത് പരിമാണം*= യാതൊരു ഈ പരിമാണത്തെ, *അന്വിച്ഛത*= നിങ്ങൾ അന്വേഷിക്കുവിൻ!

ഇവിടെ പരിമാണം എന്നതുകൊണ്ട് പരിച്ഛിന്നതയാണ് വിവക്ഷിക്കപ്പെട്ടിരിക്കുന്നത്. സഞ്ചിതവും ആഗാമിയും ഇല്ലാത്തതുകൊണ്ട് കർമ്മം പ്രാരബ്ധമെന്നതിൽ ഒതുങ്ങിപ്പോകുന്നു. അതിന്റെ ക്ഷയം ഭോഗത്താൽ വരുന്നതുകൊണ്ട് അതിനെക്കുറിച്ച് യാതൊന്നും ചിന്തിക്കേണ്ടതായിട്ടില്ല. ചുരുക്കത്തിൽ സംസാരത്തിന് കാരണമാകാവുന്ന കർമ്മത്തിന്റെ തുച്ഛതയാണ് ഈ സൂത്രത്തിലൂടെ നമ്മുടെ ആശ്വാസത്തിനു വേണ്ടി വിചാരവിഷയമാക്കിയിരിക്കുന്നത്. ആത്മജ്ഞാനത്തിന്റെ പ്രഭാവമാണ് കർമ്മത്തെ അത്യന്തം ദുർബലമാക്കിയതെന്നുള്ളത് ഇവിടെ ഓർമ്മിക്കേണ്ടതാണ്. കർമ്മങ്ങളുടെ അപരിമേയതയും തന്നിമിത്തമായ സംസാരത്തിന്റെ അനന്തതയും ജ്ഞാനിക്ക് യാതൊരുതരത്തിലും ബാധകമല്ലെന്നുള്ളതാണ് മുൻസൂത്രവും ഈ സൂത്രവും കൊണ്ട് പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്.

15

തതഃ സദസതോരന്യോന്യകാര്യകാരണത്വാത്

16

അഹം മമേതി വിജ്ഞാതോ മത്തോ നാന്യഃ

*തതഃ*=അതിനുമേൽ (കർമ്മത്തിന്റെ ശക്തി കെടുത്തുന്ന ആത്മജ്ഞാനത്തിനുമേൽ). *സദസതോഃ* = സദസത്തുക്കളുടെ (സത്തി

ന്റേയും) അസത്തിന്റേയും. *അന്യോന്യകാര്യകാരണത്വാത്* – അന്യോന്യകാര്യകാരണത്വം കൊണ്ട് (തമ്മിലുള്ള കാര്യകാരണഭാവം കൊണ്ട്) *അഹം മമേതി വിജ്ഞാതഃ* = ഞാൻ , എന്റെ എന്നിങ്ങനെ വിജ്ഞാതൻ, അറിയപ്പെട്ടവൻ *മത്തഃ* =എന്നിൽ നിന്നും. *അന്യഃന ഭവതി* =അന്യനായി ഭവിക്കുന്നില്ല.

സത്ത് മൂന്നുകാലത്തിലും ഉള്ളതാണ്. അസത്ത് മുമ്പും പിൻപും ഇല്ലാത്തതും ഇടക്കാലത്ത് ഉണ്ടെന്നു തോന്നിയതും ആകുന്നു. ആത്മാവ്, സത്തും ബുദ്ധിമുതൽ സ്ഥാവരം വരെ ഉള്ളത് അസത്തും ആകുന്നു. സത്ത് അസത്തിനും അസത്ത് സത്തിനും മാറിമാറി കാര്യ മോ കാരണമോ ആണെന്നു പറയാം. സത്തായ ആത്മാവാണ് അസത്തായ ബുദ്ധ്യാദിക്ക് അധിഷ്ഠാനമെന്ന നിലയിൽ കാരണമാകുന്നത്. അപ്പോൾ സത്ത് കാരണവും അസത്ത് കാര്യവും ആകുന്നു. നേരേമറിച്ച് അസത്തായ ബുദ്ധ്യാദിയോട് ബന്ധപ്പെടുത്തിയാണ് സത്തായ ആത്മാവിനെ അവയുടെ സ്വാമിയെന്ന് കല്പിക്കുന്നത്. അങ്ങനെ വരുമ്പോൾ അസത്ത് കാരണവും സത്ത് കാര്യവും ആയിത്തീരുന്നു. അന്യോന്യമുള്ള ഈ കാര്യകാരണഭാവം സദസത്തുക്കൾക്ക് അജ്ഞാനത്തിന്റെ ഫലമാണെന്ന് പറയേണ്ടതില്ലല്ലോ. ഞാൻ എന്നുള്ള ജീവഭാവവും എന്റേത് എന്ന് ബുദ്ധ്യാദികളോടുള്ള വേഴ്ചയും വാസ്തവത്തിൽ ലക്ഷീകരിക്കുന്നത് ഒന്നിനെ അതായത് ബ്രഹ്മത്തെ തന്നെയാണെന്ന് അറിയപ്പെടുമ്പോൾ ഞാനും എന്റേതും എല്ലാം എന്നിൽ നിന്നും വേർപെട്ടതല്ലെന്ന് വ്യക്തമാകും. അതാണ് ബ്രഹ്മമായുള്ള നില.

17

തദ്വത് തസ്മാത്

18

ദൃഗ്ദൃശ്യയോഃ സമാനകാലീനത്വാത്

19

സുഖൈകത്വാത്

20

വ്യാപകതയാ ദിശാമസ്തിത്വാത്

21

അണുമഹദവയവതാരതമ്യസ്യാഭാവാത്

22

അസതോഽവ്യാപകത്വാത്

23

ആത്മാന്യത്കിഞ്ചിനാസ്തി

*തദ്വത്* = അതുപോലെ (കഴിഞ്ഞ സൂത്രത്തിൽ ആത്മാവിന്റെ അദ്വി

തീയത്വം പ്രതിപാദിച്ചതു പോലെ), *തസ്മാത്* = അതേ കാരണം കൊണ്ട് (സമാനമായ യുക്തി കൊണ്ട്), *ദൃഗ്ദൃശ്യയോഃ* =ദൃഗ്ദൃശ്യങ്ങളുടെ (ദൃക്കിന്റേയും ദൃശ്യത്തിന്റേയും), *സമാനകാലീനത്വാത്*=സമാനമായ കാലത്തിൽ ഭവിക്കുക എന്നുള്ള നിലകൊണ്ടും ഒരേ കാലത്തിൽ ഭവിക്കുക എന്നുള്ളതു കൊണ്ടും), *സുഖൈക്യത്വാത്*= സുഖൈകത്വം കൊണ്ടും (സുഖമല്ലാതെ മറ്റൊന്നുമില്ലെന്നുള്ളതു കൊണ്ടും). *വ്യാപകതയാ=* വ്യാപകതയാൽ (അധികദേശവൃത്തിതയാൽ). *ദിശാം അസ്തിത്വാത്* = ദിക്കുകളുടെ അസ്തിത്വം കൊണ്ടും (ദിക്കുകൾ ഉണ്ടെന്നു വരുന്നതു കൊണ്ടും), *അണുമഹദവയവതാരതമ്യസ്യ അഭാവാത്*= അണുവെന്നും മഹത്തെന്നും ഉള്ള അവയവതാരതമ്യത്തിന്റെ അഭാവം കൊണ്ടും, അവയവങ്ങളുടെ കുറവിനേയും കൂടുതലിനേയും ആസ്പദമാക്കി യഥാക്രമം അണുവെന്നും മഹത്തെന്നും ഉള്ള താരതമ്യം ഇല്ലാത്തതുകൊണ്ടും) *അസതഃ അവ്യാപകത്വാത്*= അസത്തിന്റെ (ബുദ്ധ്യാദിയുടെ) അവ്യാപകത്വം കൊണ്ടും (എങ്ങും വ്യാപിച്ചിരിക്കുക എന്നുള്ള നില ഇല്ലാത്തതുകൊണ്ടും, പരിച്ഛിന്നത്വം കൊണ്ടും) *ആത്മാ അന്യത് കിഞ്ചിത് നാസ്തി* = ആത്മഭിന്നമായി യാതൊന്നും ഇല്ല.

ഇവിടെ ആത്മാവിൽ നിന്നും ഭിന്നമായി യാതൊന്നും ഇല്ല എന്നുള്ളതാണ് അഞ്ച് ഹേതുക്കൾ കൊണ്ട് സാധിച്ചിരിക്കുന്നത്.

(1) ദൃക്കെന്നും ദൃശ്യമെന്നും ഉള്ള വ്യവഹാരം ഒന്നിച്ചുണ്ടാകുന്നതാണ്. ബുദ്ധ്യാദികളെ ദർശിക്കുന്നതുകൊണ്ടാണ് ജീവന് ദൃക്കെന്നുള്ള നില സംഭവിക്കുന്നത്. അതുപോലെ ജീവന്റെ ദർശനത്തിന് വിഷയമാകുന്നതുകൊണ്ടാണ് ബുദ്ധ്യാദിക്ക് ദൃശ്യത കൈവരുന്നത്. തത്ത്വജ്ഞാനം കൊണ്ട് ദൃഗ്ദൃശ്യഭേദം അസ്തമിക്കുമ്പോൾ ആത്മാവല്ലാതെ മറ്റൊന്നുമില്ലെന്ന് സിദ്ധിക്കുന്നു. (2) തത്ത്വജ്ഞാനം കൊണ്ട് ആത്മാവിന്റെ ആനന്ദഘനത്വം സാക്ഷാത്കരിക്കപ്പെടുന്നതിനാൽ ആത്മാവ് ഭോക്താവും ജഗത്ത് ഭോഗ്യവും എന്നുള്ള അവിവേകം നീങ്ങുന്നു. (3) ദിക്കുകൾ ഉണ്ടെന്ന് പറയുന്നതുതന്നെ വസ്തുവിന്റെ വ്യാപകതയെ ആസ്പദമാക്കിയാണല്ലോ. രണ്ടുവസ്തുക്കൾ ഉണ്ടെങ്കിൽ കൂടുതൽ വ്യാപ്തിയുള്ളത് വ്യാപകമെന്നും കുറഞ്ഞ വ്യാപ്തിയുള്ളത് വ്യാപ്യമെന്നും വ്യവഹരിക്കപ്പെടുന്നു. ആത്മാവല്ലാതെ മറ്റൊന്നും വ്യാപ്യവ്യാപകഭേദം പ്രസക്തമാവാത്തതുകൊണ്ട് പരിച്ഛേദകമായ ദിക്കുതന്നെയും അനപേക്ഷിതമായിത്തീരുന്നു (4) സാവയവങ്ങളായ ഘടാദികളിൽ ചെറുതെന്നും വലുതെന്നും ഉള്ള ഭേദം കല്പിക്കപ്പെടാവുന്നതാണ്. നിരവയവമായ ആത്മാവിനാകട്ടെ ചെറുതെന്നോ വലുതെന്നോ ഉള്ള ഏറ്റക്കുറവ് സംഗതമാകുന്നില്ല. ആത്മാവിൽ നിന്നും ഭിന്നമായി ജഗത്ത് ഇല്ലാത്തതുകൊണ്ട് ജഗത്തിന്റെ വിഷയത്തിലും അവയവകൃതമായ താരതമ്യം അപ്രസക്തമാണല്ലോ. (5) അസത്തിന് അതായത് ബുദ്ധ്യാ

ദിക്ക് വ്യാപകത്വം ഇല്ല. വ്യാപകമായ ആത്മാവിൽ വ്യാപ്യമായത് അടങ്ങിപ്പോകുന്നു. മഹാകാശത്തിൽ നിന്നും ഭിന്നമായി മഠാകാശമോ ഘടാകാശമോ ഇല്ലല്ലോ. അതുപോലെ ആത്മാവിന് ഉപാധികൃതമായ ഭേദകല്പന പാരമാർത്ഥികദശയിൽ ഇല്ല.

ഇങ്ങനെ ആത്മാവിൽ നിന്നും ഭിന്നമായി യാതൊന്നും ഇല്ലെന്ന് സമർത്ഥിക്കപ്പെട്ടിരിക്കുന്നു.

24

തസ്മാത് തസ്യ സത്ത്വാച്ച

*തസ്മാത്* = അതുകൊണ്ടും (ആത്മാവല്ലാതെ മറ്റൊന്നും ഇല്ലാത്തതുകൊണ്ടും ) *തസ്യസത്ത്വാച്ച* =അതിന്റെ തത്ത്വം കൊണ്ടും ആത്മാവിന്റെ ഉണ്മ കൊണ്ടും – ആത്മാവ് മൂന്നുകാലത്തിലും ഉള്ളതുകൊണ്ടും ആത്മാവ് തന്നെയാണ് ശ്രവണമനനനിദിധ്യാസനങ്ങളാൽ ദർശിക്കപ്പെടേണ്ടത്.

ആത്മവിദ്യയുടെ പരമപ്രമാണമായ വേദാന്തത്തിലെ ഉപനിഷത്തുകളിലെ സിദ്ധാന്തത്തിന്റെ സംക്ഷിപ്തവും സുനിശ്ചിതവും ആയ പ്രതിപാദനം കൊണ്ട് സർവാദരണീയമായ വേദാന്തസൂത്രം എന്ന കൃതി ശ്രീനാരായണഗുരുദേവനെ ബാദരായണനെപ്പോലെ മഹർഷി പദത്തിൽ ദർശിക്കുന്നതിന് പ്രചോദനം നൽകുന്നു. അദ്വൈതത്തിന് നിരക്കാത്ത യാതൊന്നുമിതിൽ ഇല്ലാത്തതുകൊണ്ട് വ്യാഖ്യാനഭേദങ്ങൾക്ക് ഇടനൽകുന്നില്ലെന്നുള്ളത് സവിശേഷം ശ്രദ്ധേയമാണ്. അവക്രവും ഊർജ്ജസ്വലവും ആയ വിചാരം കൊണ്ട് ലക്ഷണമൊത്ത ശാസ്ത്രബന്ധമായി ഈ വേദാന്തസൂത്രത്തെ ഉയർത്തിക്കാണിക്കാവുന്നതാണ്. ബ്രഹ്മവിദ്യാപഞ്ചകത്തിലെ പ്രമേയം കുറച്ചുകൂടി വിശദമായി ചർച്ച ചെയ്യുന്ന വേദാന്തസൂത്രം ഗുരുദേവകൃതികളിൽ സുപ്രധാനമായ സ്ഥാനം അലങ്കരിക്കുന്നു. സുചിന്തിതമായ പഠനും നിഷ്കൃഷ്ടമായ ഗവേഷണവും കൊണ്ട് ഈ കൃതിയുടെ കാന്തികപ്രകർഷം സാക്ഷാത്കരിക്കുവാൻ ജിജ്ഞാസുക്കൾക്ക് ഭാഗധേയം കൈവരുമാറാകട്ടെ!

ഠ



## പ്രൊഫ. എം.എച്ച്. ശാസ്ത്രികൾ

മുഴുവൻ പേര് ഹരിഹരശാസ്ത്രികൾ. ഇന്നു ജീവിച്ചിരിക്കുന്ന സംസ്കൃതപണ്ഡിതന്മാരിൽ പ്രഥമഗണനീയൻ.

ജനനം 1911 ജനുവരി 18 ന് തിരുവനന്തപുരം ജില്ലയിലെ കിളിമാനൂർ കൊട്ടാരത്തിനടുത്തുള്ള കോട്ടക്കുഴി മേലേമഠത്തിൽ . പിതാവ്: വി. മഹാദേവ അയ്യർ. മാതാവ്: ഭഗവതി അമ്മാൾ. 1928- ൽ ഒന്നാം റാങ്കോടെ ഉപാധ്യായ പരീക്ഷയിലും 1931- ൽ ഒന്നാം ക്ലാസ്സോടെ മഹോപാധ്യായ പരീക്ഷയിലും വിജയം നേടി. 25-ാം വയസ്സിൽ സർക്കാർ സർവ്വീസിൽ പ്രവേശിച്ചു. 1945 ൽ തിരുവനന്തപുരം സംസ്കൃത കോളേജിൽ അദ്ധ്യാപകനായി ചേർന്നു. 1961- ൽ പ്രൊഫസറായി. 1966ൽ വിരമിച്ച ശേഷം രാഷ്ട്രീയ സംസ്കൃത സംസ്ഥാനിൽ എമിററ്റസ് പ്രൊഫസറായി പ്രവർത്തിച്ചു. ശിവഗിരി ബ്രഹ്മവിദ്യാലയത്തിന്റെ പ്രഥമ മുഖ്യാചാര്യനായി ദീർഘകാലം സേവനമനുഷ്ഠിച്ചു.

കേരള സാഹിത്യ അക്കാദമി ഫെലോഷിപ്പ് നൽകി ആദരിച്ചിട്ടുണ്ട്. പ്രശസ്ത സംസ്കൃത പണ്ഡിതനുള്ള പുരസ്കാരം രാഷ്ട്രപതിയിൽ നിന്നും ഏറ്റു വാങ്ങിയിട്ടുള്ള അദ്ദേഹത്തിന്റെ പ്രധാന കൃതികൾ: നളചരിതം ആട്ടക്കഥയ്ക്കു 'രസികകൗതുകം' വ്യാഖ്യാനം, താടകാവധം- ഗുരുപ്രിയ വ്യാഖ്യാനം, തിങ്ങന്ത രൂപാവലി (സംസ്കൃതവ്യാകരണം), വിജ്ഞാനമഞ്ജുഷ, വിജയപ്രദീപം(ഉപന്യാസങ്ങൾ), അഭിനവരംഗം, രാമയ്യൻ ദളവ (നാടകങ്ങൾ).



സംസ്കൃത പണ്ഡിതനുള്ള പുരസ്കാരം രാഷ്ട്രപതി ശ്രീ. ആർ. വെങ്കിട്ടരാമനിൽ നിന്നും പ്രൊഫ. എം.എച്ച്. ശാസ്ത്രികൾ ഏറ്റുവാങ്ങുന്നു.





ആനന്ദാനുഭൂതിയുടെ
അലൗകികലോകത്തി
ലേക്ക് നമ്മെ
ആനയിക്കുന്ന
വാങ്മയങ്ങളാണ്
ഗുരുദേവ കൃതികൾ.
ഓരോ കൃതിയും
അനുവാചകന്
അനുഭൂതിയുടെ
വിവിധ
തലങ്ങളിലേക്കുള്ള
പ്രവേശനപഥങ്ങ
ളാണ്. ഗുരുദേവ
കൃതികളുടെ
ഉള്ളറിയാൻ
ആധികാരികതയുടെ
പിൻബലമുള്ള
ഒരു സമഗ്ര
വ്യാഖ്യാനഗ്രന്ഥം

# ശ്രീനാരായണഗുരുദേവകൃതികൾ

ഗുരുപ്രസാദം വ്യാഖ്യാനം

**പ്രൊഫ. എം. എച്ച്. ശാസ്ത്രികൾ**


ശിവഗിരി മഠം പബ്ലിക്കേഷൻസ്
ശ്രീനാരായണധർമ്മസംഘംട്രസ്റ്റ്
ശിവഗിരിമഠം, വർക്കല 695 141, കേരളം

വില: 2600.00 രൂപ